# Sanatana Dharma

## *An Advanced Text Book*

**HINDU RELIGION AND ETHICS**

**TRANSLATED FROM ENGLISH IN TO MALAYALAM**

**Palliyil Krishna Menon B. A, L. T.**

**"Ther is no Religion higher than Truth"**

TRICHUR

**PRINTED AT THE KERALA KALPADRUMA PRESS**

**1909**

# സനാതനധൎമ്മം

ഉപരിഗ്രന്ഥം



പള്ളിയിൽ കൃഷ്ണമേനോൻ, ബി.എ., എൽ.ടി.,

ഇംഗ്ലീഷിൽനിന്നു മലയാളത്തിലേക്കു

ഭാഷാന്തരം ചെയ്തതു്.



'സത്യാന്നാസ്തി പരോ ധൎമ്മഃ'

പ്രതി—൫൦൦

൧൦൮൫

കേരളകല്പദ്രുമം അച്ചുകൂടം

തൃശ്ശിവപേരൂർ.



വില ക. ൧. ണ പ. തപാൽകൂലി പുറമെ.

# വിജ്ഞാപനം

ഈ പുസ്തകത്തെ ഇംഗ്ലീഷിൽ നിന്നു മലയാളത്തിലേക്കു ഭാഷാന്തരം ചെയ്യുവാൻ അനുവദിച്ചിരിക്കുന്നതു താഴെ പറയുന്ന രണ്ടു സംഗതികളെ അടിസ്ഥാനപ്പെടുത്തിയിട്ടാണ്:—

൧. കാശിയിലെ പ്രധാന ഹിന്തുവിദ്യാലയത്തിന്റെ നിയാമകസംഘക്കാർ അനേകവിദ്വാന്മാരുടെ സഹായത്താൽ ഇംഗ്ലീഷിൽ ഈ പുസ്തകത്തെ രചിച്ചിട്ടുള്ളതുകൊണ്ടും ആയതു പരക്കെ ഗുണപ്രദമായിത്തീരണമെന്നു അവർ കരുതിയിരിക്കുന്നതുകൊണ്ടും, ഇംഗ്ലീഷിലുള്ള മൂലഗ്രന്ഥത്തിന്നും ഇതരഭാഷകളിൽ ഉണ്ടാകാവുന്നതായ ഭാഷാന്തരങ്ങൾക്കും ഒരു വിലതന്നെ ആയിരിക്കണം; അതായതു, വിദ്യാർത്ഥികൾക്കാകുമ്പോൾ പ്രതി ഒന്നുക്ക് ൧ ക-യും, മററുള്ളവക്ക് ൧ ക. ൮-ണയും വീതം.

൨. അന്യഭാഷകളിൽ ഭാഷാന്തരം ചെയ്തു വിററുകിട്ടുന്ന സംഖ്യയിൽ നിന്നു നൂററുക്ക് ഇരുപത്തഞ്ചുവീതം പ്രധാന ഹിന്തുവിദ്യാലയത്തിലേക്ക് അയച്ചുകൊടുക്കണം.

മററു ഭാഷകളിലുള്ള പുസ്തകങ്ങളെക്കാൾ മലയാളഭാഷയിലുള്ള പുസ്തകങ്ങൾക്ക വിററഴിവു ചുരുക്കമായതുകൊണ്ടു, മേൽ പറഞ്ഞ രണ്ടു നിബന്ധനകളെ അനുസരിച്ച് ഈ പുസ്തകം പ്രസിദ്ധപ്പെടുത്തുന്നതു കുറെ നഷ്ടമാണെന്നുവരികിലും, ദുർഗ്രാഹ്യങ്ങളായ ഹിന്തുമതസിദ്ധാന്തങ്ങളേയും നിഗൂഢങ്ങളായ സന്മാർഗ്ഗശാസ്ത്രതത്വങ്ങളേയും ഏററവും വിശദമായി, സപ്രമാണമായി, പ്രതിപാദിക്കുന്നതായ ഈ പുസ്തകം, കേരളീയന്മാരായ ഹിന്തുക്കൾക്ക പ്രത്യേകമായും കേരളത്തിലെ വിദ്യാർത്ഥികൾക്ക സർവ്വസാധാരണമായും ഉപയോഗകരവും ഉൽകൃഷ്ടജീവിതേച്ഛുക്കൾക്കു കാരണവും ആയിത്തീരുമെന്നുള്ള വിചാരം ഹേതുവായിട്ടു പ്രസിദ്ധപ്പെടുത്തുന്നതാണ്.

പ്രഥമകാണ്ഡം, ൪-ാം അദ്ധ്യായം, ൨൮-ാം ഭാഗത്തിൽ,

'മത്സ്യാ യഥാ സ്രോതഃ ഇവാഭിപാതീ,'

എന്നുതുടങ്ങിയുള്ള മഹാഭാരതത്തിലെ ശ്ലോകത്തിന്റെ അർത്ഥം മാത്രമേ മൂലഗ്രന്ഥത്തിൽ പറഞ്ഞിട്ടുള്ളു. അർത്ഥം പറഞ്ഞിട്ടുള്ള സ്ഥിതിക്കു ശ്ലോകവും കൂടി ചേർക്കുന്നതു ഭംഗിയായിരിക്കുമെന്നു തോന്നുന്നതുകൊണ്ട് അതും ചേർത്തിരിക്കുന്നു. അതുപോലെതന്നെ, തൃതീയകാണ്ഡം, ൮-ാം അദ്ധ്യായം, ൩൨൩-ാം ഭാഗ

ത്തിൽ രാജാവിന്റെ ഈശ്വരസാമ്യത്തെപ്പററി പറയുന്ന കൂട്ടത്തിൽ, മനുസ്മൃതിയിൽ നിന്നു മൂലത്തിൽ ചുരുക്കി പറഞ്ഞിരിക്കുന്നതു കുറേക്കൂടി വിശദമായി ഭാഷയിൽ ചേൎത്തിരിക്കുന്നു.

മേൽപറഞ്ഞ രണ്ടു സംഗതികൾ കഴികെ, മൂലഗ്രന്ഥത്തിന്നും ഭാഷാന്തരത്തിന്നും, വിഷയത്തെ സംബന്ധിച്ചേടത്തോളം, വലുതായ വ്യത്യാസം ഉണ്ടെന്നു തോന്നുന്നില്ല. ഉണ്ടെങ്കിൽ അതാതു സ്ഥലത്തു് അടയാളങ്ങളെക്കൊണ്ടു നിൎദ്ദേശിച്ചിട്ടുണ്ടു്.

സാരമായ വേറെ ഒരു കാൎയ്യംകൂടി പറവാനുണ്ടു്. കാശി, കൽക്കത്താ മുതലായ ഉത്തരദിക്കുകളിൽ അച്ചടിക്കപ്പെട്ടിരിക്കുന്ന ശ്രുതി, സ്മൃതി, ശാസ്ത്രം, പുരാണം, ഇതിഹാസം ഇത്യാദി ഗ്രന്ഥങ്ങളിൽ നിന്നാണു് മൂലഗ്രന്ഥത്തിൽ പ്രമാണങ്ങളെ ഉദ്ധരിച്ചിരിക്കുന്നതു്. ഈ ഗ്രന്ഥങ്ങളും ബോമ്പായി, മദിരാശി മുതലായ ദക്ഷിണദിക്കുകളിൽ അച്ചടിച്ചിരിക്കുന്ന ഗ്രന്ഥങ്ങളും തമ്മിൽ അല്പം ചില വ്യത്യാസങ്ങൾ കാണാം. ഒരു ഉദാഹരണം പറയാം. മേൽ എഴുതിയ മഹാഭാരതത്തിലെ 'മത്സ്യായഥേ'ത്യാദി ശ്ലോകത്തെ കൽക്കത്താവിൽ പ്രതാപചന്ദ്രറായി അച്ചടിപ്പിച്ചിട്ടുള്ള പുസ്തകത്തിൽ ശാന്തിപൎവ്വം, ൦൬൭-ാം അദ്ധ്യായം, ൨൭-ാം ശ്ലോകമായി ചേൎത്തിരിക്കുന്നു. കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സിലെ മഹാഭാരതം തൎജ്ജമയിൽ ൨൪-ാം ശ്ലോകമായി ചേൎത്തുകാണുന്നു. കുംഭകോണത്തെ കൃഷ്ണാചാൎയ്യരും വ്യാസാചാൎയ്യരും കൂടി ബോമ്പായിൽ നിൎണ്ണയസാഗരം അച്ചുകൂടത്തിൽ അച്ചടിപ്പിച്ചിരിക്കുന്ന മഹാഭാരതത്തിൽ ഇതു ശാന്തിപൎവ്വം ൧൯൯-ാം അദ്ധ്യായം, ൨൭-ാം ശ്ലോകമായി ചേൎത്തിരിക്കുന്നു.

ഇതുപോലെ വേറെ വ്യത്യാസങ്ങളും കാണ്മാൻ എടയുള്ളതാണു്.

അച്ചടിപ്പിഴയായി മൂലത്തിൽ വന്നിരിക്കുന്ന ഒന്നുരണ്ടു ചില്ലറ അബദ്ധങ്ങളെ നിവാരണം ചെയ്തിട്ടുണ്ടു്.

ഭാഷാന്തരത്തിൽ തന്നെ ചില അച്ചടിപ്പിഴകൾ വന്നിരിക്കുന്നതിന്നു് കടേവിൽ ശുദ്ധപത്രം ചേൎത്തിട്ടുണ്ടു്.

മററു ജോലികളുടെ എടയിൽ ചെയ്തിരിക്കുന്ന ഈ ഭാഷാന്തരത്തിൽ അനേകം ന്യൂനതകൾ ഉണ്ടായിരിക്കാം. അവയെ വിദ്വാന്മാർ സദയം ക്ഷമിച്ചു് എന്റെ ഈ ഉദ്യമത്തെ അഭിനന്ദിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു.

പള്ളിയിൽ കൃഷ്ണമേനോൻ.



സത്യമേവ ജയതേ നാനൃതം

ഉത്തിഷ്ഠത ജാഗ്രത പ്രാപ്യ
വരാന്നിബോധത.

# അനുക്രമണിക

## തൃതീയകാണ്ഡം

### സന്മാൎഗ്ഗശാസ്ത്രോപദേശങ്ങൾ





# സനാതനധർമ്മം

## ഉപരിഗ്രന്ഥം

### പീഠിക

കാശിയിലെ പ്രധാനഹിന്ദുവിദ്യാലയത്തിൻെറ നിർവ്വാഹകസംഘക്കാർ അതിൻെറ കീഴിൽ ഉള്ള സകല വിദ്യാലയങ്ങളിലും മതസംബന്ധമായും സന്മാർഗ്ഗസംബന്ധമായും ഉള്ള വിദ്യാഭ്യാസം താഴെ പറയുന്ന പ്രമാണങ്ങളെ അനുസരിച്ചു വേണമെന്നു നിശ്ചയിച്ചിരിക്കുന്നു.

പ്രധാനഹിന്ദുവിദ്യാലയത്തിൻെറ ഉദ്ദേശം ഹിന്ദുമതസംബന്ധമായും സദാചാരസംബന്ധമായും ഉള്ള ശിക്ഷാക്രമത്തെ ഇദാനീന്തനമായിരിക്കുന്ന പാശ്ചാത്യവിദ്യാഭ്യാസരീതിയോടുകൂടി യോജിപ്പിക്കേണമെന്നായതുകൊണ്ടു, മതസംബന്ധമായും സാന്മാർഗ്ഗികമായുമുള്ള ഈ ശിക്ഷാക്രമം സാർവ്വത്രികമായും പരിപൂർണ്ണമായും ഒരു പ്രത്യേകോപജാതി സിദ്ധാന്തത്തെ മാത്രം സംബന്ധിക്കുന്നതല്ലാത്തതായും ഉള്ള സ്വഭാവത്തോടുകൂടിയിരിക്കേണമെങ്കിലും, അതു നിശ്ചിതമായും സവിശേഷമായും ഹിന്ദുമതത്തെ അനുസരിച്ചിരിക്കേണ്ടതാകുന്നു. ആയതു് ഏററവും വ്യത്യസ്തമായ ആര്യ്യധർമ്മവിചാരക്രമത്തെ അനുസന്ധാനം ചെയ്യത്തക്ക വിധത്തിൽ അഭിവ്യാപ്തം ആയിരിക്കേണം; എന്നാൽ ആര്യ്യധർമ്മവിരുദ്ധങ്ങളായ വിചാരത്രുപഭേദങ്ങളെ ബഹിഷ്കരിക്കത്തക്ക വിധത്തിൽ വ്യാവർത്തകങ്ങളായിരിക്കുകയും വേണം. ഭിന്നമതസ്ഥാപകന്മാർ തമ്മിൽ ശാസ്ത്രസമ്മതമാണെന്നു ഘടിപ്പിച്ചു വാദിക്കുന്ന വാദവിഷയങ്ങളെ അശേഷം സന്ത്യജിക്കേണം; സമുദായസംബന്ധമായും രാജ്യഭരണസംബന്ധമായും ഉള്ള ഇദാനീന്തനവിഷയങ്ങളെപ്പററി പര്യ്യാലോചിക്കരുതു്; എന്നാൽ വിദ്യാർത്ഥിക്കു താൻ പുരുഷദശയെ പ്രാപിക്കുമ്പോഠം തൻെറ മാനസികമായും ഭാവവിശിഷ്ടമായുമുള്ള സ്വഭാവത്തിന്നുപയുക്തങ്ങളായ പ്രത്യേകതത്വനിശ്ചയങ്ങളെ രചി

ക്കത്തക്കവണ്ണം ഗൌരവമുള്ളതായ ധൎമ്മശാസ്ത്രസംബന്ധമായും സാന്മാൎഗ്ഗികമായുമുള്ള ഒരു തത്വബോധത്തെ കൊടുക്കയും വേണം. ഈ ശിക്ഷാക്രമം ഒരു സദ്വൃത്തനായ മനുഷ്യന്റെയും വിശിഷ്ടനായ പൌരന്റെയും ഈശ്വരഭക്തി, ധൎമ്മനിഷ്ഠ, ധീരോദാത്തത, ആത്മവിശ്വാസം, സത്യം, നീതി, സൌമ്യത, സമതോലനം അല്ലെങ്കിൽ തുല്യഭാവം എന്നീ ഗുണങ്ങളോടുകൂടിയതായ സ്വഭാവരചനയ്ക്കു ഉപയുക്തമായിരിക്കേണം. ജീവിതത്തേയും ജീവദശയിലെ ഋണബന്ധങ്ങളേയും പററി സാമാന്യമായിട്ടാലോചിക്കുമ്പോൾ അവയ്ക്കു ആധാരമായിരിക്കുന്ന ധൎമ്മശാസ്ത്രമൂലതത്വങ്ങളെക്കൊണ്ടു മാത്രമേ ഇപ്രകാരമുള്ള ഒരു സ്വഭാവം രചിക്കുവാൻ സാധിക്കു. ഹിന്തുക്കളെ ഒരു സാമാന്യമായ മതവിശ്വാസത്തിൽ ഏകീകരിച്ചു യോജിപ്പിക്കുന്നതായ സംഗതികൾ വിശദമായും അക്ലിഷ്ടമായും വിവരിച്ചിരിക്കണം; ഹിന്തുക്കളെ പരസ്പരം വിഭജിക്കുന്നതായ സംഗതികളെ സന്ത്യജിക്കേണം. ഒടുവിൽ, ഹിന്തുക്കളുടെ ഇടയിലുള്ള വിചാരഭേദങ്ങളേയും ആചാരഭേദങ്ങളേയും ആദരിക്കുന്നതു് എന്നുമാത്രമല്ല, ഹിന്തുക്കളല്ലാത്തവരുടെ ഇടയിൽ കൂടിയുള്ള മതവിശ്വാസഭേദങ്ങളെ ബഹുമാനിക്കുന്നതും, മനുഷ്യർ സൎവ്വേശ്വരനെ പ്രാപിക്കുവാനുള്ള പന്ഥാക്കളായിട്ടു സകല മതവിശ്വാസക്രമങ്ങളേയും ഭക്തിപുരസ്സരം കരുതുന്നതും ആയ സാൎവ്വത്രികമായുള്ള ഒരു പരമതദ്വേഷരാഹിത്യാശയത്തെ ശീലിക്കുവാനുള്ള ഔത്സുക്യം ജനിപ്പിക്കുകയും വേണം. അതുഹേതുവായിട്ടു്,

൧. മതസംബന്ധമായും സന്മാൎഗ്ഗസംബന്ധമായും ഉള്ള വിദ്യാഭ്യാസം സകല ഹിന്തുക്കൾക്കും സ്വീകാരയോഗ്യമായിരിക്കേണം.

൨. ഹിന്തുമതത്തെ ഇതരമതങ്ങളിൽ നിന്നും വേർതിരിക്കുന്നതായ പ്രത്യേകോപദേശങ്ങൾ ആ വിദ്യാഭ്യാസക്രമത്തിൽ അടങ്ങിയിരിക്കേണം.

൩. ഹിന്തുമതത്തിൽ ചേൎന്ന ഒരു അവാന്തരസിദ്ധാന്തത്തിന്റെയോ മതത്തിന്റെയോ പ്രത്യേകാഭിപ്രായങ്ങളെ അതിൽ ചേൎക്കരുതു്.

പ്രാഥമികവിദ്യാലയത്തിൽ വെച്ച് സനാതനധൎമ്മപ്രശ്നോത്തരത്തേയും സനാതനധൎമ്മപ്രാഥമികഗ്രന്ഥത്തേയും പഠിച്ചതിന്റെ ശേഷം, ആൎയ്യയുവാക്കന്മാർ ഉൽകൃഷ്ടവിദ്യാലയങ്ങളിൽ വെച്ച് ഈ ഉപരിഗ്രന്ഥത്തെയും പഠിക്കേണമെന്നുള്ള ഉദ്ദേശത്തോടുകൂടിയാണ് ഇതിനെ രചിച്ചിരിക്കുന്നത്. മുൻപറഞ്ഞ പുസ്തകങ്ങളിലെ രചനാരീതിയെത്തന്നെയാണ് ഇതിലും അനുസരിച്ചിരിക്കുന്നത്. പ്രാഥമികഗ്രന്ഥത്തിൽ സംക്ഷിപ്തമായി പ്രതിപാദിച്ചിരിക്കുന്ന തത്വങ്ങളെ വിസ്തരിക്കുകയും യുവാക്കന്മാരായ വിദ്യാൎത്ഥികളുടെ മനസ്സിനെ വ്യാമോഹിപ്പിക്കുന്നതെന്നുള്ള വിചാരത്തിന്മേൽ ചെറിയപുസ്തകത്തിൽ പറഞ്ഞിട്ടില്ലാത്തവയായ വിവരങ്ങളെ ഇതിൽ ചേൎക്കുകയും ചെയ്തിരിക്കുന്നു.

അവാന്തരജാതികൾക്കു പ്രത്യേകമുള്ളതായ മതവിശ്വാസങ്ങളെ ത്യജിക്കുകയും ഹിന്തുക്കളിൽ ഭൂരിപക്ഷം ആളുകൾക്കു സാധാരണമായിട്ടുള്ള വിശ്വാസങ്ങളെ സ്വീകരിക്കുകയും ചെയ്തിരിക്കുന്നു. സകലയുവാക്കന്മാരും ഷഡ്ദൎശനങ്ങളെ പററിയും അവയുടെ വിശേഷലക്ഷണങ്ങളെ പററിയും അറിയുന്നതാവശ്യമാകകൊണ്ട്, ഈ ഉൽകൃഷ്ടസിദ്ധാന്തങ്ങളുടെ സ്വല്പമായ ഒരു വിവരണം മുഖവുരയിൽ ചേൎത്തിട്ടുണ്ട്. കാലവൈപരീത്യം കൊണ്ടുണ്ടായിട്ടുള്ളവയായ അൎത്ഥഭേദങ്ങളിൽ നിന്നും നിൎമ്മുക്തമായി, പ്രാചീനതത്വങ്ങളെ അക്ലിഷ്ടമായി പ്രതിപാദിക്കുന്നതായ അൎത്ഥഗാംഭീൎയ്യത്തോടുകൂടിയതായിരിക്കുന്ന "സനാതനധൎമ്മം" എന്ന നാമം, അതി സൂക്ഷ്മമായി പൎയ്യാലോചിച്ചതിന്റെ ശേഷമാണ് ഈ ഗ്രന്ഥങ്ങൾക്കു കല്പിച്ചിട്ടുള്ളത്. സകല ഉപജാതികളേയും ഈ നാമധേയത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നതും പ്രാചീനസമ്പ്രദായത്തെ അനുസരിച്ചുതന്നെയാണ്.

ഈ പുസ്തകം ആൎയ്യമതോദ്ധാരണമാകുന്ന ഉൽകൃഷ്ടകൎമ്മത്തെ സാധിക്കുന്നതിൽ സഹായിക്കുകയും തന്മൂലമായി ആൎയ്യന്മാരുടെ അഭ്യുദയത്തിനും അഭിവൃദ്ധിക്കും കാരണമായിത്തീരുകയും ചെയ്യട്ടെ എന്നു പ്രാൎത്ഥിക്കുന്നു.



ഓം

മംഗളം ദിശതു നോ വിനായകോ
മംഗളം ദിശതു നഃ സരസ്വതീ
മംഗളം ദിശതു നഃ സമുദ്രജാ
മംഗളം ദിശതു നോ മഹേശ്വരീ.

# മുഖവുര

ശ്രീഗണേശായ നമഃ

വേദങ്ങളെ അടിസ്ഥാനമാക്കിയിരിക്കുന്ന മതം, അതായതു സനാതനധൎമ്മം, അല്ലെങ്കിൽ വൈദികധൎമ്മം എന്നത്, ഇപ്പോൾ ഉള്ള മതങ്ങളിൽ വെച്ച് ഏററവും പുരാതനമായിട്ടുള്ള മതമാകുന്നു. അതിൽ ലഭിച്ചിരിക്കുന്ന തത്വജ്ഞാനം നിസ്തുല്യമായിട്ടുള്ളതും, അതിലെ സന്മാൎഗ്ഗോപദേശങ്ങൾ പരിശുദ്ധികൊണ്ടും, ക്രിയാമാൎഗ്ഗങ്ങൾ പല പ്രകാരത്തിലുള്ള മനുഷ്യസ്വഭാവത്തിന്നു യോജിച്ചിരിക്കുന്നതുകൊണ്ടും അനിതരസാധാരണങ്ങളും ആകുന്നു 'അതിനെ ഒരു നദിയായിട്ടുപമിക്കാം. ബാലന്മാൎക്കു കൂടി ഇറങ്ങിക്കളിക്കാവുന്ന ആഴം കുറഞ്ഞ ദിക്കുകളും, ഏററവും ബലമുള്ളവരും വെള്ളത്തിൽ മുങ്ങുവാൻ ശീലമുള്ളവരും ആയിട്ടുള്ളവൎക്കു പോലും എത്തുവാൻ കഴിയാത്തതായ ആഴമുള്ള ദിക്കുകളും അതിലുണ്ടു്.' ആയതു സകല പുരുഷാൎത്ഥസിദ്ധിക്കും ഉപകരിക്കത്തക്കതാകുന്നു. അതിൻെറ പൂൎണ്ണഗുണത്തെ വൎദ്ധിപ്പിക്കുന്നതിന്നു ഇതരമതങ്ങളിൽ ഒന്നുംതന്നെ ഇല്ല. പഠിക്കുന്തോറും ആയതു മനുഷ്യഹൃദയത്തേയും ബുദ്ധിശക്തിയേയും വികസിപ്പിക്കുന്നതാകുന്നു. ഇതിലെ തത്വങ്ങളെ അല്പമെങ്കിലും ഗ്രഹിക്കുന്ന യുവാവു തനിക്കു ശിഷ്ടമുള്ള കാലത്തിൽ സുഖാഭിവൃദ്ധിക്കും ആപന്നിവൃത്തിക്കും കാരണമായ സമ്പത്തിനെ സമ്പാദിക്കുകയാണ് ചെയ്യുന്നതു്.

'ധാരണാദ്ധർമ്മമിത്യാഹു-
ർദ്ധർമ്മോ ധാരയതി പ്രജാഃ'

ധരിക്കുന്നതുകൊണ്ടു ധർമ്മമെന്നു പറയുന്നു. ധർമ്മം പ്രജകളെ നിലനിർത്തി പോരുന്നു.*

ധർമ്മം എന്നതു മനുഷ്യസുഖത്തിന്ന് അശേഷം സംബന്ധമില്ലാത്തവയായ ചില മനോവിശ്വാസങ്ങളല്ല; നിർദ്ദോഷമായിട്ടുള്ളതും സുഖകരമായിട്ടുള്ളതും ആയ ജീവസന്ധാനത്തിന്ന്. ആസ്പദമായിരിക്കുന്ന സാക്ഷാൽ പ്രമാണങ്ങൾ തന്നെയാണ്. അതു ഹേതുവായിട്ട്, ആ പ്രമാണങ്ങളെ ഗ്രഹിക്കുന്നതും അവയെ അനുസരിച്ചു പ്രവർത്തിക്കുന്നതും ആകുന്നു ആര്യധർമ്മം, അല്ലെങ്കിൽ വൈദികധർമ്മം. അങ്ങിനെ ചെയ്യുന്നതു സ്വസുഖത്തിന്നും സാമാന്യസുഖത്തിന്നും കാരണമായിട്ടുള്ളതാകുന്നു. 'വൈദികം' എന്നാൽ വേദത്തെ— പരിപൂർണ്ണജ്ഞാനത്തെ— സംബന്ധിച്ചത് എന്നു താല്പര്യം. അതു ഹേതുവായിട്ട് 'വൈദികധർമ്മം' എന്നാൽ 'പരിപൂർണ്ണജ്ഞാനധർമ്മം' എന്ന് അർത്ഥമാകുന്നു.

സനാതനധർമ്മത്തിന്റെ ഒരു വിശിഷ്ടഗുണം, സകലജ്ഞാനങ്ങളേയും ക്രോഡീകരിച്ച്, ആറു മുഖങ്ങളോടു കൂടിയതാണെങ്കിലും ഏകഭാവനകൊണ്ടു ഘടിക്കപ്പെട്ടിരിക്കുന്നതും ഏകോദ്ദേശത്തോടു കൂടിയതും ആയ ഒരു തത്വജ്ഞാനത്താൽ അത് അലംകൃതമായിട്ടുള്ളതാകുന്നു എന്നുള്ളതാണ്. ഇതരമതങ്ങളിൽ ഒന്നിലും തന്നെ ജ്ഞാനസമുദ്രത്തിന്റെ ഗംഭീരമായ പരിപൂർണ്ണഭാവത്തെ ഇപ്രകാരം പ്രദർശിപ്പിച്ചിട്ടില്ല. സനാതനധർമ്മം ലഘുഗ്രന്ഥത്തിൽ ഇതിനെ പററി ചുരുക്കി പറഞ്ഞിട്ടുണ്ടു്. അതു തന്നെ ഇവിടെ വിസ്തരിച്ചു പറയാം.

സനാതനധർമ്മത്തിന്റെ അടിസ്ഥാനം.

ശ്രുതി—ചതുർവ്വേദങ്ങൾ—ആകുന്നു ആര്യമതത്തിന്റെ അന്തിമപ്രമാണം. ചതുർവ്വേദങ്ങളിൽ സകലജ്ഞാനവും അടങ്ങിയിരിക്കുന്നു. ബ്രഹ്മാവ് അവയെ പ്രദർശിപ്പിച്ചു. ഋഷികൾ അവയെ കണ്ടിട്ട് ആര്യന്മാരുടെ അഭ്യുദയത്തിന്നായി അക്ഷരരൂപങ്ങളാക്കി ചമച്ചു.

* മഹാഭാരതം കർണ്ണപർവ്വം, ൬൯. ൫൮

'യുഗാന്തേഽന്തർഹിതാൻ വേദാൻ
സേതിഹാസാൻ മഹർഷയഃ
ലേഭിരേ തപസാ പൂർവ്വം
അനുജ്ഞാതാഃ സ്വയംഭുവാ.'

പണ്ടു, യുഗാവസാനത്തിൽ ബ്രഹ്മാവിങ്കൽ ലയിച്ചിരുന്ന ഇതിഹാസങ്ങളേയും വേദങ്ങളേയും മഹർഷിമാർ ബ്രഹ്മാവിൻെറ അനുവാദത്തോടുകൂടി തപസ്സുകൊണ്ടു വീണ്ടെടുത്തു *

ഇങ്ങിനെ വേദങ്ങളെ ഓരോ യുഗാരംഭത്തിൽ വീണ്ടും ലഭിച്ചപ്പോൾ അതാതു യുഗത്തിൻെറ പ്രത്യേകാവശ്യത്തിന്നു തക്കവണ്ണം വേദങ്ങളിൽ ഭേദഗതികൾ വരുത്തിയിരുന്നു. ഇതിനു പ്രമാണമായിട്ടു് ദേവീഭാഗവതം, പ്രഥമസ്കന്ധം, തൃതീയാദ്ധ്യായം ൧൯-ാം ശ്ലോകത്തിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു:—

'വേദമേകം സ ബഹുധാ
കുരുതേ ഹിതകാമ്യയാ
അല്പായുഷോല്പബുദ്ധിംശ്ച
വിപ്രാൻ ജ്ഞാത്വാ കലാവഥ.'

അനന്തരം കലിയുഗത്തിൽ അദ്ദേഹം (വ്യാസരൂപിയായിരിക്കുന്ന വിഷ്ണുഭഗവാൻ) ജനങ്ങൾക്കു് അഭ്യുദയത്തെ കാംക്ഷിച്ചുകൊണ്ടും, ബ്രാഹ്മണർ അല്പായുസ്സുകളായും അല്പബുദ്ധികളായും ഇരിക്കുമെന്നു് അറിഞ്ഞിട്ടുള്ളതുകൊണ്ടും, ഒന്നായിരിക്കുന്ന വേദത്തെ പല ഭാഗങ്ങളായി ഭാഗിക്കുന്നു.

മനുഷ്യരുടെ ക്ഷേമത്തിന്നായി ഋഷികൾ തന്നിരിക്കുന്ന ധർമ്മത്തെ അവർ എല്ലായ്പോഴും കാത്തുകൊണ്ടിരിക്കുകയും, ഓരോ കാലാനുസരണം വേദങ്ങളെ പ്രത്യക്ഷപ്പെടുത്തുകയും, മറയ്ക്കുകയും ചെയ്യുന്നു എന്നു് ഇതിൽനിന്നും നമുക്കു് അറിയാവുന്നതാണ്. വേദഗ്രന്ഥങ്ങളിൽ ഉണ്ടെന്നു പറഞ്ഞിട്ടുള്ളതും ഇപ്പോൾ ഉള്ളതും ആയ ശ്ലോകങ്ങളുടെ സംഖ്യകളുടെ അന്തരം നോക്ക

* വ്യാസമഹർഷിയാൽ കൃതമാണെന്നു പറഞ്ഞു ശങ്കരാചാര്യസ്വാമികൾ ഉദ്ധരിച്ചിട്ടുള്ളതു്. ശാരീരകഭാഷ്യം, ൧-൩-൨൯.

മ്പോൾ, നശിച്ചുപോയിട്ടുള്ളവ മനുഷ്യരുടെ ഗുണത്തിന്നായി ഋഷികൾ മറച്ചു വെച്ചിരിക്കുന്നവയാണെന്ന് ഊഹിക്കാം.

പതഞ്ജലിയുടെ മഹാഭാഷ്യത്തിൽ വേദങ്ങളിൽ ഇപ്പോൾ ഉള്ളതിൽ വളരെ അധികം ഭാഗങ്ങൾ ഉള്ളതായി പറഞ്ഞു കാണുന്നു. ഋഗ്വേദത്തിൽ ൨൧ ശാഖകളും, യജുർവ്വേദത്തിൽ ൧൦൦ ശാഖകളും, സാമവേദത്തിൽ ൧൦൦൦ ശാഖകളും, അഥർവ്വവേദത്തിൽ ൯ ശാഖകളും, ഉണ്ടെന്ന് അദ്ദേഹം പറഞ്ഞിരിക്കുന്നു ഋഗ്വേദത്തിൽ ൨൧-ം, യജുർവ്വേദത്തിൽ ൧൦൯-ം, സാമവേദത്തിൽ ൧൦൦൦-ം, അഥർവ്വവേദത്തിൽ ൫൦-ം, ശാഖകൾ ഉണ്ടെന്നു മുക്തികോപനിഷത്തിൽ പ്രസ്താവിച്ചിരിക്കുന്നു. ഈ സംഖ്യകളിൽ അല്പം ശാഖകൾ മാത്രമേ ഇപ്പോൾ കാണുന്നുള്ളൂ. (ഈ സംഗതിയെപ്പററി ചരണവ്യൂഹത്തിൽ പറഞ്ഞിരിക്കുന്നതു നോക്കുക.)

ഓരോ വേദത്തിന്നു മൂന്നു ഭാഗങ്ങൾ ഉണ്ട്:—

(൧) സംഹിതാ: യജ്ഞങ്ങളിലും പൂജകളിലും ഉപയോഗിക്കുന്ന മന്ത്രങ്ങൾ, അല്ലെങ്കിൽ സൂക്തങ്ങൾ, അടങ്ങിയിരിക്കുന്നത്.

(൨) ബ്രാഹ്മണങ്ങൾ:—യാഗകർമ്മം സംബന്ധിച്ചിട്ടുള്ള വിധിനിഷേധങ്ങൾ, കഥകൾ, പുരാവൃത്തങ്ങൾ എന്നിവ ഇവയിൽ അടങ്ങിയിരിക്കുന്നു എന്ന് ആപസ്തംബൻ വിവരമായി പറഞ്ഞിരിക്കുന്നു. സൂക്തങ്ങളും ക്രിയകളും തമ്മിലുള്ള സംബന്ധത്തെ ബ്രാഹ്മണങ്ങൾ വിവരിക്കുന്നു. ഇവയെ കർമ്മകാണ്ഡങ്ങൾ എന്നു പറയാം. എന്നാൽ കർമ്മാനുഷ്ഠാനങ്ങളെ പററിയുള്ള വിധിനിഷേധങ്ങളുടെ ഇടയിൽ ഓരോ തത്വങ്ങളെ വിവരിക്കുന്നതായ കഥകളും, തത്വജ്ഞാനോപദേശങ്ങളും പ്രൌഢങ്ങളായ അഭിപ്രായങ്ങളും ഇവയിൽ വ്യാപിച്ചിരിക്കുന്നു. ഈ സംഗതി "താണ്ഡ്യമഹാബ്രാഹ്മണ"ത്തിലും "ശതപഥബ്രാഹ്മണ"ത്തിലും പ്രത്യേകം വെളിപ്പെട്ടു കാണുന്നു. ബ്രാഹ്മണങ്ങളുടെ ഒടുവിൽ വിജനവാസികളുടെ— വാനപ്രസ്ഥന്മാരുടെ— അദ്ധ്യയനത്തിന്നായി "ആരണ്യകങ്ങൾ" എന്ന (അരണ്യവാസികളുടെ ഉപയോഗത്തിന്നായിട്ടുള്ള) ഗ്രന്ഥങ്ങൾ ഉണ്ട്.

(൩) ഉപനിഷത്തുകൾ:—ഷഡ്ദർശനങ്ങൾക്ക് അടിസ്ഥാനമായിരിക്കുന്ന "ബ്രഹ്മവിദ്യ" അടങ്ങിയിരിക്കുന്നതും പ്രൌഢങ്ങളായ സംഗതികളെ പാറി പ്രതിപാദിക്കുന്നതും ആയ തത്വജ്ഞാനഗ്രന്ഥങ്ങൾ ൧൦൮ ഉപനിഷത്തുകളാകുന്നു (മുഖ്യമായി) ഉള്ളത്. ഇവയിൽ തന്നെ പത്തോ പന്ത്രണ്ടോ ഉപനിഷത്തുകളെ ഉപരിഗ്രന്ഥങ്ങളായിട്ടു വിചാരിച്ചുവരുന്നു. ഈ ഉപരിഗ്രന്ഥങ്ങൾക്കു മുഖ്യന്മാരായ വേദാന്തമതസ്ഥാപകന്മാരോ അവരുടെ പ്രാചീനശിഷ്യന്മാരോ വ്യാഖ്യാനങ്ങൾ എഴുതീട്ടുണ്ട്.

ഋഗ്വേദത്തിലെ സംഹിതയിൽ ൧൦൧൭ സൂക്തങ്ങൾ ഉണ്ട്. ഈ സൂക്തങ്ങളെ മണ്ഡലങ്ങൾ — വൃത്തങ്ങൾ — ആയിട്ടു വേർതിരിച്ചിരിക്കുന്നു. സൂക്തങ്ങൾ മിക്കവാറും ദേവന്മാരുടെ പ്രീതിക്കായിട്ടുള്ള പ്രാർത്ഥനകളും കീർത്തനങ്ങളും ആകുന്നു; എങ്കിലും, ആര്യന്മാരുടെ ഈ പ്രാചീനഗ്രന്ഥത്തിൽ കൂടി ഏകമായ പരബ്രഹ്മത്തെ പ്രതിപാദിച്ചിരിക്കുന്നു എന്നു നമുക്കു ക്രമത്തിൽ മനസ്സിലാകും.

ഋഗ്വേദം അഗ്നിയിൽ യജ്ഞദ്രവ്യങ്ങളെ ഹോമിക്കുന്ന ഹോതാവിന്നുപയുക്തമായ ഗ്രന്ഥമാകുന്നു; യജ്ഞവേളയിൽ ഉച്ചത്തിൽ ജപിക്കപ്പെടുന്ന ഋക്കുകളുടെ, അല്ലെങ്കിൽ കീർത്തനങ്ങളുടെ, സമുച്ചയവുമാകുന്നു.

യജുർവ്വേദത്തിലെ സംഹിതയിൽ ൪൦ അദ്ധ്യായങ്ങളും ഈ നാല്പത് അദ്ധ്യായങ്ങളിൽ കൂടി ൧൯൭൫ ശ്ലോകങ്ങളും ഉണ്ട്. ഈ ശ്ലോകങ്ങളിൽ ഏകദേശം പകുതി ഭാഗം ഋഗ്വേദത്തിൽ ഉള്ളവ തന്നെ ആണ്. യജുർവ്വേദം, കൃഷ്ണയജുർവ്വേദം ശുക്ലയജുർവ്വേദം ഇങ്ങിനെ രണ്ടു പ്രകാരത്തിലാണുള്ളത്. കൃഷ്ണയജുർവ്വേദത്തെ തൈത്തിരീയം എന്നും പറയും. അതിൽ സംഹിതയും ബ്രാഹ്മണവും ഇടകലർന്നിരിക്കുന്നു. ശുക്ലയജുർവ്വേദം, അഥവാ വാജസനേയം എന്നതിൽ സംഹിതാഭാഗം ബ്രാഹ്മണത്തിൽനിന്നു വേർതിരിച്ചിട്ടാണിരിക്കുന്നത്; ഇതുകൂടാതെ വേറെ ചില്ലറ വ്യത്യാസങ്ങളും ഉണ്ട്. യജ്ഞസാധനങ്ങൾ, യജ്ഞമണ്ഡപം, അതു പണിയുവാൻ ഉപയോഗിക്കുന്ന ഇഷ്ടികകൾ, മരക്കോലുകൾ മുതലായവ ശേഖരിക്കുന്നതിൽ ഉപയോഗിക്കുന്ന കീർത്തനങ്ങളും

പ്രാൎത്ഥനകളും ആണ് സംഹിത എന്നു പറയുന്നത്. ഇതിഹാസങ്ങളിൽ പറഞ്ഞിരിക്കുന്ന രാജസൂയം, അശ്വമേധം മുതലായ യാഗങ്ങളുടേയും, ഗൃഹസംബന്ധമായ ക്രിയകളുടേയും മററും വിവരങ്ങൾ ഇതിൽ കാണാം. യജുൎവ്വേദം എന്നാൽ യജ്ഞത്തെ പററിയുള്ള വേദം — ജ്ഞാനം — എന്ന് അൎത്ഥമാകുന്നു. അദ്ധ്വൎയ്യുവും, യജ്ഞത്തിൽ അദ്ദേഹം ആചരിക്കേണ്ടതായ മുറകളും ആണ് അതിലെ പ്രധാനവിഷയങ്ങൾ.

സാമവേദത്തിലെ സംഹിത ൧൮൭൫ മന്ത്രങ്ങളായി ഭാഗിച്ചിരിക്കുന്ന ൬൨ അദ്ധ്യായങ്ങൾ ഉള്ള ൭ കാണ്ഡങ്ങളോടുകൂടിയതാകുന്നു. ഈ ൧൮൭൫ മന്ത്രങ്ങളിൽ മിക്കവയും ഋഗ്വേദത്തിൽ ഉള്ളവ തന്നെയാണ്. ൭൫ മന്ത്രങ്ങൾ മാത്രമേ വ്യത്യാസമായിട്ടുള്ളൂ. സാമവേദം എന്നാൽ സാമത്തെ — ഗാനത്തെ — പററിയുള്ള ജ്ഞാനം എന്നൎത്ഥമാകുന്നു. അതിലെ മന്ത്രങ്ങളെ യാഗത്തിൽ സോമം ഹോമിക്കുമ്പോൾ ഉദ്ഗാതാവ് ഉച്ചരിക്കുന്നു.

അഥൎവ്വവേദത്തിലെ സംഹിത ൨൦ കാണ്ഡങ്ങളായും ൬൦൦൦ മന്ത്രങ്ങളായും ഭാഗിക്കപ്പെട്ടിരിക്കുന്നു. അഥൎവ്വന്റെ പാരമ്പൎയ്യക്കാരായ അംഗിരസ്സുകൾക്കും ഭൃഗുമുനികൾക്കും അഥൎവ്വവേദം പ്രത്യക്ഷമായിത്തീരുകയും അവർ അതിനെ ക്രോഡീകരിക്കുകയും ചെയ്തുവെന്നു പറഞ്ഞുവരുന്നു അതിനെ ചിലപ്പോൾ "ബ്രഹ്മവേദം" എന്നു പറയാറുണ്ട്. ഇതിന്റെ കാരണം യാഗത്തിൽ ഹോത്രിയുടേയും അദ്ധ്വൎയ്യുവിന്റെയും ഉദ്ഗാതാവിന്റെയും തെററുകളെ തീൎക്കുന്നതിനു ബ്രഹ്മാ, അല്ലെങ്കിൽ യജമാനൻ, ഉപയോഗിച്ചതിനാൽ ആയിരിക്കാം. പ്രസിദ്ധപ്പെട്ട അനേകം ഉപനിഷത്തുകൾ അടങ്ങിയിരിക്കുന്ന അഥൎവ്വവേദത്തിൽ സംസാരനിവൃത്തിക്കു കാരണമായ ബ്രഹ്മജ്ഞാനത്തെ പ്രതിപാദിച്ചിരിക്കുന്നതുകൊണ്ടും ആയിരിക്കാം അതിനെ ബ്രഹ്മവേദം എന്നു പറയുന്നത്. വിശേഷിച്ച് ഈ വേദത്തിൽ പ്രാചീന ആൎയ്യന്മാരുടെ ഇടയിൽ കച്ചവടക്കാരുടേയും, കൃഷിക്കാരുടേയും, സ്ത്രീകളുടേയും സ്ഥിതിയെ പററി വിശദമായി വിവരിച്ചിരിക്കുന്നതുകൊണ്ട്, ചരിത്രസംബന്ധമായും സാമുദായികമായും ഉള്ള ഒരു വിശേഷഗുണം അതിനുണ്ട്.

ഋഗ്വേദത്തിൽ ൨ ബ്രാഹ്മണങ്ങൾ ഉണ്ട്: (൧) ഐതരേയബ്രാഹ്മണം; (൨) കൌശീതകീബ്രാഹ്മണം. ൪൦ അദ്ധ്യായങ്ങൾ ഉള്ള ഐതരേയബ്രാഹ്മണം, സോമയാഗങ്ങൾ, അഗ്നിഹോത്രം, പട്ടാഭിഷേകം എന്നീ വിഷയങ്ങളെ പററി പ്രതിപാദിക്കുന്നു. ഐതരേയാരണ്യകവും ഐതരേയോപനിഷത്തും ഇതിൽ തന്നെയാണ് അടങ്ങിയിരിക്കുന്നത്. "ശാംഖായനം" എന്നുകൂടി പേർ പറയുന്ന കൌശീതകീബ്രാഹ്മണത്തിൽ ൩൦ അദ്ധ്യായങ്ങൾ ഉണ്ടു. അതിൻെറ വിഷയം സോമയാഗം ആകുന്നു. കൌശീതകീ ഉപനിഷത്തിനും കൌശീതകീ ആരണ്യകത്തിനും പുറമെ വൃത്താണതരം ഉപനിഷത്തുകളും ഇതിലുണ്ടു.

കൃഷ്ണയജുർവ്വേദത്തിൽ ഉള്ള ബ്രാഹ്മണങ്ങളെ രണ്ടു മതസ്ഥാപകന്മാർ സമ്മതിച്ചിട്ടില്ല. അവയ്ക്കു പകരം സംഹിതയും അതോടുകൂടിയുള്ള ഗദ്യഭാഗങ്ങളുമാണുള്ളത്. എന്നാൽ ഇതിനു രണ്ടിനും പുറമെ തൈത്തിരീയോപനിഷത്ത് ഉൾപ്പെട്ടതായ തൈത്തിരീയാരണ്യകത്തോടുകൂടി, ൩ അദ്ധ്യായത്തിലുള്ള തൈത്തിരീയബ്രാഹ്മണത്തെ മൂന്നാമതൊരു മതസ്ഥാപകൻ സ്വീകരിച്ചിട്ടുണ്ടു. കൃഷ്ണയജുർവ്വേദത്തിൽ തന്നെയാണ്, കഠോപനിഷത്തും, ശ്വേതാശ്വതരോപനിഷത്തും, വേറെ ൩൧ ചില്ലറ ഉപനിഷത്തുകളും ഉള്ളത്. ശുക്ലയജുർവ്വേദത്തിൽ ൧൦൦ അദ്ധ്യായത്തിൽ ശതപഥബ്രാഹ്മണം അടങ്ങിയിരിക്കുന്നു. ഇതിൻെറ ആരണ്യകത്തിൽ ആകുന്നു "വാജസനേയം" എന്നുകൂടി പേർ പറയുന്ന ബൃഹദാരണ്യകോപനിഷത്തുള്ളത്. ശുക്ലയജുർവ്വേദത്തിൻെറ ഒടുവിലത്തെ അദ്ധ്യായത്തിൽ ഈശോപനിഷത്തും വേറെ ൧൭ ചില്ലറ ഉപനിഷത്തുകളും ഉണ്ടു.

സാമവേദത്തിൽ സാമാന്യസമ്മതമായ മൂന്നു ബ്രാഹ്മണങ്ങൾ ഉണ്ടു: (൧) കേനോപനിഷത്ത് അടങ്ങിയിരിക്കുന്ന 'തലവകാരം'; (൨) ൨൫ കാണ്ഡങ്ങളോടുകൂടിയ 'പഞ്ചവിംശം'; (൩) ഛാന്ദോഗ്യോപനിഷത്തും വേറെ ൧൪ ചില്ലറ ഉപനിഷത്തുകളും അടങ്ങിയിരിക്കുന്ന ഛാന്ദോഗ്യബ്രാഹ്മണം.

അഥർവ്വവേദത്തിൽ ആകുന്നു, രണ്ടു കാണ്ഡങ്ങളോടുകൂടിയ

ഗോപഥബ്രാഹ്മണം. ഓരോ കണ്ഡപ്രകാരം ഇതോടുകൂടി വളരെ ഉപനിഷത്തുകളും ചേൎത്തു കാണുന്നുണ്ടു്. പ്രധാനപ്പെട്ട ൰ ഉപനിഷത്തുകളിൽ ചേൎന്ന മാണ്ഡൂക്യം, മുണ്ഡകം, പ്രശ്നം എന്നു മൂന്നു് ഉപനിഷത്തുകളും വേറെ ൱ ചില്ലറ ഉപനിഷത്തുകളും ഇതിൽ ഉൾപ്പെട്ടതായി മുക്തികോപനിഷത്തിൽ പറഞ്ഞു കാണുന്നു.

പ്രധാനപ്പെട്ട ദ്വാദശോപനിഷത്തുകൾ താഴെ പറയുന്നവയാണു്. ഐതരേയം, കൌശിതകി, തൈത്തിരീയം, കഠം, ശ്വേതാശ്വതരം, ബൃഹദാരണ്യകം, ഈശം, കേനം, ഛാന്ദോഗ്യം, മാണ്ഡൂക്യം, മുണ്ഡകം, പ്രശ്നം. ൰൨ ഉപനിഷത്തുകളുടേയും പേരുകൾ മുക്തികോപനിഷത്തിൽ കാണാം.

ഈ ശ്രുതികളെ അടിസ്ഥാനമാക്കിയാണു് വൈദികധൎമ്മത്തെ ആസകലം സ്ഥാപിച്ചിരിക്കുന്നതു്. ഇക്കാലത്തു വേദങ്ങളെപ്പററി വളരെ ആക്ഷേപം എഴുതി കാണുന്നുണ്ടു്. ഇതിന്റെ കാരണം അവയുടെ ഗൂഢാൎത്ഥത്തെ ഗ്രഹിക്കുന്നതിനു സഹായിക്കുന്നതായ അദൃശ്യവസ്തുക്കളുടെ ജ്ഞാനം നശിച്ചുപോയതുകൊണ്ടാണു്. പ്രകൃതിയിലുള്ള സകലശക്തികളേയും സ്വാധീനപ്പെടുത്തുന്നതിനു സഹായിക്കുന്നതായ ജ്ഞാനസമുച്ചയം ശ്രുതികളിൽ പരിപൂൎണ്ണമായിരിക്കുന്നു. കാരണം, ഈശ്വരൻ ആദികാലത്തിൽ പ്രപഞ്ചത്തെ സൃഷ്ടിച്ചപ്പോൾ ഈ ജ്ഞാനസമുച്ചയത്തെ ആധാരമാക്കിയാണു് പ്രകൃതിശക്തികളെ സചേതനങ്ങളാക്കിത്തീൎത്തതും ഇപ്പോൾ അവയെ നയിപ്പിക്കുന്നതും. വേദവിത്തായ ഒരുവനു പരമാൎത്ഥത്തിൽ പ്രകൃതിഭരണസാമൎത്ഥ്യം ഉള്ളതാണു്; പ്രകൃതിയിലുള്ള സകല ശക്തികളും അവനു സ്വാധീനമായിരിക്കുകയും ചെയ്യും.

ഇതു ഹേതുവായിട്ടു വേദങ്ങളിൽ ചില ഭാഗങ്ങളെ അൎത്ഥമില്ലാത്തതെന്നോ, 'മനുഷ്യവൎഗ്ഗത്തിന്റെ ബാല്യകാലത്തെ പ്രലാപങ്ങൾ' എന്നോ പറയുന്നതു ശരിയല്ല. യോഗവും അന്തൎജ്ഞാനവും ഇല്ലാത്ത ആധുനികവിദ്യാൎത്ഥിക്കു് അറിഞ്ഞുകൂടാ എന്നതുകൊണ്ടു മാത്രം വേദങ്ങളിൽ പറഞ്ഞിരിക്കുന്ന ചില സംഗതികൾ അബദ്ധമാണെന്നു പറയുന്നതു ബു

ദ്ധിമാന്മാരുടെ ലക്ഷണമല്ല. താൻ ഒന്നും കാണാത്ത ദിക്കിൽ മനുഷ്യരിൽ ഏററവും ഉൽകൃഷ്ടബുദ്ധിശാലികളായ ചിലർ സാരമായ സംഗതികൾ കാണാറുള്ളതുകൊണ്ട്, തനിക്കും പ്രായം ചെന്നു ചിത്തശുദ്ധി വർദ്ധിക്കുമ്പോൾ കാണാറാകും എന്നു കരുതി, പെട്ടെന്ന് ഒരു അഭിപ്രായം പറയാതെ ദീർഘാലോചനയെ ദീക്ഷിക്കേണം.

വേദങ്ങൾ ഗായത്രിയിലും, ഗായത്രി പ്രണവത്തിലും അന്തർഭൂതമായിരിക്കുന്നു; പ്രണവം കേവലാത്മകമായിരിക്കുന്ന പരബ്രഹ്മത്തിന്റെ ആകാരവുമാകുന്നു. ഈ തത്വത്തെ പിന്നേയും പിന്നേയും വേദങ്ങളിൽ തന്നെ പറഞ്ഞുകാണുന്നു; സംസ്കൃതസാഹിത്യഗ്രന്ഥങ്ങളിലും ഇതിനെ പുനരുക്തിയോടുകൂടി ഘോഷിച്ചിരിക്കുന്നു എന്നാൽ ഈ സർവ്വാശ്ചര്യകരമായ തത്വത്തിന്റെ പരമാർത്ഥജ്ഞാനം ദീർഘകാലത്തെ വിദ്യാഭ്യാസംകൊണ്ടും നിദിദ്ധ്യാസംകൊണ്ടും മാത്രമേ ഗ്രഹിക്കുവാൻ കഴിയൂ.

ശ്രുതി കഴിഞ്ഞാൽ പിന്നെ പ്രമാണമായിട്ടുള്ളതു സ്മൃതിയാകുന്നു. ഇതു ധർമ്മത്തെ വിവരിക്കുകയും വ്യക്തിയാക്കുകയും ചെയ്യുന്നു; ആര്യന്മാരുടെ ജാതിധർമ്മം, സമുദായധർമ്മം, കുടുംബധർമ്മം, ആത്മധർമ്മം, എന്നിവയെ നിയമപ്പെടുത്തുന്നു. ധർമ്മശാസ്ത്രങ്ങൾ നിയമഗ്രന്ഥങ്ങളാണ്. ഇവയുടെ സംഖ്യ വളരെയാണെങ്കിലും,* നാലെണ്ണത്തെ പ്രധാനമായിട്ടു വിചാരിച്ചുവരുന്നു ഇവയിൽ ഓരോന്ന് ഓരോ യുഗത്തിൽ പ്രമാണമാണെന്നു ചിലപ്പോൾ പറയുമാറുണ്ട്. അതെങ്ങിനെയെന്നാൽ, മനുസ്മൃതി സത്യയുഗത്തിലും, യാജ്ഞവല്ക്യസ്മൃതി ത്രേതായുഗത്തിലും, ശംഖലിഖിതസ്മൃതി ദ്വാപരയുഗത്തിലും, പരാശരസ്മൃതി കലിയുഗത്തിലും പ്രമാണമത്രേ.

'കൃതേതു മാനവാഃ പ്രോക്താഃ
ത്രേതായാം യാജ്ഞവല്ക്യജാഃ

* വ്യവഹാരമയൂഖത്തേയും യാജ്ഞവല്ക്യസ്മൃതിയേയും മാണ്ഡലിക്ക് എന്ന ആൾ ഇംഗ്ലീഷിൽ ഭാഷാന്തരം ചെയ്തിരിക്കുന്നതോടുകൂടി ചേർത്തിരിക്കുന്ന ആമുഖോപന്യാസത്തെ നോക്കുക.

ദ്വാപരേ ശംഖ ലിഖിതാഃ
കലൌ പാരാശരാഃ സ്മൃതാഃ'.

വേദത്തിൽ എന്നപോലെ തന്നെ, ധർമ്മശാസ്ത്രത്തിലും ഋഷികൾ പ്രമാണത്തോടുകൂടി കാലോചിതങ്ങളായ ഭേദഗതികളേയും മാററങ്ങളേയും ഉണ്ടാക്കിയിരിക്കുന്നു എന്നു മേൽപ്പറഞ്ഞതിൽ നിന്നു നമുക്ക് അറിയാവുന്നതാണ്. സനാതനധർമ്മത്തിന്റെ ലക്ഷണമായ ഈ സാർവ്വകാലോപയുക്തതയാകുന്നു, അതിനെ മററു പ്രാചീനമതങ്ങൾ നശിച്ചിട്ടും അനേക കാലമായി രക്ഷിച്ചുവന്നത്. എങ്കിലും മുൻപറഞ്ഞ ശ്ലോക സാരത്തെ ഇപ്പോൾ ഒരു വിധത്തിലും അനുസരിക്കാറില്ല.

ശ്രുതിസ്മൃതികളുടെ പ്രാമാണ്യത്തെപ്പററി മനുസ്മൃതിയിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു.

'ശ്രുതിസ്തു വേദോ വിജ്ഞേയോ
ധർമ്മശാസ്ത്രം തു വൈ സ്മൃതിഃ
തേ സർവ്വാർത്ഥേഷ്വമീമാംസ്യേ
താഭ്യാം ധർമ്മോ ഹി നിർബ്ബഭൌ'.

വേദത്തെ ശ്രുതിയെന്നും ധർമ്മശാസ്ത്രത്തെ സ്മൃതിയെന്നും അറിയേണം. അവയെ ഒരു കാര്യത്തിലും സംശയിക്കരുത്. അവയിൽനിന്നാകുന്നു ധർമ്മം ഉത്ഭവിച്ചത്. (എല്ലാ കാര്യങ്ങളിലും ശ്രുതിസ്മൃതികളെ നല്ലവണ്ണം ആലോചിക്കേണം എന്നു താല്പര്യം.)

ഈ സ്മൃതികളിൽ മനുസ്മൃതിയും യാജ്ഞവല്ക്യസ്മൃതിയും ഭാരതവർഷത്തിൽ എങ്ങും സർവ്വസാധാരണമായി പ്രമാണമായിട്ട സ്വീകരിക്കപ്പെട്ടിരിക്കുന്നു. ഹിന്ദുനിയമം സംബന്ധിച്ച സകല കാര്യങ്ങളിലും യാജ്ഞവല്ക്യസ്മൃതിയെയാണ് ആദരിക്കുന്നത്. ഈ രണ്ടു സ്മൃതികളേയും പൂർത്തിയാക്കുവാൻ ആവശ്യമുള്ളപ്പോൾ മററു സ്മൃതികളെ പരിശോധിക്കുക പതിവാണ്.

ആര്യവംശക്കാരുടെ ആദ്യത്തെ ധർമ്മശാസ്ത്രകർത്താവായ

* (മനുസ്മൃതി, ൨-൧൦.)

ശ്രീമനുഭഗവാൻ ൧൦൮ാം അദ്ധ്യായത്തിൽ ലക്ഷം ശ്ലോകങ്ങളാ
യിട്ട് ഒരു ധർമ്മശാസ്ത്രത്തെ ഉണ്ടാക്കിയെന്നു നാരദസ്മൃതിയിൽ
പറഞ്ഞിരിക്കുന്നു. ഇതിനെ നാരദൻ ൧൨൦൦൦ ശ്ലോകമായിട്ടു ചു
രുക്കിത്തീർത്തു; മാർക്കണ്ഡേയൻ ൮൦൦൦ ശ്ലോകങ്ങളും, ഭൃഗുവിൻെറ
പുത്രനായ സുമതി ൪൦൦൦ ശ്ലോകങ്ങളും ആക്കിത്തീർത്തു. ഇപ്പ്രകാ
രം ഉള്ള മനുസ്മൃതി ൧൨ അദ്ധ്യായത്തിൽ ൨൬൮൪ ശ്ലോകമാ
യിട്ടാണിരിക്കുന്നതു്. മനു ലോകോൽപ്പത്തിയെ വിവരിക്കുന്നു; എ
ന്നിട്ടു താൻ പഠിപ്പിച്ചപ്രകാരം സ്മൃതികളെ ഉച്ചരിക്കുവാൻ ഭൃ
ഗുവിനോടു പറയുന്നു. ഭൃഗു യഥേഷ്ടം അവയുടെ ഒരു ചുരുക്ക
വും പിന്നീടു ബ്രഹ്മചാരി, (അ: ൨) ഗൃഹസ്ഥൻ, (അ: ൩)
സ്നാതകൻ (അ: ൪) എന്നിവരുടെ ധർമ്മത്തെപ്പററി വിസ്താ
രമായ ഒരു വിവരണവും പറയുന്നു. പിന്നെ അദ്ദേഹം ഭക്ഷ
ണം, അശുദ്ധി, ആശൌചം, സ്ത്രീകൾ എന്നിവയെപ്പററി പ
റയുന്നു. (അ: ൫); വാനപ്രസ്ഥം, സന്ന്യാസം, എന്നിവയെ
വിവരിച്ച് ആശ്രമധർമ്മങ്ങളുടെ വിവരണത്തെ അവസാനി
പ്പിക്കുന്നു. അനന്തരം രാജധർമ്മം (അ: ൭), വ്യവഹാരം,
ശിക്ഷാനിയമം (അ: ൮) എന്നിവയെപ്പററി പറഞ്ഞിരിക്കുന്നു.
'ഭാര്യാഭർത്താക്കന്മാരുടെ ശാശ്വതധർമ്മം,' പൈതൃകധനം, ചി
ല കുററങ്ങൾക്കുള്ള ശിക്ഷകൾ, രാജധർമ്മത്തെപ്പററി വിശേ
ഷാൽ ചില ഉപദേശങ്ങൾ എന്നീ വിഷയങ്ങൾ ൯-ാം അ
ദ്ധ്യായത്തിൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. പ്രധാനമായിട്ട് ആ
പൽക്കാലങ്ങളിൽ നാലു ജാതിക്കാർക്കുള്ള ചട്ടങ്ങൾ ൧൦-ാം അ
ദ്ധ്യായത്തിലും, പ്രായശ്ചിത്തങ്ങളെ കുറിച്ചുള്ള നിയമങ്ങൾ
൧൧-ാം അദ്ധ്യായത്തിലും പറഞ്ഞിരിക്കുന്നു. ൧൨-ാം അദ്ധ്യായം
പുനർജ്ജന്മത്തെപ്പററി പറയുന്നു. പ്രപഞ്ചം ആത്മാവിൽ സ്ഥി
തി ചെയ്യുന്നു എന്നും ആത്മജ്ഞാനം കൊണ്ടാകുന്നു പരമാന
ന്ദപ്രാപ്തി വരുന്നത് എന്നും അതിൽ പ്രസ്താവിച്ചിരിക്കുന്നു.

യാജ്ഞവല്ക്യസ്മൃതി മൂന്ന് അദ്ധ്യായങ്ങളും ൧൦൧൦ ശ്ലോക
ങ്ങളും ആയിട്ടാണ്. ഈ അദ്ധ്യായങ്ങൾ ക്രമത്തിൽ ആചാരം,
വ്യവഹാരം, പ്രായശ്ചിത്തം, എന്നിവയെ പററി പറയുന്നു.
ആദ്യത്തെ അദ്ധ്യായത്തിൽ വർണ്ണാശ്രമധർമ്മങ്ങൾ, ഭോജനദ്ര

വ്യങ്ങൾ, ദാനങ്ങൾ, പൂജകൾ, ക്രിയകൾ, രാജധൎമ്മങ്ങൾ എന്നിവയെ വിവരിച്ചിരിക്കുന്നു. രണ്ടാം അദ്ധ്യായത്തിൽ വ്യവഹാരം, നടവടിക്രമം, ശിക്ഷ എന്നീ വിഷയങ്ങൾ ആകുന്നു വിവരിക്കപ്പെട്ടിരിക്കുന്നതു്. മൂന്നാം അദ്ധ്യായത്തിൽ ആശൌചവിധികൾ, ആപദ്ധൎമ്മങ്ങൾ, വാനപ്രസ്ഥധൎമ്മം, സന്ന്യാസധൎമ്മം, ചില ശരീരശാസ്ത്രതത്വങ്ങൾ ഇവ വിവരിക്കപ്പെട്ടിരിക്കുന്നു. അനന്തരം പരമാത്മാവു്, ജീവാത്മാവു്, ബന്ധമോക്ഷമാൎഗ്ഗങ്ങൾ, യോഗം, സിദ്ധി, പുനൎജ്ജന്മം, ചില പ്രായശ്ചിത്തങ്ങൾ എന്നിവയുടെ വിവരണത്തോടു കൂടി അദ്ധ്യായം അവസാനിക്കുന്നു.

സ്മൃതി കഴിഞ്ഞാൽ പിന്നെ പ്രധാനമായിട്ടുള്ളതു പുരാണമാകുന്നു. പുരാണേതിഹാസങ്ങളെ "പഞ്ചമോ വേദഃ", അഞ്ചാമത്തെ വേദം എന്നു പറയുക പതിവാണു്. നാരദമഹൎഷി സനൽകുമാരമഹൎഷിയോടു താൻ വായിച്ചിട്ടുള്ള ഗ്രന്ഥങ്ങളെ പററി പറയുമ്പോൾ ഇതിഹാസപുരാണങ്ങളെ പഞ്ചമം എന്നും, ശങ്കരാചാൎയ്യസ്വാമികൾ ഇതിനെപ്പററി "പഞ്ചമോ വേദഃ" എന്നും പറയുന്നു.† ദേവീഭാഗവതത്തിൽ ഇതിനെപ്പററി ഒരു ശ്ലോകം ഉണ്ടു്:—

"ഋഗ്യജുഃസാമാഥൎവ്വാഖ്യാ
വേദാശ്ചത്വാര ഉദ്ധൃതാഃ
ഇതിഹാസപുരാണം ച
പഞ്ചമോ വേദ ഉച്യതേ."

(വ്യാസമഹൎഷി) ഋക്കു്, യജുസ്സ്, സാമം, അഥൎവ്വം എന്ന വേദങ്ങളെ വീണ്ടെടുത്തിട്ടു പഞ്ചമവേദം എന്നു പറയപ്പെടുന്ന ഇതിഹാസപുരാണങ്ങളെ വൃത്തിയാക്കി *

ദേവീഭാഗവതത്തിൽ തന്നെ പിന്നേയും ഇപ്രകാരം പറഞ്ഞിരിക്കുന്നു:—

† ഛാന്ദോഗ്യോപനിഷത്തു് ൭. ൧-൨;

* ദേവീഭാഗവതം ൧-൪-൨൦

"പ്രാഗ്ദ്ദൃഷ്ടഃ കരോതി ധൎമ്മാൎത്ഥി
പുരാണാനി യഥാവിധി
ദ്വാപരേ ദ്വാപരേ വിഷ്ണു-
ൎവ്യാസരൂപേണ സൎവ്വദാ."

എല്ലാപ്പോഴും ഓരോ ദ്വാപരയുഗത്തിൽ വിഷ്ണുഭഗവാൻ വ്യാസരൂപിയായിട്ടു ധൎമ്മത്തിന്നായി വിധിപ്രകാരം പുരാണങ്ങളെ വെളിപ്പെടുത്തുന്നു.*

"ഷഡംഗങ്ങളെപ്പോലെ പുരാണങ്ങളും മുതലായതും വേദങ്ങളുടെ ജ്ഞാനം ഉണ്ടാകുന്നതിന്ന് ഉപയുക്തങ്ങളാണെന്നും, അതുഹേതുവായിട്ട് അദ്ധ്യയനത്തിന്നു യോഗ്യമായ വിഷയങ്ങൾ തന്നെ"യെന്നും മാധ്വാചാൎയ്യർ പറയുന്നു.

യാജ്ഞവല്ക്യനും അങ്ങിനെതന്നെ:—

"പുരാണന്യായമീമാംസാ
ധൎമ്മശാസ്ത്രാംഗമിശ്രിതാഃ
വേദാഃ സ്ഥാനാനി വിദ്യാനാം
ധൎമ്മസ്യ ച ചതുൎദ്ദശ.
ഇതിഹാസപുരാണാഭ്യാം
വേദം സമുപബൃംഹയേദിതി."

വേദങ്ങൾ, പുരാണങ്ങൾ, ന്യായങ്ങൾ, മീമാംസകൾ, ധൎമ്മശാസ്ത്രങ്ങൾ, അംഗങ്ങൾ എന്നിവയാകുന്നു വിദ്യകൾക്കും ധൎമ്മത്തിന്നും ഉള്ള ൧൪ സ്ഥാനങ്ങൾ. വേദത്തെ ഇതിഹാസപുരാണങ്ങളുടെ സഹായത്തോടുകൂടി വിവരിക്കണം.†

പതിനെട്ടു പുരാണങ്ങളാകുന്നു പ്രധാനമായിട്ടുള്ളത്, എന്നാൽ വേറെ പതിനെട്ട് ഉപപുരാണങ്ങളും ഉണ്ട്. ൧൮ മുഖ്യപുരാണങ്ങൾ താഴെ പറയുന്നവയാണ്:— ബ്രാഹ്മം, പാത്മം, വിഷ്ണു, ശിവം, ഭാഗവതം, നാരദം, മാൎക്കണ്ഡേയം, അഗ്നി, ഭവിഷ്യൽ, ബ്രഹ്മവൈവൎത്തം, ലിംഗം, വാരാഹം, സ്കാന്ദം, വാമനം, കൂൎമ്മം, മത്സ്യം, സൌപൎണ്ണം അല്ലെങ്കിൽ ഗാരുഡം, ബ്രഹ്മാ

* ദേവീഭാഗവതം ൧. ൩. ൧൮.
† യാജ്ഞവല്ക്യസ്മൃതി ൧. ൧. ൩.

ണ്ഡം. ൧൮ ഉപപുരാണങ്ങൾ ഇവയാകുന്നു:— സനൽകുമാരം, നാരസിംഹം, ബൃഹന്നാരദീയം, ശിവരഹസ്യം, ദുർവ്വാസസം, കപിലം, വാമനം (മഹാപുരാണത്തിന്നു പുറമെ), ഭാൎഗ്ഗവം,* വരുണം, കാലികം, സാംബം, നന്ദി, സൌരം, പാരാശരം, വാസിഷ്ഠം, ദേവീഭാഗവതം, ഗണേശം, ഹംസം

വൈഷ്ണവഭാഗവതമോ, ദേവീഭാഗവതമോ, മുഖ്യപുരാണമെന്നു് ഒരു തൎക്കം ഉണ്ടു്. ഈ സംഗതിയെ പററി ഒരു നിശ്ചയമായ അഭിപ്രായം ഇനിയും ഉണ്ടായിട്ടില്ല ഏതായാലും രണ്ടും ഒരുപോലെ വിശിഷ്ടഗ്രന്ഥങ്ങളാണു്. ദേവീഭാഗവതം തത്വജ്ഞാനത്തിന്നും വേദാന്തത്തിന്നും താല്പൎയ്യമുള്ളവൎക്കു പ്രത്യേകം ഉപയോഗകരമായിരിക്കും. വൈഷ്ണവഭാഗവതം ഭക്തിമാൎഗ്ഗക്കാൎക്കു പ്രിയമായിട്ടുള്ളതാകുന്നു

പ്രാചീനകാലങ്ങളിലെ ചരിത്രമാകുന്നു പുരാണങ്ങളിൽ പറഞ്ഞിരിക്കുന്നതു്. അക്കാലത്തെ ജീവിതാവസ്ഥകൾ ഇപ്പോൾ ഉള്ളവയിൽ നിന്നും തീരെ വ്യത്യാസപ്പെട്ടിരുന്നു. സാധാരണമായ സ്ഥൂലചക്ഷുസ്സിന്നു കാണ്മാൻ പാടില്ലാത്തതായ ദിക്കുകളേയും അവയിൽ വിവരിച്ചിട്ടുണ്ടു്. ആയതുകൊണ്ടു പുരാണങ്ങളിലും നവീനശാസ്ത്രങ്ങളിലും വിവരിച്ചിരിക്കുന്ന സ്വഭാവരീതി ഒന്നാണെന്നു വിചാരിക്കുന്നതു യുക്തമല്ല. യോഗസിദ്ധികൾ ഉണ്ടാകുമ്പോൾ പ്രപഞ്ചത്തേയും അതിൻെറ പൂൎവ്വചരിത്രത്തേയും കുറിച്ചു പുരാണങ്ങളിൽ പറയുന്ന വിവരണങ്ങൾ, അതിസൂക്ഷ്മങ്ങളായ ഉപകരണങ്ങളുടെ സഹായത്താൽ ഉണ്ടായിട്ടുള്ളതാണെന്നു വരികിലും നമ്മുടെ ബാഹ്യേന്ദ്രിയങ്ങളെക്കൊണ്ടു ഗ്രഹിക്കപ്പെട്ടിരിക്കുന്ന നവീനശാസ്ത്രസിദ്ധാന്തങ്ങളേക്കാൾ ഏററവും ശരിയായിട്ടുള്ളതാണെന്നു കാണാം.

വിഷ്ണുപുരാണത്തിലും മററും പുരാണങ്ങളുടെ ചില നിൎദ്ദിഷ്ടലക്ഷണങ്ങളെ പറഞ്ഞിട്ടുണ്ടു്:—

"സൎഗ്ഗശ്ച പ്രതിസൎഗ്ഗശ്ച
വംശോ മന്വന്തരാണി ച
വംശാനുചരിതം ചൈവ
പുരാണം പഞ്ചലക്ഷണം."

സൃഷ്ടി, ഉപസൃഷ്ടി, വംശാവലി, മന്വന്തരങ്ങൾ, വംശചരിത്രം എന്നിവയാകുന്നു പുരാണത്തിന്റെ അഞ്ചു ലക്ഷണങ്ങൾ.

മുൻപറഞ്ഞ പ്രകാരം, വ്യാസഭഗവാൻ ആകുന്നു യുഗംതോറും പുരാണങ്ങളെ രചിക്കുന്നത്. ഈ യുഗത്തിൽ അദ്ദേഹം കൃഷ്ണദ്വൈപായനൻ എന്ന പേരോടുകൂടി പരാശരപുത്രൻ ആയിട്ടാകുന്നു അവതരിച്ചിരിക്കുന്നത്.

പഞ്ചമവേദത്തിന്റെ ദ്വിതീയഭാഗമായ ഇതിഹാസം എന്നതു രാമായണം, മഹാഭാരതം എന്ന രണ്ടു മഹാകാവ്യങ്ങൾ ആകുന്നു. സുപ്രസിദ്ധങ്ങളായതുകൊണ്ട് ഇവയെ പററി അധികം ഇവിടെ പറയണമെന്നില്ല.

രാമായണത്തിന്റെ കർത്താവ് വാല്മീകിമഹർഷിയാകുന്നു. ആയത് ഇക്ഷ്വാകുകുലജാതന്മാരായ സൂര്യവംശരാജാക്കന്മാരുടേയും അവരിൽ വിഷ്ണുവിന്റെ അവതാരമായ ശ്രീരാമചന്ദ്രന്റെയും അദ്ദേഹത്തിന്റെ മൂന്നു ഭ്രാതാക്കന്മാരുടേയും ചരിത്രമാകുന്നു. അവരുടെ ജനനം, വിദ്യാഭ്യാസം, വിവാഹം, രാമചന്ദ്രന്റെ വനവാസം, അദ്ദേഹത്തിന്റെ ഭാര്യാമോഷണം, രാവണവധം, സീതാദേവിയുടെ ഉപലബ്ധി, ഭഗവാന്റെ രാജ്യഭാരം എന്നിവയെ വിസ്തരിച്ചു പറഞ്ഞിട്ടുണ്ട്. രാമായണത്തെ ആകപ്പാടെ ത്രേതായുഗത്തിന്റെ അവസാനത്തിൽ ഭാരതവർഷത്തിലെ ജനങ്ങളുടെ സ്ഥിതിയെ വിശദമായി കാണിക്കുന്ന ഒരു ചരിത്രമായിട്ടു വിചാരിക്കാം. അതിന്റെ ഉദ്ദേശം ശ്രീരാമചന്ദ്രന്റെയും അദ്ദേഹത്തിന്റെ ഭ്രാതാക്കന്മാരുടേയും നടപടി, സഹോദരസ്നേഹം, പരസ്പരസാഹായ്യം എന്നീ ഗുണങ്ങളുടെ ഉദാഹരണമായി തീരണമെന്നും ഈ ഗുണങ്ങൾ അഭ്യുദയത്തിനും ലോകസുഖത്തിനും കാരണമാണെന്നും എന്നതിനു പുറമേ, ആര്യന്മാർ സദാചാരത്തോടുകൂടി വർത്തിക്കുവാൻ പ്രോത്സാഹിപ്പിക്കുന്നതായ ഒരു പാഠവും, ആര്യവംശരാജാക്കന്മാൎക്ക് ക്ഷത്രിയധർമ്മത്തെ ദീക്ഷിക്കുവാൻ ഒരു മാതൃകയും ആയി തീരണമെന്നു കൂടിയുണ്ട്. സീതാദേവിയുടെ ചാരിത്രം സ്ത്രീസ്വഭാവത്തിന്റെ നിഷ്കാപട്യത്തേയും സതീധർമ്മത്തേയും പാതിവ്രത്യത്തെ

യും കാണിക്കുന്ന കാവ്യരചനയിലുള്ള ഉത്തമലക്ഷണമായിട്ട സദാ വിചാരിക്കപ്പെട്ടിരിക്കുന്നു എന്നും, അതിനെ ഇപ്പോഴും വിചാരിച്ചുവരുന്നു എന്നും വിശേഷിച്ചു പറയുന്നതു പക്ഷേ അനാവശ്യമായിരിക്കും.

മഹാഭാരതത്തെ നിർമ്മിച്ചതു വ്യാസമഹർഷിയാകുന്നു. കലിയുഗത്തിന്റെ ആദ്യകാലത്താണ് എങ്കിലും പാഠഭേദങ്ങൾ ഉണ്ട്.

അതിലെ കഥ രാമായണത്തിലെ കഥയെക്കാൾ സമ്മിശ്രമായിട്ടുള്ളതും ആധുനികസമ്പ്രദായത്തോട് അധികം യോജിച്ചതും ആകുന്നു. അസൂയ, മത്സരം, ഗൃഹച്ഛിദ്രം എന്നിവയെകൊണ്ടു ഭിന്നമായ ഒരു ചന്ദ്രവംശരാജകുലത്തിന്റെ സുഖദുഃഖങ്ങളെ വിവരിക്കുന്നു. ഈ ചിത്രലിഖിതമായ തമോഗുണത്തിന്ന് എതിരായിട്ട് പരിപൂർണ്ണമായി, പാണ്ഡവകുലത്തിന്റെ പോഷിതാവായി ശ്രീകൃഷ്ണൻ എന്ന നാമധേയത്തോടുകൂടിയതായിരിക്കുന്ന ഒരു അവതാരം ആവിർഭവിച്ചിരിക്കുന്നു. ഈ പാണ്ഡവകുലത്തിൽ ഉള്ളവർ അവരുടെ സദാചാരം നിമിത്തം എതൃകക്ഷികളായ കുരുക്കളെ ജയിക്കുന്നു. ഈ കൌരവന്മാരുടെ കൂട്ടത്തിൽ അധർമ്മത്തെ വൃഥാ കാത്തുരക്ഷിക്കുവാൻ പുറപ്പെട്ട പരാക്രമശാലികളായ ഭീഷ്മർ, ദ്രോണൻ, കർണ്ണൻ എന്നിവർ വിളങ്ങുന്നതു കാണാം. കലിയുഗത്തിന്റെ ആരംഭത്തോടുകൂടിയാണ് കഥയുടെ ആരംഭവും. ഇതു യുക്തം തന്നെ. എന്തുകൊണ്ടെന്നാൽ, കലിയുഗത്തിൽ നന്മതിന്മകൾ മിക്കവാറും തുല്യബലത്തോടുകൂടി തന്നെ കയക്കുന്നു. സന്മാർഗ്ഗതത്വങ്ങളും കർമ്മത്തിന്റെ വിഷമഗതികളും മനസ്സിനെ ഖണ്ഡിപ്പിക്കുകയും മോഹിപ്പിക്കുകയും ചെയ്യുന്നു. വിശിഷ്ടന്മാരായി, ബുദ്ധിശാലികളായിരിക്കുന്ന ക്ഷത്രിയരാജാക്കന്മാരുടെ നാശം ഭാവികാലത്തിൽ അന്യരാജാക്കന്മാർ വന്നു ഭാരതവർഷത്തെ അതിക്രമിച്ചതിന്റെ ഒരു ദുർന്നിമിത്തംപോലെ തോന്നും. മഹാഭാരതത്തിന്റെ അവസാനത്തിൽ വിവരിച്ചിരിക്കുന്ന സംഗതികൾ ആര്യാവർത്തത്തെ ഉടനെ മൂടുവാൻ തുടങ്ങിയ അന്ധകാരത്തിന്റെ പൂർവ്വസൂചനമായിരിക്കാം. പ്രധാനകഥയുടെ ചരട്ട സദാചാരോ

പദേശകങ്ങളായ ഉപകഥകളെക്കൊണ്ടു കൂടക്കൂടെ മുറിഞ്ഞിരി ക്കുന്നു; ഇവയിൽ ചേൎന്നതാണ്, ഭീഷ്മരുടെ അനശ്വരമായ ധ ൎമ്മോപദേശവും ആൎയ്യന്മാരുടെ സാഹിത്യരത്നങ്ങളിൽ സൎവ്വോ ൽകൃഷ്ടത്തെ വഹിച്ചിരിക്കുന്ന ഭഗവൽഗീതയും. ആകപ്പാടെ മ ഹാഭാരതകാവ്യം, ഇതിഹാസം, നീതി, ധൎമ്മം എന്നിവയെ വിവരിക്കുന്നതായ ഒരു ജ്ഞാനസാഗരമാകുന്നു. ആയതു ലോ കത്തിലെ വേറെ ഒരു കാവ്യത്താലും അനതിക്രമ്യമായി, അനു പമമായിട്ടുള്ളതാകുന്നു.

സനാതനധൎമ്മത്തിൽ അടങ്ങിയിരിക്കുന്ന ശാസ്ത്രവും ത ത്വജ്ഞാനവും:—

പ്രാചീനാൎയ്യാവൎത്തത്തിലെ ശാസ്ത്രം വേദങ്ങളുടെ ആറു അംഗങ്ങളായ "ഷഡംഗ"ങ്ങളിൽ അടങ്ങിയിരിക്കുന്നു. അതി ലെ തത്വജ്ഞാനം ആറ് അഭിപ്രായങ്ങളിൽ, അല്ലെങ്കിൽ "ഷ ഡ്ദശ്ശന"ങ്ങളിൽ അടങ്ങിയിരിക്കുന്നു. ഇവയുടെ എല്ലാത്തി ൻേറയും ഉദ്ദേശം ഏകനായിരിക്കുന്ന ആത്മാവു മാത്രമേ പരമാൎത്ഥ മായിട്ടുള്ളു എന്നും മറെറല്ലാം മിത്ഥ്യയാണെന്നും കാണിക്കുന്ന തായ ഏകശാസ്ത്രത്തെ— ഏകവിദ്യയെ— മനുഷ്യനെ ഗ്രഹി പ്പിക്കുകയാകുന്നു. സകല വിദ്യകളുടേയും ഐക്യത്തെ സ്വാ നുഭവപ്പെടുത്തിയ ഋഷികൾ ശാസ്ത്രം, തത്വജ്ഞാനം, ധൎമ്മം ഇവകൾ തമ്മിൽ യാതൊരു വ്യത്യാസവും കല്പിച്ചിട്ടില്ല. എല്ലാ ത്തിനും ഒരുപോലെ വേദത്തെ അടിസ്ഥാനമാക്കി കല്പിച്ചു. വേ ദാംഗങ്ങൾ — വേദങ്ങളുടെ അവയവങ്ങൾ— ആകുന്നു ശാസ്ത്ര ങ്ങൾ; വേദാന്തത്തിൽ— വേദത്തിൻെറ അവസാനത്തിൽ— തത്വജ്ഞാനങ്ങൾ പരമകാഷ്ഠയെ പ്രാപിക്കുന്നു. ഇവയെ എ ല്ലാം, അതായതു ശാസ്ത്രങ്ങളേയും തത്വജ്ഞാനങ്ങളേയും, ഉപ വിദ്യയായി ഗണിച്ചുപോന്നു. ഏകമായിരിക്കുന്ന ചൈതന്യ ത്തിൻെറ ജ്ഞാനം മാത്രം ഉൽകൃഷ്ടമായി, അഭേദ്യമായി വിചാ രിക്കപ്പെട്ടു. ഋഷികൾ ദശിച്ചതായ വേദങ്ങളേയും കൂടി, ദശി ച്ച എന്നതുകൊണ്ട്, ആദ്യത്തെ തരത്തിൽ ആകുന്നു ചേൎത്തിരി ക്കുന്നതു്; ആത്മവിദ്യയെ മാത്രമേ പരാവിദ്യയായി കല്പിച്ചിട്ടു

ള്ളു. ഇതിന്നു പ്രമാണമായി മുണ്ഡകോപനിഷത്തിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു:—

"ദ്വേ വിദ്യേ വേദിതവ്യേ ഇതി ഹ സ്മ യൽ ബ്രഹ്മവിദോ വദന്തി പരാ ചൈവാപരാ ച തത്രാപരാ ഋഗ്വേദോ യജുർവ്വേദഃ സാമവേദോഽഥർവ്വവേദഃ ശിക്ഷാ കല്പോ വ്യാകരണം നിരുക്തം ഛന്ദോ ജ്യോതിഷമിതി. അഥ പരാ യയാ തദക്ഷരമധിഗമ്യതേ."

രണ്ടു വിദ്യകൾ അറിയത്തക്കതായിട്ടുണ്ട് എന്നിങ്ങിനെ ബ്രഹ്മജ്ഞാനികൾ പറയുന്നു— പരാ എന്നും, അപരാ എന്നും, അപരാ എന്നത് ഋഗ്വേദം, യജുർവ്വേദം, സാമവേദം, അഥർവ്വവേദം, ശിക്ഷാ, കല്പാ, വ്യാകരണം, നിരുക്തം, ഛന്ദസ്സ്, ജ്യോതിഷം, പരാ എന്നതു, യാ..താനുകൊണ്ടു നാശരഹിതമായിരിക്കുന്ന "അതു"— ബ്രഹ്മം— പ്രാപിക്കപ്പെടുന്നുവോ (അതു തന്നെ)*

ഷഡംഗങ്ങൾ വലുതായ ഗ്രന്ഥവിസ്താരത്തോടുകൂടി ആറു വിഷയങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു. ഈ ഗ്രന്ഥങ്ങൾ ഭാഷ്യങ്ങളോടുകൂടിയ സൂത്രങ്ങളായിട്ടാണുള്ളത്. "സൂത്രം" എന്നാൽ ഏററവും സംക്ഷിപ്തമായ ഒരു വചനം എന്നു താൽപ്പര്യം. "ചരട്" എന്നാകുന്നു അതിന്റെ ശബ്ദാർത്ഥം. മുഖദ്വാരാ വിദ്യ ഉപദേശിക്കപ്പെടുമ്പോൾ, ഇപ്രകാരമുള്ള പ്രബന്ധം ഏററവും ഉപകാരമായിരിക്കുമെന്ന് എളുപ്പത്തിൽ അറിയാവുന്നതാണ്. വളരെ കാലമായിട്ടു നശിച്ചുപോയിരിക്കുന്ന വലുതായ ശാസ്ത്രസമൂഹത്തിൽ അന്തർഭൂതമായ ഉപദേശങ്ങളുടെ സാരാംശമാണ് ഈ സൂത്രങ്ങൾ എന്നു നിശ്ചയം തന്നെ. ഈ സംക്ഷിപ്തവചനങ്ങൾ ഗംഭീരമായി, നിഗൂഢമായിരിക്കുന്ന ഉപദേശങ്ങളുടെ സാരാംശങ്ങൾ ആകുന്നു. ഈ ഉപദേശങ്ങൾ നശിച്ചുപോയതുകൊണ്ട്, സൂത്രങ്ങൾ ഗുരുമുഖദ്വാരാ വ്യക്തമായി വിവരിക്കപ്പെട്ടേ കഴിയൂ എന്നായി തീർന്നു. ഇതു ഭേ

* മുണ്ഡകോപനിഷത്ത് ൧, ൧- ൪- ൫-

ത്തുവായിട്ട് ഐതിഹ്യങ്ങളായിരിക്കുന്ന ഭാവഭേദങ്ങളോടുകൂടി സടീകങ്ങളായ അനവധി ഭാഷ്യങ്ങളും ഉണ്ടാകുവാൻ ഇട യായി.

ഷഡംഗങ്ങൾ താഴെ പറയുന്നവയാകുന്നു:—

൧. ശിക്ഷ:—അദ്ധ്യയനക്രമം; അതായത്തു, സ്വരവിദ്യയുടെ ജ്ഞാനം. ഇതിൽ ഉച്ചാരണത്തേയും സ്വരത്തേയും പൂൎണ്ണമായി ഒരു വലുതായ ശാസ്ത്രമായിട്ടു വിവരിച്ചിരിക്കുന്നു. വേദവാക്യങ്ങളെ പലമാതിരിയിലുള്ള പാഠങ്ങളായി ക്രമപ്പെടുത്തിയിരിക്കുന്നു. ഇതിനാൽ മൂലത്തിന്നു മാററം കൂടാതിരിക്കുവാൻ ഇടയായി. പദപാഠം ഓരോ വാക്കിനുള്ള പ്രത്യേകരൂപത്തെ കാണിക്കുന്നു. ക്രമപാഠം പദങ്ങളെ യുഗ്മങ്ങളാക്കി ചേൎത്തിരിക്കുന്നു. ഇങ്ങിനെ ഇതിലും അധികം സമ്മിശ്രങ്ങളായ വേറെ രചനാരീതികളും ഉണ്ട്.

൨. കല്പം:—ക്രിയാമാൎഗ്ഗം (യജ്ഞവിധി). ഇതിൽ ചേൎന്നതാകുന്നു ശ്രൌതസൂത്രങ്ങളും ഗൃഹ്യസൂത്രങ്ങളും ധൎമ്മസൂത്രങ്ങളും. ശ്രൌതസൂത്രം എന്നതു മൂന്നഗ്നികളിൽ ചെയ്യുന്ന യജ്ഞങ്ങളുടെ വിധിവിവരണങ്ങളാകുന്നു. ഇതിന്റെ പരിശിഷ്ടമായിട്ടു ശുൽബസൂത്രങ്ങളും ഉണ്ട്. ശുൽബസൂത്രത്തിന്റെ വിഷയം യജ്ഞവേദികൾ ശരിയായിട്ടളന്നു നിശ്ചയിക്കുന്നതിനുള്ള കണക്കുകളാകുന്നു. ഇതിന്നു ക്ഷേത്രഗണിതത്തിന്റെ പൂൎണ്ണമായ ജ്ഞാനം ആവശ്യമായിരുന്നതുകൊണ്ടു ശുൽബസൂത്രങ്ങളിൽ ആ ശാസ്ത്രത്തെ വിവരിച്ചിട്ടുണ്ട്. യൂക്ലിഡ് എന്ന പ്രസിദ്ധനായി യവനരാജ്യക്കാരനായ ക്ഷേത്രഗണിതക്കാരൻ നിൎമ്മിച്ചിട്ടുള്ള ക്ഷേത്രഗണിതത്തിന്റെ പ്രഥമപുസ്തകത്തിലെ ൪൭-ാമത്തെ പ്രമേയമാകുന്നു ശുൽബസൂത്രങ്ങളിൽ ഒന്നാമതായി വിവരിച്ചിരിക്കുന്ന വിഷയം. ഗൃഹ്യസൂത്രങ്ങൾ ഗൃഹസ്ഥാശ്രമത്തെ സംബന്ധിച്ചവയാകുന്നു. ധൎമ്മസൂത്രങ്ങൾ ആചാരങ്ങളേയും നിയമങ്ങളേയും സംബന്ധിച്ചവയാകുന്നു.

൩. വ്യാകരണം:—വൈയാകരണന്മാരിൽ ഒടുവിലത്തെ പ്രധാന സൂത്രകാരൻ പാണിനിയാകുന്നു. അദ്ദേഹം തന്റെ

അനുഗ്രസരന്മാരുടെ സിദ്ധാന്തങ്ങളെ സംഗ്രഹിക്കുകയും അനുഗാമികളിൽ ആധിപത്യത്തെ പ്രാപിക്കുകയും ചെയ്തിരിക്കുന്നു.

൪. നിരുക്തം:—ശബ്ദശാസ്ത്രം, ശബ്ദവ്യുല്പത്തിശാസ്ത്രം. പാണിനിവ്യാകരണത്തിന്റെ എന്നപോലെ, യാസ്കൻ ഈ അംഗത്തിന്റെ പ്രധാന ഗ്രന്ഥകാരനാകുന്നു. അദ്ദേഹം തനിക്കു മുൻപുണ്ടായിരുന്ന ഒരു ഗ്രന്ഥത്തിന്ന് ഒരു വലുതായ ഭാഷ്യം ഉണ്ടാക്കിയിട്ടുണ്ട്.

൫. ഛന്ദസ്സ്:—വൃത്തശാസ്ത്രം; കാവ്യരചനയെ സംബന്ധിച്ചതാകുന്നു. വേദങ്ങളുടെ കാൎയ്യത്തിൽ ഇതു വളരെ ഗൌരവമായിട്ടുള്ള ഒരു കാൎയ്യമാണ്. പിംഗലൻ ആകുന്നു ഇതിന്റെ ഒടുവിലത്തെ ആളും ശ്രേഷ്ഠനുമായ ഗ്രന്ഥകൎത്താവ്.

൬. ജ്യോതിഷം:—ജ്യോതിഃശാസ്ത്രവും നക്ഷത്രശാസ്ത്രവും. ആകാശത്തിൽ കൂടി ചരിക്കുന്ന ഗോളങ്ങളുടെ ഗതികളെപ്പറ്റി പ്രതിപാദിക്കുന്നു. എന്നു തന്നെയല്ല മനുഷ്യകാൎയ്യങ്ങളിൽ അതു കൊണ്ടുണ്ടാകുന്ന ഫലത്തെ കുറിച്ചുകൂടി ജ്യോതിഷം പ്രസ്താവിക്കുന്നു.

ഈ ഷഡ്ദൎശനങ്ങളെ അധികം ഗുണകരമായിട്ട് അറിയണമെങ്കിൽ അവയെ അന്യോന്യസംബന്ധമുള്ളതായിട്ടു വിചാരിക്കണം, പരസ്പരവിരുദ്ധമായിട്ടു വിചാരിക്കരുത്; എന്തുകൊണ്ടെന്നാൽ, അവയുടെ സമ്പൂൎണ്ണാവസ്ഥയിൽ ഈ ദൎശനങ്ങളെ ഒരു മഹത്തായ തത്വജ്ഞാനപദ്ധതിയായിട്ടു ഗണിക്കാം. അവയെ താഴെ പറയും പ്രകാരം ദ്വന്ദ്വങ്ങളായിട്ടു തിരിക്കാം:—

ന്യായം —— വൈശേഷികം
സാംഖ്യം —— യോഗം
മീമാംസാ —— വേദാന്തം.

മധുസൂദനസരസ്വതി തന്റെ പ്രസ്ഥാനഭേദത്തിൽ ഷഡ്ദൎശനങ്ങളെ സംക്ഷേപിച്ചു പറയുന്ന കൂട്ടത്തിൽ അവയുടെ ഐക്യത്തിന്റെ ഗൌരവത്തെപ്പറ്റി ഇപ്രകാരം പറഞ്ഞിരിക്കുന്നു:—“ഈ മതഭേദങ്ങളെ വാദിച്ചിരിക്കുന്ന മുനികൾ വാസ്തവത്തിൽ ഏകമായി, അദ്വിതീയമായിരിക്കുന്ന പരബ്രഹ്മം ഉണ്ടെന്നു സ്ഥാപിക്കുന്നതിൽ ഐകമത്യത്തോടുകൂടിയവരാകുന്നു.

.........ഈ മുനികൾക്കു തെററിപ്പോയി എന്നു പറയുവാൻ പാടില്ല. എന്തുകൊണ്ടെന്നാൽ അവർ സർവ്വജ്ഞന്മാരാണ്. ഈ അഭിപ്രായഭേദങ്ങളെ അവർ പ്രതിപാദിച്ചിരിക്കുന്നതു സകല നാസ്തികസിദ്ധാന്തങ്ങളേയും തിരസ്കരിക്കുന്നതിനായിട്ടാണ്. എന്നുതന്നെയുമല്ല ഐഹികവസ്തുക്കളിൽ അഭിരുചിയോടുകൂടിയ മനുഷ്യവർഗ്ഗത്തിനു മനുഷ്യജീവിതത്തിന്റെ വാസ്തവമായ ഉദ്ദേശം വേഗത്തിൽ അറിയുവാൻ കഴിയുമെന്നു വിചാരിച്ചുകൂടാ"*

ശ്രുതിയിൽ പറഞ്ഞിരിക്കുന്നപ്രകാരം,

"ഗവാമനേകവർണ്ണാനാം
ക്ഷീരസ്യാപ്യേകവർണ്ണതാ
ക്ഷീരവൽ പശ്യതേ ജ്ഞാനം
ലിംഗിനസ്തു ഗവാം യഥാ"

പശുക്കൾ പലവർണ്ണത്തിലുള്ളവയാണ്; എങ്കിലും എല്ലാ പശുക്കളുടേയും പാലിന് ഒരു വർണ്ണമേ ഉള്ളു. ജ്ഞാനത്തെ ക്ഷീരത്തെപ്പോലെ വിചാരിക്കുക; ഗുരുക്കന്മാരെ ഗോക്കളെപ്പോലെയും ‡

ഓരോ ദർശനത്തിനും ഗുരുവായിട്ട് ഓരോ ഋഷിയുണ്ട്. അദ്ദേഹം അതിന്റെ പ്രമാണങ്ങളെ ഭാഷ്യസഹിതം സൂത്രങ്ങളായിട്ടു പറഞ്ഞിരിക്കുന്നു.

ഈ സൂത്രങ്ങളേയും ഭാഷ്യങ്ങളേയും അടിസ്ഥാനമാക്കീട്ടാകുന്നു ദർശനങ്ങളുടെ നില. എല്ലാ ദർശനങ്ങളുടേയും ഉദ്ദേശം കന്നുതന്നെ—അതായതു, മനുഷ്യരെ സംസാരദുഃഖത്തിൽ നിന്നും കരകയററി മോക്ഷത്തെ പ്രാപിപ്പിക്കുക. ഈ സംസാരതരണത്തിനുള്ള വഴിയും ഒന്നുതന്നെ—അതായതു, ബന്ധഹേതുവായിരിക്കുന്ന അജ്ഞാനത്തെ നശിപ്പിക്കുക. ഇതുകൊണ്ടാണ് അജ്ഞാനത്തെ മിത്ഥ്യാജ്ഞാനം—തെററായ ജ്ഞാനം—എന്നു ന്യായശാസ്ത്രത്തിൽ പറഞ്ഞിരിക്കുന്നതു്. സാംഖ്യത്തിൽ അ

* മാക്സ്മുള്ളരുടെ 'ആറു സിദ്ധാന്തങ്ങൾ' എന്ന പുസ്തകത്തിൽ ഉദ്ധരിച്ചിട്ടുള്ളതു ൧൭൭- ൧൭൮-

‡ ബ്രഹ്മബിന്ദൂപനിഷത്ത് ൧൯-

തിനെ അവിവേകം—നിത്യാനിത്യവസ്തുക്കളെ തിരിച്ചറിയാതിരിക്കുക—എന്നു പറഞ്ഞിരിക്കുന്നു. അതിനെത്തന്നെ വേദാന്തത്തിൽ അവിദ്യയെന്നും പറയുന്നു. ഈ അജ്ഞാനനിരോധത്തിന്നായിട്ട് ഓരോ ശാസ്ത്രം ജ്ഞാനത്തെത്തന്നെ അവലംബമാക്കിയിരിക്കുന്നു. ജ്ഞാനോദയത്തിൽ ആനന്ദപ്രാപ്തിയും വരുന്നു. ഈ ആനന്ദം ആത്മസ്വഭാവമാകുന്നതിനാൽ, "ആനന്ദപ്രാപ്തി" എന്നു പറയുന്നതു യഥാർത്ഥമല്ല. ആത്മാവു തന്നെ ആനന്ദം ആകുന്നു. ആനന്ദാനുഭവത്തിന്നു ദുഃഖഹേതുവായിരിക്കുന്ന അജ്ഞാനം നീങ്ങിയാൽ മതി. ഇതുഹേതുവായിട്ടാകുന്നു ന്യായശാസ്ത്രത്തിന്റെ ഉദ്ദേശത്തെ "അപവർഗ്ഗം" എന്നു പറയുന്നത്. അപവർഗ്ഗം എന്നാൽ മോക്ഷം എന്നർത്ഥം. മോക്ഷം അല്ലെങ്കിൽ മുക്തി എന്നതു സർവ്വസമ്മതമായ പുരുഷാർത്ഥസിദ്ധിയാണെന്നു പറയേണ്ടതില്ലല്ലോ

ന്യായശാസ്ത്രത്തിന്റെ അല്ലെങ്കിൽ തർക്കശാസ്ത്രത്തിന്റെ ഋഷി ഗൌതമനാകുന്നു. അദ്ദേഹത്തിന്റെ സൂത്രങ്ങളെ അഞ്ചു കാണ്ഡങ്ങളായിട്ടാണ് ഭാഗിച്ചിരിക്കുന്നത്. വാത്സ്യായനന്റെ ഭാഷ്യമാകുന്നു പ്രമാണമായിട്ടുള്ളത്. അദ്ദേഹം ജ്ഞാനത്തെ ൧൬ പദാർത്ഥങ്ങൾ—വിഷയങ്ങൾ—ആയിട്ടു ഭാഗിക്കുകയും അവയുടെ ലക്ഷണങ്ങളേയും പരീക്ഷകളേയും വിവരിക്കുകയും ചെയ്യുന്നു. പ്രമാണത്തെപ്പറ്റിയാകുന്നു അദ്ദേഹം ഒന്നാമതായി പറയുന്നത്. പ്രമാണം എന്നാൽ അളവ്—തെളിവ്—ശരിയായ ബോധം—എന്നർത്ഥമാകുന്നു. ഇതിൽ പ്രത്യക്ഷം, അനുമാനം, ഉപമാനം, ശബ്ദം എന്നിവ അടങ്ങിയിരിക്കുന്നു. പ്രത്യക്ഷം=അനുഭവം; അനുമാനം=അപോഹം, അല്ലെങ്കിൽ ഊഹം; ഉപമാനം=സാദൃശ്യം, സംബന്ധം; ശബ്ദം=ആപ്തവാക്യം, ഇപ്രകാരം പ്രമേയങ്ങളെ അല്ലെങ്കിൽ ജ്ഞാനവിഷയങ്ങളെ സ്ഥാപിച്ചിരിക്കുന്നു. പിന്നെ അദ്ദേഹം നാല് ഉത്തരപദാർത്ഥങ്ങളുടെ വിചാരത്തെ ചെയ്യുന്നു; ന്യായം, വിതർക്കം, സിദ്ധാന്തം, പക്ഷം എന്നിവയുടെ ലക്ഷണങ്ങളെ പറയുന്നു; അനന്തരം പല പ്രകാരത്തിലുള്ള ഹേത്വാഭാസങ്ങളേയും വിവരിക്കു

ന്നു. ശരിയായ വിതർക്കം കൊണ്ടു മിഥ്യാജ്ഞാനത്തിൽ നിന്നും വേർപെടുമ്പോൾ മനുഷ്യൻ മുക്തിയെ പ്രാപിയ്ക്കുന്നു.

വൈശേഷികത്തിന്റെ ഋഷി കണാദൻ ആകുന്നു. വൈശേഷികശബ്ദത്തിന്റെ അർത്ഥം വിവിക്തവസ്തുക്കളുടെ സിദ്ധാന്തം എന്നാകുന്നു. പ്രശസ്തപാദൻ ആകുന്നു ഭാഷ്യകാരൻ. കണാദൻ ആറു പദാർത്ഥങ്ങളെ നിർണ്ണയിച്ചിരിയ്ക്കുന്നു. ഇവയിൽ സകലവസ്തുക്കളേയും ഉൾപ്പെടുത്താം. ഇവയെ വാസ്തവത്തിൽ ആറ് അധികരണങ്ങളായിട്ടു വിചാരിയ്ക്കാം. ഈ ആറു പദാർത്ഥങ്ങൾ ദ്രവ്യം, ഗുണം, കർമ്മം, സാമാന്യം, വിശേഷം, സമവായം എന്നിവയാണ്. ഈ ദർശനത്തിൽ ചേൎന്ന ഉത്തരപണ്ഡിതന്മാർ അഭാവം എന്നും എഴാമതൊരു പദാർത്ഥത്തെ കൂടി കല്പിച്ചിട്ടുണ്ട്. കണാദൻ ദ്രവ്യത്തെ പഞ്ചഭൂതങ്ങൾ, കാലം, ദിക്ക്, ആത്മാവു, മനസ്സ് എന്നിങ്ങിനെ ഒമ്പതായി വേർതിരിച്ചിരിയ്ക്കുന്നു. പരമാത്മാവാകുന്നു ഈശ്വരൻ; ഓരോ ജീവിയുടെ ആത്മാവ് അല്ലെങ്കിൽ പ്രത്യഗാത്മാവ് ആകുന്നു ജീവാത്മാവ്. ഭൂതങ്ങളുടെ സമഷ്ടിഭാവം അല്ലെങ്കിൽ സാൎവ്വത്രികഭാവം ആകാശം ആകുന്നു. ആയതു സനാതനമായി, ആദ്യന്തരഹിതമായിട്ടുള്ളതാണ്. എന്നാൽ പൃഥിവി (ഭൂമി), അപ്പ് (വെള്ളം), തേജസ്സ്, (അഗ്നി), വായു എന്നിവ പരമാണുസ്വരൂപങ്ങളാണ്. ഓരോ ഭൂതത്തിന്റെ അണുക്കൾ നിത്യങ്ങളാണെങ്കിലും, നമ്മുടെ ഇന്ദ്രിയഗോചരങ്ങളായി അണുസമൂഹങ്ങളായിരിയ്ക്കുന്ന ഭൂമി, ജലം, അഗ്നി, വായു എന്നിവ അനിത്യങ്ങളാണ്. സൃഷ്ടി എന്നത് അണുക്കളുടെ സംയോഗവശാൽ ഉണ്ടാകുന്നു. വിശ്വത്തിന്റെ ലയം അവയുടെ വിയോഗത്താലുമാണ്.

കപിലാചാൎയ്യനെ സാംഖ്യസൂത്രകാരനായി വിചാരിച്ചിരിയ്ക്കുന്നു. സാംഖ്യം എന്നാൽ സംഖ്യയെ—എണ്ണത്തെ—സംബന്ധിച്ച സിദ്ധാന്തം എന്നൎത്ഥമാകുന്നു. സാംഖ്യസൂത്രങ്ങളുടെ ഇപ്പോഴത്തെ രീതിയിലല്ല ആദ്യം അവയെ ന്യസിച്ചത് എന്ന് ഒരു അഭിപ്രായം ഉണ്ടു. അനിരുദ്ധന്റേയും വിജ്ഞാനഭിക്ഷുവിന്റേയും രണ്ടു ഭാഷ്യങ്ങളാകുന്നു പ്രമാണങ്ങളായി വി

ചാരിക്കപ്പെട്ടിരിക്കുന്നതു്. വേദാന്തി മഹാദേവൻ എന്നൊരാളുടെ മൂന്നാമതൊരു ഭാഷ്യവും കൂടിയുണ്ടു്. സാംഖ്യമതത്തിനു വേറെ പ്രാചീനമായ ഒരു പ്രമാണം ഗൌഡപാദന്റെ ഭാഷ്യത്തോടു കൂടിയ ഈശ്വരകൃഷ്ണന്റെ സാംഖ്യകാരികയാകുന്നു. വളരെ കാലത്തിനു ശേഷം വാചസ്പതിമിശ്രൻ ഇതിന്നു് ഒരു ടീകയും എഴുതിയിട്ടുണ്ടു്. ഇതിനേക്കാൾ പ്രാമാണ്യമുള്ളതും, ഇപ്പോൾ ഉള്ള സൂത്രങ്ങളെക്കാൾ പുരാതനവും, സാംഖ്യമതത്തിന്റെ മൂലഗ്രന്ഥമാണെന്നു വിജ്ഞാനഭിക്ഷു അഭിപ്രായപ്പെട്ടിട്ടുള്ളതും, കപിലപ്രോക്തമായി വിചാരിക്കപ്പെട്ടിരിക്കുന്നതും, അനേകം വ്യാഖ്യാനങ്ങളോടുകൂടിയതും ആയ 'തത്വസമാസസൂത്രങ്ങൾ' എന്ന ഒരു ഗ്രന്ഥവുമുണ്ടു്.

സാംഖ്യസിദ്ധാന്തത്തിൽ പ്രധാനമായി വിവരിച്ചിരിക്കുന്നതു സൃഷ്ടിക്രമമാകുന്നു. അതിനെ പലപ്പോഴും അനീശ്വരമതം എന്നു പറയുമാറുണ്ടു്. എന്നാൽ അതിൽ ഈശ്വരനെ നിഷേധിച്ചിട്ടില്ല. ശ്രുതിയെ അന്തിമപ്രമാണമായി, അനുഭവം, അനുമാനം എന്നിവയെക്കാൾ ഉപരിയായി ആവർത്തിച്ചു പറഞ്ഞിരിക്കുന്നതു് ഈശ്വരനിഷേധം ഇല്ലെന്നുള്ളതിലേക്കു ലക്ഷ്യവും ആണു്. ഉൽപ്പത്തിയുടെ ക്രമമാണു് കപിലമുനിയുടെ ഗ്രന്ഥവിഷയം; ഉൽപ്പത്തിയുടെ കാരണമല്ല, സകലത്തിനും ആദിമൂലമായിട്ടു പുരുഷൻ, പ്രകൃതി എന്നിങ്ങിനെ രണ്ടു വസ്തുക്കൾ ഉണ്ടു്. സുഖദുഃഖങ്ങൾ, ജനനമരണാദികൾ, ഇത്യാദിവ്യത്യാസങ്ങളെക്കൊണ്ടു നോക്കുമ്പോൾ പുരുഷൻ അനവധിയാണു്; എങ്കിലും എല്ലാം ഏകസ്വഭാവമുള്ളതാണു്. ഇതു ഹേതുവായിട്ടു പുരുഷനെ ഒരു സമഷ്ടിയായിട്ടു വിചാരിക്കാം. വർത്തിക്കുന്നതായ സകലത്തിന്റെയും അന്തര്യാമിയായ വസ്തു ആകുന്നു പുരുഷൻ. പ്രകൃതി എന്നതു സൽസ്വഭാവത്തിന്റെ പ്രത്യക്ഷഭാവമാകുന്നു. ഇതിൽനിന്നു ൨൩ പദാർത്ഥങ്ങൾ ഉണ്ടാകുന്നു. ഇവയിൽ ൭ പദാർത്ഥങ്ങൾക്കും പ്രകൃതി എന്നു പേർ കല്പിക്കാറുണ്ടു്. ശിഷ്ടങ്ങളായ ൧൬ പദാർത്ഥങ്ങളെ മാററങ്ങൾ എന്നർത്ഥമുള്ള വികാരങ്ങൾ, അല്ലെങ്കിൽ വികൃതികൾ, എന്നു പറയും. പുരുഷനു വിപരീതമായി പ്ര

യുമ്പോൾ പ്രകൃതിയെ അവ്യക്തം എന്നും പറയും. അതായതു, സകലത്തേയും ജനിപ്പിയ്ക്കുന്നതു, തന്നെ ജനിപ്പിയ്ക്കുവാൻ വേറെ യാതൊന്നും ഇല്ലാത്തത്, അപ്രത്യക്ഷമായിട്ടുള്ളതു്. പുരുഷസമ്പക്കത്തോടുകൂടിയ പ്രകൃതിയിൽ നിന്നു മഹത്ത് അല്ലെങ്കിൽ ബുദ്ധി, അഹങ്കാരം, പഞ്ചതന്മാത്രകൾ എന്നിവ ക്രമത്തിൽ ഉണ്ടായി. അനന്തരം ഷോഡശവികാരങ്ങൾ ഉണ്ടായി— അതായതു, ബുദ്ധീന്ദ്രിയങ്ങൾ അല്ലെങ്കിൽ ജ്ഞാനേന്ദ്രിയങ്ങൾ ൫ കമ്മേന്ദ്രിയങ്ങൾ ൫ മനസ്സ്, പഞ്ചമഹാഭൂതങ്ങൾ— ആകാശം, വായു, തേജസ്സ്, അപ്പ് പൃഥിവി. വിശ്വപരിണാമത്തിൻെറ ക്രമത്തെ ഇപ്രകാരം നിർദ്ദേശിച്ചതിൻെറ ശേഷം, സാംഖ്യസിദ്ധാന്തം പ്രകൃതിയുടെ ത്രൈഗുണ്യത്തെ പ്രതിപാദിയ്ക്കുന്നു— അതായതു, തമസ്സു, രജസ്സു, സത്വം. ഈ സത്വരജസ്തമോഗുണങ്ങൾ തുല്യങ്ങളായിരിയ്ക്കുമ്പോൾ യാതൊരു ചലനവും ഇല്ല, പരിണാമവും ഇല്ല. ഈ ഗുണങ്ങൾ തുല്യമല്ലാതിരിയ്ക്കുമ്പോൾ പരിണാമം തുടങ്ങുന്നു. ഈ പരിണാമത്തെ, അല്ലെങ്കിൽ സഞ്ചാരത്തെ, ആണ് പിന്നെ വിവരിച്ചിരിയ്ക്കുന്നതു്. അനന്തരം സഞ്ചരത്തിന്നു ശേഷം ഉള്ള പ്രളയത്തേയും— പ്രതിസഞ്ചരത്തേയും— ബുദ്ധി, മനസ്സ്, ദശേന്ദ്രിങ്ങൾ എന്നിവയെ നിർദ്ദേശിയ്ക്കുവാനായി അദ്ധ്യാത്മം, അധിഭൂതം, അധിദൈവതം എന്ന വാക്കുകളെ ഉപയോഗിയ്ക്കുമ്പോൾ ഉണ്ടാകുന്ന അവയുടെ അത്ഥത്തേയും പയ്യാലോചിയ്ക്കുന്നു. ഇതിന്നുശേഷം വ്യവസായങ്ങൾ, തത്വങ്ങൾ, ഗുണങ്ങൾ എന്നിവയെ വളരെ പരിശ്രമംചെയ്തു നിർദ്ദേശിച്ചിരിയ്ക്കുന്നു. ഈ സംഗതികൾ മൂലഗ്രന്ഥങ്ങളിൽതന്നെ വായിച്ചു പഠിയ്ക്കണം. അവസാനത്തിൽ ബന്ധം, മോക്ഷം, പ്രമാണം, ദുഃഖം ഇവയുടെ ത്രിവിധസ്വഭാവത്തെ വിവരിച്ചിരിയ്ക്കുന്നു.

യോഗസൂത്രങ്ങളുടെ കത്താവു പതഞ്ജലിയാകുന്നു. വ്യാസഭാഷ്യമാകുന്നു അതിൻെറ വ്യാഖ്യാനം. യോഗം എന്നാൽ ശ്രമം എന്നോ ചേച്ച എന്നോ അത്ഥമാകുന്നു. യോഗദശനത്തെ ചിലപ്പോൾ സേശ്വരസാംഖ്യം എന്നു പറയുമാറുണ്ടു്. ഇതിൻെറ കാരണം ആയതു സാംഖ്യസിദ്ധാന്തത്തെ അടിസ്ഥാ

നമാക്കി, പുരുഷന്റെ മോക്ഷപ്രാപ്തിക്കു ഹേതുവായ 'ഈശ്വരപ്രണിധാനം' (പതഞ്ജലിസൂത്രം ൧. ൨൩) എന്നു് ഒരു ശ്രമവിശേഷത്തെക്കൂടി അവലംബിച്ചിരിക്കുന്നതുകൊണ്ടാണു്. അനന്തരം പതഞ്ജലി ഈശ്വരന്റെ ലക്ഷണങ്ങളെ പറയുന്നു. ദുഃഖം, കർമ്മം, കർമ്മഫലങ്ങൾ, ഇച്ഛകൾ എന്നിവ ഇല്ലാത്തവനും കാലാതീതനുമായ ഒരു പ്രത്യേകപുരുഷൻ ആകുന്നു ഈശ്വരൻ. 'തസ്യ വാചകഃ പ്രണവഃ.' അദ്ദേഹത്തിന്റെ നാമം ഓങ്കാരമാകുന്നു. ൧൯൪ സൂത്രങ്ങൾ ഉണ്ടു്. ഇവയെ ൪ പാദങ്ങൾ ആയിട്ടു രചിച്ചിരിക്കുന്നു. ചിത്തനിരോധത്തിനുള്ള വഴികളുടെ വിവരണമാകുന്നു ഈ സൂത്രങ്ങളുടെ വിഷയം. ചിത്തനിരോധംകൊണ്ടു സമാധിയും തന്മൂലമായി കൈവല്യവും സിദ്ധിക്കുന്നു. നാലു പാദങ്ങളിൽ ഒന്നിൽ വിഭൂതികളെ—യോഗസിദ്ധികളെ—വിവരിച്ചിരിക്കുന്നു. എന്നാൽ ഈ സിദ്ധികൾ സമാധിക്കു വിഘ്നങ്ങൾ ആകുന്നു എന്നും അതു ഹേതുവായിട്ടു് അവയെ ഇച്ഛിക്കരുതെന്നും പറഞ്ഞിരിക്കുന്നു.

ശിഷ്ടങ്ങളായ ദർശനങ്ങളെ മീമാംസാ എന്നു പറഞ്ഞുവരുന്നു. ഇതിന്റെ കാരണം രണ്ടിന്റെയും പ്രധാനോദ്ദേശം വേദാർത്ഥനിരൂപണമായതുകൊണ്ടാണു്. എങ്കിലും പൂർവ്വമീമാംസയെ ആകുന്നു സാധാരണയായി മീമാംസ എന്നു പറയുന്നതു്; ഉത്തരമീമാംസയെ സാധാരണയായി വേദാന്തം എന്നു പറയുന്നു

പൂർവ്വമീമാംസ എന്നാൽ ആദ്യത്തെ മീമാംസ എന്നർത്ഥമാകുന്നു. അതിന്റെ സൂത്രകാരൻ ജൈമിനിമഹർഷിയാകുന്നു. ശബരന്റെ ഭാഷ്യമാണു് പ്രമാണമായിട്ടുള്ളതു്. പൂർവ്വമീമാംസയുടെ വിഷയം വേദത്തിലെ കർമ്മകാണ്ഡമാകുന്നു— അതായതു, യാഗങ്ങളും, ഹോമങ്ങളും, വേറെ സാധാരണയായിട്ടുള്ള ക്രിയകളും തന്നെ. ഉത്തരമീമാംസ ബ്രഹ്മജ്ഞാനത്തെ പ്രതിപാദിക്കുന്നു. മീമാംസാസൂത്രങ്ങളെ ൧൨ പുസ്തകങ്ങളായി ഭാഗിച്ചിരിക്കുന്നു. ഇവയിൽ കർമ്മകാണ്ഡം സവിസ്താരമായി വിവരിക്കപ്പെട്ടിരിക്കുന്നു. പ്രത്യക്ഷം, അനുമാനം, ഉപമാനം, അർത്ഥാപത്തി (ഉദ്ദേശം), ശബ്ദം ഈ പഞ്ചപ്രമാണങ്ങളുടെ നി

രൂപണവും അവയിൽ ഉണ്ട്. മീമാംസയിൽ വേദത്തിനാണ് പ്രമാണം കല്പിച്ചിരിക്കുന്നത്. വേദം അനുമാനപ്രോൽപ്പത്തിയോടുകൂടിയതാണെന്നു തെളിയിക്കുവാൻ ജൈമിനിമഹർഷി സദാ സന്നദ്ധനുമാണ്.

ഉത്തരമീമാംസ, അല്ലെങ്കിൽ വേദാന്തം, എന്ന ദർശനം മൂന്നു പ്രകാരത്തിലാണുള്ളത്. ഹിന്തുക്കളുടെ പര്യാലോചനകളിൽ ഉൽക്കൃഷ്ടമായിട്ടുള്ളതും ഇതുതന്നെയാണ്. വേദാന്തസൂത്രങ്ങളെ ബ്രഹ്മസൂത്രങ്ങൾ എന്നു പറയും. കൃഷ്ണദ്വൈപായനനെന്നും ബാദരായണനെന്നും ഉള്ള നാമധേയങ്ങളോടുകൂടിയ വ്യാസഭഗവാൻ ആകുന്നു സൂത്രകാരൻ. വേദാന്തത്തിന്ന് അദ്വൈതം, വിശിഷ്ടാദ്വൈതം, ദ്വൈതം എന്നിങ്ങിനെ മൂന്നു മതഭേദങ്ങൾ ഉണ്ട്. അദ്വൈതത്തിന്റെ പ്രമാണമായ ഭാഷ്യം ശങ്കരാചാര്യസ്വാമികളുടെ ഭാഷ്യം ആണ്. വിശിഷ്ടാദ്വൈതത്തിന്റെ ഭാഷ്യകാരൻ രാമാനുജാചാര്യരാകുന്നു. മാധ്വാചാര്യരാകുന്നു ദ്വൈതഭാഷ്യകർത്താവ്. ഭഗവൽഗീത, ഉപനിഷത്തുകൾ, ബ്രഹ്മസൂത്രങ്ങൾ എന്നീ പ്രസ്ഥാനത്രയങ്ങൾ ആകുന്നു വേദാന്തശാസ്ത്രത്തെ അദ്ധ്യായനം ചെയ്യുന്നവർ വിശേഷിച്ചു പഠിക്കുവാനുള്ള ഗ്രന്ഥങ്ങൾ. ഇവയിൽ ഓരോന്നിന് ഓരോ മതസ്ഥാപകന്മാരോ അവരുടെ ആദ്യശിഷ്യന്മാരോ ഓരോ വ്യാഖ്യാനങ്ങളും ഉണ്ടാക്കിയിട്ടുണ്ട്. ഐഹികവൃത്തികളിൽ വർത്തിച്ചുകൊണ്ടിരിക്കുന്നവർക്ക് എങ്ങിനെ വേദാന്തശാസ്ത്രസിദ്ധാന്തങ്ങളെ അനുസരിച്ചു പ്രവർത്തിക്കുവാൻ കഴിയുമെന്നാകുന്നു ഭഗവൽഗീതയുടെ സാരോപദേശം. അതിൽ കർമ്മത്തിന്റെ നിരൂപണവും കർമ്മാനുഷ്ഠാനത്തിന്റെ തത്വവും അടങ്ങിയിരിക്കുന്നു. ഈ ശാസ്ത്രസിദ്ധാന്തങ്ങളെ തന്നെ ഉപനിഷത്തുകളിൽ ജ്ഞാനമാർഗ്ഗമായി സ്പഷ്ടീകരിച്ചിരിക്കുന്നു. അവയെ പഠിക്കുന്നതു ബുദ്ധിയുടെ ഉൽകർഷത്തിന്നു ഉപയുക്തമായിട്ടുള്ളതാണ്. ബ്രഹ്മസൂത്രങ്ങൾ ധ്യാനത്തിന്നുപയുക്തമായിരിക്കത്തക്ക വിധത്തിൽ വേദാന്തശാസ്ത്രസിദ്ധാന്തങ്ങളെ സംക്ഷിപ്തവചനങ്ങളായിട്ട് ഉപസംഹാരം ചെയ്തിരിക്കുന്നു. അവയുടെ ഗൂഢാർത്ഥങ്ങൾ സമാധിയിൽ മാത്രം ഗ്രാഹ്യങ്ങളാകുന്നു.

അതു ഹേതുവായിട്ടു വൈരാഗ്യം, വിവേകം, ഷട്സമ്പത്തി, മുമുക്ഷാ എന്ന സാധനചതുഷ്ടയത്തോടുകൂടിയവൻ മാത്രമേ വേദാന്താധ്യായനത്തിന്ന് അർഹനായി തീരുകയുള്ളൂ.

ദ്വൈതവേദാന്തം ജീവാത്മാപരമാത്മാക്കളുടെ പൃഥഗ്ഭാവത്തെ നിർദ്ദേശിക്കുന്നു.

മഹാവിഷ്ണു പരമാത്മാവാകുന്നു എന്നും അദ്ദേഹം പ്രകൃതിയിൽനിന്നു പ്രപഞ്ചത്തെ ഉണ്ടാക്കിയെന്നും ദ്വൈതസിദ്ധാന്തം ഉപദേശിക്കുന്നു. പ്രകൃതി അനാദിയായിട്ടുള്ളതാണ്. സ്വർണ്ണകാരനും സ്വർണ്ണവും കടകത്തിന്റെ രണ്ടു കാരണങ്ങളായതുപോലെ, വിഷ്ണുഭഗവാൻ പ്രപഞ്ചത്തിന്റെ നിമിത്തകാരണവും പ്രകൃതി സമവായികാരണവും ആകുന്നു. വിഷ്ണുവും പ്രകൃതിയും അന്ത്യമില്ലാത്തവരാണ്. ജീവാത്മാവും അങ്ങിനെതന്നെ. എന്നാൽ പ്രകൃതിയും ജീവനും വിഷ്ണുവിന്ന് അധീനമായി, വിഷ്ണു ആധാരമായിട്ടുള്ളവരാണ്. വിഷ്ണു സത്തായി, ജ്ഞാനമയനായി, ആനന്ദനായിട്ടുള്ളവനാണ്. അദ്ദേഹം പുരുഷനായിട്ടു പ്രകൃതിയെ— ജഡപ്രകൃതിയെ—പ്രാപിക്കുന്നു; അപ്പോൾ, സാംഖ്യശാസ്ത്രത്തിൽ പറഞ്ഞിരിക്കുന്ന പ്രകാരം, മഹത്ത്, അഹങ്കാരം, തന്മാത്രകൾ, ഇന്ദ്രിയങ്ങൾ എന്നിപ്രകാരമുള്ള ലോകസഞ്ചാരം ഭവിക്കുന്നു. പിന്നെ ദേവതകളും, പഞ്ചാകാരയായ അവിദ്യയും ഉണ്ടാകുന്നു. മഹത്തു മുതൽ അവിദ്യവരെയുള്ള ഈ ആറു വസ്തുക്കളെ പ്രകൃതിസർഗ്ഗം എന്നു പറയുന്നു. അനന്തരം വൈകൃതസർഗ്ഗം— അതായതു (൧) ധാതുക്കൾ, സസ്യങ്ങൾ; (൨) ജന്തുക്കൾ; (൩) മനുഷ്യർ; എന്നിങ്ങിനെ മൂന്നു തരത്തിലുള്ള ദ്രവ്യവ്യക്തി. ഈ ഒമ്പതു വ്യക്തിഭേദങ്ങളേയും വഴിപ്പെടുത്തി പരിപാലിച്ചുപോരുന്ന വിഷ്ണുഭഗവാന്റെ ആവിർഭാവങ്ങളെ പത്താമത്തെ സൃഷ്ടിയായിട്ടു പറഞ്ഞിരിക്കുന്നു. ജീവൻ അമൂർത്തിമാനും, വിഷ്ണുവിൽ നിന്നും മറ്റ് ഓരോ ജീവനിൽനിന്നും വ്യത്യാസപ്പെട്ടവനും ആണ്. ജീവൻ മോക്ഷത്തെ അടയുമ്പോൾ അനശ്വരമായ ഭോഗത്തെ അനുഭവിക്കുന്നു. ഈ മോക്ഷപ്രാപ്തി സാമ്രാജ്യം, സാലോക്യം, സാന്നിദ്ധ്യം, സായൂജ്യം ഇങ്ങിനെ നാലുപ്രകാരത്തിലാണ്. ജീ

വന്റെ യോഗ്യതപോലെ ഈ ഓരോ അവസ്ഥയെ പ്രാപിക്കുന്നു. സായുജ്യത്തിൽ ജീവനും ഈശ്വരനുംകൂടി ഏകഭാവം വരുന്നതായി വിചാരിക്കരുത്.

വിശിഷ്ടാദ്വൈതവേദാന്തം പരമാത്മാവുമായിട്ടുള്ള വിയോഗത്തെ സ്മരിച്ച് ഐക്യത്തെ കാംക്ഷിക്കുന്നവർക്കായിട്ടുള്ളതാകുന്നു. അവർ തങ്ങളുടെ ഭക്തിക്കും പ്രേമത്തിനും ഭാജനമായ ഒരു വസ്തുവിനെ അന്വേഷിക്കുന്നു. ഈ വസ്തു സഗുണബ്രഹ്മമായ പരമേശ്വരനാണെന്നറിയുന്നു. ബ്രഹ്മമാണ് ഏകമായി, ഉത്തമമായി, സത്തായിരിക്കുന്ന വസ്തു; എന്നാൽ അദ്ദേഹത്തിനു സമവായിഗുണങ്ങൾ ഉണ്ട്. ബ്രഹ്മത്തിങ്കൽ നിന്നു സങ്കർഷണനും (ജീവാത്മാവും), സങ്കർഷണനിൽനിന്നു പ്രദ്യുമ്നനും (മനസ്സും), പ്രദ്യുമ്നനിൽനിന്ന് അനിരുദ്ധനും (അഹങ്കാരവും) ഉണ്ടാകുന്നു. ഈ ജീവാത്മാക്കൾ സൃഷ്ടികാലത്തു വ്യക്തങ്ങളായിത്തീരുന്നു; പ്രളയം വരുമ്പോൾ അവ്യക്തങ്ങളുമാകുന്നു. അപ്പോൾ ബ്രഹ്മം കാരണാവസ്ഥയിൽ ഇരിക്കുന്നു. ഈ അവസ്ഥയിൽ ജീവനും പ്രകൃതിയും അവ്യക്തങ്ങളായിത്തന്നെ സ്ഥിതിചെയ്യുന്നു. ബ്രഹ്മം എന്നതു ഭക്തിക്കു ഭാജനമായി, ജീവന്ന് ആശ്രയമായിരിക്കുന്ന വസ്തുവാകുന്നു. ജീവൻ ബ്രഹ്മമല്ല; ബ്രഹ്മത്തിന്റെ ഒരു അംശമാകുന്നു. ഈ സിദ്ധാന്തത്തിൽ ബ്രഹ്മത്തിന്റേയും ജീവന്റേയും ഭേദത്തെ നിർബ്ബന്ധമായി ഘടിപ്പിച്ചിരിക്കുന്നു; എന്നാൽ അവയുടെ ഐക്യത്തെ പ്രാർത്ഥിക്കുകയും ചെയ്തിരിക്കുന്നു.

“തത്ത്വമസി” എന്ന ശ്രുതിവാക്യത്തിൽ അദ്വൈതവേദാന്തസിദ്ധാന്തം സംഗ്രഹിക്കപ്പെട്ടിരിക്കുന്നു. ബ്രഹ്മം നിർഗ്ഗുണമാണ്; സത്തായിട്ടുള്ളതുമാണ്. മററുള്ളതെല്ലാം അസത്താണ്—ഇല്ലാത്തതാണ്. ജീവാത്മാവും പരമാത്മാവും ഒന്നുതന്നെ; ഭേദം ഇല്ല. ഭേദം ഉണ്ടെന്നുള്ള ഭാവന അവിദ്യാഭൂതമാകുന്നു. ആത്മാവ് അവിദ്യയെ അതിക്രമിക്കുമ്പോൾ, സ്വരൂപജ്ഞാനം ഉണ്ടായി, സ്വതന്ത്രനാകുന്നു. ഒരുവന്റെ തലയിൽനിന്നു രോമങ്ങൾ ഉണ്ടാകുന്നതുപോലെ, ബ്രഹ്മത്തിൽ നിന്നു പ്രപഞ്ചം ഉണ്ടാകുന്നു. അതു മായാവിരചിതമാകുന്നു. ‘കാര്യ

കാരണോരഭേദഃ,' കാൎയ്യകാരണങ്ങൾക്ക ഭേദം ഇല്ല; രണ്ടും ഒന്നു തന്നെ. നൂലും വസ്ത്രവും ഒന്നുതന്നെ; നൂലില്ലാതെ വസ്ത്രം ഇല്ല. സത്തായിരിക്കുന്ന ബ്രഹ്മത്തിന്റെ പരായാത്രൂപമായിരിക്കുന്ന ഈ പ്രപഞ്ചം വാസ്തവത്തിൽ ഇല്ലാത്തതാണെങ്കിലും ഔപചാരിന വാസ്തവമായിട്ടുള്ളതാണ്. വസ്തുവില്ലെങ്കിൽ പരായയില്ല. ഇതു ഹേതുവായിട്ട പലപ്രകാരത്തിലുള്ള പ്രവൃത്തികൾക്ക കാരണവും ആവശ്യകതയും സിദ്ധിക്കുന്നു. ഇതു ഹേതുവായിട്ടതന്നെ ദ്വന്ദ്വവിഷയവസ്തുക്കളുടെ ജ്ഞാനമായ അപരാവിദ്യയെന്നും ബ്രഹ്മജ്ഞാനവിഷയമായ പരാവിദ്യയെന്നും രണ്ടു വിദ്യകൾ ഉണ്ടാകുന്നു. 'ഏകമേവ അദ്വിതീയം,' എന്ന പരമാൎത്ഥതത്വത്തെ സ്ഥിരീകരിച്ചതിന്റെ ശേഷം, അവിദ്യകൊണ്ടു മൂടിയിരിക്കുന്ന ആത്മാവിന്റെ ഉപാധികളെ വേദാന്തശാസ്ത്രം വിവരിക്കുന്നു. ഈ ഉപാധികളാകുന്നു അവാസ്തവമായിരിക്കുന്ന ഭേദഭാവനയെ ജനിപ്പിക്കുന്നതു്. അവയെ സ്ഥൂല, സൂക്ഷ്മ, കാരണ ശരീരങ്ങളായി ഭാഗിച്ചിരിക്കുന്നു. ഇവയിൽ പ്രവൎത്തിച്ചുകൊണ്ടിരിക്കുന്ന ചിദാകാരനായ ജീവന്റെ നാമഭേദങ്ങളേയും വിവരിച്ചിട്ടുണ്ടു്. ആത്മാവിന്ന് ഉപാധികളിൽ അഹങ്കാരം ഉണ്ടാകുമ്പോൾ ബന്ധം വരുന്നു. ആത്മാവിനെ ആത്മാവായിട്ടറിയുമ്പോൾ മോക്ഷം പ്രാപിക്കുന്നു. ഈ ആത്മജ്ഞാനസിദ്ധിക്കു കാരണമായ ശ്രമം ചെയ്യുവാൻ കഴിയാത്തവൎക്ക ശാസ്ത്രോക്തമായ കൎമ്മാനുഷ്ഠാനം ഗുണപ്രദമാണെന്നു തന്നെയല്ല ആവശ്യകവും ആണ്. ആത്മതൃപ്തി വന്നിട്ടുള്ളവൎക്ക ജ്ഞാനം മതിയാകുന്നതാണ്; ബ്രഹ്മമാണ് അവരുടെ ഉത്തമമായ ഗതി.

മേൽപറഞ്ഞതിൽനിന്നു ജ്ഞാനി കൎമ്മനിവൃത്തനാണെന്നു വിചാരിക്കരുതു്. പ്രത്യുത, ജ്ഞാനിയാകുന്നു കൎമ്മത്തെ ഉത്തമമായി അറിയുന്നവൻ; ജ്ഞാനിക്കാകുന്നു കൎമ്മത്തിൽ പ്രവേശിച്ചുകൊണ്ടിരിക്കുവാൻ ഉത്തമമായ കാരണവും ഉള്ളതു്.

"തസ്മാദസക്തഃ സതതം
കാൎയ്യം കൎമ്മ സമാചര

അസക്തോ ഹ്യാചരൻ കമ്മ
പരമപ്നോതി പൂരുഷഃ.

സക്താഃ കമ്മണ്യവിദ്വാംസോ
യഥാ കുവ്വന്തി ഭാരത!
കുയ്യാ ദ്വിദ്വാംസ്തഥാസക്ത-
ശ്ചികീഷ്യൎല്ലാകസംഗ്രഹം.'

അതു ഹേതുവായിട്ടു, ചെയ്തു കഴിയു എന്നുള്ള (ശാസ്ത്രവിഹിതമായിരിയ്ക്കുന്ന) കമ്മത്തെ, ഫലച്ഛക്കൂടാതെ, എല്ലായ്പോഴും നീ ചെയ്ക; എന്തുകൊണ്ടെന്നാൽ ഫലാപേക്ഷ കൂടാതെ കമ്മം ചെയ്യുന്നതുകൊണ്ടു, മനുഷ്യൻ ഉത്തമമായിരിയ്ക്കുന്ന പദത്തെ (ബ്രഹ്മത്തെ) പ്രാപിയ്ക്കുന്നു.

അല്ലയോ അജ്ജുന! അറിവില്ലാത്തവർ യാതൊരു പ്രകാരം ഫലാപേക്ഷയോടുകൂടി കമ്മം ചെയ്യുന്നുവോ, അപ്രകാരം അറിവുള്ളവൻ ലോകരക്ഷയെ കാംക്ഷിച്ചുകൊണ്ടു, ഫലാപേക്ഷ കൂടാതെ (കമ്മം) ചെയ്യണം.*

ശങ്കരാചായ്യസ്വാമികളും അങ്ങിനെ തന്നെ അഭിപ്രായപ്പെട്ടിരിയ്ക്കുന്നു. "അല്ലയോ ഭഗവാനെ! ഞാൻ ഇടവിടാതെ കമ്മമാഗ്ഗത്തിൽ ചരിച്ചിരുന്നില്ലായെങ്കിൽ, മററുള്ളവർ എന്നെ അനുയാനം ചെയ്യുകയില്ലായിരുന്നു."† സസ്യങ്ങളും, ജന്തുക്കളും, മനുഷ്യർ, ദേവകൾ, ഈശ്വരൻ എന്നിങ്ങിനെ തൻെറ ചുററുമുള്ള സകല ജീവികൾക്കുമായി താൻ ചെയ്യുവാനുള്ള ധമ്മങ്ങളെ അറിഞ്ഞു ജ്ഞാനിയായിട്ടുള്ളവൻ അധികം നല്ലവണ്ണം അവയെ അനുഷ്ഠിയ്ക്കുന്നു. ജ്ഞാനിയ്ക്കു സ്വേച്ഛയില്ലാത്തതുകൊണ്ട്, അവൻെറ വിവേകത്തിന്നു വൈകല്യം ഇല്ല. ക

* ഭഗവൽഗീത:— ൩, ൧൯- ൨൫.

† മാക്സ്മുള്ളരുടെ 'ആറു ദശനങ്ങൾ' എന്ന പുസ്തകത്തിൽ ൨൧൭-ാം ഭാഗത്തിൽ ഉദ്ധരിച്ചിരിയ്ക്കുന്നതു്.

ൎമ്മങ്ങളെ സ്വതന്ത്രനായി പ്രവൎത്തിപ്പിക്കുന്നു. ജ്ഞാനി നിഷ്കാമകൎമ്മിയായതുകൊണ്ട്, അവന്നു കൎമ്മബന്ധം ഉണ്ടാകുന്നില്ല.

ഷഡ്ദൎശനങ്ങളിൽ സകലജ്ഞാനവും അടങ്ങിയിരിക്കുന്നതായിട്ട് ഇപ്പോഴും നമുക്ക് അറിയാവുന്നതാണു്. ന്യായവൈശേഷികസിദ്ധാന്തങ്ങളിൽ നിന്ന് ഒരുവൻ തന്റെ ബുദ്ധിശക്തികളെ ക്രമമായിട്ടുപയോഗിക്കുന്നതിന്നും, ഹേത്വാഭാസങ്ങളെ സൂക്ഷിച്ചറിയുന്നതിന്നും, പ്രപഞ്ചത്തിന്റെ പ്രകൃതി സംബന്ധമായ രചന ഏതു വിധത്തിലാണെന്നറിയുന്നതിന്നും ശക്തനായിത്തീരുന്നു. സാംഖ്യത്തിൽനിന്നു ലോകപരിണാമത്തിന്റെ ക്രമം പഠിക്കാം; യോഗശാസ്ത്രത്തിൽനിന്നും സ്വയംവൃദ്ധി അടയുന്നതിനുള്ള മാൎഗ്ഗവും മനസ്സിലാക്കാം. മീമാംസ പഠിക്കുന്നതുകൊണ്ടു, ദൃശ്യവസ്തുക്കളെ സഹായിക്കുന്നതിനായി അദൃശ്യവസ്തുക്കളിൽ ഉള്ള ശക്തികളെ ഉപയോഗിക്കുവാൻ തക്ക പരിചയം വരുന്നു; വേദാന്തസംബന്ധമായ മൂന്നു സിദ്ധാന്തങ്ങളെ ഗ്രഹിക്കുമ്പോഴം, താനും ബ്രഹ്മവും ഭിന്നമാണെന്നുള്ള ഭാവനയിൽനിന്നു താൻ ബ്രഹ്മത്തിന്റെ ഒരു അംശമാണെന്നും ബ്രഹ്മവുമായിട്ടു തനിക്കു് ഐക്യത്തെ പ്രാപിക്കാം എന്നും, ഒടുവിൽ അവിദ്യകൊണ്ടു മൂടിയിരിക്കുന്ന താൻ ബ്രഹ്മം തന്നെ എന്നും സദാ ബ്രഹ്മമായിരുന്നു എന്നും ഉള്ള ജ്ഞാനോൽകൎഷത്തെ പ്രാപിക്കുകയും ചെയ്യാം.

ഇതിന്നും പുറമെ, ആൎയ്യമതത്തിൽ ഉൾപ്പെട്ടിരിക്കുന്ന സകലശാസ്ത്രസിദ്ധാന്തങ്ങളേയും ആകപ്പാടെ ഒന്നിനൊന്നു സംബന്ധമുള്ളതായി നോക്കുമ്പോഴം, അവയെ ജീവാത്മാവിന്നു മേൽക്കുമേൽ ഉൽകൃഷ്ടഗതിയെ പ്രാപിക്കുവാൻ ഉള്ള ഒരു പന്ഥാവായിട്ടു വിചാരിക്കാം. നിത്യകൎമ്മാനുഷ്ഠാനത്തോടുകൂടി വേദത്തിന്റെ യഥാൎത്ഥജ്ഞാനം ഗ്രഹിക്കുന്നതിന്നുള്ള ശ്രമം ആൎയ്യന്മാരുടെ മനസ്സിനെ പോഷിപ്പിക്കുകയും അവരുടെ കാമമോഹാദികളെ പരിഷ്കരിക്കുകയും, മനോവികാരങ്ങളെ വികസിപ്പിച്ചു വിനിയമനം ചെയ്യുകയും ചെയ്യുന്നു, അമൃതബിന്ദൂപനിഷത്തിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു:—

"മനോ ഹി ദ്വിവിധം പ്രോക്തം
ശുദ്ധം ചാശുദ്ധമേവച
അശുദ്ധം കാമസംകല്പം
ശുദ്ധം കാമവിവർജ്ജിതം."

ശുദ്ധം, അശുദ്ധം ഇങ്ങിനെ രണ്ടു തരത്തിൽ ആകുന്നു മനസ്സ്. കാമത്തോടു കൂടിയിരിക്കുമ്പോൾ മനസ്സ് അശുദ്ധമാകുന്നു. കാമത്തോടു കൂടാതിരിക്കുമ്പോൾ മനസ്സു ശുദ്ധവുമാണ്.*

കാമത്തോടുകൂടിയ മനസ്സു വൈദികമാർഗ്ഗത്തെ അനുസരിച്ചിട്ടുള്ള ജീവിതത്താൽ ക്രമത്തിൽ പരിശുദ്ധമാക്കപ്പെടുന്നു. ഇങ്ങിനെ പരിശുദ്ധമായ മനസ്സിനെ വേദാംഗങ്ങളുടെ അദ്ധ്യയനംകൊണ്ടു വീണ്ടും ബലമായി പോഷിപ്പിയ്ക്കാം. അങ്ങിനെ ശിക്ഷിച്ചു പോഷിപ്പിയ്ക്കുന്നതുകൊണ്ടു തത്വശാസ്ത്രചിന്തനത്തിനുള്ള ശ്രമത്തെ സഹിക്കുവാൻ തക്ക ബലമുള്ളതാക്കിത്തീർക്കുന്നു. ഇപ്രകാരം നാനാവസ്തുക്കളെ കണ്ടുപഠിയ്ക്കുന്നതിനുള്ള അഭ്യാസത്തോടുകൂടിയ മനസ്സിൽ വേദങ്ങളുടെ അഗാധമായിരിക്കുന്ന ഗൂഢാൎത്ഥങ്ങൾ നിഷ്പ്രയാസമായി സ്ഫുരിയ്ക്കും. അപ്പോൾ അവയെ ബുദ്ധികൊണ്ടു ഗ്രഹിയ്ക്കുന്നതിനും ഉപയോഗിയ്ക്കുന്നതിനും കഴിയും. ഈ സകല ശാസ്ത്രാദ്ധ്യയനങ്ങളുടേയും ഉദ്ദേശം ബുദ്ധിവികാസത്തെ നിൎവ്വഹിയ്ക്കുകയാകുന്നു. ഈ ബുദ്ധിവികാസം മനസ്സിനെ പോഷിപ്പിയ്ക്കാതെ സാധിയ്ക്കുന്നതുമല്ല. എങ്ങിനെയെന്നാൽ, ഇന്ദ്രിയപോഷണം കൂടാതെ മനോവികാസം ഉണ്ടാകാത്തതുപോലെ' ഇതു ഹേതുവായിട്ടു ശാസ്ത്രാദ്ധ്യയനം ഷഡ്ദൎശനങ്ങളുടെ ആശുഗ്രഹണത്തിനു സഹായമായിത്തീരുകയും അതിൽനിന്നു ബുദ്ധിവികാസം ജനിയ്ക്കുകയും ചെയ്യുന്നു. ഇങ്ങിനെ ബുദ്ധിവികാസം വന്ന ഒരുവൻ പലവിധമായിരിക്കുന്ന പ്രപഞ്ചവസ്തുക്കളിൽ ഏകമായിരിക്കുന്ന ചൈതന്യത്തെ കാണുന്നു. അപ്പോൾ താനും സൎവ്വവും ഒന്നാണെന്നുള്ള ഭാവന വരു

* അമൃതബിന്ദൂപനിഷത്ത്.

ന്നു. ഇതിൽനിന്നു ദ്വേഷനിന്ദകൾ നശിച്ചു സർവ്വസുഹൃത്ഭാവം ജനിക്കുന്നു. ഇപ്രകാരം ഏകമായിരിക്കുന്ന ചൈതന്യത്തെ കാണ്മാൻ തക്ക ബുദ്ധിവികാസം വന്നുവന്നു വേദാന്തത്തിൽ അന്തർഭവിച്ചിരിക്കുന്ന ആത്മജ്ഞാനം നിഷ്പ്രയാസമായി പ്രകാശിച്ചു കാണാം. ഈ ആത്മജ്ഞാനം പരിശുദ്ധമായി, സർവ്വസുഹൃത്ഭാവത്തോടുകൂടിയതായിരിക്കുന്ന ബുദ്ധിക്കു മാത്രമേ സുഗ്രാഹ്യമായിരിക്കുകയുള്ളു. അപ്പോൾ ആകുന്നു, അപ്പോൾ മാത്രമാകുന്നു, നാലാമത്തെ പുരുഷാർത്ഥസിദ്ധിക്കു മനുഷ്യൻ സന്നദ്ധനായി തീരുന്നതു്; അപ്പോൾ മാത്രമാകുന്നു പരാവിദ്യയുടെ പ്രാപ്തിയും ആത്മദർശനവും വരുന്നതു്.

മേൽപറഞ്ഞതിൽനിന്നു, സനാതനധർമ്മം, അല്ലെങ്കിൽ ആര്യധർമ്മം, സർവ്വഥാ സയുക്തികമായി, സക്രമമായി, സമ്പൂർണ്ണമായിട്ടുള്ളതാണെന്നു നാം അറിയുന്നു.



# സനാതനധൎമ്മം

## ഉപരിഗ്രന്ഥം

## ഒന്നാം അദ്ധ്യായം

### ഏകസദ്ഭാവം

"ഏകമേവാദ്വിതീയം."

ഒന്നു മാത്രമേ ഉള്ളു, രണ്ടില്ല.*

ഇങ്ങിനെ സകല ശ്രുതികളും ഘോഷിക്കുന്നു.

അനന്തമായി, കേവലമായി, ശാശ്വതമായി, അവികാരമായി ഇരിക്കുന്നതാകുന്നു 'അതു.' 'അതു' തന്നെയാകുന്നു സൎവ്വവും. ഗുണരഹിതമായി, നിൎവ്വിശേഷമായി, നാമരൂപലക്ഷണങ്ങളോടുകൂടാത്തതായിരിക്കുന്ന നിൎഗ്ഗുണബ്രഹ്മത്തെ 'അത്' എന്നു നിൎദ്ദേശിക്കുന്നു.

"നാസദാസീന്നോ സദാസീൽ
ആനീദവാതം സ്വധയാ തദേകം
തസ്മാദ്ധാന്യന്നപരഃ കിംച നാസ."

അപ്പോൾ അസദ്ഭാവം ഉണ്ടായിരുന്നില്ല, സദ്ഭാവവും ഉണ്ടായിരുന്നില്ല. ('ഇല്ല' എന്നുള്ളതും ഇല്ല, "ഉണ്ട്" എന്നുള്ളതും ഇല്ല) 'അത്' സ്വഭാവത്താൽ ശ്വസിച്ചുകൊണ്ടു മാത്രം ഇരുന്നു. 'അതി'ൽനിന്നു ഭിന്നമായി വേറെ ഒന്നും ഉണ്ടായിരുന്നില്ല †

'അതി'ൽ സൎവ്വവും അടങ്ങിയിരിക്കുന്നു; അതു ഹേതുവായിട്ട് 'അതി'നെപ്പററി വിശേഷസംഗതി ഒന്നും പറഞ്ഞുകൂടാ.

---

* ഛാന്ദോഗ്യോപനിഷത്ത് ൬. ൨. ൧.

† ഋഗ്വേദം ൧൦. ൧൨൯. ൧. ൨.

'അതാ'കുന്നു സവ്വവും; അതിനാൽ വിശേഷണം ഒന്നും 'അതിൽ' ആരോപിച്ചുകൂടാ. ഉണ്മ— ഉണ്ട് എന്നുള്ളതു, സദ്ഭാവം— മാത്രമല്ല 'അതു്'; എന്തുകൊണ്ടെന്നാൽ, അങ്ങിനെ ആയാൽ അസദ്ഭാവം നിഷേധിക്കപ്പെടും. എന്നാൽ സദ്ഭാവം 'അതിൽ' ജനിക്കുന്നു; അസദ്ഭാവവും 'അതിൽ' തന്നെ അന്തർഭവിച്ചിരിക്കുന്നു.

"യദാ/തമസ്തന്ന ദിവാ ന രാത്രി-
ന്ന സന്ന ചാസച്ഛിവ ഏവ കേവലഃ."

ഇരുട്ടില്ലാതിരുന്നപ്പോൾ പകലുമില്ലാതിരുന്നു. രാത്രിയുമില്ലാതിരുന്നു; സത്തും— "ഉണ്ട്" എന്നുള്ളതും—, അസത്തും— "ഇല്ല" എന്നുള്ളതും— ഇല്ലായിരുന്നു; അപ്പോൾ കേവലസ്വരൂപിയായ ശിവൻ— ആനന്ദമയൻ— മാത്രമേ ഉണ്ടായിരുന്നുള്ളൂ *

"ദ്വേ അക്ഷരേ ബ്രഹ്മപരേ ത്വനന്തേ
വിദ്യാവിദ്യേ നിഹിതേ യത്ര ഗൂഢേ."

നാശരഹിതമായി, അനന്തമായി, ഉൽകൃഷ്ടതമമായിരിക്കുന്ന ബ്രഹ്മത്തിൽ ജ്ഞാനവും അജ്ഞാനവും ഒളിക്കപ്പെട്ടിരിക്കുന്നു.‡

"അസ്തീതി", ഭവിക്കുന്നു— ഉണ്ട്— എന്നു മാത്രമേ പറവാൻ കഴിയൂ †

സംജ്ഞാനാമങ്ങൾക്ക് അതീതമായിരിക്കുന്ന 'അതു്' ഒരു നിഗൂഢമായ ശബ്ദത്താൽ മാത്രം നിർദ്ദേശിക്കപ്പെടുന്നു. ആ ശബ്ദം പ്രണവം ആകുന്നു. നചികേതസ്സ യമധമ്മരാജാവിനോടു പരമരഹസ്യത്തെ തനിക്കുപദേശിക്കണമെന്നു നിർബ്ബന്ധിക്കുകയും, അദ്ദേഹം അതിന്ന് അർഹനാണെന്നു യമധമ്മരാജാവു സമ്മതിക്കുകയും ചെയ്തപ്പോൾ, നചികേതസ്സ് ഇപ്രകാരം പ്രാത്ഥിക്കുന്നു:—

* ശ്വേതാശ്വതരോപനിഷത്ത് ൪- ൧൮-
‡ ശ്വേതാശ്വതരോപനിഷത്ത് ൫- ൧-
† കഠോപനിഷത്ത് ൨- ൬- ൧൩-

"അന്യത്ര ധർമ്മാദന്യത്രാധർമ്മാൽ
അന്യത്രാസ്മാൽ കൃതാകൃതാൽ
അന്യത്ര ഭൂതാച്ച ഭവ്യാച്ച
യത്തൽ പശ്യസി തദ്വദ."

ധർമ്മത്തിൽനിന്നും അന്യമായി, അധർമ്മത്തിൽനിന്നും അന്യമായി, ചെയ്തതിൽനിന്നും ചെയ്യാത്തതിൽനിന്നും അന്യമായി, കഴിഞ്ഞതിൽനിന്നും കഴിയുവാനുള്ളതിൽനിന്നും അന്യമായി ഇരിക്കുന്ന യാതൊന്നിനെ ഭവാൻ കാണുന്നുവോ, 'അതിനെ' ഭവാൻ ഉപദേശിച്ചാലും.§ അപ്പോൾ യമധർമ്മരാജാവ് ഇപ്രകാരം മറുവടി പറയുന്നു:—

"സർവേ വേദാ യൽപദമാമനന്തി
തപാംസി സർവ്വാണി ച യദ്വദന്തി
യദിച്ഛന്തോ ബ്രഹ്മചര്യം ചരന്തി
തത്തേ പദം സംഗ്രഹേണ ബ്രവീമി,
ഓം ഇത്യേതൽ.
ഏതദ്ധ്യേവാക്ഷരം ബ്രഹ്മ
ഏതദേവാക്ഷരം പരം."

യാതൊരു പദത്തെ സകല വേദങ്ങളും ഘോഷിക്കുന്നു; യാതൊന്നിനെ തന്നെ സകല തപസ്സുകളും വദിക്കുന്നു; യാതൊന്നിനെ ഇച്ഛിച്ചിട്ട് മനുഷ്യർ ബ്രഹ്മചര്യത്തെ ദീക്ഷിക്കുന്നു; ആ പദത്തെ ഞാൻ അങ്ങയോട് ചുരുക്കത്തിൽ പറയാം. അത് ഓംകാരമാകുന്നു. ഈ അക്ഷരം തന്നെയാകുന്നു ബ്രഹ്മം; ഈ അക്ഷരം തന്നെയാകുന്നു പരമായിട്ടുള്ളത്.*

പ്രത്യക്ഷത്തിൽ കാണപ്പെടാത്തതാണെങ്കിലും വാസ്തവത്തിൽ ഉള്ളതായ ഈ ഏകമയതത്വം ബ്രഹ്മാണ്ഡകോടികളുടേയും, പ്രപഞ്ചരാശികളുടേയും ജീവസമൂഹങ്ങളുടേയും സദ്ഭാവത്തിൽ തന്നെ അന്തർഭൂതമാകുന്നു. ആയതു സർവ്വമതസിദ്ധാന്തങ്ങളിലും എന്നു വേണ്ടാ, സർവ്വതത്വജ്ഞാനങ്ങളിലും, സർവ്വശാ

§ കഠോപനിഷത്ത് ൧. ൨. ൧൪.
* കഠോപനിഷത്ത് ൧. ൨. ൧൫, ൧൬.

ന്ഥങ്ങളിലും, ഒരു പ്രധാനകാൎയ്യം, അല്ലെങ്കിൽ മൂലതത്വം, ആയി നിൎണ്ണയിക്കപ്പെട്ടിരിക്കുന്നു. 'അതിനെ' പററി അനവധി വാദങ്ങളും വിതൎക്കങ്ങളും ഉണ്ടായിട്ടുണ്ട്. എന്നാൽ ഒരുവനും 'അതിനെ' നിഷേധിച്ചിട്ടില്ല. 'അതിനെ' നിൎദ്ദേശിക്കുവാൻ പല പേരുകളും ഉപയോഗിച്ചിട്ടുണ്ട്. എങ്കിലും അനാമാവായിട്ടാകുന്നു 'അതു' സൎവ്വഥാ വൎത്തിക്കുന്നതു്. സൎവ്വവസ്തുക്കൾക്കും 'അത്' ആധാരവുമാകുന്നു. സത്തെന്നും അസത്തെന്നും, ഭാവമെന്നും അഭാവമെന്നും, ചലമെന്നും നിശ്ചലമെന്നും, പരമാൎത്ഥമായിട്ടുള്ളതെന്നും, മൂലമെന്നും 'അതിനെ' പറയുമാറുണ്ട്. എല്ലാം യഥാൎത്ഥം തന്നെ, ഒന്നും മുഴുവൻ യഥാൎത്ഥമല്ല. "നേതി, നേതി," ഇതല്ല, ഇതല്ല, എന്നുള്ള ഋഷിവാക്യം തന്നെ "അതിനെ" പററിയുള്ള ശ്രേഷ്ഠസിദ്ധാന്തം.

നമ്മുടെ ഏററവും സമീപം ഇരിക്കുന്നു, എന്നുവേണ്ട നമ്മുടെ ആത്മാവു തന്നെ ആയിരിക്കുന്ന 'അതു' വാക്കുകൾക്കു ദൂരസ്ഥമായും അഗോചരമായും ഉള്ളതാകുന്നു. "പരമാത്മാ" എന്ന നാമം അതിനെ ഏകദേശം ഏററവും വിശദമായി വിവരിക്കുന്നു.

"അയമാത്മാ ബ്രഹ്മ," ഈ ആത്മാവു ബ്രഹ്മം ആകുന്നു.*

ഗ്രാഹ്യമായി തീരുവാൻ വേണ്ടി ഈ തത്വത്തെ പിന്നെയും പിന്നെയും അനേകവിധത്തിൽ ഘോഷിച്ചിരിക്കുന്നു. മണ്ണ്, സ്വൎണ്ണം, ഇരുമ്പ് ഇവയെ കൊണ്ടുണ്ടാക്കിയിരിക്കുന്ന വസ്തുക്കൾക്ക് എന്തു നാമം കല്പിച്ചാലും, ഒരു മൺകട്ടയുടെ സ്വഭാവം അറിഞ്ഞാൽ, സകലമൺകട്ടകളുടേയും സ്വഭാവം അറിയാം; ഒരു സ്വൎണ്ണക്കട്ടിയുടെ ഗുണം അറിഞ്ഞാൽ സകല സ്വൎണ്ണക്കട്ടികളുടേയും ഗുണം അറിയാം; ഒരു ഇരുമ്പുഖണ്ഡത്തിന്റെ സ്വഭാവം അറിഞ്ഞാൽ സകല ഇരുമ്പുഖണ്ഡങ്ങളുടേയും സ്വഭാവം അറിയാം. ഇതുപോലെ ഒരാത്മാവിനെ അറി

* മാണ്ഡൂക്യോപനിഷത്ത ൨.

യുന്നതുകൊണ്ടു പരമാത്മാവിനെ അറിയാം; പരമാത്മജ്ഞാനം വന്നാൽ സൎവ്വജ്ഞത്വവും വരും.†

വിശേഷിച്ച് "സൎവ്വം ഖല്വിദം ബ്രഹ്മ," ഈ കാണുന്ന സകല വസ്തുക്കളും ബ്രഹ്മം തന്നെ, എന്നും ഛാന്ദോഗ്യോപനിഷത്തിൽ പറഞ്ഞിരിക്കുന്നു.*

'ഇദം'— 'ഇത്'— എന്നാകുന്നു, പ്രപഞ്ചത്തെ നിൎദ്ദേശിക്കുവാൻ ഉപയോഗിച്ചിരിക്കുന്ന സാംകേതികപദം. പ്രപഞ്ചം ബ്രഹ്മവുമാണ്; എന്തുകൊണ്ടെന്നാൽ, 'തജ്ജലാനിതി'— അതിൽ ഉണ്ടായി, അതിൽ ലയിച്ച്, അതിനാൽ പാലിക്കപ്പെടുന്നു. ['തത്ര ജായതേ, ലീയതേ, അനിതി,' എന്ന ശ്രുതിവാക്യാൎത്ഥം.] നമ്മുടെ ദൃഷ്ടിഗോചരമായിരിക്കുന്ന സകലവസ്തുക്കളും ആ അന്ത്യനതാവത്തിൽ നിന്ന് ഉത്ഭവിച്ചതും അതിന്റെ ഛായാരൂപമായിട്ടുള്ളതും ആകുന്നു. എന്നാൽ സൎവ്വത്രഗമാണെങ്കിലും,

'ഏഷ മ ആത്മാന്തൎഹൃദയ ഏതദ്ബ്രഹ്മ' ഹൃദയത്തിൽ ഇരിക്കുന്ന എന്റെ ഈ ആത്മാവു തന്നെയാകുന്നു ബ്രഹ്മം.§

മഹത്തായി, ആത്മവിഷയമായിരിക്കുന്ന ഈ തത്വത്തിന്റെയും തത്സംബന്ധമായ വേറെ സംഗതികളുടേയും അനുഭവജ്ഞാനം ഒരു യുവാവിന്നു വന്നേ കഴിയൂ എന്നില്ല. ധ്യാനപരന്മാരായ സകല വിദ്വാന്മാരും അതിനെ ഓരോ പ്രകാരത്തിൽ അംഗീകരിച്ചിരിക്കുന്നു എന്നും, ന്യായമായ സകല ആലോചനകൾക്കും അത് അടിസ്ഥാനമാണെന്നും ഗ്രഹിച്ചാൽ മതി. കാലാന്തരത്തിൽ നിഗൂഢങ്ങളായിരിക്കുന്ന അഭ്യാസങ്ങളെക്കൊണ്ടു സ്വാനുഭവപ്പെടുത്താം. തൽക്കാലം ഈ ആത്മൈക്യം ശാന്തിക്കു സ്ഥാനമായി, സകല ജീവജാലങ്ങളുടേയും നേരെയുള്ള മൈത്രീഭാവത്തിന്നു കാരണമായിട്ടുള്ളതാണെ

† ഛാന്ദോഗ്യോപനിഷത്ത് ൬- ൧. ൪, ൮, ൬.

* ഛാന്ദോഗ്യോപനിഷത്ത് ൩- ൧൪- ൪-

§ ഛാന്ദോഗ്യോപനിഷത്ത് ൩- ൧൪. ൧

ന്ന് ഉൽബോധം വന്നാൽ മതി. മിക്ക ജനങ്ങളും ഇതുകൊണ്ടു തൃപ്തിപ്പെടുന്നതാണ്. ഈ തത്വം പ്രപഞ്ചത്തിന്റെ ജീവനാകുന്നു. ആയത്— ആത്മൈക്യം— തന്നിലും സർവ്വവസ്തുക്കളിലും ഒരുപോലെ വർത്തിക്കുന്നു. ആയതു ബുദ്ധിക്കു സുഗ്രാഹ്യമായി തീരുന്നതിന്നു മുമ്പിൽ അതിനെപ്പററി മനസ്സിൽ ഒരു വിഭാവന ഉണ്ടാകുവാൻ കഴിയുന്നതാണല്ലോ.

ഈ ആത്മൈക്യതത്വബോധത്തെ 'പരാവിദ്യ'യെന്നു പറയുന്നു. പരാവിദ്യ എന്നാൽ ശ്രേഷ്ഠവിദ്യ എന്നർത്ഥമാകുന്നു. ആയതു പരിശുദ്ധി, ഭക്തി, സ്വേച്ഛാവർജ്ജനം, ജ്ഞാനം എന്നിവയെക്കൊണ്ടു സാധിക്കപ്പെടേണ്ടതാണ്.

"നാവിരതോ ദുശ്ചരിതാ-
ന്നാശാന്തോ നാസമാഹിതഃ
നാശാന്തമാനസോ വാപി
പ്രജ്ഞാനേനൈനമാപ്നുയാൽ."

ദുർവൃത്തികളെ വിടാത്തവനും, സമാധാനമില്ലാത്തവനും, ഏകാഗ്രതയോടുകൂടാത്തവനും, മനഃസ്വാധീനമില്ലാത്തവനും, വിശേഷജ്ഞാനത്തോടുകൂടിയവനാണെങ്കിലും, 'അതിനെ'— ആത്മാവിനെ— പ്രാപിക്കുന്നതല്ല.*

'നായമാത്മാ ബലഹീനേന ലഭ്യോ
ന ച പ്രമാദാത്തപസോ വാപ്യലിംഗാൽ
ഏതൈരുപായൈർയ്യതതേ യസ്തു വിദ്വാം-
സ്തസ്യൈഷ ആത്മാ വിശതേ ബ്രഹ്മധാമ.'

ഈ ആത്മാവു ബലഹീനനാൽ ലഭ്യനല്ല, ഉപേക്ഷയോടുകൂടിയവനാലും ലഭ്യനല്ല, തപോലക്ഷണമില്ലാത്തവനാലും ലഭ്യനല്ല; ബലം, അപ്രമാദം, തപോലക്ഷണം എന്നീ ഗുണങ്ങളോടുകൂടി യത്നം ചെയ്യുന്ന വിദ്വാന്റെ ആത്മാവായതു ബ്രഹ്മപദത്തെ പ്രാപിക്കുന്നു.§

* കഠോപനിഷത്ത് ൧-൨-൨൪.

§ മുണ്ഡകോപനിഷത്ത് ൩. ൨. ൪.

ഇതാകുന്നു പരാശാന്തിയുടെ സ്ഥാനം: ഇതു തന്നെയാകുന്നു നിർവ്വാണപദം.

"ലഭന്തേ ബ്രഹ്മനിർവ്വാണം
ഋഷയഃ ക്ഷീണകല്മഷാഃ
ഛിന്നദ്വൈധാ യതാത്മാനഃ
സർവ്വഭൂതഹിതേ രതാഃ."

പാപം നശിച്ചവരായി, സംശയനിവൃത്തി വന്നവരായി, ദേഹം, ഇന്ദ്രിയങ്ങൾ, മനസ്സ് ഇവയെ സ്വാധീനപ്പെടുത്തിയവരായി, സർവ്വജീവജാലങ്ങളുടേയും അഭ്യുദയത്തിൽ താൽപ്പര്യത്തോടുകൂടിയവരായിരിക്കുന്ന ഋഷികൾ ബ്രഹ്മനിർവ്വാണത്തെ—മോക്ഷത്തെ— പ്രാപിക്കുന്നു.*

ഇങ്ങിനെ ഇരിക്കുന്ന ഒരുവൻ 'ശാന്തിമൃച്ഛതി,' ശാന്തിയെ പ്രാപിക്കുന്നു, എന്നു ശ്രീകൃഷ്ണഭഗവാൻ പറഞ്ഞിരിക്കുന്നു †

എന്നാൽ ഇങ്ങിനെ കൂടി ശ്രുതികളിൽ പറഞ്ഞു കാണുന്നുണ്ട്:—

"ഏതദ്വൈ സത്യകാമ പരഞ്ചാപരഞ്ച ബ്രഹ്മ യദോങ്കാരഃ,"

അല്ലയോ സത്യകാമ! ഈ ഓങ്കാരം തന്നെ (യാകുന്നു) പര—നിർഗ്ഗുണ—ബ്രഹ്മവും അപര—സഗുണ—ബ്രഹ്മവും ‡

ഇതുകൂടാതെ,

"ദ്വേ വാവ ബ്രഹ്മണോ രൂപേ മൂർത്തഞ്ചൈവാമൂർത്തഞ്ച മർത്ത്യഞ്ചാമൃതഞ്ച സ്ഥിതഞ്ച യച്ച സച്ച ത്യച്ച" എന്നുകൂടി പറഞ്ഞിരിക്കുന്നു. അതായതു: ബ്രഹ്മത്തിന്നു രണ്ട് അവസ്ഥകൾ ഉണ്ട്. രൂപാവസ്ഥ അരൂപാവസ്ഥ, മാററമുള്ളതു മാററമില്ലാത്തത്, അന്തമുള്ളത് അന്തമില്ലാത്തതു, സദ്ഭാവത്താ

* ഭഗവൽഗീതാ, ൫- ൨൫-

† ഭഗവൽഗീതാ, ൫- ൨൯-

‡ പ്രശ്നോപനിഷത്ത് ൫- ൨-

ട്ടുകൂടിയതു സദ്ഭാവത്തിന്നതീതമായിട്ടുള്ളതു്.* ['സ്ഥിതഞ്ച യച്ച' എന്നതിന് 'അന്തമുള്ളത് അന്തമില്ലാത്തത്' എന്നു ശങ്കരാചാൎയ്യസ്വാമികൾ അൎത്ഥം കല്പിച്ചിരിക്കുന്നു.]

അപരമായി, സത്യമായി, വികാരമുള്ളതായി, അന്തമുള്ളതായി വൎത്തിക്കുന്ന ബ്രഹ്മം വേറെ ഒരു ബ്രഹ്മമല്ല; സാക്ഷാൽ ബ്രഹ്മം തന്നെ; ആയതു് ഉപാധിയുക്തമായി, പരിച്ഛിന്നമായി, പ്രത്യക്ഷമായിരിക്കുന്ന ബ്രഹ്മം — സഗുണബ്രഹ്മം — ആയി വൎത്തിക്കുന്നതാണു്.

മുമ്പിൽ ഋഗ്വേദത്തിൽനിന്നും എടുത്തു പറഞ്ഞ മന്ത്രത്തിൽ സഗുണബ്രഹ്മത്തിന്റെ ആവിൎഭാവത്തെ പറ്റി ഇങ്ങിനെ പറഞ്ഞിരിക്കുന്നു:—

"തപസസ്തന്മഹിനാ ജായതൈകം"

മഹത്തായ തപഃശക്തികൊണ്ടു് 'ഏകന്' ആവിൎഭവിച്ചു.†

ഇതിന്നും പുറമെ ഋഗ്വേദം ൧-൧൬൪-൬-ൽ ജ്ഞാനികളോടു് ഇങ്ങിനെ ഒരു പ്രശ്നം ചെയ്തിരിക്കുന്നു:—

"വി യസ്തസ്തംഭ ഷളിമാ രജാംസ്യജസ്യ രൂപേ കിമപി സ്വിദേകം,'

അജനായിരുന്നുകൊണ്ടു് ഈ ആറു ലോകങ്ങളേയും സ്ഥാപിച്ച ആ 'ഒരുവൻ' ആരായിരുന്നു?

'ഏകം' ഒന്നു, ഇതാകുന്നു, സഗുണബ്രഹ്മത്തിന്റെ സംജ്ഞ. എന്തുകൊണ്ടെന്നാൽ, സഗുണബ്രഹ്മത്തിന്റെ ഉല്പത്തിക്കു ഹേതുവായ നിൎഗ്ഗുണബ്രഹ്മം സംഖ്യാനാമങ്ങൾക്കു് അതീതമായിട്ടുള്ളതാകുന്നു. സൎവ്വവും അതുതന്നെ. ആയതുകൊണ്ടു് അതിന്നു് ഏകത്വമോ നാനാത്വമോ കല്പിച്ചുകൂടാ.

ഈ ആവിൎഭാവത്തെ മനുസ്മൃതിയിൽ ബഹുഗാംഭീൎയ്യത്തോടുകൂടി വൎണ്ണിച്ചിരിക്കുന്നു:—

---

* ബൃഹദാരണ്യകോപനിഷത്ത് ൨. ൩. ൧.

† ഋഗ്വേദം ൧൦. ൧൨൯. ൩.

"ആസീദിദം തമോഭൂതം
അപ്രജ്ഞാതമലക്ഷണം
അപ്രതൎക്ക്യമവിജ്ഞേയം
പ്രസുപ്തമിവ സൎവ്വതഃ.

തതഃ സ്വയംഭൂൎഭഗവാൻ
അവ്യക്തോ വ്യഞ്ജയന്നിദം
മഹാഭൂതാദി വൃത്തൌജാഃ
പ്രാദുരാസിത്തമോനുദഃ.

യോഽസാവതീന്ദ്രിയഗ്രാഹ്യഃ
സൂക്ഷ്മോഽവ്യക്തഃ സനാതനഃ
സൎവ്വഭൂതമയോഽചിന്ത്യഃ
സ ഏവ സ്വയമുദ്ബഭൌ

* * * * * *

യത്തൽ കാരണമവ്യക്തം
നിത്യം സദസദാത്മകം
തദ്വിസൃഷ്ടഃ സ പുരുഷോ
ലോകേ ബ്രഹ്മേതി കീൎത്ത്യതേ."

ഇത്—ഈ പ്രപഞ്ചം—തമോരൂപമായിരുന്നു; അറിയപ്പെടാത്തതായി, ലക്ഷണശൂന്യമായി, ആലോചിച്ചറിയുവാൻ പാടില്ലാത്തതായി, ഒരു പ്രകാരത്തിലും അറിഞ്ഞുകൂടാത്തതായി, ആ സകലം ഉറങ്ങിയിരിക്കുന്നതുപോലെ ആയിരുന്നു.

അപ്പോൾ സ്വയംഭൂതനായ ഭഗവാൻ അപ്രത്യക്ഷനാണെങ്കിലും, ഈ പ്രപഞ്ചത്തെ—മഹാഭൂതങ്ങൾ തുടങ്ങിയുള്ള സകലവസ്തുക്കളെയും— പ്രത്യക്ഷമാക്കിച്ചെയ്തിട്ട്, തമസ്സിനെ നശിപ്പിച്ചുകൊണ്ട്, ആവിൎഭവിച്ചു. ഇന്ദ്രിയങ്ങൾക്ക് അതീതനായി, സൂക്ഷ്മമായി, അസ്പഷ്ടനായി, സനാതനായി, സൎവ്വഭൂതസ്വരൂപിയായി അചിന്ത്യനായിരിക്കുന്ന അദ്ദേഹം സ്വയം ആവിൎഭവിച്ചു.

* * * * * *

അവ്യക്തമായി, നിത്യമായി, സത്തായും അസത്തായും

ഇരിക്കുന്നതായിട്ടുള്ള ആ കാരണം ലോകത്തിൽ ബ്രഹ്മാ എന്നു പ്രസിദ്ധനായിരിക്കുന്ന ആ പുരുഷനെ സൃഷ്ടിച്ചു.*

'ഇതു' പ്രപഞ്ചം ആകുന്നു. 'തമോരൂപം' എന്നാൽ അപ്രത്യക്ഷസ്വരൂപം എന്നർത്ഥം—അതായതു, മൂലപ്രകൃതി, 'അവിജ്ഞേയമായിട്ടുള്ളതു്.' ഇതു പ്രത്യക്ഷമായിത്തീരുന്നതു സ്വയംഭൂവിൻെറ ആവിർഭാവത്തിങ്കൽ മാത്രമാണു്. പ്രത്യക്ഷഭാവവും ആവിർഭാവവും ഒരേ സമയത്താകുന്നു; എന്തുകൊണ്ടെന്നാൽ പുരുഷനു പ്രകൃതിയെന്ന ആവരണം കൂടാതെ വ്യക്തഭാവത്തെ അവലംബിച്ചുകൂടാ; പ്രകൃതിക്കു പുരുഷസഹായം കൂടാതെ സചേതനത്വവും ഇല്ല. രണ്ടാണെങ്കിലും വാസ്തവത്തിൽ ഒന്നായും, സ്വഭാവത്താലെ സത്തായും അസത്തായും, ജീവനായും ഉപാധിയായും ഇരിക്കുന്ന ഈ പുരുഷപ്രകൃതികളാകുന്നു സകലവസ്തുക്കളുടേയും കാരണം.

'തമേവഭാന്തം അനുഭാതി സർവ്വം
തസ്യഭാസാ സർവ്വമിദം വിഭാതി.'

അദ്ദേഹം പ്രകാശിക്കുമ്പോൾ സകല വസ്തുക്കളും പ്രകാശിക്കുന്നു; അദ്ദേഹത്തിൻെറ പ്രകാശം ഹേതുവായിട്ടു് ഈ കാണുന്ന സർവ്വവും പ്രകാശിക്കുന്നു.†

'അദ്ദേഹം' എന്നാൽ സഗുണബ്രഹ്മം എന്നു നാം മുമ്പെ പറഞ്ഞിട്ടുണ്ടല്ലോ. സ്വഭാവത്താലെ സച്ചിദാനന്ദസ്വരൂപിയാണു്. സത്തു് എന്നാൽ കേവലസദ്ഭാവം; ചിത്തു് എന്നാൽ കേവലജ്ഞാനഭാവം; ആനന്ദം എന്നാൽ കേവലാനന്ദഭാവം. അദ്ദേഹം അക്ഷരൻ—നാശരഹിതൻ—ആകുന്നു. ബൃഹദാരണ്യകോപനിഷത്തിൽ പറഞ്ഞിരിക്കുന്ന പ്രകാരം ഈ അക്ഷരബ്രഹ്മത്തോടുകൂടി പ്രകൃതി സുബദ്ധമായി ചേർന്നിരിക്കുന്നു.(ബ- ൩-൮) അദ്ദേഹം ആകുന്നു 'ആത്മാന്തര്യാമ്യമൃതഃ,' ആത്മാവായി, അന്തര്യാമകനായി, നാശരഹിതനായിരിക്കുന്നതു്. അദ്ദേ

* മനുസ്മൃതി, ൧- അ. ൬- ൧- ൧൧.
† കഠോപനിഷത്ത് ൨- ൩- ൧൫.

ഹം തന്നെയാകുന്നു പൃഥിവ്യപ്തേജോവായ്വാകാശങ്ങളിലും, സ്വർഗ്ഗത്തിലും, ദേവകളിലും, ഭൂതങ്ങളിലും സർവ്വദേഹികളുടെ ദേഹങ്ങളിലും, സർവ്വവ്യാപിയായി വർത്തിക്കുന്നതു്.

'അദൃഷ്ടോ ദ്രഷ്ടാഽശ്രുതഃ ശ്രോതാഽമതോ മന്താഽവിജ്ഞാതോ വിജ്ഞാതാ നാന്യോഽതോഽസ്തി ദ്രഷ്ടാ നാന്യോഽതോഽസ്തി ശ്രോതാ നാന്യോഽതോഽസ്തി മന്താ നാന്യോഽതോഽസ്തി വിജ്ഞാതൈഷ ത ആത്മാന്തര്യാമ്യമൃതോഽതോഽന്യദാർത്തം.'

അദ്ദേഹം കാണപ്പെടാതെ കാണുന്നു, കേൾക്കപ്പെടാതെ കേൾക്കുന്നു, വിചാരിക്കപ്പെടാതെ വിചാരിക്കുന്നു, അറിയപ്പെടാതെ അറിയുന്നു. അദ്ദേഹം അല്ലാതെ വേറെ ഒരാളല്ല കാണുന്നവൻ, വേറെ ഒരാളല്ല കേൾക്കുന്നവൻ, വേറെ ഒരാളല്ല വിചാരിക്കുന്നവൻ, വേറെ ഒരാളല്ല അറിയുന്നവൻ. അദ്ദേഹം അന്തര്യാമിയായി, നാശരഹിതനായിരിക്കുന്ന ആത്മാവാകുന്നു. അന്യമായതു നശിക്കുന്നു.†

അദ്ദേഹം 'സർവ്വഭൂതാശയസ്ഥിതൻ'—സർവ്വജീവികളുടേയും ഹൃദയത്തിൽ സ്ഥിതി ചെയ്യുന്ന ആത്മാവാകുന്നു. * ഇതാകുന്നു ഏററവും വിശദമായി ഗ്രഹിക്കേണ്ടതായ തത്വം. സഗുണബ്രഹ്മം തന്നെയാകുന്നു ജീവാത്മാവു്. സർവ്വജീവികളുടെ 'അഹം' ബുദ്ധിയും ഇതുതന്നെയാകുന്നു. പ്രകൃതിഭിന്നനായ പുരുഷനും ഇതുതന്നെ. എന്നാൽ സഗുണബ്രഹ്മവും നിർഗ്ഗുണബ്രഹ്മവും, അതായതു ജീവാത്മാവും പരമാത്മാവും, വാസ്തവത്തിൽ ഒന്നുതന്നെയെന്നും കേവലം പര്യായശബ്ദങ്ങളാണെന്നും, മൂലപ്രകൃതിയോടു ചേർന്നു ഗുണസംയുക്തനായിരിക്കുന്നതുകൊണ്ടു സഗുണബ്രഹ്മമെന്നും, ഗുണങ്ങളോടു ചേരാതെ ഉപാധിരഹിതനായിരിക്കുമ്പോൾ നിർഗ്ഗുണബ്രഹ്മം എന്നും പറയുമെന്നു ഗ്രഹിക്കേണ്ടതാകുന്നു.

സനാതനധർമ്മസിദ്ധാന്തത്തെ അനുസരിച്ചു, സാംകേതികമായി പറയുന്നതായാൽ, ഈശ്വരഭാവത്തെ ഊർദ്ധ്വമുഖമാ

† ബൃഹദാരണ്യകോപനിഷത്ത് ൩- ൭. ൨൩-

* ഭഗവൽഗീതാ ൧൦- ൨൦-

യ ഒരു ത്രികോണത്താൽ നിർദ്ദേശിക്കാം. ഈ ത്രികോണത്തിന്റെ ഓരോ കോണ് സത്ത്, ചിത്ത്, ആനന്ദം എന്ന ഈശ്വരത്രയീഭാവത്തിൽ ഓരോ ഭാവത്തിന്നു ലക്ഷണമായിരിക്കും. എങ്ങിനെ എന്നാൽ,




അനേകം ക്ഷേത്രങ്ങളിൽ ഊർദ്ധ്വമുഖാധോമുഖങ്ങളായ മുക്കോണങ്ങൾ കൂടിക്കലർന്നു കാണുന്നതിന്റെ താല്പര്യവും ഇതുതന്നെയാകുന്നു. ഈ താല്പര്യം നമുക്കു ക്രമത്തിൽ മനസ്സിലാകും.

ആദ്യന്തരഹിതനായ പുരുഷൻ എന്നും, ആത്മാവെന്നും' സർവ്വദേഹങ്ങളിലും 'അഹം' ബുദ്ധിയോടുകൂടിയിരിക്കുന്ന ജീവൻ എന്നും പറയപ്പെടുന്ന ആൾ ഒന്നുതന്നെ എന്നുള്ള തത്വം ധരിച്ചാൽ, പിന്നെ സനാതനമായിരിക്കുന്ന പ്രകൃതിയുടെ—മൂലപ്രകൃതിയുടെ—അനാത്മാവായിരിക്കുന്ന ദേഹത്തിന്റെ—സ്വഭാവം ഇന്നപ്രകാരമാണെന്നു ധരിക്കുവാൻ ശ്രമിക്കാം.

മൂലപ്രകൃതി അപ്രത്യക്ഷഭാവത്തിൽ അലക്ഷണമായി, അപ്രജ്ഞാതമായിട്ടുള്ളതാണെന്നു മനുസ്മൃതിയിൽ പറഞ്ഞിട്ടുള്ളതായി നാം മുമ്പിൽ പ്രസ്താവിച്ചുവല്ലോ. ഈ കാരണങ്ങളെക്കൊണ്ടുതന്നെ മൂലപ്രകൃതിയെ ആകാശത്തോടു സദൃശീകരിക്കാറുണ്ട്. സ്വയം ആകാരരഹിതമാണെങ്കിലും ആയതു സകല ആകാരങ്ങൾക്കും ആസ്പദമായിട്ടുള്ളതാകുന്നു; സ്പർശിച്ചുകൂടാത്തതാണെങ്കിലും സകലസ്പർശനവസ്തുക്കളുടെയും ആധാരമാകുന്നു. ആത്മസ്വഭാവം നിഷ്ക്കളമായതുപോലെ തന്നെ, പ്രകൃതിയുടെ സ്വതേയുള്ള ഭാവം വിഭേദ്യത്വമാകുന്നു. ആത്മാവ് ഐക്യഭാവത്തോടുകൂടിയിരിക്കുന്നു; പ്രകൃതിയോ അനേകഭാവത്തോടുകൂടിയിരിക്കുന്നു. ആത്മാവിനെ ജീവസ്വരൂപിയായ പിതാ

യായിട്ടു വിചാരിച്ചാൽ, പ്രകൃതിയെ പോഷകാരിണിയായ മാതാവായിട്ടു വിചാരിക്കാം. പ്രകൃതിയായതു ഗർഭത്തെ വഹിക്കുന്നതായ ഉൽപ്പത്തിസ്ഥാനമാകുന്നു.

'മമ യോനിർമ്മഹൽ ബ്രഹ്മ
തസ്മിൻ ഗർഭം ദധാമ്യഹം.'

എന്റെ ഉൽപ്പത്തിസ്ഥാനമായതു മഹൽബ്രഹ്മം—ത്രിഗുണാത്മികയായ പ്രകൃതി—ആകുന്നു.*

പ്രകൃതി എന്നതു ത്രിഗുണാത്മികയായതുകൊണ്ടു പ്രകൃതിയുടെ പ്രവൃത്തിയെ ശരിയായിട്ടറിയുന്നതിന്നു ത്രിഗുണങ്ങളുടെ ജ്ഞാനം ആവശ്യമായിരിക്കുന്നു. ഗുണങ്ങൾ എന്നാൽ പ്രകൃതിയുടെ പ്രഭാവം എന്നോ വിശേഷഭാവം എന്നോ വിചാരിക്കുണ്ടു്. അങ്ങിനെ പറഞ്ഞുവരുന്നതും വിചാരിച്ചുവരുന്നതും സാധാരണയായാണ്. എന്നാൽ പരമാർത്ഥത്തിൽ പ്രകൃതിയുടെ പ്രകൃതിഭാവം തന്നെ ഗുണങ്ങൾ ആകുന്നു. പ്രകൃതിയെ പ്രകൃതിയാക്കിത്തീർക്കുന്നതു ഗുണങ്ങൾ ആണ്. പ്രകൃതിയെ ഗുണാതീതമായിട്ടു ചിന്തിക്കുന്നതു് അസാദ്ധ്യമാകുന്നു. ഏററവും ചെറുതായ പരമാണുവിലും, ഏററവും വലുതായ ബ്രഹ്മാണ്ഡത്തിലും, എന്നുവേണ്ട പ്രകൃതിഭാവങ്ങളിലെല്ലാം, ഗുണഭാവം നിത്യസംബന്ധമായി വർത്തിക്കുന്നു. ഗുണങ്ങൾ തുല്യമായി, സമമായിരിക്കുമ്പോൾ, പ്രളയം ഉണ്ടാകുന്നു. ഈ സ്ഥിതിയിലിരിക്കുമ്പോൾ പ്രകൃതിയെ 'പ്രധാനം' എന്നു സാധാരണയായി പറയുമാറുണ്ടു്. തമസ്സ്, രജസ്സ്, സത്വം ഇവയാകുന്നു ത്രിഗുണങ്ങൾ. ഗുണഫലത്തെ ഗുണമാക്കി കല്പിച്ചു തമോഗുണത്തെ അന്ധകാരം, അജ്ഞാനം' എന്നും മററും സാലംകാരമായി പറയുമാറുണ്ടു്. തമോഗുണം പ്രതിരോധത്തേയും സ്ഥൈര്യത്തേയും ജനിപ്പിക്കുന്നതാകുന്നു; പ്രകൃതിയുടെ ജാഡ്യം എന്നു പറയുമാറുള്ളതു തന്നെയാണു് അതു്. പ്രകൃതിജങ്ങളായ സകല വസ്തുക്കളും സ്വഭാവത്താലെത്തന്നെ സദാ പ്രതിരോധിക്കുന്നവയാകുന്നു. ഈ ഗു

* ഭഗവൽഗീത ൧൪: ൩: ഇതിന്റെ ശങ്കരഭാഷ്യവും നോക്കുക.

ണം ഹേതുവായിട്ടാകുന്നു പ്രകൃതിക്കു രൂപം ധരിക്കുവാനുള്ള ശക്തി ഉണ്ടാകുന്നതു്. രജോഗുണം ചലനത്തെ ജനിപ്പിക്കുന്നതാകുന്നു. സകലപരമാണുക്കളുടേയും ചലനത്തിന്നുള്ള ശക്തി രജോഗുണത്താൽ ആകുന്നു ഉണ്ടാകുന്നതു്. പ്രകൃതിയുടെ ചേഷ്ട എന്നതു രജോഗുണസിദ്ധമാകുന്നു. സത്വഗുണം ലയത്തെ ഉണ്ടാക്കുന്നു. ഏതെങ്കിലും ഒരു നിശ്ചയിക്കപ്പെട്ട നിലയിൽ നിന്നു് ഇരുപുറത്തും ഉള്ള ഗതിയെ ദേശത്തിലും കാലത്തിലും സമമാക്കി ചെയ്യുമ്പോൾ സത്വഗുണം ശോഭിക്കുന്നു. പ്രകൃത്യാ വസ്തുക്കൾക്കുള്ളതായി ശാസ്ത്രങ്ങളിൽ വിവരിച്ചിരിക്കുന്ന ആന്ദോലനം എന്ന സ്വഭാവമാകുന്നു സത്വഗുണം എന്നു പറയപ്പെടുന്നതു്. മേൽപറഞ്ഞ കാരണങ്ങളാൽ, പ്രകൃതിയിലുള്ള സകലപരമാണുക്കൾക്കും പ്രതിരോധം, ചലനം, ലയം എന്നീ മൂന്നു് അവസ്ഥകൾ ഉണ്ടു്. ഈശ്വരോച്ഛ്വാസത്താൽ ഈ മൂന്നു അവസ്ഥകളുടേയും സമഭാവത്തിന്നു ഹാനിവരുമ്പോൾ, മേൽപറഞ്ഞ ത്രിഗുണങ്ങൾ പ്രത്യക്ഷീഭവിക്കുന്നു. ജാഡ്യം, പ്രതിരോധം എന്നിപ്രകാരമായി തമോഗുണം പ്രത്യക്ഷപ്പെടുന്നു; ഇങ്ങിനെ പ്രതിബന്ധത്തോടുകൂടിയ സകല പരമാണുക്കളേയും രജോഗുണം ചലിപ്പിച്ചു സംഘത്തെ ഉണ്ടാക്കുന്നു; അപ്പോൾ സത്വഗുണം ആവിർഭവിച്ചു സംഘത്തിൽ ഇരിക്കുന്ന പരമാണുക്കൾക്കു ലയം ഉണ്ടാക്കി, യഥാക്രമം ഗതിഭേദത്തോടുകൂടിയിരിക്കുവാനുള്ള ശക്തിയെ കൊടുക്കുന്നു. പ്രകൃതിയിലുള്ള അന്യങ്ങളായ സകല ഗുണങ്ങളും ഈ ത്രിഗുണങ്ങളുടെ പരസ്പരസംഘടനംകൊണ്ടും അവധിയില്ലാത്ത പരിവൎത്തനസംയോഗങ്ങളെക്കൊണ്ടും ഉണ്ടായിട്ടുള്ളവയാണു്. അതു ഹേതുവായിട്ടു തന്നെയാകുന്നു പ്രപഞ്ചവസ്തുക്കളിൽ കാണുന്ന നാനാവിധമായ വിചിത്രതയും വിശേഷവും ഉണ്ടാകുന്നതു്. അസംഖ്യം പരമാണുക്കൾ ചേൎന്നുണ്ടായിട്ടുള്ള ഒരു വസ്തുവിന്നു തമോഗുണത്തിന്റെ പ്രാധാന്യത്താൽ കാഠിന്യവും നിശ്ചലതയും ഉണ്ടാകുന്നു. തന്നെത്താൻ ഇളകാത്ത കല്ലു മുതലായ സ്ഥാവരവസ്തുക്കളിൽ ഇതു പ്രത്യക്ഷമായി കാണാം. ഒരു വസ്തുവിൽ രജോഗുണം അധികരിച്ചാൽ ക്രമമില്ലാത്ത ഗതികൾ

ളും അസ്വാസ്ഥ്യവും, അമിതമായ ഉത്സാഹവും കാണാം. സത്വഗുണത്തിന്റെ ആധിക്യത്താൽ സ്വാതന്ത്ര്യവും നിയമിതമായി, സുഖകരമായിരിക്കുന്ന ഗതിഭേദങ്ങളും, വ്യവസ്ഥയും, കാന്തിയും ജനിക്കുന്നു. എന്നാൽ ഏതൊരു വസ്തുവിലും സത്വരജസ്തമോഗുണങ്ങളിൽ ഏതെങ്കിലും ഒരു ഗുണം എത്രതന്നെ അധികരിച്ചിരുന്നാലും, മററു ഗുണങ്ങളും അല്പമായിട്ടെങ്കിലും പ്രത്യക്ഷമായിരിക്കുന്നതാണ്. കല്ലിൽ തമോഗുണം അധികമാണെങ്കിലും പരമാണുക്കൾ ഇടവിടാതെ ക്രമപ്രകാരം ചലനത്തോടുകൂടിയിരിക്കുന്നതുകൊണ്ടു രജസ്സത്വങ്ങളും പ്രവർത്തിക്കുന്നുണ്ടെന്നറിയാം. ഏററവും അസ്വാസ്ഥ്യമുള്ള ജന്തുവിൽകൂടി പരമാണുക്കൾക്കു സ്ഥൈര്യവും ആന്ദോലനവും തമസ്സത്വങ്ങളെക്കൊണ്ടുണ്ടാകുന്നു. ഇപ്രകാരം, എത്രതന്നെ യുക്താത്മാവായി, ജിതേന്ദ്രിയനായിരിക്കുന്ന ആളായാലും, തമോരജസ്സുകളുടെ സന്നിധാനംകൊണ്ടു സ്ഥൈര്യവും ചലനവും അയാളിൽ പ്രത്യക്ഷപ്പെടുന്നതാണ്.

ഈശ്വരന്റെ സച്ചിദാനന്ദസ്വരൂപത്തെ ഊർദ്ധ്വജ്വലനത്തോടുകൂടിയ അഗ്നിജ്വാലയുടെ ആകൃതിയിൽ ഊർദ്ധ്വമുഖമായ ഒരു ത്രികോണത്താൽ സാംകേതികമായി പ്രദർശിപ്പിച്ചതുപോലെ, ഒരു ജലകണത്തിന്റെ ആകൃതിയിൽ അധോമുഖമായ ത്രികോണത്താൽ സത്വരജസ്തമോഗുണങ്ങളോടുകൂടിയ മൂലപ്രകൃതിയുടെ ത്രയീഭാവത്തെ വിശദപ്പെടുത്താം.




ഇങ്ങിനെ ഊർദ്ധ്വമുഖാധോമുഖങ്ങളായ രണ്ടു ത്രികോണങ്ങൾ കൂടികലർന്ന് അനേകം ക്ഷേത്രങ്ങളിൽ കാണുന്നത് ഈശ്വരനേയും പ്രകൃതിയേയും ലക്ഷ്യപ്പെടുത്തിയിട്ടാണ്. മദ്ധ്യ

ത്തിൽ ഒരു ബിന്ദുവും കൂടി ചേൎത്തുകാണുന്നത് ഏകമയമായ ബ്രഹ്മത്തെ ലക്ഷ്യീകരിച്ചിട്ടാണ്. ഇതിൻെറ ആസകലം ഉള്ള താൽപ്പൎയ്യം ബ്രഹ്മവും പ്രകൃതിയുംകൂടി സൎവ്വാകാരമായി വൎത്തിക്കുന്നു എന്നാകുന്നു.



പ്രകൃതിപുരുഷന്മാരുടെ സമ്മേളനത്താൽ ആകുന്നു പ്രപഞ്ചോൽപ്പത്തി എന്നു മുമ്പിൽ മനുസ്മൃതിയിലെ ശ്ലോകങ്ങൾ വ്യാഖ്യാനിച്ചപ്പോൾ പറഞ്ഞതുതന്നെയാകുന്നു മേൽകാണിച്ചിരിക്കുന്നതിൻെറ താൽപ്പൎയ്യവും.

'ഇതിനെ'— പ്രപഞ്ചത്തെ— പ്രത്യക്ഷപ്പെടുത്തിയ ഈശ്വരശക്തിയെ മായയെന്നു പറയുന്നു. ഈശ്വരതേജസ്സുതന്നെയാണ് മായയെന്നത്. മായയും ഈശ്വരനും സമമായ സംബന്ധമുള്ളവരാണ്. 'അവരുടെ ഐക്യം ചന്ദ്രനും ചന്ദ്രികയും പോലെയോ, അഗ്നിയും ജ്വലനശക്തിയും പോലെയോ ആകുന്നു' എന്നു നീലകണ്ഠാചാൎയ്യൻ ദേവീഭാഗവതം ൯ാം സ്കന്ധം, ൧൭-ാം അദ്ധ്യായം, ൩൩-ാം ശ്ലോകത്തെ വ്യാഖ്യാനിക്കുന്നതിൽ പറഞ്ഞിരിക്കുന്നു. അങ്ങിനെ തന്നെ വേറെ ദിക്കിലും പറഞ്ഞുകാണുന്നുണ്ട്.

'തസ്യ ചേച്ഛാസ്മ്യഹം ദൈത്യ!
സൃജാമി സകലം ജഗൽ
സ മാം പശ്യതി വിശ്വാത്മാ
തസ്യാഹം പ്രകൃതിഃ ശിവാ.'

അല്ലയോ ദൈത്യൻ! (പുരുഷോത്തമനായ) അദ്ദേഹത്തിൻെറ ഇച്ഛയാകുന്നു ഞാൻ. സകലമായ ജഗത്തിനേയും ഞാ

ൻ സൃഷ്ടിക്കുന്നു. വിശ്വാത്മാവായിരിക്കുന്ന അദ്ദേഹം എന്നെ കാണുന്നു. ഞാൻ അദ്ദേഹത്തിൻെറ ശുഭകാരിണിയായ പ്രകൃതിയാകുന്നു.*

ഈ ശ്ലോകത്തെ വ്യാഖ്യാനിക്കുന്നതിൽ, 'ഇച്ഛാ ശക്തിഃ ഉമാ കുമാരീ' കുമാരിയായ ഉമാദേവി ഇച്ഛാശക്തിയാകുന്നു, എന്ന ശൈവസൂത്രത്തെ നീലകണ്ഠാചാര്യൻ ഉപന്യസിച്ചിരിക്കുന്നു.

ഈശ്വരൻെറ നിത്യസംബന്ധിയായ ഈ ശക്തിയെ ഈശ്വരാഭിമുഖിയായിരിക്കുമ്പോൾ 'മഹാവിദ്യാ' എന്നു പറയുന്നു. ഈശ്വരപരോക്ഷയായിരിക്കുമ്പോൾ 'അവിദ്യാ'യെന്നും മൂലപ്രകൃതിയെ വ്യാപിച്ച് അതിൽനിന്ന് അഭിന്നയായിരിക്കുന്നതുകൊണ്ടു, വിശേഷിച്ചു, 'മഹാമായാ'യെന്നും പറയുന്നു.

ഇങ്ങിനെ വിദ്യയെന്നും അവിദ്യയെന്നും രണ്ടുപ്രകാരത്തിലാകുന്നു മായയുടെ രൂപങ്ങൾ.

'രാമ മായാ ദ്വിധാ ഭാതി
വിദ്യാ ƒ വിദ്യേതി തേ സദാ'

അല്ലയോ രാമ! മായ രണ്ടു പ്രകാരത്തിൽ ആവിർഭവിക്കുന്നു. ആ രണ്ടു ഭാവങ്ങൾ എല്ലായ്പ്പോഴും വിദ്യയും അവിദ്യയും ആയിട്ടാകുന്നു.†

ഈശ്വരൻെറ ശക്തിയേയും മൂലപ്രകൃതിയേയും ഇങ്ങിനെ ഒന്നാക്കി പറയുന്നതുകൊണ്ടു, മായയെ —— ഈശ്വരശക്തിയെ —— മൂലപ്രകൃതിയെന്നും പ്രകൃതിയെന്നും പറയുവാൻ കാരണമായിത്തീരുന്നു. ഇതു ഹേതുവായിട്ടാകുന്നു ശ്രീകൃഷ്ണഭഗവാൻ ഗീതയിൽ പ്രകൃതിയെ സാധാരണമായ അർത്ഥത്തിൽ ——

'ഭൂമിരാപോ ƒ നലോ വായുഃ
ഖം മനോ ബുദ്ധിരേവ ച

* ദേവീഭാഗവതം, ൯ ഛന്ദ ൩൩

† അദ്ധ്യാത്മരാമായണം ആരണ്യകാണ്ഡം ൩- ൩൨-

അഹങ്കാര ഇതീയം മേ
ഭിന്നാ പ്രകൃതിരഷ്ടധാ.
അപരേയം'——

ഭൂമി, ജലം, അഗ്നി, വായു, ആകാശം, മനസ്സു, ബുദ്ധി, അഹങ്കാരം ഇങ്ങിനെ എട്ടുപ്രകാരത്തിലാകുന്നു എൻെറ പ്രകൃതിയെന്നും ഇത് അപരയായ (അപകൃഷ്ടയായ) പ്രകൃതിയാണെന്നും പറയുന്നു. അനന്തരം ഭഗവാൻ ഇപ്രകാരം പറയുന്നു:—

'......അന്യാംപ്രകൃതിംവിദ്ധിമേപരാം
ജീവഭൂതാം മഹാബാഹോ!
യയേദം ധാൎയ്യതേ ജഗൽ.'

അല്ലയോ മഹാബാഹുവായ അൎജ്ജുന! എൻെറ വേറെ ഒരു പ്രകൃതിയെ ഉൽകൃഷ്ടയും, ജീവനു കാരണഭൂതയും, ലോകത്തെ നിലനിൎത്തുന്നതും ആയിട്ടറിയുക.*

ഈ 'വേറെ ഒരു പ്രകൃതിയെ' തന്നെയാണ് ഭഗവാൻ ഗീതയിൽ ൯-ാം അദ്ധ്യായം, ൧൩-ാം ശ്ലോകത്തിൽ 'മമ ദൈവീ,പ്രകൃതിഃ,' എൻെറ ഈശ്വരസംബന്ധിയായ പ്രകൃതി എന്നു പറയുന്നതു്. ജഗത്തിനെ നിലനിൎത്തുന്നതായ ഈശ്വരൻെറ 'യോഗമായ' എന്നും അതിനെ പറയുന്നു. ശ്രുതിയും അങ്ങിനെതന്നെ:—

'മായാം തു പ്രകൃതിം വിദ്യാ-
ന്മായിനം തു മഹേശ്വരം'

മായയെ പ്രകൃതിയെന്നും മായയുടെ അധിപനെ മഹേശ്വരനെന്നും അറിയുക. §

ദേവീഭാഗവതത്തിൽ പല ദിക്കിലും മായയെ ബഹുഭംഗിയായി വിവരിച്ചിട്ടുണ്ടു്.

ഏഷാ ഭഗവതീ ദേവീ
സൎവ്വേഷാം കാരണം ഹി നഃ

* ഭഗവൽഗീത, ൭ ൪-൫.

§ ശ്വേതാശ്വതരോപനിഷത്തു, ൪ ൧൦

മഹാവിദ്യാ മഹാമായാ
പൂർണ്ണാ പ്രകൃതിരവ്യയം.
.................................
ഇച്ഛാ പരാത്മനഃ കാമം
നിത്യാനിത്യസ്വരൂപിണീ.
.................................
വേദഗർഭാ വിശാലാക്ഷീ
സർവ്വേഷാമാദിരീശ്വരി
ഏഷാ സംഹൃത്യ സകലം
വിശ്വം ക്രീഡതി സംക്ഷയേ
ലിംഗാനി സർവ്വജീവാനാം
സ്വശരീരേ നിവേശ്യ ച
.................................
മൂലപ്രകൃതിരേവൈഷാ
സദാ പുരുഷസംഗതാ
ബ്രഹ്മാണ്ഡം ദർശയത്യേഷാ
കൃത്വാ വൈ പരമാത്മനേ.
തസ്മാദ്യേഷാ കാരണം സർവ്വാ
മായാ സർവ്വേശ്വരീ ശിവാ.'

ഈ ശക്തി ഭഗവതിയും, ദേവിയും, നാം എല്ലാവരുടേയും കാരണവും, മഹാവിദ്യയും, മഹാമായയും, പരിപൂർണ്ണയായിട്ടുള്ളവളും, നാശരഹിതയായ പ്രകൃതിയും ആകുന്നു.

പരമാത്മാവിന്റെ ഇച്ഛാശക്തിയും, നിത്യാനിത്യസ്വരൂപിണിയായിരിക്കുന്നവളും ഈ ശക്തിതന്നെയാണ്.

വേദമാകുന്ന ഉൽപ്പത്തിസ്ഥാനത്തോടുകൂടിയവളും, വിശാലാക്ഷിയും, സർവ്വേശ്വരിയും ഈ ശക്തിയാണ്.

ഈ ശക്തി പ്രളയകാലത്തിൽ സകലലോകങ്ങളേയും സംഹരിച്ചു, സർവ്വജീവലിംഗങ്ങളെ (ജീവപ്രതിരൂപങ്ങളെ) തന്റെ ശരീരത്തിൽ നിവേശിപ്പിച്ച് ക്രീഡിക്കുന്നു.

പുരുഷനോടു സദാ ചേർന്നു കൊണ്ടിരിക്കുന്ന മൂലപ്രകൃതിയും ഈ ശക്തി തന്നെയാണ്. ഈ ശക്തി ബ്രഹ്മാണ്ഡ

ത്തെ സൃഷ്ടിച്ചിട്ട് അതിനെ പരമാത്മാവിനായിക്കൊണ്ടു കാണിച്ചുകൊടുക്കുന്നു.

അതിന്റെ കാരണം ഇവരാം ആകുന്നു. സർവ്വയും, മായയും, സർവ്വേശ്വരിയും, ശിവയും, ഇവരാംതന്നെയാകുന്നു.‡

ഈ മായയായതു: മുൻ പറഞ്ഞിട്ടുള്ള പ്രകാരം, ഈശ്വരൻ അല്ലെങ്കിൽ സഗുണബ്രഹ്മം ആയിട്ട് നിത്യസംബന്ധമുള്ളതാകുന്നു.

"സാ ച മായാ പരേ തത്വേ
സംവിദ്രൂപേ / സ്തിസർവ്വദാ
തദധീനാ പ്രേരിതാ ച
തേന ജീവേഷു സർവ്വദാ.
തതോ മായാവിശിഷ്ടാം താം
സംവിദം പരമേശ്വരീം
മായേശ്വരീം ഭഗവതീം
സച്ചിദാനന്ദരൂപിണീം
ധ്യായേൽ.................."

ആ മായയായതു സംവിദ്രൂപം ——— ജ്ഞാനസ്വരൂപം ——— ആയിരിക്കുന്ന പരതത്വത്തിൽ സദാ വർത്തിക്കുന്നു. അവരാം തദധീനയും ആ പരതത്വത്താൽ ജീവന്മാരിൽ സദാ പ്രേരിതയും ആകുന്നു.

അതു ഹേതുവായിട്ട് സച്ചിദാനന്ദസ്വരൂപിണിയായി, മായേശ്വരിയായിരി, ഭഗവതിയായിരിക്കുന്ന ആ സംവിത്തിനെ ——— ജ്ഞാനസ്വരൂപത്തെ ——— മായാ വിശിഷ്ടയായിരിക്കുന്ന പരമേശ്വരിയായിട്ട് ധ്യാനിക്കണം.†

ഇപ്രകാരം ഈശ്വരന്റെ ഇന്ദ്രജാലശക്തിപോലെ ആയതുകൊണ്ടു മായയെ ബന്ധഹേതുവെന്നും മോക്ഷകാരണമെന്നും പറയുന്നു. അവിദ്യാജനനിയായതിനാൽ മോഹത്തെ ജ

‡ ദേവീഭാഗവതം ന- ന- ൫൧- ൬൧-

† ദേവീഭാഗവതം ൬- ൩൧- ൪൫- ൪൬.

നിപ്പിക്കുന്നു. വിദ്യാരൂപിണിയായതിനാൽ, ഈശ്വര സാക്ഷാൽകാരത്തിനുള്ള പന്ഥാവുമാകുന്നു. ഈ പന്ഥാവിൽക്കൂടിപ്പോയി മായയായത് ഈശ്വരനിൽ ലയിക്കുന്നതു കാണുമ്പോൾ അദ്വൈതബോധം ഉണ്ടായി മോക്ഷപ്രാപ്തി വരുന്നു.

"ഭേദബുദ്ധിസ്തു സംസാരേ
വർത്തമാനാ പ്രവർത്തതേ.
അവിദ്യേയം മഹാഭാഗ!
വിദ്യാ ചാപന്നിവർത്തനം
വിദ്യാവിദ്യേ ച വിജ്ഞേയേ
സർവ്വദൈവ വിചക്ഷണൈഃ
വിനാതപം ഹി ച്ഛായായാ
ജ്ഞായതേ ച കഥം സുഖം
അവിദ്യയാ വിനാ തദ്വൽ
കഥം വിദ്യാം ച വേത്തി വൈ.'

ഭേദബുദ്ധിയുള്ളതുകൊണ്ടു ജീവൻ സംസാരത്തിൽ പ്രവർത്തിക്കുന്നു. ഇതാകുന്നു അവിദ്യ എന്നതു്. അല്ലയോ മഹാഭാഗ! വിദ്യാ എന്നത് ഇതിൽനിന്നു നിവർത്തിക്കുന്നതാകുന്നു. ബുദ്ധിമാന്മാരാൽ വിദ്യയും അവിദ്യയും സർവ്വദാ അറിയപ്പെടണം. വെയിൽ ഇല്ലെങ്കിൽ തണലിന്റെ സുഖം എങ്ങിനെ അറിയും? അതുപോലെ തന്നെ അവിദ്യയെക്കൂടാതെ വിദ്യയെ എങ്ങിനെ അറിയും?*

'പ്രവൃത്തിമാർഗ്ഗനിരതാ
അവിദ്യാവശവർത്തിനഃ
നിവൃത്തിമാർഗ്ഗനിരതാ
വേദാന്താർത്ഥവിചാരകാഃ.'

പ്രവൃത്തിമാർഗ്ഗത്തിൽ നിരതന്മാർ അവിദ്യാവശന്മാരാകുന്നു. നിവൃത്തിമാർഗ്ഗത്തിൽ ചരിക്കുന്നവർ വേദാന്താർത്ഥവിചാരകന്മാരാകുന്നു.||

* ദേവീഭാഗവതം, ൧- ൧൮- ൪൨- ൪൩- ൪൪.

|| അദ്ധ്യാത്മരാമായണം ആരണ്യകാണ്ഡം ൩- ൩൧൦

പ്രകൃതിക്കഭിമുഖമായി ജീവൻ ചരിക്കുമ്പോൾ. മായയായത് അവിദ്യയായിട്ടു ജീവനെ ആവരണംചെയ്യുന്നു. ജീവൻ പ്രകൃതിക്കു പരാങ്മുഖമായി, ഈശ്വരന്ന് അഭിമുഖമായിരിക്കുമ്പോൾ, മായയായതു ജീവനോടുകൂടി തിരിഞ്ഞു വിദ്യയായിത്തീരുന്നു. അപ്പോൾ ജീവൻ മുക്തനാകുന്നു. 'അന്തർമ്മുഖാ ശക്തിരേവ വിദ്യാ' അന്തർമ്മുഖയായിരിക്കുന്ന ശക്തിതന്നെയാണ് വിദ്യാ എന്ന ശൈവാഗമസൂത്രത്തെ ഉപന്യസിച്ചു, ദേവീഭാഗവതം ൩-ാം സ്കന്ധം, ൧൨-ാം അദ്ധ്യായം, ൪൬-ം ൪൭-ം, ശ്ലോകങ്ങളെ നീലകണ്ഠാചാര്യൻ വ്യാഖ്യാനിച്ചിരിക്കുന്നു.

അപ്പോൾ ജീവന്നു മായയുടെ മഹത്തായ ശക്തിയും ദേവീഭാവവും പരമാത്മാവുമായിട്ടുള്ള ഐക്യവും അനുഭവസിദ്ധമാകുന്നു. അപ്പോൾ ജീവൻ ഈശ്വരനേയും മായയേയും ഒന്നായി കണ്ടിട്ടു സ്തുതിക്കുന്നു:—

'അനന്തകോടിബ്രഹ്മാണ്ഡ-
നായികേ! തേ നമോ നമഃ.
നമഃ കൂടസ്ഥരൂപായൈ
ചിദ്രൂപായൈ നമോനമഃ
നമോ വേദാന്തവേദ്യായൈ
ഭുവനേശ്വര്യൈ നമോ നമഃ.
നേതി നേതീതി വാക്യൈര്യ്യാ
ബോദ്ധ്യതേ സകലാഗമൈഃ
താം സർവ്വകാരണാം ദേവീം
സർവ്വഭാവേന സന്നതാഃ.'

അനന്തകോടി ബ്രഹ്മാണ്ഡങ്ങൾക്കും ഈശ്വരിയായുള്ള ദേവി! ഞങ്ങൾ നിന്തിരുവടിയുടെ അടുക്കൽ നമസ്കരിക്കുന്നു. നിശ്ചലയായിരിക്കുന്ന ഭഗവതിക്കു നമസ്സ് ഭവിക്കട്ടെ. ജ്ഞാനസ്വരൂപയായിരിക്കുന്ന ഭഗവതിക്കു നമസ്സ് ഭവിക്കട്ടെ. വേദാന്തത്താൽ അറിയത്തക്കവളായ ഭഗവതിക്കു നമസ്സു ഭവിക്കട്ടെ. ജഗദീശ്വരിയായിരിക്കുന്ന ഭഗവതിക്കു നമസ്സു ഭവിക്കട്ടെ. 'നേതി, നേതി' എന്നീ വാക്യങ്ങളാൽ സകല വേദങ്ങളാലും

അറിയത്തക്കവളായി, സൎവ്വകാരണയായിരിക്കുന്ന ദേവിയെ സൎവ്വപ്രകാരത്തിലും ഞങ്ങൾ നമസ്കരിക്കുന്നു.†

ഈ സംസാരസമുദ്രമാകുന്ന അനന്തകോടിബ്രഹ്മാണ്ഡങ്ങളേയും പരമേശ്വരൻ തന്റെ മായാശക്തികൊണ്ടു സൃഷ്ടിച്ചു, രക്ഷിച്ചു, സംഹരിക്കുന്നു.

അദ്ദേഹം ആകുന്നു ഈ നാനാപ്രപഞ്ചത്തെ സൃഷ്ടിക്കുന്നതു്.

'തദൈക്ഷത ബഹു സ്യാം പ്രജായേയ' ഞാൻ ബഹുവായി തീരട്ടെ എന്നു് 'അതു്' —— ബ്രഹ്മം —— ഇച്ഛിച്ചു.$

'ഏകം സദ്വിപ്രാ ബഹുധാ വദന്തി,' സച്ചേതനമായിട്ടുള്ള വസ്തു——സത്തായിട്ടുള്ളതു് —— ഒന്നു്. ജ്ഞാനികൾ പല നാമഭേദങ്ങളെ കല്പിക്കുന്നതാണു്.*

എന്നാൽ നാമഭേദങ്ങൾ എന്തെല്ലാമായാലും, ഈശ്വരൻ ഒന്നു തന്നെ. ശ്രുതിസ്മൃതികൾ സൎവ്വഥാ ഉപദേശിക്കുന്ന തത്വം ഇതുതന്നെയാണു്. പുരാണങ്ങളിലും ലോകോപകാരമായി പ്രതിപാദിച്ചിരിക്കുന്ന സിദ്ധാന്തം ഇതുതന്നെയാണു്.

'സൃഷ്ടിസ്ഥിത്യന്തകരണാൽ
ബ്രഹ്മവിഷ്ണുശിവാത്മികാം
സ സംജ്ഞാം യാതി ഭഗവാൻ
ഏക ഏവ ജനാൎദ്ദനഃ.'

ഏകനായിരിക്കുന്ന ജനാൎദ്ദനഭഗവാൻ സൃഷ്ടി, സ്ഥിതി, സംഹാരം എന്നീ ക്രിയകളെ ചെയ്തു, ബ്രഹ്മാവു്, വിഷ്ണു, ശിവൻ എന്നീ നാമധേയങ്ങളെ കൈക്കൊള്ളുന്നു ‡

ഈ അദ്ധ്യായത്തിൽ പ്രതിപാദിച്ചിരിക്കുന്ന സംഗതിക

† ദേവീഭാഗവതം, ൭- ൨൮- ൩൧, ൩൨-
$ ഛാന്ദോഗ്യോപനിഷത്തു് ൬ -൨. ൩-
* ഋഗ്വേദം ൧. ൧൬൪. ൪൬.
‡ വിഷ്ണുപുരാണം ൧. ൨. ൬൨;

ളെ എളുപ്പത്തിൽ ഓൎമ്മവെയ്ക്കുന്നതിന്നായിട്ടു താഴെ പറയുംപ്രകാരം ചുരുക്കി പറയാം:—

൧. അപ്രത്യക്ഷം——കേവലൻ, സൎവ്വൻ, പരമാത്മാവു, നിൎഗ്ഗുണബ്രഹ്മം.

൨. പ്രത്യക്ഷം—— ഏകൻ, ഈശ്വരൻ, ആത്മാവു, പുരുഷൻ, സത്ത്, സഗുണബ്രഹ്മം.

൩. മൂലപ്രകൃതി—— അനാത്മാവു, പ്രകൃതി, അസത്ത്.

൪. മായാ—— ശക്തി, ഈശ്വരന്റെ ക്രിയാശക്തി, ഇച്ഛാശക്തി.

൫. ലോകത്തിലെ നാനാവസ്തുക്കൾ—— നാനാപ്രപഞ്ചം —— ഈശ്വരന്റെ മായകൊണ്ടു മൂലപ്രകൃതിയിൽനിന്നും ഉത്ഭവിക്കുന്നതു്.

മേൽപറഞ്ഞ അഞ്ചു വസ്തുക്കളുടെ നിൎദ്ദിഷ്ടലക്ഷണം ഇന്നതാണെന്നും, അവയുടെ പരസ്പരസംബന്ധം ഇന്നതാണെന്നും ഉള്ള കാൎയ്യത്തിൽ ഷഡ്ദൎശനങ്ങളിലും അവയുടെ ആധുനികശാഖകളിലും വളരെ തൎക്കവും ഏറക്കുറെ അഭിപ്രായഭേദവും ഉണ്ടു്. എന്നാൽ എല്ലാവരും ഈ അഞ്ചു വസ്തുക്കളെ, എന്തു നാമഭേദങ്ങളോടുകൂടിയാണെങ്കിലും, സമ്മതിച്ചിട്ടുണ്ടു്. വിശേഷിച്ചു, ദൎശനങ്ങളെപ്പറ്റിയുള്ള ഭിന്നാഭിപ്രായങ്ങൾ ഓരോ ആചാൎയ്യന്മാർ മേൽപറഞ്ഞ വസ്തുക്കളുടെ പരസ്പരസംബന്ധത്തിൽ ഓരോ അവസ്ഥയെ ഗൌരവമാക്കി പറഞ്ഞിട്ടുള്ളതുകൊണ്ടാണെന്നും, എല്ലാ ദൎശനങ്ങളേയും പരമാൎത്ഥമായിട്ടറിയുമ്പോൾ അവ ഏകസാമഗ്ര്യത്തോടുകൂടിയ ഒരു ജ്ഞാനസമുദ്രമാണെന്നും തത്വജിജ്ഞാസുവായ ശിഷ്യന്ന് അറിയാറാകും.

## രണ്ടാം അദ്ധ്യായം

---

### നാനാത്വം

---

'അവ്യക്താ വ്യക്തയഃ സർവ്വാഃ
പ്രഭവന്ത്യഹരാഗമേ
രാത്ര്യാഗമേ പ്രലീയന്തേ
തത്രൈവാവ്യക്തസംജ്ഞകേ.

ഭൂതഗ്രാമഃ സ ഏവായം
ഭൂത്വാ ഭൂത്വാ പ്രലീയതേ
രാത്ര്യാഗമേഽവശഃ പാർത്ഥ!
പ്രഭവത്യഹരാഗമേ.

പരസ്തസ്മാത്തു ഭാവോഽന്യോ-
ഽവ്യക്തോഽവ്യക്താൽ സനാതനഃ
യഃ സ സർവ്വേഷു ഭൂതേഷു
നശ്യത്സു ന വിനശ്യതി.
അവ്യക്തോഽക്ഷര ഇത്യുക്ത-
സ്തമാഹുഃ പരമാം ഗതിം.'

അവ്യക്തത്തിൽനിന്നു വ്യക്തങ്ങളായ സകല വസ്തുക്കളും പകലിന്റെ ആരംഭത്തിൽ ഉണ്ടാകുന്നു. രാത്രിയുടെ ആരംഭത്തിൽ ഈ സകല വസ്തുക്കളും അവ്യക്തം എന്നു പറയപ്പെടുന്ന അതിൽതന്നെ ലയിക്കുന്നു.

അല്ലയോ പാർത്ഥ! ഈ ജീവികളുടെ സമൂഹമായതു് ഉണ്ടായിക്കൊണ്ടു്, ഉണ്ടായിക്കൊണ്ടിരുന്നിട്ടു, രാത്രിയാകുമ്പോൾ പ്രളയം പ്രാപിക്കുന്നു. പകൽ തുടങ്ങുമ്പോൾ യഥാവിധി ഉത്ഭവിക്കുന്നു.

അതു ഹേതുവായിട്ടു്, ആ (മേൽപറഞ്ഞ) അവ്യക്തത്തെക്കാൾ ശ്രേഷ്ഠമായി, എന്നെന്നും നിലനില്ക്കുന്നതായി, അന്യമായ ഒരു അവ്യക്തം ഉണ്ടു്. ആയതു സകല ജീവികളും

നശിച്ചാലും നശിക്കുന്നില്ല. അതിനെ അവ്യക്തം, അക്ഷരം, എന്നിങ്ങിനെ പറയും. അതാകുന്നു ഉത്തമമായ ഗതി (പുരുഷാൎത്ഥം)+

മേൽ എഴുതിയിരിക്കുന്ന ശ്ലോകങ്ങളിൽ നാനാപ്രപഞ്ചത്തിൻെറ ഉല്പത്തിക്രമത്തെ വിവരിച്ചിരിക്കുന്നു. സൃഷ്ടിദിവസത്തിൻെറ ആരംഭത്തിൽ സകലജീവികളും മൂലപ്രകൃതിയിൽനിന്നു— മനുസ്മൃതിയിൽ പറഞ്ഞിരിക്കുന്നപ്രകാരം, തമോഭൂതമായ 'ഇതിൽ' നിന്ന്— ആഗമിക്കുന്നു. ദിവസാവസാനത്തിൽ— പ്രളയരാത്രി തുടങ്ങുമ്പോൾ— ഈ വിവിധങ്ങളായിരിക്കുന്ന ജീവരാശികൾ മൂലപ്രകൃതിയിൽതന്നെ വീണ്ടും ലയിക്കുന്നു. ഈ ഉൽപത്തിലയങ്ങൾ പിന്നെയും പിന്നെയും നടന്നുകൊണ്ടിരിക്കുന്നു— അന്തമില്ലാതെ ബ്രഹ്മാണ്ഡങ്ങൾ ആവിൎഭവിക്കുകയും മറയുകയും ചെയ്യുന്നു. ഈ ആവിൎഭാവതിരോഭാവങ്ങൾക്ക് അതീതനായി, അപ്രത്യക്ഷനായി, നാശരഹിതനായിരിക്കുന്ന ഈശ്വരൻ— സഗുണബ്രഹ്മം —വൎത്തിക്കുന്നു.

ജ്ഞാനിയായിരിക്കുന്നവൻ

'......ഭൂതപൃഥഗ്ഭാവം
ഏകസ്ഥമനുപശ്യതി
തത ഏവ ച വിസ്താരം......'

വിവിധങ്ങളായ ജീവരാശികളെ ഏകമായിരിക്കുന്ന ചൈതന്യത്തിൽ— സഗുണബ്രഹ്മത്തിൽ— സ്ഥിതിചെയ്യുന്നതായും, അതിൽനിന്നുതന്നെ ഉൽപ്പാദിക്കുന്നതായും കാണുന്നു.*

ഈ 'വിസ്താരത്തെ,' അല്ലെങ്കിൽ ഉൽപ്പത്തി—സൃഷ്ടി—ക്രമത്തെ മനസ്സിലാക്കുവാൻ നമുക്ക ശ്രമിക്കാം. ഇല്ലാത്തതിൽനിന്ന് ഉണ്ടാകുക എന്നുള്ള ശാസ്ത്രവിഹിതമല്ലാത്ത ഒരു സൃഷ്ടിക്രമത്തെ സനാതനധൎമ്മം ഒരിക്കലും നിൎദ്ദേശിക്കുന്നില്ല. ഈശ്വരൻ സകലവസ്തുക്കളേയും തന്നിൽനിന്നു പരിണമിപ്പിക്കുന്നു.

+ ഭഗവൽഗീത വൃ- ൧വൃ- ൨൧

* ഭഗവൽഗീത: ൧൩ ൩൦.

'യഥോർണ്ണനാഭിഃ സൃജതേ ഗൃഹ്ണതേ ച
യഥാ പൃഥിവ്യാമോഷധയഃ സംഭവന്തി
യഥാ സതഃ പുരുഷാൽ കേശലോമാനി
തഥാക്ഷരാൽ സംഭവതീഹ വിശ്വം.'

യാതൊരുപ്രകാരം എട്ടുകാലി (തന്റെ വലയെ) പുറത്തു പരത്തി വീണ്ടും ഉള്ളിലേയ്ക്കു വലിയ്ക്കുന്നു; യാതൊരുപ്രകാരം ഭൂമിയിൽ ഓഷധികൾ ഉണ്ടാകുന്നു; യാതൊരുപ്രകാരം ജീവിച്ചിരിയ്ക്കുന്ന ഒരു പുരുഷന്റെ തലയിൽ നിന്നും ദേഹത്തിൽ നിന്നും രോമങ്ങൾ (ഉണ്ടാകുന്നു); അപ്രകാരം നാശരഹിതമായ ബ്രഹ്മത്തിൽ നിന്നു പ്രപഞ്ചം സംഭവിയ്ക്കുന്നു.†

'യഥാ സുദീപ്താൽ പാവകാദ്വിസ്ഫുലിംഗാഃ
സഹസ്രശഃ പ്രഭവന്തേ സരൂപാഃ
തഥാക്ഷരാദ്വിവിധാഃ സോമ്യ! ഭാവാഃ
പ്രജായന്തേ തത്ര ചൈവാപി യാന്തി.

.....................................

ഏതസ്മാജ്ജായതേ പ്രാണോ
മനഃ സർവ്വേന്ദ്രിയാണി ച
ഖം വായുർജ്ജ്യോതിരാപഃ
പൃഥിവീ വിശ്വസ്യ ധാരിണീ.

.....................................

തസ്മാച്ച ദേവാ ബഹുധാ സംപ്രസൂതാഃ
സാദ്ധ്യാഃ മനുഷ്യാഃ പശവോ വയാംസി.'

യാതൊരുപ്രകാരം ജ്വലിച്ചുകൊണ്ടിരിയ്ക്കുന്ന അഗ്നിയിൽ നിന്ന് അഗ്നിരൂപങ്ങളായ പൊരികൾ അനേകമാർഗ്ഗങ്ങളായി പുറപ്പെടുന്നു; അപ്രകാരം നാശരഹിതമായിരിയ്ക്കുന്ന ബ്രഹ്മത്തിൽ നിന്നു ഹേ പ്രിയദർശന! വിവിധങ്ങളായിരിയ്ക്കുന്ന ജീവജാലങ്ങൾ ജനിയ്ക്കുകയും അവിടെത്തന്നെ ലയിയ്ക്കുകയും ചെയ്യുന്നു.

.....................................

† മുണ്ഡകോപനിഷത്ത് ൨-൧, ൭

അതിൽ (ബ്രഹ്മത്തിൽ) നിന്നാകുന്നു പ്രാണനും, മനസ്സും, സകല ഇന്ദ്രിയങ്ങളും, ആകാശവും, വായുവും, അഗ്നിയും, ജലവും, സകലത്തേയും ധരിച്ചുകൊണ്ടിരിക്കുന്ന ഭൂമിയും ജനിക്കുന്നതു്.

................ ...................... ................... ............

അതിൽ (ബ്രഹ്മത്തിൽ) നിന്നാകുന്നു പലപ്രകാരത്തിൽ, ദേവന്മാരും, സാദ്ധ്യന്മാരും, മനുഷ്യരും, മൃഗങ്ങളും, പക്ഷികളും ഉണ്ടായിരിക്കുന്നതു്.‡

മനുസ്മൃതിയിൽ ഉൽപ്പത്തിക്രമത്തെപ്പററി അധികം വിവരമായി പറഞ്ഞിട്ടുണ്ടു്. സൃഷ്ടികൎത്താവായിരിക്കുന്ന ബ്രഹ്മാവു തന്നിൽനിന്നു ഭൂതങ്ങളേയും സകല ജീവികളേയും സൃഷ്ടിച്ചിരിക്കുന്നു എന്നുതന്നെയാണ് അതിലും പറഞ്ഞിരിക്കുന്നതു്.

ബ്രഹ്മാണ്ഡങ്ങൾക്കു സംഖ്യയില്ലെന്നാകുന്നു ആൎയ്യമതസിദ്ധാന്തം.

'അസ്യ ബ്രഹ്മാണ്ഡസ്യ സമന്തതഃ സ്ഥിതാന്യേതാദൃശാന്യനന്തകോടിബ്രഹ്മാണ്ഡാനി സാവരണാനി ജ്വലന്തി. ചതുൎമ്മുഖ— പഞ്ചമുഖ— ഷൺമുഖ— സപ്തമുഖാഷ്ടമുഖാദി— സംഖ്യാക്രമേണ സഹസ്രാവധിമുഖാന്തൈൎന്നാരായണാംശൈ രജോഗുണപ്രധാനൈരേകൈക സൃഷ്ടികൎത്തൃഭിരധിഷ്ഠിതാനി വിഷ്ണുമഹേശ്വരാഖ്യൈൎന്നാരായണാംശൈഃ സത്വതമോഗുണപ്രധാനൈരേകൈകസ്ഥിതിസംഹാരകൎത്തൃഭിരധിഷ്ഠിതാനി മഹാജലൌഘമത്സ്യബുദ്ബുദാനന്തസംഘവൽ ഭ്രമന്തി.'

ഈ ബ്രഹ്മാണ്ഡത്തിന്റെ ചുററും ഇതുപോലെയുള്ള വേറെ അനന്തകോടിബ്രഹ്മാണ്ഡങ്ങൾ അവയുടെ ആവരണങ്ങളോടുകൂടി ജ്വലിക്കുന്നു. നാലു്, അഞ്ചു്, ആറു്, ഏഴു്, എട്ടു് ഇപ്രകാരം ആയിരം വരെ മുഖങ്ങളോടുകൂടിയവരും, നാരായണന്റെ അംശമായിട്ടുള്ളവരും, രജോഗുണപ്രധാനികളും, ഓരോ ബ്രഹ്മാണ്ഡത്തിന്റെ സൃഷ്ടികൎത്താക്കളും ആയ ഓരോ ബ്ര

‡ മുണ്ഡകോപനിഷത്ത്. ൨. മു- ൧; ൩, ൭.

ഹ്മാക്കൾ ഈ ബ്രഹ്മാണ്ഡങ്ങളിൽ സ്ഥിതിചെയ്യുന്നു. അപ്രകാരം തന്നെ, സത്വഗുണതമോഗുണപ്രധാനികളായി, ഓരോ ബ്രഹ്മാണ്ഡത്തിൽ സ്ഥിതിസംഹാരങ്ങളെ ചെയ്യുന്നവരായി, വിഷ്ണു, മഹേശ്വരൻ എന്ന നാമങ്ങളോടുകൂടിയിരിക്കുന്നവരായ നാരായണാംശഭൂതന്മാർ ഈ ബ്രഹ്മാണ്ഡങ്ങളിൽ അധിഷ്ഠാനം ചെയ്യുന്നു. ഈ ബ്രഹ്മാണ്ഡങ്ങൾ ഒരു വലുതായ സമുദ്രത്തിൽ അനവധിമത്സ്യങ്ങളും നുരകളും സഞ്ചരിക്കുന്നതുപോലെ, സഞ്ചരിച്ചുകൊണ്ടിരിക്കുന്നു.*

'സംഖ്യാ ചേദ്രജസാമസ്തി
വിശ്വാനാം ന കദാചന.
ബ്രഹ്മവിഷ്ണുശിവാദീനാം
തഥാ സംഖ്യാ ന വിദ്യതേ
പ്രതിവിശ്വേഷു സന്ത്യേവ
ബ്രഹ്മവിഷ്ണുശിവാദയഃ.'

മണൽത്തരികൾക്ക സംഖ്യ ഉണ്ടെന്നു വരാം; ബ്രഹ്മാണ്ഡങ്ങൾക്ക സംഖ്യ ഒരിക്കലും ഇല്ല.

അപ്രകാരം തന്നെ ബ്രഹ്മാവു, വിഷ്ണു, ശിവൻ എന്നിവൎക്കും സംഖ്യയില്ല. സകലബ്രഹ്മാണ്ഡങ്ങളിലും ബ്രഹ്മാവു, വിഷ്ണു, ശിവൻ മുതലായ ദേവന്മാർ ഉണ്ട് †

പ്രത്യേകിച്ചു പറയാതെ കണ്ടുതന്നെ ഈ സംഗതി നമുക്ക് ഊഹിക്കാവുന്നതാണ്. എന്തുകൊണ്ടെന്നാൽ, വിഷ്ണുപുരാണത്തിൽ പറഞ്ഞിരിക്കുംപ്രകാരം, 'ഏകനായിരിക്കുന്ന ഭഗവാൻ ജനാൎദ്ദനൻ സൃഷ്ടിസ്ഥിതിസംഹാരങ്ങളെ ചെയ്യുമ്പോൾ ബ്രഹ്മാവു, വിഷ്ണു, മഹേശ്വരൻ എന്ന നാമധേയങ്ങളെ കൈക്കൊള്ളുന്നു.' ഇതുകൊണ്ടു സകല ബ്രഹ്മാണ്ഡങ്ങളിലും സൃഷ്ടി, സ്ഥിതി, സംഹാരം എന്ന പ്രവൃത്തികൾ നടന്നുകൊണ്ടിരിക്കുകയും ഈശ്വരൻ ത്രിമൂൎത്തിഭാവഭേദത്തെ അവലംബിക്കുകയും വേണം.

---

* അഥൎവ്വണം—ത്രിപാദവിഭൂതി—മഹാനാരായണം ന്യ-

† ദേവീഭാഗവതം ൻ. ന. ൭- വ്യ-

സർവ്വാത്മകനായി, കാലദേശാതീതനായിരിക്കുന്ന നിർഗ്ഗുണബ്രഹ്മം തന്നെയാണ് ഇങ്ങിനെ കാലദേശാവസ്ഥകൾക്ക് അധീനനായി, സഗുണനായി, മൂർത്തിത്രയമായി വർത്തിക്കുന്നതു്.

അതുഹേതുവായിട്ട് ഈശ്വരൻ തന്നെയാണ് ബ്രഹ്മാണ്ഡത്തിൽ ത്രിമൂർത്തികളായിട്ടാവിർഭവിക്കുന്നതു്; അഥവാ, ഈശ്വരന്റെ ഇച്ഛാ, ജ്ഞാനം, ക്രിയാ എന്നീ ശക്തികളാകുന്ന ത്രിമൂർത്തികളുടെ രൂപത്തെ അവലംബിച്ചിരിക്കുന്നതു്.

ബ്രഹ്മാവാകുന്നു സൃഷ്ടികർത്താവു്. അദ്ദേഹത്തിന്റെ ശക്തി ജ്ഞാനസ്വരൂപിണിയായിരിക്കുന്ന സരസ്വതീദേവിയാകുന്നു. ജ്ഞാനത്തിന്റെ അധിഷ്ഠാനദേവതയായിരിക്കുന്ന ഭഗവതിയുടെ സഹായം കൂടാതെ സൃഷ്ടിയാകുന്ന കർമ്മത്തെ ശുഭമായി നിർവ്വഹിക്കുവാൻ കഴിവില്ലാത്തതുകൊണ്ടാകുന്നു ഭഗവാൻ ബ്രഹ്മാവു വാഗ്ദേവിയെ സ്വാധീനമാക്കിയിരിക്കുന്നതു്. അദ്ദേഹം ചതുർമ്മുഖനാകുന്നു. ഓരോ മുഖം ഓരോ ദിക്കിലേക്കു തിരിഞ്ഞിരിക്കുന്നു. ഇതിന്റെ കാരണം ഓരോ ദിക്കിന്റേയും അതിലുള്ള സകലവസ്തുക്കളുടേയും സൃഷ്ടികർത്താവായതുകൊണ്ടാകുന്നു. അദ്ദേഹം ഹംസാരൂഢനാകുന്നു. 'ഹംസം' എന്നതു 'സഃ അഹം,' അല്ലെങ്കിൽ 'സോഹം' എന്ന പദങ്ങളുടെ വ്യത്യസ്തവർണ്ണമാകുന്നു. ഇതിന്റെ ആന്തരാർത്ഥം ബ്രഹ്മാവ് 'അഹംകാരി'യാകുന്നു എന്നാണ്. 'അഹംകാരി'യെന്നാൽ അഹം ബുദ്ധിയോടുകൂടിയ ജീവരാശികളെ 'ചെയ്യുന്ന'—സൃഷ്ടിക്കുന്ന—ആൾ എന്നു താൽപ്പര്യം.

വിഷ്ണുഭഗവാൻ, പരിപാലിച്ചു രക്ഷിക്കുന്ന ആൾ ആകുന്നു. സർവ്വാന്തര്യാമിയായി, പ്രപഞ്ചപോഷിതാവായിരിക്കുന്ന അദ്ദേഹം ഓരോ രൂപഭേദങ്ങളെ കൂട്ടിച്ചേർത്തു നിലനിർത്തുന്നു. അദ്ദേഹത്തിന്റെ ശക്തി സർവ്വസമ്പത്തുകളുടേയും അധിഷ്ഠാനദേവതയായിരിക്കുന്ന ലക്ഷ്മീദേവിയാകുന്നു. നാലു ദിക്കുകളേയും രക്ഷിക്കുന്ന ആളായതുകൊണ്ട് അദ്ദേഹം നാലു തൃക്കൈകളോടുകൂടിയിരിക്കുന്നു. ബുദ്ധി, വേഗം ഇവയുടെ ലക്ഷണമായിരിക്കുന്ന ഗരുഡൻ അദ്ദേഹത്തിന്റെ വാഹനമാകുന്നു. അവതാരങ്ങൾ

ക്ക് ആസ്പദമായിരിക്കുന്നതും അദ്ദേഹമാണ്. വിഷ്ണുവായിട്ടോ അല്ലെങ്കിൽ അദ്ദേഹത്തിന്റെ അവതാരങ്ങളായിട്ടോ ആകുന്നു ഈശ്വരന്റെ ആവിർഭാവത്തെ ഏററവും സാധാരണമായി വന്ദിച്ചുപോരുന്നത്. എന്നുതന്നെയുമല്ല, ജലശായിയായിരിക്കുന്ന ഭഗവാൻ എന്നും, പ്രകൃതിസ്ഥനായിരിക്കുന്ന സഗുണബ്രഹ്മമെന്നും അർത്ഥമുള്ള 'നാരായണൻ' എന്ന നാമധേയത്തിൽ അദ്ദേഹത്തെ ഭജിച്ചുവരുന്നതുമാണ്.

ശിവൻ എന്നോ മഹാദേവൻ എന്നോ മഹേശ്വരൻ എന്നോ പറയപ്പെടുന്ന ദേവൻ സംഹാരകർത്താവാകുന്നു. ബന്ധഹേതുക്കളായ രൂപഭേദങ്ങളിൽനിന്ന് ആത്മാവിനെ മോചിപ്പിക്കുന്ന രുദ്രനും, അവിദ്യയെ നശിപ്പിച്ചു വിദ്യയെ നൽകുന്ന ഭഗവാനും, അന്ത്യകാലത്തിൽ പ്രപഞ്ചത്തിന്റെ ആധിയെ തീർത്തു മോക്ഷമാകുന്ന ശാന്തിയെ തരുന്ന ശങ്കരനും അദ്ദേഹം തന്നെ. അദ്ദേഹത്തിന്റെ ശക്തിയെ ഉമാദേവിയെന്നും, ഇച്ഛാശക്തിയെന്നും ബ്രഹ്മവിദ്യായെന്നും പറയും. 'ബ്രഹ്മവിദ്യ'യെന്നാൽ ബ്രഹ്മത്തെ പ്രദർശിപ്പിക്കുന്നവൾ എന്നു താൽപ്പര്യം.* മുനിയായിട്ടാണ്, അല്ലെങ്കിൽ സന്ന്യാസിയായിട്ടാണ്, മഹേശ്വരനെ സദാ കല്പിക്കാറുള്ളത്. സർവ്വസംഗപരിത്യാഗം ചെയ്ത യോഗികളുടെ ഭക്തിഭാജനമായതുകൊണ്ടായിരിക്കാം ഈ സങ്കല്പം. അദ്ദേഹത്തിന്റെ വാഹനം വൃഷഭമാകുന്നു. വൃഷഭം മനസ്സിന്റെയോ സ്ഥൂലപ്രകൃതിയുടെയോ ചിഹ്നമാകുന്നു. അതുഹേതുവായിട്ടു വൃഷഭവാഹനൻ എന്ന തിരുനാമത്തിനു മനോജയം ചെയ്തിരിക്കുന്ന ഭഗവാൻ എന്ന് അർത്ഥം ആകുന്നു. തന്നാൽ ഹനിക്കപ്പെട്ട കാമരൂപത്തിന്റെ ലക്ഷണമായിട്ട് അദ്ദേഹം ശാർദ്ദൂലചർമ്മത്തെ ധരിച്ചിരിക്കുന്നു. അതിനാൽ അദ്ദേഹം 'ശിവൻ' അല്ലെങ്കിൽ നിത്യാനന്ദസ്വരൂപി— കാമഹാനികൊണ്ടും മനോജയംകൊണ്ടും ആത്മാനന്ദത്തോടുകൂടിയവൻ— ആകുന്നു.

ഈശ്വരന്റെ ഈ രൂപഭേദങ്ങൾ പ്രവൃത്തിഭേദംകൊണ്ടു

* കേനോപനിഷത്ത്, ൩-൪-നോക്കുക.

ഭിന്നങ്ങളാണെന്നു വരികിലും വാസ്തവത്തിൽ ഒന്നു തന്നെയാണ്. ബ്രഹ്മാണ്ഡത്തിന്റെ ഏകജീവനായിരിക്കുന്നതും ഈ മൂത്തിത്രയം തന്നെയാണ്. ഇവരിൽ നിന്നാകുന്നു അതിന്റെ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ ഉണ്ടാകുന്നതു്. അവരുടെ വൃത്തിഭേദത്തെ കാമ്മവെയ്ക്കുന്നതോടുകൂടി അവരുടെ അഭേദത്തെ അല്ലെങ്കിൽ ഐക്യത്തെ വിസ്മരിക്കാതിരിക്കുകയും വേണം.

പ്രകൃതിയാകുന്ന ജലത്തിൽ പുരുഷന്റെ ബീജോൽപ്പാദനം നിമിത്തം സുവൎണ്ണമയമായ ഒരു അണ്ഡം ജനിക്കുന്നു. അതിൽ ആദിസൃഷ്ടികൎത്താവായ ബ്രഹ്മാവ് ആവിർഭവിക്കുന്നു.

"സോƒഭിധ്യായ ശരീരാൽ സ്വാൽ
സിസൃക്ഷുൎവ്വിവിധാഃ പ്രജാഃ
അപ ഏവ സസൎജ്ജാദൌ
താസു ബീജമവാസൃജൽ.
തദണ്ഡമഭവദ്ധൈമം
സഹസ്രാംശുസമപ്രഭം
തസ്മിഞ്ജജ്ഞേ സ്വയം ബ്രഹ്മാ
സൎവ്വലോകപിതാമഹഃ"

അദ്ദേഹം— പുരുഷൻ— ധ്യാനം ചെയ്തിട്ടു, തന്റെ ശരീരത്തിൽനിന്നു പല പ്രകാരത്തിലുള്ള ജീവികളെ ജനിപ്പിക്കുവാൻ താൽപ്പൎയ്യത്തോടുകൂടി ഒന്നാമതായി ജലം സൃഷ്ടിച്ചു. അതു സുവൎണ്ണമയമായി, സൂൎയ്യപ്രഭയോടുകൂടിയ ഒരു അണ്ഡമായിത്തീൎന്നു. അതിൽ സകലലോകങ്ങളുടേയും പിതാമഹനായിരിക്കുന്ന ബ്രഹ്മാവു സ്വയം ജാതനായി.§

ഇവിടെ ജലം എന്നു പറഞ്ഞിരിക്കുന്നതു മൂലപ്രകൃതിയാകുന്നു. അതു ജീവബീജത്തെ ധരിക്കുമ്പോൾ ഹിരണ്യഗൎഭം ഉണ്ടാകുകയും, അതിൽനിന്നു ബ്രഹ്മാവു ജനിക്കുകയും ചെയ്യുന്നു. ഇതു ഹേതുവായിട്ടാണ് ഒരു പ്രപഞ്ചത്തെ ബ്രഹ്മാണ്ഡം എന്നു പറയുന്നതു്. വിശേഷിച്ചു്, ഒരു ബ്രഹ്മാണ്ഡത്തിന്റെ ആകൃതി

§ മനുസ്മൃതി, ൧- വ്യ. ൯-

യും പുറത്തുനിന്നു നോക്കുമ്പോൾ അണ്ഡാകാരമാകുന്നു. ഓരോ ഗ്രഹത്തിന്റെ ഗതിയും അണ്ഡാകൃതിയിൽ ആണെന്നു സുപ്രസിദ്ധമായതുകൊണ്ടു, ബ്രഹ്മാണ്ഡം എന്ന പദം എത്ര അത്ഥഗൎഭമായിട്ടുള്ളതാണെന്നു പറയേണ്ടതില്ലല്ലോ. ഈ അണ്ഡത്തിൽ ബ്രഹ്മവും പ്രപഞ്ചവും അന്തൎഭവിച്ചിരിക്കുന്നു എന്നും, അതിന്റെ ആവരണങ്ങളായിട്ടു പൃഥിവ്യപ്തേജോവായ്വാകാശങ്ങളും, അഹങ്കാരം, മഹത്തത്വം, മൂലപ്രകൃതി എന്നിവയും സ്ഥിതിചെയ്യുന്നു എന്നും വിഷ്ണുപുരാണത്തിൽ പറഞ്ഞിരിക്കുന്നു.†

മനുസ്മൃതി, ഒന്നാം അദ്ധ്യായം ൭൫-ാം ശ്ലോകത്തിൽ വിവരിച്ചിട്ടുള്ള പ്രകാരം, സകലബ്രഹ്മാണ്ഡങ്ങളുടെ ചുററും മഹാഭൂതങ്ങൾ സ്ഥിതിചെയ്യുന്നു. ഉത്തരകാലസൃഷ്ടിയെ വിവരിക്കുന്ന കൂട്ടത്തിൽ ഭൃഗുമഹഷി ബ്രഹ്മണ്ഡത്തിൽ നടക്കുന്ന സൃഷ്ടിക്രമത്തെ സംക്ഷിപ്തമായി പറയുന്നു. അതുതന്നെ അധികം വിസ്താരമായി മഹാഭാരതത്തിലും, വിഷ്ണുപുരാണം മുതലായ പുരാണങ്ങളിലും പറയപ്പെട്ടിരിക്കുന്നു.

വിദ്യാത്ഥികൾ സൃഷ്ടിയുടെ സാമാന്യസമ്പ്രദായം മനസ്സിലാക്കിയാൽ മതി. പിന്നീടു ശ്രുതിസ്മൃതിപുരാണങ്ങളെ വായിച്ചു, സമ്മിശ്രമായി വിസ്താരമായി പറഞ്ഞിട്ടുള്ള സംഗതികൾ ധരിക്കാം. ഓരോ ബ്രഹ്മണ്ഡത്തിലും അനേകം ബ്രഹ്മാണ്ഡങ്ങളോടുകൂടിയ പ്രപഞ്ചത്തിലും നടക്കുന്ന സൃഷ്ടിക്രമം ഒരുപോലെയാണെന്നു വിദ്യാത്ഥികൾ ഓൎമ്മവെയ്ക്കണം.

ഉൽപ്പത്തിയുടെ അതിവിശേഷമായി, ബോധാവഹമായിരിക്കുന്ന ഒരു വിവരണം ദേവീഭാഗവതത്തിൽ ഉള്ളതു താഴെ ചേക്കുന്നു:—

"സ പുനഃ കാമകൎമ്മാദി-
യുക്തയാ സ്വീയമായയാ
പൂവ്വാനുഭൂതസംസ്കാരാൽ
കാലകൎമ്മവിപാകതഃ.

† വിഷ്ണുപുരാണം, ൧- ൨-

അവിവേകാച്ച തത്വസ്യ
സിസൃക്ഷാവാൻ പ്രജായതേ
അബുദ്ധിപൂർവ്വഃ സർഗ്ഗോഽയം
കഥിതസ്തേ നഗാധിപ!
ഏതദ്ധി യന്മയാ പ്രോക്തം
മമ രൂപമലൌകികം
അവ്യാകൃതം തദവ്യക്തം
മായാശബളമിത്യപി.
പ്രോച്യതേ സർവ്വശാസ്ത്രേഷു
സർവ്വകാരണകാരണം
തത്വാനാമാദിഭൂതം ച
സച്ചിദാനന്ദവിഗ്രഹം.
സർവ്വധർമ്മഘനീഭൂതം
ഇച്ഛാജ്ഞാനക്രിയാശ്രയം
ഹ്രീംകാരമന്ത്രവാച്യം തൽ
ആദിതത്വം തദുച്യതേ.
തസ്മാദാകാശ ഉൽപ്പന്നഃ
ശബ്ദതന്മാത്രരൂപകഃ
ഭവേൽ സ്പർശാത്മകോ വായുഃ
തേജോരൂപാത്മകം പുനഃ.
ജലം രസാത്മകം പശ്ചാൽ
തതോ ഗന്ധാത്മികാ ധരാ
.................................
തേഭ്യോഽഭവന്മഹത്സൂത്രം
യല്ലിംഗം പരിചക്ഷതേ.
സർവ്വാത്മകം തൽ സംപ്രോക്തം
സൂക്ഷ്മഃദേഹോയമാത്മനഃ
അവ്യക്തം കാരണോ ദേഹഃ
സ ചോക്തഃ പൂർവ്വമേവ ഹി.
യസ്മിഞ്ജഗദ് ബീജരൂപം
സ്ഥിതം ലിംഗോത്ഭവോ യതഃ

തതഃ സ്ഥൂലാനി ഭൂതാനി
പഞ്ചീകരണമാഗ്ഗതഃ
... ... ... ... ... ... ... ...
തൽ കാൎയ്യം ച വിരാഡ്ദേഹഃ
സ്ഥൂലദേഹോ/യമാത്മനഃ.”

പൂൎവ്വാനുഭവങ്ങളുടെ സംസ്കാരം ഹേതുവായിട്ടും, കാലത്തിന്റെയും കൎമ്മത്തിന്റെയും പരിപാകം ഹേതുവായിട്ടും, തത്വത്തിന്റെ അവിവേകം ഹേതുവായിട്ടും ഇദ്ദേഹം, പിന്നെ, കാമം, കൎമ്മം എന്നിവയോടുകൂടിയിരിക്കുന്ന സ്വമായകൊണ്ടു സൃഷ്ടിക്കുവാൻ മോഹം ഉള്ളവനായി ഭവിക്കുന്നു. അല്ലയോ പൎവ്വതരാജാവേ! ഈ സൃഷ്ടി ബുദ്ധിപൂൎവ്വമായിട്ടുള്ളതല്ല. [ബുദ്ധിതത്വം ഉണ്ടായിട്ടല്ല ഈ സൃഷ്ടി ഉണ്ടാകുന്നതു്.] എന്നാൽ പറയപ്പെട്ടതും അലൌകികവുമായ എന്റെ ഈ രൂപം വികാരത്തെ പ്രാപിക്കാത്തതായ അവ്യക്തമാകുന്നു; മായയാൽ വൎണ്ണഭേദത്തെ പ്രാപിച്ചിട്ടുള്ളതുമാകുന്നു. ആയതു സൎവ്വകാരണങ്ങൾക്കും കാരണമായി, തത്വങ്ങൾക്ക് ആദിഭൂതമായി, സച്ചിദാനന്ദസ്വരൂപമായി, സകലകൎമ്മങ്ങളോടുകൂടി സംഭവിച്ചതായി, ഇച്ഛാജ്ഞാനക്രിയാശക്തികൾക്ക് ആധാരമായി സൎവ്വശാസ്ത്രങ്ങളിലും പറയപ്പെട്ടിരിക്കുന്നു. ആയതു ഹ്രീം എന്ന മന്ത്രത്താൽ നിൎദ്ദേശ്യമാകുന്നു. അതിനെ ആദിതത്വം എന്നു പറയുന്നു.

അതിൽനിന്നു ശബ്ദതന്മാത്രസ്വരൂപമായ ആകാശം ഉണ്ടായി. അതിന്റെ ശേഷം സ്പൎശസ്വരൂപമായ വായുവും, ദൃഷ്ടിരൂപമായ തേജസ്സും ഉണ്ടാകുന്നു. പിന്നീടു, രസാത്മകമായ ജലവും, ഗന്ധാത്മികയായ ഭൂമിയും (ഉണ്ടാകുന്നു).

... ... ... ... ... ... ... ... ... ... ... ... ... ... ... ... ... ...

ലിംഗശരീരം എന്നു പറയപ്പെടുന്നതായ മഹത്തായ സൂത്രം അവയിൽ നിന്ന് ഉണ്ടായി. അതു സകലത്തിന്റെയും സ്വരൂപത്തോടുകൂടിയതെന്നു പറയപ്പെടുന്നു. ആയതു് ആത്മാവിന്റെ സൂക്ഷ്മശരീരമാകുന്നു. അവ്യക്തം എന്നതു * കാരണശരീരമാകുന്നു. മുമ്പെ തന്നെ അതിനെപ്പറ്റി പറഞ്ഞിട്ടുണ്ടു്. ഈ കാരണശരീരത്തിൽ പ്രപഞ്ചം ബീജരൂപമായി സ്ഥിതിചെയ്യുന്നു.

ഈ ബീജത്തിൽനിന്നു ലിംഗശരീരം ഉത്ഭവിയ്ക്കുന്നു. ലിംഗശരീരത്തിൽനിന്നു പഞ്ചീകരണമാർഗ്ഗപ്രകാരം സ്ഥൂലഭൂതങ്ങളും ഉണ്ടാകുന്നു.........ഇതിന്റെ പശ്ചവസാനം വിരാഡ്ദേഹമാകുന്നു. ആയത് ആത്മാവിന്റെ സ്ഥൂലശരീരമാകുന്നു ‡

മേൽപറഞ്ഞതു നോക്കുമ്പോൾ, ആദ്യം ഉണ്ടായത് ആദിതത്വം ആകുന്നു; പിന്നെ ബുദ്ധിതത്വം അല്ലെങ്കിൽ മഹത്തത്വം എന്നു പറയപ്പെടുന്നതു; പിന്നെ ക്രമത്തിൽ, ശേഷമുള്ള അഞ്ചു തത്വങ്ങൾ. ആദ്യത്തെ രണ്ടു തത്വങ്ങൾക്കുള്ള പേരുകൾ ഓരോ ഗ്രന്ഥങ്ങളിൽ വ്യത്യാസപ്പെട്ടുകാണുന്നുണ്ട്. അവയെ ചിലപ്പോൾ മഹത്ത് എന്നും, അഹങ്കാരം എന്നും, ചിലപ്പോൾ ആദിഭൂതം എന്നും, മഹത്ത് എന്നും പറഞ്ഞുകാണുന്നു. പേരുകൾ എന്തുതന്നെ ആയാലും, ലോകോൽപ്പത്തിയ്ക്കു കാരണമായിരിയ്ക്കുന്ന വസ്തുക്കൾ ഏഴാകുന്നു. ഈ ഏഴു വസ്തുക്കളിൽ നിന്നാകുന്നു ലോകത്തിലുള്ള മററു വസ്തുക്കൾ എല്ലാം ഉണ്ടായിരിയ്ക്കുന്നതെന്നു മനുസ്മൃതിയിൽ പ്രസ്താവിച്ചിരിയ്ക്കുന്നു.

'തേഷാമിദം തു സപ്താനാം
പുരുഷാണാം മഹൌജസാം
സൂക്ഷ്മാഭ്യോ മൂർത്തിമാത്രാഭ്യഃ
സംഭവതി..................'

മഹൌജസ്സുകളായിരിയ്ക്കുന്ന ഈ ഏഴു പുരുഷന്മാരുടെ— ഭൂതങ്ങളുടെ— സൂക്ഷ്മങ്ങളായിരിയ്ക്കുന്ന മൂർത്തിമാത്രകളിൽനിന്ന് ഇത്— ഈലോകം—സംഭവിയ്ക്കുന്നു.*

ഒരു ബ്രഹ്മാണ്ഡത്തിൽ നടക്കുന്ന ഉൽപ്പത്തിക്രമവും ഇതുതന്നെയാണെന്ന് ഇപ്പോൾ നമുക്കു മനസ്സിലാക്കാം.

ബ്രഹ്മാവിനെ പ്രകൃതി ചുററിക്കൊണ്ടിരിയ്ക്കുന്നു. വിഷ്ണുപുരാണത്തിൽ ഈ പ്രകൃതിയ്ക്കു 'പ്രധാനം' എന്നു പേർ കല്പിച്ചിരിയ്ക്കുന്നു. അതിൽ ത്രിഗുണങ്ങൾ തുല്യമായി സ്ഥിതിചെയ്യുന്നു.

‡ ദേവീഭാഗവതം, ൯- ൩൨- ൨൨-൨൭

* മനുസ്മൃതി ൧. ൧൯

ഈ താമസാവസ്ഥയ്ക്കു ബ്രഹ്മാവിന്റെ ശക്തികൊണ്ടു ക്ഷോഭം വരുമ്പോൾ, രജോഗുണം ഉണ്ടായി ചലനം സംഭവിക്കുന്നു. അപ്പോൾ അദ്ദേഹം കേവലസ്ഥാനരൂപമായ 'മഹൽബുദ്ധി' എന്ന തത്വത്തെ പ്രസരിപ്പിക്കുന്നതുകൊണ്ടു സത്വഗുണം പ്രബലമായിത്തീരും. ചലനം ലയത്തോടും—ക്രമത്തോടും—അവിരോധത്തോടും അല്ലെങ്കിൽ ഐക്യത്തോടും കൂടിത്തീരുന്നു. അനന്തരം അഹങ്കാരം ഉണ്ടായി, ഏകരൂപയായ പ്രകൃതിയെ ജീവഭേദങ്ങളായ അണുക്കൾ ആക്കിത്തീർക്കുന്നു. അഹങ്കാരം കൊണ്ടു പ്രകൃതിയിൽ തമോഗുണം പ്രബലമായിത്തീരുമ്പോൾ, പഞ്ചതന്മാത്രകളും, പഞ്ചേന്ദ്രിയങ്ങളും, പഞ്ചഭൂതങ്ങളായ പൃഥിവ്യപ്തേജോവായ്വാകാശങ്ങളും ഉണ്ടാകുന്നു. അഹങ്കാരം രജോഗുണത്തെ വർദ്ധിപ്പിക്കുമ്പോൾ, അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും, അഞ്ചു കർമ്മേന്ദ്രിയങ്ങളും ഉണ്ടാകുന്നു. സത്വഗുണത്തെ വർദ്ധിപ്പിച്ചിട്ട്, അഹങ്കാരം ഈ ദശേന്ദ്രിയങ്ങളുടെ ദേവതകളേയും മനസ്സിനേയും ജനിപ്പിക്കുന്നു. ഈ മൂന്നു സൃഷ്ടിക്രമങ്ങളെ ഭൂതാദിസൃഷ്ടി, തൈജസസൃഷ്ടി, വൈകാരിക സൃഷ്ടി എന്നു പറയുന്നു.

താഴെ പറയുന്ന സംഗതികളാണ് ഈ സന്ദർഭത്തിൽ ധരിക്കുവാനുള്ളത്. പ്രകൃതിയെന്നു സാധാരണയായി പറഞ്ഞുവരുന്നതിൽ തമോഗുണം പ്രബലമായിരിക്കും. ഇന്ദ്രിയങ്ങളിൽ രജോഗുണം പ്രബലമായിരിക്കും; ഇന്ദ്രിയങ്ങളുടെ അധിഷ്ഠാനദേവതകളിൽ സത്വഗുണം പ്രബലമായിരിക്കും.

ഇപ്രകാരം ബ്രഹ്മാവു സുരന്മാരെ—ദേവകളെ— സൃഷ്ടിച്ചു. സ്വഭാവത്താലെ കർമ്മജാതന്മാരായതുകൊണ്ടു, മനുസ്മൃതിയിൽ ഇവരെ 'കർമ്മാത്മാക്കൾ' എന്നു പറഞ്ഞിരിക്കുന്നു. ജ്ഞാനം, ബലം, വീര്യം എന്നീ ഗുണങ്ങളോടുകൂടിയ ഈ ദേവസമൂഹം ലോകചക്രത്തിന്റെ ഗതിയെ ക്രമപ്പെടുത്തി ലോകത്തെ പരിപാലിക്കുന്നു.

അനവധി ദേവകൾ ഉണ്ടെങ്കിലും, ബ്രഹ്മാവു, വിഷ്ണു, ശിവൻ എന്ന ഭാവഭേദങ്ങളോടുകൂടി സ്ഥിതിചെയ്യുന്ന ഈശ്വരന്റെ ഏകഭാവത്തിന്നു യാതൊരു ഹാനിയും ഇല്ലെന്നുള്ളത്

ആര്യന്മാരുടെ ഇടയിൽ സർവ്വസമ്മതമാകുന്നു. ഇതരജീവജാലങ്ങളും— മനുഷ്യർ, ജന്തുക്കൾ, സസ്യങ്ങൾ, ലോകങ്ങൾ— അനവധിയായതുകൊണ്ട് ഈശ്വരനു നാനാത്വം വരുന്നുണ്ടോ? ഈ സംഗതിയെപ്പററി ശ്രുതിയിൽ ഇപ്രകാരം നിസ്സംശയമായി പറഞ്ഞിരിക്കുന്നു:—

'ഇന്ദ്രം മിത്രം വരുണമഗ്നിമാഹു-
രഥോ ദിവ്യഃ സ സുപർണ്ണോ ഗരുത്മാൻ
ഏകം സദ്വിപ്രാ ബഹുധാ വദന്ത്യഗ്നിം
യമം മാതരിശ്വാനമാഹുഃ'.

ജനങ്ങൾ അദ്ദേഹത്തെ ഇന്ദ്രൻ, മിത്രൻ, വരുണൻ, അഗ്നി എന്നു പറയുന്നു. ദിവ്യനായി, സുപർണ്ണനായിരിക്കുന്ന ഗരുഡനും അദ്ദേഹം ആകുന്നു. സത്തായിട്ടുള്ളത് ഏകമാകുന്നു. ജ്ഞാനികൾ അതിനെ പലപ്രകാരത്തിൽ പറയുന്നു. അവർ അതിനെ അഗ്നി, യമൻ, മാതരിശ്വാവ് എന്നു പറയുന്നു.§

സ്മൃതിയിലും അങ്ങിനെ തന്നെ:—

'ആത്മൈവ ദേവതാഃ സർവ്വാഃ
സർവ്വമാത്മന്യവസ്ഥിതം'

സർവ്വദേവന്മാരും ആത്മാവുതന്നെയാകുന്നു. സർവ്വം ആത്മാവിൽ സ്ഥിതിചെയ്യുന്നു.*

'ഏതമേകേ വദന്ത്യഗ്നിം
മനുമന്യേ പ്രജാപതിം
ഇന്ദ്രമേകേഽപരേ പ്രാണം
അപരേ ബ്രഹ്മ ശാശ്വതം.'

ചിലർ അദ്ദേഹത്തെ അഗ്നി എന്നു പറയുന്നു; വേറെ ചിലർ മനു എന്നു, (വേറെ ചിലർ) പ്രജാപതി എന്നു, ചിലർ ഇന്ദ്രൻ എന്നു, വേറെ ചിലർ പ്രാണൻ എന്നു, മററു ചിലർ ശാശ്വതബ്രഹ്മം എന്നു (പറയുന്നു).†

§ ഋഗ്വേദം ൧൬൪- ൪൬
* മനുസ്മൃതി ൧൨- ൧൧൯
† മനുസ്മൃതി ൧൨- ൧൨൩

എന്നാൽ ലോകചക്രത്തിന്റെ സംക്രമണത്തിൽ ദേവന്മാക്കും ഓരോ സ്ഥാനം ഈശ്വരൻ കല്പിച്ചിട്ടുണ്ട്. അവർ അദ്ദേഹത്തിന്റെ അമാത്യന്മാരാകുന്നു. അവർ നിസർഗ്ഗത്തെ പരിപാലിക്കുന്നു, രക്ഷിക്കുന്നു, നിലനിൎത്തുന്നു, നയിക്കുന്നു. അവരുടെ ബുദ്ധിവീൎയ്യങ്ങൾ മനുഷ്യൎക്കുള്ളതിൽ തുലോം അധികമാണു്. എങ്കിലും അവധിയില്ലാത്തതല്ല. 'ദേവൻ' എന്ന പദത്തിനു ശോഭിക്കുന്നവൻ എന്നൎത്ഥമാകുന്നു. ഇതു വളരെ യുക്തം തന്നെ. ദേവശരീരം തേജോമയമായിരിക്കുന്ന സൂക്ഷ്മാണുക്കളെക്കൊണ്ടുണ്ടായിരിക്കുന്നതിനാൽ സപ്രകാശമായി ജ്വലിക്കുന്നതാണു്. ദേവന്മാർ നിസർഗ്ഗത്തിലുള്ള ദ്രവ്യപദാൎത്ഥങ്ങളുടെ പരിണാമത്തെ നയിപ്പിക്കുന്നു. ശാസ്ത്രജ്ഞന്മാർ കണ്ടുപിടിച്ചിരിക്കുന്ന സകലവസ്തുനിൎമ്മാണശക്തികളും ദേവശക്തികളാകുന്നു. കാൎയ്യസാദ്ധ്യത്തിന്നായി മനുഷ്യർ ചെയ്യുന്ന പലപ്രകാരത്തിലുള്ള പ്രവൃത്തികളുടെ ഫലം ദേവസഹായത്താലാകുന്നു ലഭിക്കുന്നതു്. ഐഹികവൃത്തികളിൽ സുഖാഭിവൃദ്ധിയെ ഇച്ഛിക്കുന്നവൎക്കു ദേവകളുടെ നിരന്തരസാഹായ്യം അത്യാവശ്യമാകുന്നു. അവർ ഈ സാഹായ്യത്തെ സൎവ്വഥാ യഥാന്യായം നല്കുന്നവരാണു്. ദേവകളുടെ പ്രവൃത്തിമാൎഗ്ഗങ്ങളെ ശാസ്ത്രസിദ്ധാന്തങ്ങളെക്കൊണ്ടറിയുകയും അവരുടെ വ്യവസായങ്ങളെ അനുസരിച്ചു പ്രവൎത്തിക്കുകയും ചെയ്യുമ്പോൾ അവരുടെ സഹായം ലഭിക്കുകയും പ്രവൃത്തിഫലങ്ങളെ തുല്യമായിട്ടനുഭവിക്കുകയും ചെയ്യാം. അഥവാ, കേവലം അന്യോന്യോപകാരമായിട്ടു ദേവകൾക്കു ഇഷ്ടമായിട്ടുള്ളതോ അവരുടെ കാൎയ്യത്തിന്നുപയുക്തമായിട്ടുള്ളതോ ആയ വസ്തുക്കളെ മനുഷ്യർ ശേഖരിച്ചുകൊടുക്കുകയും, ദേവകൾ അവരുടെ ശക്തികളെ— 'സ്വഭാവശക്തികളെ'— മനുഷ്യസഹായത്തിന്നായി ചരിപ്പിക്കുകയും ചെയ്യാം; എങ്ങിനെയെന്നാൽ, ഒരു ബലവാൻ ബലഹീനനായ മറ്റൊരുവനെ സഹായിക്കുന്നപോലെ. അഥവാ, ദേവകളുടെ സാഹായ്യം പ്രാൎത്ഥനകളെക്കൊണ്ടും, ദേവപ്രീതികരങ്ങളായ അന്നദാനം, വസ്ത്രദാനം, മുതലായ പ്രവൃത്തികളെക്കൊണ്ടും സിദ്ധിക്കുന്നതാണു്. അഥവാ, പുണ്യം, ജ്ഞാനം, തപസ്സ് എന്നിവ

യെക്കൊണ്ട് ഉൽകൃഷ്ടന്മാരായ ഋഷികളാലും യോഗികളാലും ശാസിതന്മാരായിട്ടു ദേവകൾ സഹായത്തെ ചെയ്യാം. ചിലപ്പോൾ ഇജ്ജന്മത്തിലോ പൂൎവ്വജന്മങ്ങളിലോ ചെയ്ത സേവയുടെ ഫലമായിട്ട് ഒരു ദേവൻ മനുഷ്യന്റെ നേരെ പ്രസാദിച്ചു എന്നു വരാം. അപ്പോൾ അയാൾ ചെയ്യുന്ന പ്രവൃത്തികളെല്ലാം ഫലിക്കുകയും അയാൾ വിജയിയായി തീരുകയും ചെയ്യുന്നു. ഇതു കാണുമ്പോൾ മററുള്ളവർ അയാളെ 'ഭാഗ്യവാൻ' എന്നു പറയുന്നു. 'സൽഭാഗ്യം' ദേവസഹായത്തിന്റെ ഫലമാകുന്നു. ദേവകളുടെ പ്രവൃത്തികൾ അദൃശ്യങ്ങളായതുകൊണ്ടു, ദേവകളുടെ സ്നേഹഫലമായിരിക്കുന്ന ഭാഗ്യത്തെ ജനങ്ങൾ യദൃച്ഛാസംഭവമെന്നു പറയുന്നു. എന്നാൽ ദേവകൾക്കും ന്യായാനുസരണം ആയിട്ടേ പ്രവൎത്തിച്ചുകൂടൂ. അവർ കാമചാരികളല്ല. ശ്രുതികളിൽ നിൎദ്ദേശിച്ചിരിക്കുന്ന യജ്ഞഹോമാദികൾ ദേവകളുടെ സാഹായ്യത്തെ യഥായോഗ്യം സമ്പാദിക്കുന്നതിനുള്ള ഒരു ഗൂഢസിദ്ധാന്തമാകുന്നു. അതു് അറിഞ്ഞു പ്രവൎത്തിക്കുന്നതുകൊണ്ടു ദേവകളുടേയും മനുഷ്യരുടേയും ഉദ്യമങ്ങൾ സൎവ്വസാഫല്യത്തെ പ്രാപിക്കുന്നതാണ്.

"ദേവാൻ ഭാവയതാനേന
തേ ദേവാ ഭാവയന്തു വഃ
പരസ്പരം ഭാവയന്തഃ
ശ്രേയഃ പരമവാപ്സ്യഥഃ.
ഇഷ്ടാൻ ഭോഗാൻ ഹി വോ ദേവാ
ദാസ്യന്തേ യജ്ഞഭാവിതാഃ."

ഇതുകൊണ്ടു നിങ്ങൾ ദേവകളെ പോഷിപ്പിച്ചാലും; ദേവകളും നിങ്ങളെ പോഷിപ്പിക്കട്ടെ. ഇപ്രകാരം പരസ്പരം പോഷിപ്പിച്ചിട്ടു, നിങ്ങൾ സൎവ്വോൽകൎഷത്തെ പ്രാപിച്ചാലും.

യജ്ഞങ്ങളെക്കൊണ്ടു പോഷിപ്പിക്കപ്പെട്ടവരായിട്ടു, ദേവകൾ നിങ്ങൾക്കു (സകല) ഇഷ്ടഭോഗങ്ങളേയും നൽകുന്നതാണ്.*

* ഭഗവൽഗീതാ ൩. ൧൧, ൧൨.

ഇതിൻെറ കാരണവും പറഞ്ഞിരിക്കുന്നു:—

"അന്നാദ്ഭവന്തി ഭൂതാനി
പർജ്ജന്യാദന്നസംഭവഃ
യജ്ഞാദ്ഭവതി പർജ്ജന്യഃ."

അന്നത്തിൽനിന്നു ജീവികൾ ഉണ്ടാകുന്നു; മഴയിൽനിന്ന് അന്നം ഉണ്ടാകുന്നു; യജ്ഞത്തിൽനിന്നു മഴ ഉണ്ടാകുന്നു.†

"കാംക്ഷന്തഃ കർമ്മണാം സിദ്ധിം
യജന്ത ഇഹ ദേവതാഃ"

ഇവിടെ (ഭൂമിയിൽ) കർമ്മഫലത്തെ കാംക്ഷിക്കുന്നവർ ദേവകളെ പൂജിക്കുന്നു.‡

എന്നാൽ ദേവകളിൽ നിന്നുണ്ടാകുന്ന ഗുണങ്ങൾ താൽക്കാലികങ്ങളാണ്:

"അന്തവത്തു ഫലം,"
ഫലം നാശമുള്ളതു തന്നെ.§

ഇതു ഹേതുവായിട്ടാകുന്നു ആത്മകാര്യങ്ങളിൽ മനസ്സുവെച്ചിരിക്കുന്നവർക്കു ദേവതാരാധനയിൽ അഭിരുചി ഇല്ലാത്തത്. ത്രിമൂർത്തികളേയോ, ശക്തികളേയോ, ഗണേശാദിദേവകളേയോ, അവതാരങ്ങളേയോ ഭജിക്കുന്നതിലധികം ഈശ്വരനെയാണ് അവർ ഭജിക്കുന്നത്. ഈ സംഗതിയെപ്പററി ദ്വിതീയകാണ്ഡം, അഞ്ചാമദ്ധ്യായത്തിൽ വിവരമായിപ്പറയുന്നതുകൊണ്ട് ഇവിടെ പ്രസ്താവിക്കുന്നില്ല.

ആകാശം, വായു, തേജസ്സ്, ജലം, ഭൂമി എന്ന പഞ്ചഭൂതങ്ങളുടെ അധിഷ്ഠാനദേവന്മാരായ ഇന്ദ്രൻ, വായു, അഗ്നി, വരുണൻ, കുബേരൻ എന്നവർ പഞ്ചദേവരാജാക്കന്മാരാകുന്നു. ഇന്ദ്രൻ പ്രധാനദേവനാകുന്നു. ഇവരുടെ കീഴിലായിട്ടു വലുതായ ദേ

† ഭഗവൽഗീതാ ൩- ൧൪-
‡ ഭഗവൽഗീതാ ൪, ൧൨-
§ ഭഗവൽഗീതാ ൭- ൨൩-

വസമൂഹങ്ങളോ സ്ഥിതിചെയ്യുന്നു. സാദ്ധ്യന്മാർ, വസുക്കൾ, ആദിത്യന്മാർ, അപ്സരസ്സുകൾ എന്നിവർ പ്രത്യേകമായി ഇന്ദ്രനെ സംബന്ധിച്ചുള്ളവരാകുന്നു; മരുത്തുക്കൾ വായുവിനെ സംബന്ധിച്ചവർ; യക്ഷന്മാർ, ഗന്ധർവ്വന്മാർ, വിദ്യാധരന്മാർ, കിന്നരന്മാർ ഇവർ കുബേരഭൃത്യന്മാരാകുന്നു. ചില ദേവസമൂഹങ്ങൾ ജന്തുവർഗ്ഗത്തെ പരിപാലിക്കുന്നു. ഇതിനുദാഹരണമായി, സർപ്പങ്ങളുടെ അധിപന്മാരായ നാഗദേവന്മാരേയും, പക്ഷികളുടെ അധിപന്മാരായ സുപർണ്ണന്മാരേയും പറയാം.

മനുഷ്യവർഗ്ഗത്തെ പരിപാലിച്ചുകൊണ്ട് ഇന്ദ്രൻ, യമൻ, വരുണൻ, കുബേരൻ എന്ന നാലു പ്രധാനദേവന്മാർ പൂർവ്വാദി നാലു ദിക്കുകളിലും വാഴുന്നു. യമൻ മരണത്തിൻെറ അധിപതിയാകുന്നു. ജ്ഞാനിയായി, കൃപാലുവായിരിക്കുന്ന ഈദ്ദേഹമാണ് നചികേതസ്സിന് ആത്മോപദേശം ചെയ്തതു്.

സുരന്മാർക്ക് — ദേവകൾക്ക് — എതിരാളികളായിരിക്കുന്ന അസുരന്മാർ നിസർഗ്ഗത്തിൽ നാശം ഉണ്ടാക്കുവാൻ മൂർത്തീഭവിച്ചിരിക്കുന്ന ശക്തികളാണ്. നിർമ്മാണശക്തികളായ ദേവകളുടെ വിരോധികളായിട്ടു പ്രത്യക്ഷത്തിൽ തോന്നാമെങ്കിലും, ദേവകളെപ്പോലെ തന്നെ അവരും ഉപകാരികൾ ആണ്. തമോഗുണപ്രധാനികളായതുകൊണ്ട്, അവർ ലോകപരിണാമത്തിനു പ്രതിബന്ധമായി തീരുന്നു; എന്നാൽ അവരുടെ പ്രതിബന്ധം തന്നെ ലോകപരിണാമത്തെ സ്ഥിരീകരിക്കുകയും സ്ഥായിയാക്കുകയും ചെയ്യുന്നു. ഈ ദേവാസുരസൃഷ്ടികൾ സ്ഥൂലചക്ഷുസ്സുകൾക്ക് അദൃശ്യമാകുന്നു; എങ്കിലും അവരുടെ പ്രവൃത്തികളെക്കൊണ്ട് അവർ ദൃശ്യപ്രപഞ്ചവുമായിട്ടു വളരെ സംബന്ധമുള്ളവരാണ്. ഈദൃശ്യാദൃശ്യപ്രപഞ്ചങ്ങളുടെ മഹത്തായ പരിണാമക്രമത്തെയാകുന്നു നാം സംസാരം എന്നു പറയുന്നതു്.

സ്ഥൂലപ്രപഞ്ചത്തിൻെറ ആദ്യത്തിൽ ഈ പരിണാമക്രമം, ധാതുക്കൾ, സസ്യങ്ങൾ, ജന്തുക്കൾ, മനുഷ്യർ എന്നിങ്ങിനെയായിരുന്നു. മഹത്ത്, ഭൂതങ്ങൾ, ഇന്ദ്രിയങ്ങൾ എന്ന പ്രാഥമികങ്ങളായ മൂന്നു പ്രാകൃതസർഗ്ഗങ്ങൾ കഴിഞ്ഞതിൻെറ ശേഷം, ബ്രഹ്മാവു ധ്യാനയുക്തനായിരിക്കുകയും സ്ഥാവരസർഗ്ഗം—

ധാതുക്കളും സസ്യങ്ങളും — ഉണ്ടാകുകയും ചെയ്തു എന്നു വിഷ്ണുപുരാണത്തിൽ പറഞ്ഞിരിക്കുന്നു. അനന്തരം തിൎയ്യക്ക്സ്രോതസ്സുകളായ ജന്തുവൎഗ്ഗം ഉണ്ടായി. വിഷ്ണുപുരാണപ്രകാരം പിന്നെ ഉണ്ടായതു ചില ദേവന്മാരാകുന്നു. എന്നാൽ ആ ദിവ്യന്മാർ പ്രാസംഗികമായിരിക്കുന്ന സ്ഥൂലപ്രപഞ്ചത്തിൽ ചേൎന്നവർ അല്ല. അനന്തരം മനുഷ്യസൃഷ്ടി ഉണ്ടായി. ഈ പരിണാമക്രമമാണു് പ്രധാനമായിട്ടുള്ളതെങ്കിലും, കല്പാന്തരങ്ങളിൽ പല ഭേദങ്ങൾ ഉള്ളതായി പ്രസ്താവിച്ചു കാണുന്നുണ്ടു്. പ്രധാനസംഗതികൾ ഒഴികെ, ഓരോ ഗ്രന്ഥങ്ങളിൽ പറഞ്ഞിരിക്കുന്ന വിവരണങ്ങളും വ്യത്യാസപ്പെട്ടു കാണുന്നുണ്ടു്. ഇതു ഹേതുവായിട്ടു ചിലപ്പോൾ ഈ സൃഷ്ടിക്രമങ്ങൾ അന്യോന്യം അതിവ്യാപ്തമായി സംക്രമിക്കുന്നു. അതിനാൽ മനുഷ്യൻ ഉണ്ടായിട്ടു വളരെ കാലം കഴിഞ്ഞതിന്റെ ശേഷവും നൂതനങ്ങളായ സസ്യങ്ങളും ജന്തുക്കളും ഉണ്ടാകുന്നു. തത്വനിരൂപണത്തിന്നായിട്ടു് ഏതുവിധം വ്യത്യാസപ്പെടുത്തി പറഞ്ഞാലും, ധാതുവൎഗ്ഗം സസ്യവൎഗ്ഗം, ജന്തുവൎഗ്ഗം, മനുഷ്യവൎഗ്ഗം എന്നീ നാലു പദങ്ങളിൽകൂടി ഭൂതരാശികൾ സദാ പരിണമിക്കുന്നു.

ഐതരേയബ്രാഹ്മണത്തിൽ പരിണാമസ്ഥാനങ്ങളെ വളരെ വിശദമായി പ്രസ്താവിച്ചിട്ടുണ്ടു്.

"തസ്യ യ ആത്മാനമാവിസ്തരാം വേദാശ്നുതേ ഹാവിൎഭൂയഃ- ഓഷധിവനസ്പതയോ യച്ച കിഞ്ച പ്രാണഭൃത് സ ആത്മാനമാവിസ്തരാം വേദ- ഓഷധിവനസ്പതിഷു ഹി രസോ ദൃശ്യതേ- ചിത്തം പ്രാണഭൃത്സു- പ്രാണഭൃത്സു ത്വേവാവിസ്തരാമാത്മാ- തേഷു ഹി രസോഽപി ദൃശ്യതേ- ന ചിത്തമിതരേഷു- പുരുഷേ ത്വേവാവിസ്തരാമാത്മാ- സ ഹി പ്രജ്ഞാനേന സംപന്നതമഃ- വിജ്ഞാതം വദതി- വിജ്ഞാതം പശ്യതി- വേദ ശ്വസ്തനം- വേദ ലോകാലോകൌ- മൎത്യേനാമൃതമീപ്സതി- ഏവം സംപന്നഃ- അഥേതരേഷാം പശൂനാമശനാപിപാസേ ഏവാഭിവിജ്ഞാനം- ന വിജ്ഞാതം വദന്തി- ന വിജ്ഞാതം പശ്യന്തി- ന വിദുഃ ശ്വസ്തനം- ന ലോകാലോകൌ- ത ഏതാവന്തോ ഭവന്തി- യഥാ പ്രജ്ഞാംഹി സംഭവാഃ."

അദ്ദേഹം— പുരുഷൻ— ആവിൎഭവിച്ചിരിക്കുന്നവനായിട്ട് ആത്മാവിനെ യാതൊരുത്തൻ അറിയുന്നുവോ, അവൻ ആ ആവിൎഭാവത്തിൽ ഏററവും ആനന്ദിക്കുന്നു. ഔഷധങ്ങളും വൃക്ഷങ്ങളും എന്നു വേണ്ടാ പ്രാണനെ ധരിക്കുന്ന സകല വസ്തുക്കളും ആത്മാവിൻെറ ആവിൎഭാവമായിട്ട് അവൻ അറിയുന്നു. ഔഷധികളിലും വൃക്ഷങ്ങളിലും രസം കാണപ്പെടുന്നു. പ്രാണനെ ധരിക്കുന്ന വസ്തുക്കളിൽ മനസ്സ (കാണപ്പെടുന്നു). പ്രാണനെ ധരിക്കുന്ന വസ്തുക്കളിൽ ആത്മാവ് (അധികം) ആവിൎഭൂതനാകുന്നു. അവയിൽ രസവും കാണപ്പെടുന്നു; എന്നാൽ മനസ്സ മററു വസ്തുക്കളിൽ (കാണപ്പെടുന്നില്ല). മനുഷ്യനിൽ ആത്മാവ് (ഏററവും) പ്രത്യക്ഷനാകുന്നു. മനുഷ്യനു തന്നെയാണ് ജ്ഞാനം ഏററവുമുള്ളത്. അവൻ അറിയുന്നതിനെ അവൻ പറയുന്നു; അറിയുന്നതിനെ അവൻ കാണുന്നു; ഇന്നലെ ഉണ്ടായത് അവൻ അറിയുന്നു; ദൃശ്യാദൃശ്യങ്ങളെ അവൻ അറിയുന്നു; മരണം ഉള്ളതുകൊണ്ടു മരണം ഇല്ലാത്തതിനെ അവൻ കാംക്ഷിക്കുന്നു. ഇങ്ങിനെ സമ്പന്നനാകുന്നു അവൻ. ജന്തുക്കളായ മററുള്ളവക്ക വിശപ്പും, ദാഹവും മാത്രമാകുന്നു ജ്ഞാനം. അറിഞ്ഞതിനെ അവ പറയുന്നില്ല; അറിഞ്ഞതിനെ അവ കാണുന്നില്ല; ഇന്നലെ ഉണ്ടായത് അവ അറിയുന്നില്ല; ദൃശ്യാദൃശ്യങ്ങളെയും അവ അറിയുന്നില്ല. ഇത്ര മാത്രമേ അവക്കുള്ളു. അറിവുപോലെ ആകുന്നു ജന്മങ്ങളും.*

ഇതിനെ സായനാചാൎയ്യർ ഇങ്ങിനെ വ്യാഖ്യാനിച്ചിരിക്കുന്നു:—

'സച്ചിദാനന്ദരൂപസ്യ ജഗൽകാരണസ്യ പരമാത്മനഃ കാൎയ്യഭൂതാഃ സൎവ്വേ/പി പദാൎത്ഥാ ആവിൎഭാവോപാധയഃ. തത്രാചേതനേഷു മൃൽപാഷാണാദിഷു സത്താമാത്രമാവിൎഭവതി ന ചാത്മനോ ജീവരൂപതാ. യേ തു ഓഷധിവനസ്പതയോ ജീവരൂപാഃ സ്ഥാവരാഃ യേ ച ശ്വാസരൂപപ്രാണധാരിണോ ജീവരൂപാ ജംഗമാഃ തേ ഉഭയേ അതിശയേന ആവിൎഭാവസ്ഥാനം ഇതി...'

* ഐതരേയാരണ്യകം ൨. ൩. ൨.

സർവ്വപദാൎത്ഥങ്ങളും കാൎയ്യഭൂതങ്ങളായതുകൊണ്ടു സച്ചിദാനന്ദസ്വരൂപിയായി, ജഗൽക്കാരണനായിരിക്കുന്ന പരമാത്മാവിൻെറ ആവിൎഭാവത്തിന്നുള്ള ഉപാധികളാകുന്നു. മണ്ണ്, കല്ലു മുതലായ അചേതനപദാൎത്ഥങ്ങളിൽ സത്തു മാത്രമേ ആവിൎഭവിച്ചിട്ടുള്ളു; ആത്മാവു ജീവസ്വരൂപതയെ പ്രാപിച്ചിട്ടില്ല. സ്ഥാവരങ്ങളായിരിക്കുന്ന ജീവസ്വരൂപങ്ങൾ (ഓഷധികളും വൃക്ഷങ്ങളും), ശ്വാസസ്വരൂപപ്രാണധാരികളായി, ജംഗമങ്ങൾ ആയിരിക്കുന്ന ജീവസ്വരൂപങ്ങൾ,—ഇവ രണ്ടും അധികമായ ആവിൎഭാവസ്ഥാനങ്ങളാകുന്നു.

പരിണാമവാദം ആധുനികശാസ്ത്രസിദ്ധാന്തമാണെന്നു പരക്കെ ഒരു തെററായ ധാരണ ഉള്ളതുകൊണ്ടു, മേലെഴുതിയ വാക്യങ്ങളെ ഓൎമ്മവെച്ചാൽ അതങ്ങിനെയല്ലെന്ന് അറിയുവാൻ കഴിയും.

മുൻപറഞ്ഞിട്ടുള്ളപ്രകാരം ബ്രഹ്മാവു സകല ജഡപദാൎത്ഥങ്ങളെ സൃഷ്ടിച്ചു; പിന്നെ തപസ്സുചെയ്തു; അനന്തരം സകല ജീവരാശികളുടേയും മൂലസ്വരൂപങ്ങളെ സൃഷ്ടിച്ചു. എന്നാൽ ഈ സ്വരൂപങ്ങൾക്കു പ്രാണനെ കൊടുക്കുവാനായിട്ടു ബ്രഹ്മാവിന്നു വിഷ്ണുവിൻെറ സഹായം വേണ്ടിവന്നു എന്നു ശിവപുരാണത്തിലും ശ്രീമൽഭാഗവതത്തിലും പറഞ്ഞുകാണുന്നു. ഇതിൻെറ കാരണം, സ്വരൂപങ്ങളെ ധരിക്കുകയും രക്ഷിക്കുകയും ചെയ്യുന്നതായ പ്രാണനും ചൈതന്യവും (ജ്ഞാനവും) വിഷ്ണു എന്ന ഈശ്വരാംശത്തിൽനിന്നുണ്ടാകുന്നതുകൊണ്ടാണ്.

വിശേഷിച്ച്, ഈ സ്വരൂപങ്ങൾ പൂൎണ്ണമായി വളൎന്നതിൻെറശേഷം, മഹാദേവൻെറ (ശിവൻെറ) അനുഗ്രഹത്തെ അപേക്ഷിക്കുകയും, അദ്ദേഹം അമൃതസ്വരൂപത്തെ നൽകുകയും ചെയ്തുവെന്നു ശിവപുരാണത്തിൽ വീണ്ടും പ്രസ്താവിച്ചിരിക്കുന്നു. ഇതിൻെറ താല്പൎയ്യം, പൂൎവ്വകല്പങ്ങളിൽ വളൎന്നുവന്നവരായ ജീവാത്മാക്കളെ അദ്ദേഹം—ശിവൻ—സ്വരൂപങ്ങളോടുകൂടി ചേൎത്തു എന്നാകുന്നു. ഇതിനെ ഉദ്ദേശിച്ചാണ് അഹങ്കാരം രുദ്രഭഗവാൻെറ ഒരു വിശേഷഗുണമായിട്ടു സാധാരണയായി പ്രതിപാദിച്ചു കാണുന്നതു്. ലോകരചനയിലുള്ള ഈ മൂന്ന് അവസ്ഥകളേ

യും ശരിയായിട്ട് കാമ്മവെയ്ക്കണം; അതായതു, (൧) സകല ജഡപദാത്ഥങ്ങളേയും, ജീവിക്കുന്ന സകല ഭൂതങ്ങളുടെ ആദിരൂപങ്ങളേയും സൃഷ്ടിക്കുക എന്നതു ബ്രഹ്മാവിൻെറ പ്രവൃത്തിയാകുന്നു; (൨) ഈ രൂപങ്ങൾക്കു പ്രാണനേയും ചൈതന്യത്തേയും കൊടുത്ത് അവയെ പ്രാണനോടുകൂടി രക്ഷിക്കുക എന്നതു വിഷ്ണുഭഗവാൻെറ പ്രവൃത്തി; (൩) അനശ്വരങ്ങളായ ജീവാത്മാക്കളെ ഈ രൂപങ്ങളോടുകൂടി ചേക്കുക എന്നതു ശ്രീരുദ്രഭഗവാൻെറ പ്രവൃത്തിയാകുന്നു.

ഇങ്ങിനെ വിസ്തരിച്ചു പറയാതെ ചില സൂചനകൾ മാത്രമേ മനുസ്മൃതിയിൽ പറഞ്ഞുകാണുന്നുള്ളു. അതിൽ 'ബ്രഹ്മാ' എന്ന നാമം മാത്രമേ പ്രയോഗിച്ചിട്ടുള്ളു. എന്നാൽ അദ്ദേഹം തൻെറ രൂപം മാററി, തന്നിൽനിന്നു വിരാട്ടിനെ സൃഷ്ടിച്ചു എന്നും, വിരാട്ടു സ്വായംഭുവമനുവിനേയും, അദ്ദേഹം പത്തു മഹർഷികളേയും, അവർ സപ്തമനുക്കളേയും, സൃഷ്ടിച്ചു എന്നും സൂചിപ്പിച്ചിരിക്കുന്നു. അനന്തരം ഇവരാകുന്നു സാക്ഷാൽ സൃഷ്ടികത്താക്കന്മാരായിത്തീന്നതു്. ലോകങ്ങളേയും, മഹാഭൂതങ്ങളെ സംബന്ധിച്ച ചില ദേവസമൂഹങ്ങളേയും, വേറെ ചില സാരഭൂതന്മാരായ ജീവികളേയും സൃഷ്ടിച്ചു, വേദങ്ങളെ കൊടുക്കുകയും ചെയ്തു, ബ്രഹ്മാവതിരോധാനം ചെയ്യുന്നു. മനുസ്മൃതിയിലെ ഈ വിവരണം വളരെ സംക്ഷിപ്തമാകുന്നു; അതിൻെറ സംക്ഷേപം കൊണ്ടുതന്നെ അത് അല്പം ദുഗ്ഗ്രാഹ്യവും ആകുന്നു. എന്നാൽ ലോകോൽപ്പത്തിയുടെ ഈ സംഗ്രഹം ആ ഗ്രന്ഥത്തിലെ പ്രധാനവിഷയത്തിന്ന് ഒരു പ്രസ്താവനയായിട്ടു മാത്രമാണ് ഗ്രന്ഥകത്താവുദ്ദേശിച്ചിരിക്കുന്നതു്.

മുൻപറഞ്ഞപ്രകാരം, ശിവപുരാണത്തിൽ താഴെ പറയുന്ന വിവരണങ്ങൾ പ്രസ്താവിച്ചിരിക്കുന്നു:—

അദ്ദേഹം (ബ്രഹ്മാവ്) ഒന്നാമതായി ജലത്തെ സൃഷ്ടിച്ച്, അതിൽ തൻെറ ഒരു ബീജാംശത്തെ ആരോപിച്ചു. അത് ഒര് തത്വങ്ങളോടുകൂടിയ ഒരു അണ്ഡം ആയിത്തീന്നു. വിരാട്ടായി ആവിർഭവിച്ച ബ്രഹ്മാവ് ഈ അണ്ഡം ഘനീഭൂതമായിത്തീരുന്നതു കണ്ടു. ഇതിനാൽ സംശയഗ്രസ്തനായിട്ട് അദ്ദേഹം തപോ

നിഷ്ഠനായിട്ടാരംഭിച്ചു. വിഷ്ണുധ്യാനൈകപരനായി, പന്ത്രണ്ടു സംവത്സരം തപസ്സുചെയ്തു. അനന്തരം വിഷ്ണുഭഗവാൻ ആവിർഭവിച്ച് ഇപ്രകാരം പറഞ്ഞു:— 'ഞാൻ അങ്ങയുടെ നേരെ പ്രസാദിച്ചിരിക്കുന്നു. ഭവാൻ എന്തു വരത്തെയാണ് ആഗ്രഹിക്കുന്നത്? പറയാം.' അപ്പോൾ ബ്രഹ്മാവ് ഇങ്ങിനെ പറഞ്ഞു:—'അല്ലയോ ഭഗവൻ! ഞാൻ രുദ്രഭഗവാനാൽ അങ്ങയുടെ അധീനത്തിൽ ആക്കപ്പെട്ടിരിക്കുന്നു എന്നതു യുക്തംതന്നെ. അദ്ദേഹം (ശിവൻ) എന്നോടു സൃഷ്ടിക്കുവാൻ കല്പിച്ചിട്ടുണ്ടായതായ ലോകം ഇതാ സ്ഥിതിചെയ്യുന്നു. എന്നാൽ ഞാൻ അതിനെ ജഡരൂപമായി പ്രകൃതിമയമായി കാണുന്നു. അല്ലയോ ഭഗവൻ! അതുകൊണ്ടു ഭവാൻ അതിന്നു പ്രാണമയനായിത്തീരണേ; അതിനെ സചേതനമാക്കിത്തീൎക്കണേ.' ഇങ്ങിനെ ബ്രഹ്മാവ് അപേക്ഷിച്ചപ്പോൾ, ശിവന്റെ ആജ്ഞാനുസരണം, ആയിരം കൈകൾ, കാലുകൾ, ശിരസ്സുകൾ, ചെവികൾ ഇവയോടുകൂടി സൎവ്വദിഗ്വ്യാപിയായി, വിശ്വരൂപധരനായിട്ടു, വിഷ്ണുഭഗവാൻ ആ അണ്ഡത്തിൽ പ്രവേശിച്ചു.

വിഷ്ണു അതിൽ പ്രവേശിച്ചപ്പോൾ, ൨൪ തത്വങ്ങളോടുകൂടിയ ആ അണ്ഡം പാതാളം മുതൽ സത്യലോകം വരെ പ്രാണനോടും ചൈതന്യത്തോടുംകൂടി തീൎന്നു.

പുരുഷോത്തമനായ ഹരിഭഗവാൻ സത്യലോകത്തിൽ അധിവസിച്ച് ആ ലോകത്തെ അലങ്കരിച്ചു. ബ്രഹ്മാവു തപോലോകത്തിൽ സ്ഥിതിചെയ്തു. മറ്റു പുരുഷന്മാർ യഥായോഗ്യം അതാതു സ്ഥാനത്തെ വഹിച്ചു. പ്രഥമമായി ബ്രഹ്മാവു ചില മാനസപുത്രന്മാരെ സൃഷ്ടിച്ചു. അവർ എല്ലാവരും സന്യസിച്ച് ഋഷികളായിത്തീൎന്നു. ബ്രഹ്മാവു വേറെ ചിലരെ സൃഷ്ടിച്ചു. അവരും സന്യസിക്കുകയാണ് ചെയ്തതു്. അതിനാൽ അദ്ദേഹം വ്യസനാക്രാന്തനായിട്ടു രോദനം ചെയ്യുവാൻ തുടങ്ങി. അപ്പോൾ രുദ്രൻ ഉണ്ടായി. ബ്രഹ്മാവിന്റെ രോദനത്തിൽ നിന്നുണ്ടായതുകൊണ്ടു ശിവന്നു രുദ്രൻ എന്ന നാമധേയം സിദ്ധിച്ചു. രുദ്രഭഗവാൻ ആവിർഭവിച്ച ഉടനെ ബ്രഹ്മാവിനോട് ഇപ്രകാരം

ചോദിച്ചു: അല്ലയോ ബ്രഹ്മൻ! അവിടെയ്ക്കു് എന്തു ദുഃഖമാണു ള്ളതു്? എന്നോടു പറഞ്ഞാൽ അതിനെ ഞാൻ നീക്കിത്തരാം.'

ബ്രഹ്മാവ് ഇങ്ങിനെ മറുവടി പറഞ്ഞു: 'അല്ലയോ ദേവ! എന്റെ സൃഷ്ടികരണത്തിന്നു വിഘ്നങ്ങൾ നേരിട്ടിരിക്കുന്നു. ഈ വിഘ്നങ്ങളെ നീക്കുവാൻ അവിടുന്നു പ്രസാദിച്ചു നീക്കിത്തരണേ.' സൎവ്വദുഃഖഹന്താവായ ശ്രീരുദ്രഭഗവാൻ ഇതു കേട്ടപ്പോൾ ബ്രഹ്മാവിന്റെ ഈപ്സിതം സാധിപ്പിക്കുന്നതിന്നായിട്ടു നിശ്ചയിച്ചു് ഇപ്രകാരം പറഞ്ഞു: 'അങ്ങയുടെ ഈ സൃഷ്ടികൎമ്മത്തെ ഞാൻ സനാതനമാക്കുന്നുണ്ടു്.'

രുദ്രൻ എന്ന നാമധേയത്തോടുകൂടിയ ആളാണെങ്കിലും ആനന്ദമയനായിരിക്കുന്ന ശ്രീമഹാദേവൻ തന്റെ ഗണങ്ങളോടുകൂടി കൈലാസത്തിലേയ്ക്കു് എഴുന്നെള്ളി. അനന്തരം (ശ്രീരുദ്രഭഗവാന്റെ സാഹായ്യത്തോടുകൂടി) ബ്രഹ്മാവു ഭൃഗു മുതലായ സപ്തൎഷികളെ ജനിപ്പിച്ചു. ഇതുകൂടാതെ തന്റെ മടിയിൽ നിന്നു ശ്രീനാരദമഹൎഷിയേയും, ഛായയിൽനിന്നു കൎദ്ദമപ്രജാപതിയേയും, പെരുവിരലിൽനിന്നു ദക്ഷപ്രജാപതിയേയും അദ്ദേഹം ജനിപ്പിച്ചു. ഇങ്ങിനെ പത്തു് ഋഷികൾ ഉണ്ടായി. സപ്തൎഷികളുടെ കൂട്ടത്തിൽ ഭൃഗുമഹൎഷി ജനിച്ചതിന്റെ ശേഷം ജനിച്ചതു മരീചിമഹൎഷിയാണു്. അദ്ദേഹത്തിന്റെ പുത്രൻ ആയിട്ടു കാശ്യപൻ എന്നു് ഒരു പ്രജാപതിയുണ്ടായി. ഈ കാശ്യപപ്രജാപതിയാണു് ലോകത്തെ തന്റെ സന്താനങ്ങളെക്കൊണ്ടു പൂരിപ്പിച്ചതു്.

ശ്രീമൽഭാഗവതത്തിൽ ഈ വിവരണങ്ങൾ പറഞ്ഞിരിക്കുന്നതു പ്രപഞ്ചോൽപ്പത്തിയുടെ കൂട്ടത്തിലാണു്. എന്നാൽ മുൻപ്രസ്താവിച്ചപ്രകാരം, പ്രപഞ്ചോൽപ്പത്തിയുടെ കാൎയ്യത്തിലും, ലോകോൽപ്പത്തിയുടെ—ബ്രഹ്മാണ്ഡോൽപ്പത്തിയുടെ— കാൎയ്യത്തിലും സൃഷ്ടിക്രമം ഒരുപോലെയാകുന്നു. [പ്രപഞ്ചം എന്നാൽ അനവധി ലോകങ്ങൾ അല്ലെങ്കിൽ ബ്രഹ്മാണ്ഡങ്ങൾ അടങ്ങിയിരിക്കുന്നതു്.] ഇതിൽ ധരിക്കുവാനുള്ള സംഗതി, വിഷ്ണുഭഗവാൻ ആണു് സംവിധാനം ചെയ്യുന്ന—സ്ഥാപിക്കുന്ന—ദേവൻ എന്നാകുന്നു.

'യദൈതേ/സംഗതാ ഭാവാ
ഭൂതേന്ദ്രിയമനോഗുണാഃ
യദായതന നിർമ്മാണേ
ന ശേകുർബ്രഹ്മവിത്തമ!
തദാ സംഹത്യ ചാന്യോന്യം
ഭഗവച്ഛക്തിചോദിതാഃ
സദസത്വമുപാദായ
ചോഭയം സസൃജുർഹ്യദഃ'

ഹേ ബ്രഹ്മവിത്തമ! ഈ വിവിധങ്ങളായ ജീവഭാവങ്ങളും— ഭൂതങ്ങളും, ഇന്ദ്രിയങ്ങളും, മനസ്സുകളും, ഗുണങ്ങളും— ഉപാധികളെ (ദേഹങ്ങളെ) സൃഷ്ടിക്കുന്നതിന്നു ശക്തിയില്ലാതെയായപ്പോൾ, (ശ്രീവിഷ്ണു) ഭഗവാൻെറ ശക്തിയാൽ പ്രേരിപ്പിക്കപ്പെട്ടവരായിട്ട് അന്യോന്യം കൂടിക്കലൎന്നു സദസൽ എന്ന ഉഭയഭാവത്തെ വഹിച്ച് ഇതിനെ സൃഷ്ടിച്ചു.*

മരീചി, അത്രി, അംഗിരസ്സ്, പുലസ്ത്യൻ, പുലഹൻ, ക്രതു, പ്രചേതസ്സ്, വസിഷ്ഠൻ, ഭൃഗു, നാരദൻ, എന്ന പത്തു മഹൎഷിമാർ പൂൎവ്വകല്പങ്ങളിൽ സിദ്ധിയെ പ്രാപിച്ച മഹാത്മാക്കളും ആയിരുന്നു. അതു ഹേതുവായിട്ടാണു പരിണാമത്തെ നയിക്കുന്നതിൽ അവരുടെ സാഹായ്യം അപേക്ഷിച്ചതു്. അവർ ഇപ്പോഴും ലോകങ്ങളുടെ അഭ്യുദയത്തെ അപേക്ഷിച്ചുകൊണ്ടു സ്ഥിതി ചെയ്യുന്നു; അങ്ങിനെ പ്രളയം വരെ സ്ഥിതി ചെയ്യുകയും ചെയ്യും. ചിലപ്പോൾ ഈ കൂട്ടത്തിൽ പ്രചേതസ്സ്, ഭൃഗു, നാരദൻ എന്നിവരെ കൂടാതെയും, ചിലപ്പോൾ ദക്ഷൻ, കൎദ്ദമൻ എന്നിവരെ ചേൎത്തും കാണുന്നുണ്ടു്.

കുമാരന്മാർ എന്നു പറയപ്പെടുന്നവരുടെ സംഖ്യ നാലു്, അഞ്ചു്, ആറു്, ഏഴ് ഇങ്ങിനെ പല പ്രകാരത്തിൽ പറഞ്ഞു കാണുന്നു. യഥാൎത്ഥനാമാക്കളായിരിക്കുന്ന അവർ സദാ കൌമാരാവസ്ഥയോടുകൂടിയവരും സൎവ്വസംഗപരിത്യാഗം ചെയ്തിരിക്കുന്നവരും ആകുന്നു. അവർ ലോകത്തിൻെറ അദ്ധ്യക്ഷത

* ശ്രീമൽഭാഗവതം ൨- ൫- ൩൨, ൩൩-

യെ വഹിച്ചിരിക്കുന്നവരാകുന്നു. ശിവഭഗവാൻ തന്നെ, അവരിൽ ഒരാളായ രുദ്രൻ അല്ലെങ്കിൽ നീലലോഹിതൻ എന്നാളുടെ രൂപം ധരിച്ചു. സനൽകുമാരൻ, സനന്ദൻ, സനകൻ, സനാതനൻ, ഈ നാലു പേരെയാണു സാധാരണയായി ഗണിച്ചുവരാറുള്ളതു്. ഋഭു, കപിലൻ, സനൻ എന്നിവരേയും പറഞ്ഞുകാണുന്നുണ്ടു്.

ലോകപരിണാമത്തിൻെറ ഈ സംക്ഷിപ്തവിവരണത്തിൽ ഒരു കാൎയ്യംകൂടി പറയുന്നതു് ആവശ്യമെന്നു തോന്നുന്നു. ഭൂമിയിൽ ആൎയ്യന്മാൎക്കു മുമ്പുണ്ടായിരുന്നവരെ സാധാരണയായി ദാനവന്മാർ എന്നും ദൈത്യന്മാർ എന്നും പറഞ്ഞു കാണുന്നു. അവർ മഹാകായന്മാരും അമിതബലപരാക്രമശാലികളും ആയിരുന്നു. അവർ ദേവകളോടു് അനേകകാലം പോർ ചെയ്തുകൊണ്ടിരുന്നു. രാക്ഷസന്മാർ എന്ന പേരോടുകൂടി വേറെ ഒരു ജാതിക്കാർ ഉണ്ടായിരുന്നു. ഇവർ ക്രൌൎയ്യം ഏറിയവരും പ്രായേണ വിരൂപികളും, ഉഗ്രബലവാന്മാരായിരുന്നതുകൊണ്ടു് ഇതരസാധുജനങ്ങളെ ഭക്ഷിച്ചിരുന്നവരും ആയിരുന്നു. വിശേഷിച്ചു് അവർ ദുൎമ്മന്ത്രോപാസകന്മാരായിരുന്നതിനാൽ പല ദോഷസിദ്ധികളെക്കൊണ്ടു ലോകോപദ്രവകാരികളും ആയിരുന്നു. ഈ പാഷണ്ഡവൎഗ്ഗക്കാർ ഭൂമിയിൽ തീരെ ഇല്ലാതെയായിട്ടു് ഇപ്പോൾ വളരെ കാലമായി.

ആവിൎഭാവത്തിൽ ഇരിക്കുന്ന പ്രപഞ്ചമാകുന്ന സംസാരത്തിൻെറ സ്വഭാവം ഏകദേശം ഇപ്രകാരമാണു്. ഈ സംസാരത്തിൽ പരിഭ്രമിക്കുന്ന ജീവരാശികൾ മനുഷ്യജന്മം കൈക്കൊണ്ടു് ആത്മജ്ഞാനികളായി മോക്ഷം പ്രാപിക്കുന്നു.

ഈ അദ്ധ്യായത്തിൽ പ്രത്യേകിച്ചു് ഓൎമ്മവെയ്ക്കേണ്ടതായ സംഗതികൾ താഴെ ചേൎക്കുന്നു:—

(൧) സഗുണബ്രഹ്മം, മൂലപ്രകൃതി എന്നിവയിൽനിന്നു, മായാശക്തികൊണ്ടു, നാനാപ്രപഞ്ചം ഉണ്ടായി, ആവിൎഭാവദിവസത്തിൻെറ അവസാനത്തിൽ— പ്രളയാരംഭത്തിൽ— അവയിൽ ലയിക്കുന്നു.

(൨) സൃഷ്ടി, സ്ഥിതി, സംഹാരം എന്ന അവസ്ഥാഭേദങ്ങളെക്കൊണ്ടു ഈശ്വരൻ ബ്രഹ്മാവ്, വിഷ്ണു, ശിവൻ എന്ന ത്രിമൂർത്തികളായിട്ടു, സരസ്വതി, ലക്ഷ്മി, ഉമാ എന്ന ശക്തികളോടുകൂടെ ആവിർഭവിക്കുന്നു.

(൩) ഇവരിൽ ബ്രഹ്മാവു പ്രപഞ്ചവസ്തുക്കളുടെ പ്രകൃതഭാവത്തേയും, സുരന്മാർ, അസുരന്മാർ, ധാതുക്കൾ, സസ്യങ്ങൾ, ജന്തുക്കൾ, മനുഷ്യർ എന്നിങ്ങനെയുള്ള സർവ്വജീവികളുടെ സങ്കല്പപ്രതിമകളേയും സൃഷ്ടിക്കുന്നു.

(൪) വിഷ്ണുഭഗവാൻ ജീവരാശികൾക്കു പ്രാണൻ, ചിത്ത് ഇവയെ കൊടുക്കുന്നു. ഇതിൽനിന്നു സചേതനങ്ങളായി, സേന്ദ്രിയങ്ങളായിരിക്കുന്ന മൂർത്തികൾ ഉത്ഭവിക്കുന്നു. ഈ മൂർത്തികൾ എല്ലാം വിഷ്ണുഭഗവാൻെറ പരിപാലനംകൊണ്ടു ജീവിക്കുന്നവയാണ്.

(൫) ഈ മൂർത്തികൾ മാനുഷാവസ്ഥയിൽ എത്തുമ്പോൾ ശ്രീശിവഭഗവാൻ പൂർവ്വകല്പങ്ങളിൽ അഭിവൃദ്ധിയെ പ്രാപിച്ചിട്ടുള്ള ജീവാത്മാക്കളെ അവയിൽ— മൂർത്തികളിൽ— പ്രവേശിപ്പിക്കുന്നു. തൽഫലമായിട്ട് അവിദ്യാനാശവും വിദ്യാഭിവൃദ്ധിയും ഈ ജീവാത്മാക്കൾക്കുണ്ടാകുന്നു.

(൬) മനുഷ്യവർഗ്ഗത്തിൻെറ അഭ്യുദയത്തിനായി പ്രപഞ്ചത്തിൽ സർവ്വകാലങ്ങളിലും സനൽകുമാരാദിയോഗീശ്വരന്മാർ, മഹർഷിമാർ എന്നിങ്ങിനെയുള്ള, പുണ്യപരിപാകംകൊണ്ടു മാഹാത്മ്യത്തെ പ്രാപിച്ചിരിക്കുന്ന ദിവ്യപുരുഷന്മാർ വർത്തിക്കുന്നു.

(൭) ഭൂമിയിൽ പൂർവ്വകാലങ്ങളിൽ ദാനവന്മാർ, ദൈത്യന്മാർ, രാക്ഷസന്മാർ എന്നിവർ ജീവിച്ചിരുന്നു.



## മൂന്നാം അദ്ധ്യായം.

### പുനൎജ്ജന്മം.

'സൎവ്വാ ജീവേ സൎവ്വസംസ്ഥേ ബൃഹന്തേ
തസ്മിൻ ഹംസോ ഭ്രാമ്യതേ ബ്രഹ്മചക്രേ
പൃഥഗാത്മാനം പ്രേരിതാരം ച മത്വാ
ജുഷ്ടസ്തതസ്തേനാമൃതത്വമേതി'.

സൎവ്വജീവന്മാരുടേയും മഹത്തായ ഉല്പത്തിസ്ഥാനമായി, സൎവ്വജീവന്മാരേയും വഹിക്കുന്നതായിരിക്കുന്ന ബ്രഹ്മചക്രത്തിന്മേൽ ഹംസം (ജീവാത്മാവ്), താനും തന്റെ പ്രേരിതാവും വേറെ ആണെന്നുള്ള വിചാരം ഹേതുവായിട്ടു, ചുററിത്തിരിഞ്ഞുകൊണ്ടിരിക്കുന്നു. ആ പ്രേരിതാവിനോടുകൂടി യോജിക്കുമ്പോൾ, ഈ ജീവാത്മാവ് (അദ്ദേഹത്തിന്റെ അനുഗ്രഹത്താൽ) മോക്ഷത്തെ പ്രാപിക്കുന്നു.*

ഈ ഒരു ശ്ലോകത്തിൽനിന്നു പുനൎജ്ജന്മത്തിന്റെ കാരണത്തേയും അതിൽനിന്നു നിവൃത്തിക്കുവാനുള്ള ഉപായത്തേയും നമുക്കു മനസ്സിലാക്കാം. താനും ഈശ്വരനും ഭിന്നമാണെന്നു വിചാരിക്കുന്ന കാലത്തോളം മനുഷ്യൻ സംസാരസമുദ്രത്തിൽ ഭ്രമിക്കുവാനേ തരമുള്ളു; താനും ഈശ്വരനും ഒന്നാണെന്നറിയുമ്പോൾ മനുഷ്യൻ മുക്തിയെ പ്രാപിക്കുന്നു.

ശ്രുതിസ്മൃതികളിലും, പുരാണേതിഹാസങ്ങളിലും മനുഷ്യനിൽ വൎത്തിക്കുന്ന ആത്മാവു ബ്രഹ്മസ്വരൂപമാണെന്നു ഘോഷിച്ചിരിക്കുന്നു.

'തതഃ പരം ബ്രഹ്മ പരം ബൃഹന്തം
യഥാനികായം സൎവ്വഭൂതേഷു ഗൂഢം
വിശ്വസ്യൈകം പരിവേഷ്ടിതാരമീശം
തം ജ്ഞാത്വാമൃതാ ഭവന്തി.
...............................

* ശ്വേതാശ്വതരോപനിഷത്ത് ൧- ൬-

അംഗുഷ്ഠമാത്രഃ പുരുഷോഽന്തരാത്മാ-
സദാ ജനാനാം ഹൃദയേ സന്നിവിഷ്ടഃ'.

അനന്തരം അവർ ശ്രേഷ്ഠമായിരിക്കുന്ന മഹത്വത്തെ— പരബ്രഹ്മത്തെ— സർവ്വഭൂതങ്ങളിൽ ഗൂഢമായി വർത്തിക്കുന്നതായ മൂലവസ്തുവായും, പ്രപഞ്ചത്തിൽ വ്യാപിച്ചിരിക്കുന്ന ഏകചൈതന്യമായും, ഈശനായും അറിഞ്ഞിട്ട് അമൃതപദത്തെ പ്രാപിക്കുന്നു. അംഗുഷ്ഠമാത്രനായിരിക്കുന്ന പുരുഷൻ ജനങ്ങളുടെ ഹൃദയത്തിൽ അന്തരാത്മാവായിട്ടു സദാ സന്നിവിഷ്ടനായിരിക്കുന്നു.†

'സ വാ അയമാത്മാ ബ്രഹ്മ'.

അവൻ— ഈ ആത്മാവു— ബ്രഹ്മം ആകുന്നു.‡

'സവാ ഏഷമഹാനജ ആത്മാ യോഽയം വിജ്ഞാനമയഃ പ്രാണേഷു യ ഏഷോഽന്തർഹൃദയആകാശഃ.'

അവൻ—മഹാനായി, അജനായിരിക്കുന്ന ഈ ആത്മാവ്— പ്രാണികളിൽ ചൈതന്യസ്വരൂപനായി ഹൃദയാന്തർഭാഗത്തിൽ ആകാശനായിരിക്കുന്നവൻ ആകുന്നു*.

'സ വാ ഏഷ മഹാനജ ആത്മാഽജരോഽമരോഽമൃതോഽഭയോ ബ്രഹ്മാഭയം.'

അവൻ—മഹാനായി, അജനായി, ജരാശൂന്യനായി, മരണമില്ലാത്തവനായി, അമൃതനായി, ഭയരഹിതനായിരിക്കുന്ന ഈ ആത്മാവ്—ഭയരഹിതമായിരിക്കുന്ന ബ്രഹ്മം ആകുന്നു.§

അഗ്നികണങ്ങൾ അഗ്നിയോടു സദൃശങ്ങളായിരിക്കുന്നതുപോലെ, ഈ സ്വഭാവം പരിണമിക്കുന്നതും, ജീവാത്മാവായിട്ടു സ്വയംപ്രകാശിക്കുന്നതും, ബ്രഹ്മസദൃശമായിരിക്കുന്നതും ആകുന്നു. ഒരു വൃക്ഷത്തിൻെറ ബീജം വളൎന്ന്, ആ വൃക്ഷരൂപമായിത്തീരു

† ബൃഹദാരണ്യകോപനിഷത്ത് ൪- ൪- ൫

‡ ശ്വേതാശ്വതരോപനിഷത്ത് ൩- ൭- ൧൩-

* ബൃഹദാരണ്യകോപനിഷത്ത് ൪- ൪ ൨൨-

§ ബൃഹദാരണ്യകോപനിഷത്ത് ൪- ൪. ൨൫

ന്നതുപോലെ ജീവാത്മസ്വരൂപമായ ബീജം വളൎന്നു ചിത്സ്വരൂപനായ ഈശ്വരനായിത്തീരുന്നു. സംസാരത്തിന്റെ ഉദ്ദേശം ജീവാത്മാവിന്നു സ്വസ്വരൂപജ്ഞാനം കിട്ടുന്നതിന്നായിട്ടാകുന്നു. വൃക്ഷബീജവും വൃക്ഷവും തമ്മിലുള്ള വ്യത്യാസം മാത്രമേ ജീവാത്മാവും ബ്രഹ്മവും തമ്മിലുള്ളു.

'ജ്ഞാജ്ഞൌ ദ്വാവജാവീശാനീശൌ.'

ജനനമില്ലാത്തതാകുന്നു രണ്ടും. ഒന്ന് അറിവുള്ളതും ഒന്ന് അറിവില്ലാത്തതും, ഒന്നു ബലമുള്ളതും ഒന്നു ബലമില്ലാത്തതും (ആകുന്നു) ‡

അതുഹേതുവായിട്ടു, ജീവാത്മാവു ജ്ഞാനം, ബലം ഇവയോടു കൂടാത്തതാണെങ്കിലും, ജ്ഞാനബലങ്ങളോടുകൂടിത്തീരുവാൻ കഴിയും. ഈ കാൎയ്യപ്രാപ്തിക്കായിട്ടാകുന്നു ജീവാത്മാവിന്റെ പരിണാമം; ആ പരിണാമം ജനനമരണരൂപമായ സംസാരചക്രത്തിലുമാകുന്നു.

ഈ ജീവയാത്രയ്ക്കു സാധാരണയായി പറഞ്ഞുവരാറുള്ള പേരു ദേഹാന്തരപ്രാപ്തി, അല്ലെങ്കിൽ ജന്മാന്തരപ്രാപ്തി, എന്നാകുന്നു. ഇതിന്റെ കാരണം ജീവാത്മാവ് ഒരു ദേഹത്തെ വിട്ടു മറ്റൊരു ദേഹത്തെ പ്രാപിക്കുന്നതുകൊണ്ടാകുന്നു. ഒരു ദേഹം വാൎദ്ധക്യത്തെ പ്രാപിച്ചു ക്ഷയിക്കുമ്പോൾ, ജീവാത്മാവു വേറെ ഒരു ദേഹത്തെ കൈക്കൊള്ളുന്നു.

'വാസാംസി ജീൎണ്ണാനി യഥാ വിഹായ
നവാനി ഗൃഹ്ണാതി നരോ/പരാണി
തഥാ ശരീരാണി വിഹായ ജീൎണ്ണാ-
ന്യന്യാനി സംയാതി നവാനി ദേഹീ.'

മനുഷ്യൻ ജീൎണ്ണങ്ങളായ വസ്ത്രങ്ങളെ ഉപേക്ഷിച്ചു പുതിയ വസ്ത്രങ്ങളെ സ്വീകരിക്കുന്നതു യാതൊരുപ്രകാരമോ; ആപ്രകാരം ദേഹി—ആത്മാവ്—ജീൎണ്ണങ്ങളായ ശരീരങ്ങളെ ഉപേക്ഷിച്ചു പുതുതായ ശരീരങ്ങളെ പ്രാപിക്കുന്നു.*

‡ ശ്വേതാശ്വതരോപനിഷത്ത് ൧-൯

* ഭഗവൽഗീത ൨-൨൨.

'പുനർജ്ജന്മം' എന്ന പദവും ഇക്കാലങ്ങളിൽ വളരെ സാധാരണയായി ഉപയോഗിച്ചുകാണുന്നുണ്ട്.

ജീവാത്മാവു സംസാരത്തിൽകൂടി അജ്ഞാനത്തെ വിട്ടു ജ്ഞാനത്തേയും, ദൌർബ്ബല്യത്തെകളഞ്ഞു ബലത്തേയും, പ്രാപിക്കുന്നു എന്നുള്ള ഈ തത്വത്തെ ശ്രുതിയിൽ വ്യക്തമായി കീർത്തിച്ചിരിക്കുന്നു; സൽപ്രവൃത്തിയുടേയും ജ്ഞാനമാർഗ്ഗാനുഷ്ഠാനത്തിൻേറയും അടിസ്ഥാനത്തിന്നായിട്ട് ഈ പരമാർത്ഥജ്ഞാനം ആവശ്യകമാകുന്നു. മനുഷ്യൻ ഇന്നുണ്ടായി, നാളെ ഇല്ലാതാകുന്ന ഒരു ജന്തുവല്ല; ജനനമരണമില്ലാത്ത ഒരു ജീവിയാകുന്നു; വാസ്തവമായി തനിക്കുള്ളതായ ശക്തിയുടേയും സ്വഭാവത്തിൻേറയും ബോധത്തിന്നായി പരിണമിച്ചുകൊണ്ടിരിക്കുന്നു. പരിപൂർണ്ണമായ ഈശ്വരശക്തി, ഈശ്വരജ്ഞാനം ഈ സകല ദിവ്യാവസ്ഥകളും അവനിൽ ഉണ്ട്, എന്നാൽ ഈ ശക്തിയെ പ്രകാശിപ്പിക്കണം; അതാകുന്നു ജനനമരണത്തിൻെറ ഉദ്ദേശം. മനുഷ്യസ്വഭാവത്തെപ്പററി ഇങ്ങിനെയുള്ള ഒരു അഭിപ്രായം മനുഷ്യജീവിതത്തിന്നു മാഹാത്മ്യത്തേയും, പ്രഭാവത്തേയും, ഗാംഭീര്യത്തേയും ഉണ്ടാക്കുന്നു. ഈ തത്വത്തെ ജ്ഞാനികൾ സദാ വിശ്വസിച്ചിരുന്നു. സകലപ്രാചീനമതങ്ങളുടേയും ഒരു അംഗമായിരുന്നു അത്. ഗൌതമൻെറ ന്യായസൂത്രങ്ങൾക്കു വാത്സ്യായനൻ ഉണ്ടാക്കിയിരിക്കുന്ന ഭാഷ്യത്തിൽ ഈ മഹത്തായ തത്വത്തെ നിർവ്വിവാദമായി, സുനിശ്ചിതമായി, സയുക്തികമായി, സ്ഥാപിച്ചിരിക്കുന്നതു കാണാം.

പശ്ചിമദേശങ്ങളിൽ എടക്കുണ്ടായ വലുതായ അജ്ഞാനം നിമിത്തം ആധുനികകാലങ്ങളിൽ ഈ തത്വം അദൃശ്യമായിതീൎന്നു. ഇതു ഹേതുവായിട്ടു സത്യസ്വരൂപനായി, കരുണാശാലിയായിരിക്കുന്ന ഈശ്വരൻെറ ആധിപത്യത്തിൽ അവിശ്വാസവു മനുഷ്യൻെറ ജീവൻ, ജീവസ്വഭാവം, ഭാഗധേയം എന്നി

വയെപ്പററി വളരെ അയുക്തികമായി വിലക്ഷണമായിരിക്കുന്ന അഭിപ്രായങ്ങളും അവിടെ ലഭിച്ചിരിക്കുന്നു.*

ജീവാത്മാവിന്റെ ഉപപത്തിക്കു് അളവില്ല. എന്നാൽ പ്രകൃതിയോടുകൂടി ചേൎന്നു പഞ്ചഭൂതാത്മകമായ രൂപത്തെ ധരിക്കുമ്പോൾ ഈ ഉപപത്തി പ്രത്യക്ഷമാകാതെ അന്തൎവ്വൎത്തിയായിരിക്കുന്നു. അവൻ (ജീവാത്മാവ്) അനേകജന്മങ്ങൾ ധാതു, സസ്യ, ജന്തു വൎഗ്ഗങ്ങളിൽ ജനിച്ചിട്ടാകുന്നു മനുഷ്യവൎഗ്ഗത്തിൽ ജനിക്കുന്നതു്. ധാതു, സസ്യ,വൎഗ്ഗങ്ങളിൽ അവൻ 'ഉൽഭിജ്ജൻ'— ഭേദിച്ചു് ഉണ്ടാകുന്നവൻ— ആകുന്നു. ചില സസ്യ,ജന്തുവൎഗ്ഗങ്ങളിൽ 'സ്വേദജൻ'— വിയൎപ്പു മുതലായവയിൽനിന്നുണ്ടാകുന്നവൻ— ആകുന്നു. ചില ജന്തുവൎഗ്ഗങ്ങളിൽ 'അണ്ഡജൻ'— അണ്ഡങ്ങളിൽനിന്നുണ്ടാകുന്നവൻ— ആകുന്നു. ഉപരി ജന്തുവൎഗ്ഗത്തിലും മനുഷ്യവൎഗ്ഗത്തിലും 'ജരായുജൻ'— ജീവനോടുകൂടി ജനിക്കുന്നവൻ— ആകുന്നു.

ഈ ഓരോ ജന്മങ്ങളെക്കൊണ്ടു് ജീവാത്മാവിന്റെ അല്പങ്ങളായ ശക്തികൾ ലഭിക്കുന്നു. അവന്റെ ജ്ഞാനശക്തിയും അപ്രകാശസ്ഥിതിയെ വിട്ടു പ്രത്യക്ഷമായിത്തീരുന്നു. ജന്മന്തോറും രണ്ടു വസ്തുക്കളുടെ പരിണാമം നടക്കുന്നുണ്ടു്. ഒന്നാമതു്, ജീവാത്മാവിന്റെ പരിണാമം തന്നെ. അതു് അനവരതം യോഗ്യതയേയും മിശ്രതയേയും പ്രാപിക്കുന്നു. രണ്ടാമതു്, ഓരോ സ്ഥൂലരൂപം പൂൎവ്വമായ ഒരു സ്ഥൂലരൂപത്തിൽ നിന്നു് അപരോക്ഷമായി ഉണ്ടായിട്ടുള്ളതുകൊണ്ടു, ജീവാത്മാവിന്റെ പരിണാമത്തോടുകൂടി രൂപപരിണാമവും നടക്കുന്നു. ഓരോ രൂപം, കാഴ്ചയിൽ അന്യരൂപങ്ങളായിട്ടു് എത്രതന്നെ ആശ്രയമില്ലാത്തതാണെങ്കിലും, അതു് ഒരു കാലത്തു സഹജഗുണങ്ങളുള്ള

* ഹക്സ്ലി മുതലായ യോഗ്യന്മാരായ പാശ്ചാത്യപണ്ഡിതന്മാർ കൂടി ഇക്കാലങ്ങളിൽ പുനൎജ്ജന്മത്തെ വിശ്വസിച്ചു തുടങ്ങിയിരിക്കുന്നു. 'പരിണാമവാദംപോലെ തന്നെ പുനൎജ്ജന്മവും പരമാൎത്ഥമായിട്ടുള്ളതാകുന്നു. മഹത്തായ സാദൃശ്യവാദംകൊണ്ടു സിദ്ധിക്കാവുന്നതായ അടിസ്ഥാനം ഈ മതത്തിനും ഉണ്ടു;' എന്നു ഹക്സ്ലി പരിണാമവാദവും സന്മാൎഗ്ഗശാസ്ത്രവും എന്ന ഗ്രന്ഥത്തിൽ ൬൩-ാം ഭാഗത്തിൽ പറഞ്ഞിരിക്കുന്നു.

വേറെ ഒരു രൂപത്തിന്റെ അംശമായിരുന്നു. അതിൽനിന്നു ഭിന്നമായിത്തീൎന്നു സ്വായത്തമായി സഞ്ചരിക്കുവാനാണ്. ഈ പൂൎവ്വദേഹത്തിന്റെ— പൂൎവ്വരൂപത്തിന്റെ— അംശമായിരുന്നപ്പോഴും അതിൽ സ്ഥിതി ചെയ്തുകൊണ്ടിരുന്ന ജീവാത്മാവിന്റെ വൃദ്ധിക്ഷയങ്ങളുടെ അവസ്ഥ പോലെയും ആധിക്യംപോലെയും ആ പൂൎവ്വദേഹവും ഗുണദോഷമുള്ളതായിരിക്കും; ജീവാത്മാവിന്ന് അധികം ഉൽകൎഷം ഉണ്ടായിരുന്നു എങ്കിൽ ഈ ദേഹവും അധികഗുണങ്ങളോടുകൂടി ഭിന്നമായി സഞ്ചരിക്കും; ജീവാത്മാവിന്നു ക്ഷയമാണ് ഉണ്ടായിരുന്നത് എങ്കിൽ, അപ്രകാരം തന്നെ ദേഹവും അധമസ്ഥാനത്തിൽ ഇരിക്കും. ഇതിന്റെ കാരണം പറയാം. ലോകഗതി സാമാന്യമായി ഉൽകൎഷത്തെ ആശ്രയിച്ചിട്ടാണിരിക്കുന്നതെങ്കിലും, സമുദ്രത്തിലെ തിരകളിൽ എന്നപോലെ, ലോകഗതിയിലും ചെറുതായ ഏററമിറക്കങ്ങളും ഉണ്ട്. ദേഹങ്ങളുടെ ഈ നിരന്തരമായ സംബന്ധത്തെയാകുന്നു ആധുനികശാസ്ത്രജ്ഞന്മാർ പൈതാമഹിയായ പരമ്പരാനുവൃത്തിയെന്നു പറയുന്നത്. ഈ പാരമ്പൎയ്യക്രമത്തെ അനുസരിച്ച് പിതൃപൈതാമഹന്മാരുടെ ഗുണദോഷലക്ഷണങ്ങളും സന്താനങ്ങളിലും കാണുന്നു. എന്നാൽ ഈ തത്വനിൎണ്ണയത്തിൽ ഒരു വിശേഷസംഗതിയുണ്ട്. ശാസ്ത്രജ്ഞന്മാരുടെ അഭിപ്രായം, മാനസികമായും സാന്മാൎഗ്ഗികമായുമുള്ള ലക്ഷണങ്ങളും ഈ പരമ്പരാക്രമപ്രകാരം സന്തതികളിൽ ഉണ്ടാകുന്നില്ലെന്നാകുന്നു. ജന്തുക്കളുടെ ചേതനാശക്തിയുടെ (ജ്ഞാനശക്തിയുടെ) ഉൽപ്പത്തിപരിണാമങ്ങളെ കുറിച്ചും അവർ മതിയായ കാരണം കാണാതെ പരിഭ്രമിക്കുന്നുണ്ട്. എന്നാൽ അവരുടെ പരമ്പരാക്രമസിദ്ധാന്തത്തെ പൂൎത്തിയാക്കുവാൻ പുനൎജ്ജന്മം ഉണ്ടെന്നുള്ള പ്രാചീനതത്വത്തെക്കൂടി അവർ ആദരിക്കുന്നു. എന്തുകൊണ്ടെന്നാൽ, ശരീരലക്ഷണങ്ങളുടെ പ്രചാരത്തിന്നു ശരീരാനുബന്ധം ആവശ്യമായിട്ടുള്ളതുപോലെ തന്നെ, മാനസികമായും സാന്മാൎഗ്ഗികമായുമുള്ള ലക്ഷണങ്ങളുടെ പ്രചാരത്തിന്നു ചേതനാനുബന്ധവും ആവശ്യമാണ്. ഈ അനുബന്ധത്തെയാകുന്നു ജീവാത്മാവിന്റെ ചിച്ഛക്തി—ചേതനാശക്തി— എന്നു

പറയുന്നത്. ഈ ചിച്ഛക്തി ജീവാത്മാവിൻെറ അവസ്ഥപോലെ യോഗ്യമായ രൂപത്തെ ധരിക്കുന്നു. (ഇതിനെപ്പററി നാലാം അദ്ധ്യായത്തിൽ പറയുന്നതാണ്.) ഈ രൂപധാരണംകൊണ്ടു ജീവാത്മാവിന്നും ഉൽക്കർഷമുണ്ടാകുന്നു; രൂപവുംവിശേഷഗുണങ്ങളോടുകൂടി വൃദ്ധിയെ പ്രാപിക്കുന്നു. ഈ വിശേഷഗുണങ്ങൾ ശരീരസന്താനങ്ങളിൽ കാണപ്പെടുന്നു; വേറേ ജീവാത്മാക്കൾ അവയെ വീണ്ടും വർദ്ധിപ്പിക്കുന്നു. ഇവയിൽനിന്ന് അധികഗുണങ്ങൾ ഉള്ള വേറെ ശരീരങ്ങൾ ഉണ്ടാകുന്നു. ഇപ്രകാരം ജീവാത്മാക്കൾക്കും രൂപങ്ങൾക്കും—ശരീരങ്ങൾക്കും—നിരന്തരമായി അഭിവൃദ്ധി ഉണ്ടാകുന്നു. ശരീരം വാർദ്ധക്യത്താൽ ജീർണ്ണിക്കുമ്പോൾ മുൻപറഞ്ഞ പ്രകാരം, ജീവാത്മാവ് അതിനെ കളഞ്ഞു വേറെ ഒരു രൂപത്തെ—ശരീരത്തെ—കൈക്കൊള്ളുന്നു.

ജന്തുവർഗ്ഗത്തിൽ ലഭിക്കാവുന്ന അനുഭവം ലഭിച്ചു കഴിഞ്ഞാൽ, ജീവാത്മാവു മനുഷ്യശരീരത്തെ സ്വീകരിക്കുന്നു. ഈശ്വരൻെറ ത്രയീഭാവത്തിൻെറ പ്രതിച്ഛായയായ ജീവാത്മാവിൻെറ ത്രയീഭാവവും അപ്പോൾ പ്രത്യക്ഷപ്പെട്ടു തുടങ്ങുന്നു. ജ്ഞാനം, ഇച്ഛ, ക്രിയ എന്ന ശക്തികൾ ജീവാത്മാവിൽ സദാ ഉള്ളവയാണെങ്കിലും, അവൻ മാനുഷശരീരത്തെ അവലംബിക്കുമ്പോൾ, ഈ ശക്തികൾ പ്രത്യക്ഷപ്പെടുകയും ആത്മചിദാകാരമായി—ആത്മചൈതന്യമായി— ആത്മജ്ഞാനമായി—പരിണമിച്ചു തുടങ്ങുകയും ചെയ്യുന്നു. അപ്പോൾ അഹംകാരം ജനിക്കുന്നു. അനാത്മവസ്തുക്കളിൽനിന്നു വിപരീതനായിട്ട് അഹംബുദ്ധിയോടുകൂടി ആത്മാവ് എന്ന ഒരുവൻ ഉണ്ടെന്നുള്ള ബോധം വേഗത്തിൽ വളരുന്നു. ജന്തുവർഗ്ഗത്തിൽ സ്ഥിതി ചെയ്യുമ്പോൾ വർദ്ധിച്ചതായ ഇച്ഛാസ്വഭാവം ഇപ്പോൾ അധികം ബലവത്തായി തീരുന്നു; വളർന്നുകൊണ്ടിരിക്കുന്ന മനസ്സിനെ തനിക്കു് അധീനമാക്കി തീർത്തു, വളരുന്ന മനശ്ശക്തികളെ കേവലം തൻെറ ഇഷ്ടപൂരണത്തിന്നായിക്കൊണ്ടുപയോഗിക്കുന്നു. മനസ്സിൻെറ ശക്തി വർദ്ധിക്കുകയും ജീവാത്മാവ് അനുഭവത്താൽ അനർഗ്ഗളങ്ങളായ ഇച്ഛാപൂരണങ്ങളെ കൊണ്ടുണ്ടാകുന്ന ദുഃഖഫലത്തെ അറിയുകയും ചെയ്യുമ്പോൾ, സ്വശക്തിയെ ഉപയോഗി

ച്ച് ആ ഇച്ഛകളെ അടക്കി വിനിയമനം ചെയ്യുവാൻ ആരംഭിക്കുന്നു. തൻെറ വാസ്തവമായിട്ടുള്ള ഈശ്വരഭാവത്തെ അസ്പഷ്ടമായിട്ടെങ്കിലും അറിയുവാൻ തുടങ്ങുന്ന ജീവാത്മാവും തൻെറ ഉപാധികളുടെ ആശാസ്വഭാവവും തമ്മിൽ ദീൎഘകാലം നടക്കുന്നതായ യുദ്ധത്തിൻെറ ആരംഭമാണിതു്. ഇതിനെപ്പററി കഠോപനിഷത്തിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു:—

'ആത്മാനം രഥിനം വിദ്ധി
ശരീരം രഥമേവ തു
ബുദ്ധിം തു സാരഥിം വിദ്ധി
മനഃ പ്രഗ്രഹമേവ ച.
ഇന്ദ്രിയാണി ഹയാന്യാഹു-
ൎവ്വിഷയാംസ്തേഷു ഗോചരാൻ
ആത്മേന്ദ്രിയമനോയുക്തം
ഭോക്തേത്യാഹുൎമ്മനീഷിണഃ.
യസ്ത്വവിജ്ഞാനവാൻ ഭവ-
ത്യയുക്തേന മനസാ സദാ
തസ്യേന്ദ്രിയാണ്യവശ്യാനി
ദുഷ്ടാശ്വാ ഇവ സാരഥേഃ.
യസ്തു വിജ്ഞാനവാൻ ഭവതി
യുക്തേന മനസാ സദാ
തസ്യേന്ദ്രിയാണി വശ്യാനി
സദശ്വാ ഇവ സാരഥേഃ.
യസ്ത്വവിജ്ഞാനവാൻ ഭവ-
ത്യമനസ്കഃ സദാശുചിഃ
ന സ തൽപദമാപ്നോതി
സംസാരം ചാധിഗച്ഛതി.'

ആത്മാവിനെ തേരാളിയായിട്ടു് അറിയുക; ശരീരത്തെ തേരായിട്ടും (അറിയുക). ബുദ്ധിയെ സാരഥിയായിട്ടു് അറിയുക; മനസ്സിനെ കടിഞ്ഞാണായിട്ടും (അറിയുക). (വിദ്വാന്മാർ) ഇന്ദ്രിയങ്ങളെ കുതിരകൾ എന്നു പറയുന്നു; വിഷയങ്ങളെ അവക്കു സഞ്ചരിക്കുവാനുള്ള ദിക്കുകളായിട്ടും (പറയുന്നു). ശരീരം ഇ

ന്ദ്രിയങ്ങൾ, മനസ്സ് ഇവയോടുകൂടിയ ആത്മാവു ഭോക്താവാകുന്നു എന്നു വിദ്വാന്മാർ പറയുന്നു. ഒരിക്കലും സ്വാധീനമില്ലാത്ത മനസ്സോടുകൂടിയവനും അറിവില്ലാത്തവനും ആയ ഒരുവന്റെ ഇന്ദ്രിയങ്ങൾ സാരഥിയുടെ ചീത്ത കുതിരകളെപ്പോലെ സ്വാധീനമില്ലാത്തവയാകുന്നു. സദാ സ്വാധീനപ്പെട്ട മനസ്സോടുകൂടിയവനും അറിവുള്ളവനും ആയ ഒരുവന്റെ ഇന്ദ്രിയങ്ങൾ സാരഥിയുടെ നല്ല അശ്വങ്ങളെപ്പോലെ സ്വാധീനമായിരിക്കുന്നവയാകുന്നു. യാവനൊരുത്തനാകട്ടെ അറിവില്ലാത്തവനായി, വിചാരമില്ലാത്തവനായി, സദാ അശുചിയായിരിക്കുന്നത്, അവൻ ആ പദത്തെ (മോക്ഷത്തെ) പ്രാപിക്കുന്നില്ല. സംസാരത്തെ വീണ്ടും പ്രാപിക്കുകയും ചെയ്യുന്നു.*

ഭൂമിയിലെ ജീവിതാവസാനത്തിൽ ജീവാത്മാവു സ്ഥൂലദേഹത്തെ ഉപേക്ഷിച്ചു സൂക്ഷ്മദേഹത്തോടുകൂടി അദൃശ്യലോകങ്ങളിലേക്കു പോകുന്നു. ഭൂമിയിൽ ജീവിച്ചിരുന്നപ്പോൾ ചെയ്ത കൎമ്മഫലത്തോടുകൂടിയാണ് ജീവാത്മാവു പോകുന്നത്. ആ ഫലത്തെ അതാതു ലോകത്തിൽ പോയി യഥാക്രമം അനുഭവിക്കുന്നു.

ബൃഹദാരണ്യകോപനിഷത്തിൽ ഇതിന്റെ ഒരു വിവരണം ഉണ്ട്. ഭൂതവാസനകൊണ്ടുണ്ടായിട്ടുള്ള ജ്ഞാനത്തോടും കൎമ്മഫലത്തോടുംകൂടി ജീവാത്മാവു സ്ഥൂലദേഹത്തെ ഉപേക്ഷിച്ചു പോകുന്നു. അപ്പോൾ,

"തദ്യഥാ പേശസ്കാരീ പേശസോ മാത്രാമുപാദായാന്യന്നവതരം കല്യാണതരം രൂപം തനുത ഏവമേവായമാത്മേദം ശരീരം നിഹത്യാവിദ്യാം ഗമയിത്വാന്യന്നവതരം കല്യാണതരം രൂപം കുരുതേ,"

ഒരു സ്വൎണ്ണക്കാരൻ ഒരു സ്വൎണ്ണശകലത്തെ എടുത്തു വേറെ, നവമായി, അധികം ഭംഗിയുള്ളതായിരിക്കുന്ന, ഒരു രൂപത്തെ ഉണ്ടാക്കുന്നതു പോലെ തന്നെ ഈ ആത്മാവ് ഈ ശരീരത്തെ ഉപേക്ഷിച്ച്, അവിദ്യയെ കളഞ്ഞു, നവമായി, അധി

* കഠോപനിഷത്ത് ൧. ൩. ൩—൭.

കം ഭംഗിയുള്ളതായിരിയ്ക്കുന്ന വേറെ ഒരു രൂപത്തെ ഉണ്ടാക്കുന്നു.‡

ഈ രൂപത്തോടുകൂടി ആത്മാവു യഥാക്രമം അദൃശ്യലോകത്തെ പ്രാപിച്ച് അവിടെ സ്ഥിതിചെയ്തു, കർമ്മഫലം അനുഭവിച്ചു കഴിഞ്ഞാൽ,

'പ്രാപ്യാന്തം കർമ്മണസ്തസ്യ
യൽ കിഞ്ചേഹ കരോത്യയം
തസ്മാൽ ലോകാൽ പുനരേത്യസ്മൈ
ലോകായ കർമ്മണ ഇതി നു കാമയമാനഃ,'

ഇവിടെ (ഈ ഭൂമിയിൽ) വെച്ച് അവൻ ചെയ്യുന്ന ഏതെങ്കിലും കർമ്മ(ഫല)ത്തിന്റെ അവസാനം പ്രാപിച്ചതിന്റെ ശേഷം, ഇവൻ (ആത്മാവ്) ആ ലോകത്തിൽനിന്നു കർമ്മം ചെയ്യുവാനുള്ള ഈ ലോകത്തിലേയ്ക്കു— ഭൂമിയിലേയ്ക്കു— വീണ്ടും തിരിയെ വരുന്നു: ഇപ്രകാരമാകുന്നു ആശാവശനായിരിയ്ക്കുന്നവന്റെ (കഥ)†

ഈ ആശാവസാനംവരെ ആത്മാവു വന്നുകൊണ്ടും പോയിക്കൊണ്ടും ഇരിയ്ക്കും. ആശകൾ ഉള്ളപ്പോൾ സംസാരബന്ധം നീങ്ങുന്നതല്ല. വാസ്തവമായിട്ടും ഇതു 'ആശാവശനായവന്റെ കഥ' തന്നെയാണ്. ദേവീഭാഗവതത്തിൽ ഈ സംഗതിയെ തന്നെ ഇങ്ങിനെ പ്രസ്താവിച്ചിരിയ്ക്കുന്നു:—

'പൂർവ്വദേഹം പരിത്യജ്യ
ജീവഃ കർമ്മവശാനുഗഃ
സ്വർഗ്ഗം വാ നരകം വാപി
പ്രാപ്നോതി സ്വകൃതേന വൈ.
ദിവ്യം ദേഹം ച സംപ്രാപ്യ
യാതനാദേഹമത്ഥവാ
ഭുനക്തി വിവിധാൻ ഭോഗാൻ
സ്വർഗ്ഗേ വാ നരകേഽഥവാ.

‡ ബൃഹദാരണ്യകോപനിഷത്ത് ૪, ૪, ૪-
† ബൃഹദാരണ്യകോപനിഷത്ത് ૪- ૪- ൬.

ഭോഗാന്തേ ച യദോല്പത്തേഃ
സമയസ്തസ്യ ജായതേ
..................................
തദൈവ സഞ്ചിതേഭ്യശ്ച
കൎമ്മഭ്യഃ കൎമ്മഭിഃ പുനഃ
യോജയത്യേവ തം കാലഃ'

ജീവൻ പൂൎവ്വദേഹത്തെ പരിത്യജിച്ച കൎമ്മാനുസാരിയായി, സ്വൎഗ്ഗത്തെയോ, നരകത്തെയോ, തന്റെ പ്രവൃത്തിപോലെ, പ്രാപിക്കുന്നു.

ദിവ്യദേഹത്തെ കൈക്കൊണ്ടു സ്വൎഗ്ഗത്തിൽ പല പ്രകാരത്തിലുള്ള സുഖങ്ങളെ അനുഭവിക്കുന്നു; അഥവാ, കൎമ്മപ്രസിദ്ധമായ യാതനാദേഹത്തോടുകൂടി നരകദുഃഖത്തെ അനുഭവിക്കുന്നു.

ഈ സുഖദുഃഖാനുഭവങ്ങളുടെ അവസാനത്തിൽ പുനൎജ്ജന്മത്തിനുള്ള സമയം ആയാൽ, അവന്റെ സഞ്ചിതകൎമ്മങ്ങളിൽനിന്നു (തിരിഞ്ഞെടുത്ത) കൎമ്മങ്ങളോടുകൂടി അവനെ കാലം ചേൎക്കുന്നു.§

ജീവാത്മാവിന്റെ ചിച്ഛക്തിയുടെ അഭിവൃദ്ധിയും ഇച്ഛാശക്തിയുടെ പരിശുദ്ധിയും മാനുഷദേഹത്തോടുകൂടിയിരിക്കുമ്പോൾ പ്രധാനമായി സാധിപ്പാനുള്ളതുകൊണ്ട്, ജീവയാത്രയുടെ ഈ ദശയിൽ മനസ്സിന്റേയും പിന്നീട ബുദ്ധിയുടേയും അഭിവൃദ്ധി പ്രത്യക്ഷപ്പെട്ടു കാണാം.

മനുഷ്യന്റെ അവസ്ഥയെപ്പററി മഹാഭാരതത്തിൽ വളരെ വിശദമായി പ്രസ്താവിച്ചിരിക്കുന്നതുകൊണ്ട്, അതിനെ ഇവിടെ ചുരുക്കി പറയാം.

ജീവാത്മാവും പരമാത്മാവും അഭിന്നഭാവത്തോടുകൂടിയിരിക്കുന്നു. ഇതിൽനിന്നു ബുദ്ധിയും ബുദ്ധിയിൽനിന്നു മനസ്സും ഉണ്ടാകുന്നു. ഇവയോടുകൂടി ഇന്ദ്രിയങ്ങളും ചേരുമ്പോൾ, ദേ

§ ദേവീഭാഗവതം ൪- ൨൧- ൨൨—൨൭.

ഹി പരിപൂർണ്ണനാകുന്നു; ദേഹമോ പഞ്ചഭൂതാത്മകമാകുന്നു. ഇന്ദ്രിയങ്ങൾ ദേഹം വഴിയ്ക്കു വിഷയസംബന്ധത്തെ പ്രാപിയ്ക്കുന്നു. ഈ സംബന്ധംകൊണ്ടുണ്ടാകുന്ന ഫലങ്ങളെ— വിഷയസംബന്ധത്താൽ ഉണ്ടാകുന്ന ഗുണങ്ങളെ— മനസ്സ് ഇന്ദ്രിയങ്ങളിൽനിന്നു ഗ്രഹിയ്ക്കുന്നു. ഇന്ദ്രിയദ്വാരമായി കിട്ടുന്ന ഈ സന്ദേശങ്ങളെ മനസ്സു പ്രതിച്ഛായകളായി— സങ്കല്പങ്ങളായി— വേർതിരിച്ചു ബുദ്ധിയിൽ പ്രവേശിപ്പിയ്ക്കുന്നു. വിഷയഗുണസംഭൃതമായിരിയ്ക്കുന്ന ഈ സങ്കല്പങ്ങളിൽ അന്തർഭൂതമായ വാസ്തവത്തെ ബുദ്ധിസൂക്ഷ്മമായി ഗ്രഹിയ്ക്കുന്നു. ഇതാകുന്നു ജീവാത്മാവിൻെറ വിനിയോഗം, അല്ലെങ്കിൽ പരിണാമം— സ്വാനുഭവത്തെ സമ്പാദിയ്ക്കുന്നതു്. ഇതു തന്നെയാകുന്നു ജീവാത്മാത്മാവിൻെറ പ്രവൃത്തിമാർഗ്ഗം.

ഈ പ്രവൃത്തിമാർഗ്ഗത്തിൻെറ പ്രഥമസ്ഥാനം വിഷയഗുണാനുഭവമാകുന്നു. ഇതു ഹേതുവായിട്ടു മനസ്സിനെ ആറാമത്തെ ഇന്ദ്രിയം എന്നു പറയുന്നു. പ്രപഞ്ചവിഷയങ്ങളുടെ സംബന്ധത്താൽ ഉണ്ടാകുന്നവയും പഞ്ചേന്ദ്രിയങ്ങൾ വഴിയ്ക്കു കിട്ടുന്നവയും ആയ അനുഭവങ്ങളെ സ്വീകരിച്ചു ക്രമപ്പെടുത്തുന്ന ഇന്ദ്രിയം എന്നു താൽപ്പര്യം.

'മനഃഷഷ്ഠാനീന്ദ്രിയാണി',

മനസ്സ് ആറാമതായിട്ടുള്ള ഇന്ദ്രിയങ്ങൾ, എന്നു ഭഗവൽഗീതയിൽ പറഞ്ഞിരിയ്ക്കുന്നു.*

അഥവാ, ജ്ഞാനേന്ദ്രിയകർമ്മേന്ദ്രിയങ്ങളെ കൂട്ടി പറയുമ്പോൾ,

'ഇന്ദ്രിയാണി ദശൈകഞ്ച',

ഏകാദശേന്ദ്രിയങ്ങൾ എന്നും പറയും.†

ഈ പ്രവൃത്തിമാർഗ്ഗത്തിൽ മനസ്സു കാമാധീനമാകുന്നു: സുഖാനുഭവത്തിനുള്ള വിഷയങ്ങളെ സമ്പാദിയ്ക്കുവാനുള്ള ശ്രമംകൊണ്ടു

* ൧൫- ശ്ലോ- ൭

† ഭഗവൽഗീതാ, ൧൩- ൫.

മനസ്സിന്റെ ശക്തികൾ വർദ്ധിക്കുന്നു. വിഷയവസ്തുക്കളെ ദേവകൾക്ക യജ്ഞം ചെയ്യുവാൻ ഋഷികൾ മനുഷ്യനെ ഉപദേശിക്കുന്നു. അങ്ങിനെ ചെയ്യുന്നതിനാൽ ഐഹികസുഖവും സ്വർഗ്ഗസുഖവും ഉണ്ടാകുന്നു. ഈ ഉപദേശത്തെ അനുഷ്ഠിക്കുന്നതുകൊണ്ടു പ്രവൃത്തിമാർഗ്ഗത്തിൽ ശീഘ്രഗതിയും വരുന്നു.

ഇങ്ങിനെ പരിണമിച്ചുകൊണ്ടിരിക്കുന്ന ജീവാത്മാവു രണ്ടാമത്തെ ദശയിലെത്തുമ്പോൾ മനസ്സും കാമവും തമ്മിൽ നിരന്തരമായ വിരോധം ജനിക്കുന്നു. കാമസുഖാനുഭവംകൊണ്ടു കാലാന്തരത്തിൽ സുഖമല്ലാ, അധികം ദുഃഖമാണ് ഉണ്ടാകുന്നതെന്നു മനസ്സിന്നു ഗ്രഹിക്കുവാൻ മാത്രം ശക്തിവരുന്നതിനാലാകുന്നു ഈ സംഘട്ടനം നേരിടുന്നതു്.

'യേ ഹി സംസ്പർശജാ ഭോഗാ
ദുഃഖയോനയ എവ തേ',

ഈ വിഷയസുഖങ്ങൾ വാസ്തവത്തിൽ ദുഃഖത്തെ ഉണ്ടാക്കുന്നവയാണു്.‡

വിഷയസുഖത്തെ സമ്പാദിക്കുവാൻ സമ്മതിക്കാതെ, മനസ്സ്, അതിനുള്ള വാസനയെ തടുക്കുന്നു. ഇതുകൊണ്ടു സംഘട്ടനം — വിരോധം — ഉണ്ടാകുന്നു. അപ്പോൾ മനസ്സു ശീഘ്രത്തിൽ വളരുന്നു. കാമോപഭോഗങ്ങളെ തടുക്കുന്നതുകൊണ്ടു കാമത്തിന്നു പരിശുദ്ധിവരുന്നു. അപ്പോൾ ഇച്ഛാശക്തിയുടെ ഉൽകൃഷ്ടഭാവം പ്രത്യക്ഷപ്പെടുന്നു. ഇച്ഛാ എന്നതു ശിവശക്തിയാകുന്നു. ശിവൻ കാമഹന്താവാകുന്നു. ഈ കാമദേവൻ വിഷ്ണുഭഗവാന്റെയും ലക്ഷ്മീദേവിയുടേയും പുത്രനും ഇച്ഛാശക്തിയുടെ അപകൃഷ്ടഭാവവുമാകുന്നു.*

മനസ്സ് ഇപ്രകാരം വളൎന്ന് അതിന്റെ മൂന്നാമത്തെ ദശ

‡ ഭഗവൽഗീത ൫- ൨൨

* വിഷ്ണുഭഗവാന്റെ ജ്ഞാനത്തിൽനിന്നു ധർമ്മവും രാഗത്തിൽനിന്നു കാമവും ഉണ്ടായി. ഈ ധർമ്മകാമങ്ങൾ വർദ്ധിക്കുവാൻ മനുഷ്യന്നു ഒന്നാമതായി അൎത്ഥാഭിലാഷം ഉണ്ടാകണം. ഇതു ഹേതുവായിട്ടാണു് പ്രവൃത്തിമാർഗ്ഗത്തിൽ ധർമ്മകാമാൎത്ഥങ്ങളെ യോജിപ്പിച്ചു പറഞ്ഞിരിക്കുന്നതു്.

യിൽ വരുമ്പോൾ അതിന്നുള്ള ഉൽകൃഷ്ടശക്തികൾ പ്രകാശിയ്ക്കു ന്നു. അപ്പോൾ മനസ്സു കാമാധീനമല്ലാ. മനസ്സിന്നും കാമത്തിന്നും തമ്മിൽ വിരോധം പോലുമില്ലാ. പഞ്ചേന്ദ്രിയങ്ങൾ വഴിയ്ക്കു ഉണ്ടായതായ ഭാവനകളെപ്പററി ചിന്തിയ്ക്കാതെ, സ്വതസ്സിദ്ധമായ വിചാരങ്ങളോടുകൂടി സ്വാതന്ത്ര്യത്തോടേ പ്രവൎത്തിയ്ക്കുന്നു. ഇന്ദ്രിയഗോചരങ്ങളായ സ്പൎശാദിസുഖങ്ങളിലോ, അവയിൽ നിന്നുത്ഭവിച്ച മനോവൃത്തികളിലോ, ജീവാത്മാവിന്നു് ഇപ്പോൾ അഭിരുചിയില്ല. ഇപ്രകാരം ആത്മാനാത്മവിവേകത്തിന്നുള്ള ശ്രമംകൊണ്ടു കേവലം മനോവൃത്തിയിൽ തന്നെ പ്രവൎത്തിയ്ക്കുന്ന ഈ ദശാവസാനത്തിൽ ബുദ്ധിയും ജ്ഞാനവും ഉദിയ്ക്കുന്നു. ആ ജ്ഞാനത്തിന്റെ ലക്ഷണം ആത്മദൎശനമാകുന്നു.

'ശ്രേയാൻ ദ്രവ്യമയാദ്യജ്ഞാൽ
ജ്ഞാനയജ്ഞഃ പരന്തപ!
സൎവ്വം കൎമ്മാഖിലം പാൎത്ഥ!
ജ്ഞാനേ പരിസമാപ്യതേ.

..................................

യേന ഭൂതാന്യശേഷേണ
ദ്രക്ഷ്യസ്യാത്മന്യഥോ മയി'.

അല്ലയോ ശത്രുക്കളെ തപിപ്പിയ്ക്കുന്ന അൎജ്ജുന! ദ്രവ്യമയമായ യജ്ഞത്തെക്കാൾ ജ്ഞാനയജ്ഞം ശ്രേഷ്ഠം ആകുന്നു. ഹേ പാൎത്ഥ! സൎവ്വങ്ങളായ കൎമ്മങ്ങളും സമഗ്രമായി ജ്ഞാനത്തിൽ പരിസമാപ്തിയെ പ്രാപിയ്ക്കുന്നു.

ഈ ജ്ഞാനംകൊണ്ടു് കുട്ടൊഴിയാതെയുള്ള സകല ഭൂതങ്ങളേയും ആത്മാവിലും അപ്രകാരം എന്നിലും കാണാം.§

ജീവാത്മാവു് ഈ സ്ഥാനത്തെത്തുമ്പോൾ മുക്തിയെ ലഭിയ്ക്കുവാൻ സന്നദ്ധനായിത്തീരുന്നു. വളരെ കാലമായിട്ടു് അവൻ 'ധീരതോ ദുഃഖരിതാൽ'— ദുൎവൃത്തികളിൽനിന്നു നിവൃത്തിച്ച വ

§ ഭഗവൽഗീതാ ൪. ൩൩; ൩൫

നായി— ശാന്തനായി, സമാഹിതനായി, ശാന്തമാനസനായി തീർന്നവനാണ്.§

'യസ്തു വിജ്ഞാനവാൻ ഭവതി
സമനസ്കഃ സദാ ശുചിഃ
സ തു തൽ പദമാപ്നോതി
യസ്മാൽ ഭൂയോ ന ജായതേ.'

വിജ്ഞാനവാനായി, സമനസ്കനായി, സദാ ശുദ്ധിയുള്ളവനായിരിക്കുന്നവൻ ആരോ; അവൻ പുനരാവൃത്തിയോടു കൂടാത്തതായ ആ പദത്തെ പ്രാപിക്കുന്നു.||

ഇതിൻെറ കാരണം എന്തെന്നാൽ, ഈ സംസാരദുഃഖം ജീവാത്മാവിനു നിന്ദ്യമായിട്ടുള്ളതല്ലാ. കാമവശനായിട്ടു ജീവാത്മാവു സംസാരത്തിൽ വീണ്ടും പതിക്കുന്നു. ആ കാമങ്ങൾ നശിക്കുമ്പോൾ, സ്വതന്ത്രനാകുന്നു. സ്വസ്വഭാവത്തിൻെറ അജ്ഞാനം ഹേതുവായിട്ട് അവൻ ബദ്ധനാകുന്നു. ആ അജ്ഞാനം നശിക്കുമ്പോൾ അവൻ മുക്തനും ആകുന്നു.

എന്നാൽ,

'മൃത്യോഃ സ മൃത്യുമാപ്നോതി
യ ഇഹ നാനേവ പശ്യതി,'

ഇവിടെ നാനാത്വത്തെ കാണുന്നവൻ വീണ്ടും വീണ്ടും മരിച്ചുകൊണ്ടിരിക്കുന്നു.‡

'യദാ സർവ്വേ പ്രമുച്യന്തേ
കാമാ യേഽസ്യ ഹൃദി ശ്രിതാഃ
അഥ മർത്ത്യോഽമൃതോ ഭവത്യത്ര
ബ്രഹ്മ സമശ്നുത ഇതി'.

ഇവൻെറ ഹൃദയത്തിലുള്ള സകല കാമങ്ങളും മോചിക്കപ്പെട്ട

§ കഠോപനിഷത്ത് ൩-൨-൨൪.

|| ബൃഹദാരണ്യകോപനിഷത്ത് ൪-൪-൧൩

‡ ബൃഹദാരണ്യകോപനിഷത്ത് ൩. ൨

മ്പോൾ മർത്ത്യൻ അമൃതൻ— മരണമില്ലാത്തവൻ— ആയിത്തീരുന്നു; ഇവിടെ അവൻ ബ്രഹ്മാനന്ദത്തെ അനുഭവിക്കുന്നു.†

'തസ്മാദേവം വിച്ഛാന്തോ ദാന്ത ഉപരത സ്തിതിക്ഷുഃ സമാഹിതോ ഭൂത്വാത്മന്യേവാത്മാനം പശ്യതി സർവ്വമാത്മാനം പശ്യതി നൈനം പാപ്മാ തരതി സർവ്വം പാപ്മാനം തരതി നൈനം പാപ്മാ തപതി സർവ്വം പാപ്മാനം തപതി വിപാപോ വിരജോഽവിചികിത്സോ ബ്രാഹ്മണോ ഭവത്യേഷ ബ്രഹ്മലോകഃ'.

അതു ഹേതുവായിട്ട് അവൻ ഇപ്രകാരം ജ്ഞാനവാനായി, ദാന്തനായി, ഉപരതനായി, സഹനശീലനായി, ജിതേന്ദ്രിയനായി ഭവിച്ചിട്ട് ആത്മാവിൽ തന്നെ ആത്മാവിനെ കാണുന്നു; സകലത്തേയും ആത്മാവായി കാണുന്നു. പാപം അവനെ ജയിക്കുന്നില്ല, അവൻ സകല പാപത്തേയും ജയിക്കുന്നു; പാപം അവനെ തപിപ്പിക്കുന്നില്ല, അവൻ സകല പാപത്തേയും തപിപ്പിക്കുന്നു. പാപനിർമ്മുക്തനായി, കാമക്രോധാദികളിൽനിന്നും മുക്തനായി, സംശയമററവനായി ഭവിച്ചിട്ട് അവൻ ബ്രാഹ്മണൻ (ബ്രഹ്മസ്വരൂപൻ) ആയിത്തീരുന്നു. ഇതാകുന്നു ബ്രഹ്മലോകം.$

നിവൃത്തിമാർഗ്ഗം പ്രവൃത്തിമാർഗ്ഗത്തിന്റെ വിപരീതമാകുന്നു. ഇതിനെ മഹാഭാരതത്തിൽ വളരെ വിശദമായി വിവരിച്ചിട്ടുണ്ട്. അത് ഇവിടെ ചുരുക്കിപ്പറയാം.

ഇന്ദ്രിയങ്ങളെക്കൊണ്ടു വിഷയങ്ങളെ ഗ്രഹിക്കുവാൻ സമ്മതിക്കാതെ അവയെ സ്വാധീനപ്പെടുത്തി ശാന്തമാക്കിത്തീർക്കുന്നു. ഇന്ദ്രിയദ്വാരമായി കിട്ടിയിട്ടുള്ള രൂപാദികളെ മനസ്സുകൊണ്ടു ഗ്രഹിക്കുവാൻ സമ്മതിക്കാതെ അതിനെ സ്വാധീനപ്പെടുത്തി ശാന്തമാക്കുന്നു. മനോദ്വാരമായി കിട്ടിയിരിക്കുന്ന വിചാരങ്ങളെ ഗ്രഹിക്കുവാൻ സമ്മതിക്കാതെ ബുദ്ധിയെ ശാന്തമാക്കി ആത്മാവു പ്രതിബിംബിക്കത്തക്കതാക്കിത്തീർക്കുന്നു. ഇന്ദ്രിയങ്ങളെ അനുസരിച്ചു മനസ്സു ചരിക്കുമ്പോൾ എല്ലാം ദുഃഖ

† ബൃഹദാരണ്യകോപനിഷത്ത് ൩-൭

$ ബൃഹദാരണ്യകോപനിഷത്ത് ൪-൪-൨൩

മാണുണ്ടാകുന്നത്. ബുദ്ധിയെ അനുഗമിക്കുമ്പോൾ ആനന്ദ പ്രാപ്തി വരുന്നു. പ്രവൃത്തിമാൎഗ്ഗത്തിൽ ചരിച്ചപ്പോൾ സമ്പാദിച്ച ഋണങ്ങളെ ഈ നിവൃത്തിമാൎഗ്ഗത്തിൽ ചരിക്കുമ്പോൾ വീട്ടി, ജീവാത്മാവു സംസാരഭ്രമണത്തെ വിട്ടു തന്റെ ശാശ്വത സ്ഥാനമായ ബ്രഹ്മപദത്തെ പ്രാപിക്കുന്നു.

ആത്മദൎശനം ജ്ഞാനം ആകുന്നു; ആത്മാവിനെ സ്നേഹിക്കുന്നതു ഭക്തി; ആത്മാവിനെ പരിചരിക്കുന്നതു കൎമ്മം. ജ്ഞാനം, ഭക്തി, കൎമ്മം എന്നീ മൂന്നും മൂന്നു മോക്ഷമാൎഗ്ഗങ്ങൾ ആകുന്നു. ചിത്ത് പ്രബലമായിരിക്കുന്നവൎക്ക ജ്ഞാനമാൎഗ്ഗം കല്പിക്കപ്പെട്ടിരിക്കുന്നു; ഇച്ഛാ പ്രബലമായിരിക്കുന്നവൎക്ക ഭക്തിമാൎഗ്ഗവും, ക്രിയ പ്രബലമായിരിക്കുന്നവൎക്ക കൎമ്മമാൎഗ്ഗവും കല്പിച്ചിരിക്കുന്നു. എന്നാൽ ജീവാത്മാവിന്നു ചിത്ത് (ജ്ഞാനം), ഇച്ഛാ, ക്രിയാ എന്ന മൂന്നു ശക്തികൾ ഉള്ളതുകൊണ്ട്, ഒരു മാൎഗ്ഗത്തിൽ കൂടി ചരിക്കുമ്പോൾ മൂന്നു ഭാവങ്ങളേയും യഥായോഗ്യം വൎദ്ധിപ്പിക്കേണ്ടതാകുന്നു. ജ്ഞാനമാൎഗ്ഗത്തിൽകൂടി ചരിക്കുന്നവന്നു ജ്ഞാനം ഉണ്ടാകുന്നതോടുകൂടി ഭക്തിയും ന്യായമായ പ്രവൃത്തിയും ഉണ്ടാകും. ഭക്തിയുടെ അഭിവൃദ്ധിയോടുകൂടി, ഭക്തന്റെ ജ്ഞാനവും, കൎമ്മനിഷ്ഠയും വൎദ്ധിക്കും. കൎമ്മമാൎഗ്ഗത്തിൽ ചരിക്കുന്നവന്റെ (കൎമ്മണ്യന്റെ) പ്രവൃത്തി നിഷ്കാമമായിത്തീരുന്നതോടുകൂടി ജ്ഞാനത്തേയും, ഭക്തിയേയും സമ്പാദിക്കും. അതുകൊണ്ട് ഈ മൂന്നു മാൎഗ്ഗങ്ങളും വാസ്തവത്തിൽ ഒരു മാൎഗ്ഗമാണ്. അതിൽകൂടി ചരിക്കുന്നവർ അവരുടെ ശക്തികളിൽ ഏതെങ്കിലും ഒരു ശക്തിയെ പ്രധാനമായി ഉപയോഗിക്കുകയാണ് ചെയ്യുന്നത്. ആത്മാവിനെ അറിഞ്ഞു സ്നേഹിച്ചു പരിചരിക്കുന്നതിന്നുള്ള മാൎഗ്ഗം യോഗസാദ്ധ്യമാകുന്നു.

ശ്രീകൃഷ്ണഭഗവാൻ സാംഖ്യയോഗങ്ങളെപ്പററി പറഞ്ഞിരിക്കുന്നത് ഈ സന്ദൎഭത്തിൽ എടുത്തു പ്രയോഗിക്കത്തക്കതാകുന്നു.

'സാംഖ്യയോഗൌ പൃഥഗ്ബാലാഃ
പ്രവദന്തി ന പണ്ഡിതാഃ

ഏകമപ്യാസ്ഥിതഃ സമ്യ-
ഗുഭയോൎവ്വിന്ദതേ ഫലം.
യത്സാംഖ്യൈഃ പ്രാപ്യതേ സ്ഥാനം
തദ്യോഗൈരപി ഗമ്യതേ.'

സാംഖ്യവും (ജ്ഞാനയോഗവും) യോഗവും (കൎമ്മയോഗവും) വേറെയാണെന്നു ബാലന്മാർ പറയുന്നു; ആത്മജ്ഞാനികൾ പറയുന്നില്ല. ഇവയിൽ—ജ്ഞാനകൎമ്മയോഗങ്ങളിൽ— ഏതിൽ എങ്കിലും ഒന്നിൽ വഴിപോലെ സ്ഥിതി ചെയ്യുന്നവൻ രണ്ടിന്റെയും ഫലത്തെ പ്രാപിക്കുന്നു.

ജ്ഞാനയോഗികൾ (സാംഖ്യന്മാർ) പ്രാപിക്കുന്ന സ്ഥാനത്തെ കൎമ്മയോഗികളും പ്രാപിക്കുന്നു *

മുക്തനായവനു മൂന്നുലോകങ്ങളിൽ യഥേഷ്ടം വൎത്തിക്കുകയോ വൎത്തിക്കാതിരിക്കുകയോ ചെയ്യാം. ഋഷികൾ മുക്തന്മാരാകുന്നു. അവർ ലോകരക്ഷയ്ക്കായിട്ടു ലോകത്തിൽ വൎത്തിക്കുന്നു. രാജൎഷിയായ ജനകമഹാരാജാവു ജീവന്മുക്തനായിരുന്നു എങ്കിലും രാജ്യത്തെ പരിപാലിച്ചു പോരുന്നു. വൈശ്യനായ തുലാധാരൻ ജീവന്മുക്തനായിരുന്നു എന്നു വരികിലും സാധനങ്ങൾ തൂക്കി കൊടുത്തുകൊണ്ടിരുന്നു. ലൌകികാവസ്ഥയിൽ ഇരുന്നതായിട്ട് അനേകം മുക്തന്മാരെപ്പററി ഇതിഹാസത്തിൽ പറഞ്ഞുകാണുന്നുണ്ട്. ലോകാവസ്ഥകളിൽ ഉള്ള വ്യത്യാസം അല്ലാ, ആത്മാനാത്മവസ്തുവിവേകം ആകുന്നു മുക്തിയെന്നത് എന്ന് ഇതിൽനിന്നു ഗ്രഹിക്കാം.

മുൻപ്രസ്താവിച്ചിട്ടുള്ള പ്രകാരം ലോകപരിണാമം ആകപ്പാടെ ഔന്നത്യത്തെ പ്രാപിക്കുവാനാണെങ്കിലും ഈ ഊൎദ്ധ്വഗതിക്കു വിപരീതമായി താൽക്കാലികങ്ങളായ വിപൎയ്യയങ്ങൾ ഉണ്ടാകാം. പൂൎവ്വകാലങ്ങളിൽ ഇപ്രകാരമുള്ള പ്രതീപഗമനങ്ങൾ ഇപ്പോഴത്തെക്കാൾ അധികമായിരുന്നതുകൊണ്ട്, ആൎയ്യന്മാരുടെ പ്രാചീന ഗ്രന്ഥങ്ങളിൽ അധോഗതികൊണ്ടുള്ള ദോഷത്തെപ്പററി പ്രബലമായി പറഞ്ഞിരിക്കുന്നു. 'നരാധമന്മാർ'

* ഭഗവൽഗീതാ ൫- ൪, ൫-

'ആസുരികളായ യോനികളിൽ' ജനിക്കുന്നുവെന്നു ശ്രീകൃഷ്ണഭഗവാൻ വളരെ കാലം കഴിഞ്ഞിട്ടുകൂടി പറഞ്ഞിരിക്കുന്നു.§ ഇതിനുള്ള ഒരു നിയമം ഇപ്രകാരമാകുന്നു. ഒരു മനുഷ്യൻ വീണ്ടും മനുഷ്യയോനിയിൽ ജനിക്കുവാൻ പാടില്ലാത്ത വിധം ദുഷ്കർമ്മം ചെയ്താൽ—മനുഷ്യശരീരംകൊണ്ട് അവന്റെ ദുഷ്ടസ്വഭാവം പ്രകാശിക്കുവാൻ, അല്ലെങ്കിൽ പ്രവർത്തിക്കുവാൻ, കഴിയാത്തതാണെന്നു വരികിൽ—അവൻ വീണ്ടും ജനിക്കുമ്പോൾ മനുഷ്യശരീരത്തോടുകൂടി ജനിക്കുവാൻ തരമില്ല. അവന്റെ ദുഷ്കർമ്മത്തിന്റെ ആധിക്യംപോലെ ഏതെങ്കിലും ഒരു ജന്തു, സസ്യം, ധാതു എന്നതിൽ ഉള്ള ജീവനോടുകൂടി ചേന്ന് അതാതിന്റെ അവസ്ഥപോലെയുള്ള ശരീരം വഹിച്ച് അവന്റെ ഹീനസ്വഭാവം നശിക്കുന്നതു വരെ ഈ ദുഃഖയോനികളിൽ ജനിച്ചു വലയുന്നു. പിന്നെ ആ കർമ്മബന്ധം നീങ്ങിയാൽ വീണ്ടും മനുഷ്യശരീരത്തെ വഹിക്കുന്നു. ഏതെങ്കിലും ഒരു താന്ന ജന്തുവിന്റെ നേരെ ഒരുവന്നു വളരെ അധികമായും അസാധാരണമായും ഉള്ള സ്നേഹം ഉണ്ടായാലും ഇങ്ങിനെ വരാം.

ഈ അദ്ധ്യായത്തിൽ പ്രത്യേകം ഓർമ്മവെക്കേണ്ടതായ സംഗതികളെ സംക്ഷേപിച്ചു പറയാം:—

൧. ജീവാത്മാവു ബ്രഹ്മം ആകുന്നു; എങ്ങിനെയെന്നാൽ, വിത്തും വൃക്ഷവുംപോലെ, സ്വസ്വരൂപജ്ഞാനം ഉണ്ടാകുന്നതു വരെ ഇവൻ സംസാരത്തിൽ പരിഭ്രമിച്ചുകൊണ്ടിരിക്കുന്നു.

൨. പൂർവ്വരൂപത്തിൽനിന്നും പിരിഞ്ഞു നൂതനമായ ഒരു രൂപം ഉണ്ടായി സ്വേച്ഛയായി സഞ്ചരിക്കുന്നു. ഇതു ഹേതുവായിട്ടു, രൂപങ്ങൾ തമ്മിലുള്ള സംബന്ധം നിലനില്ക്കുന്നു. ഓരോ രൂപത്തിൽ ജീവാത്മാവിന്റെ പരിണാമവും ഉള്ളതുകൊണ്ടു ജീവസംബന്ധവും നിലനില്ക്കുന്നു.

൩. ദേഹിയായ ജീവാത്മാവു ദേഹസംബന്ധമായി സുഖദുഃഖങ്ങളെ അനുഭവിക്കുന്നു. ദേഹം ജീർണ്ണിക്കുമ്പോൾ അതുപേ

§ ഭഗവൽഗീത ൧൬-൨൦-

ക്ഷിച്ച്, അദൃശ്യലോകങ്ങളിൽ ഇരുന്നു കൎമ്മഫലത്തെ അനുഭവിച്ച്, പ്രത്യക്ഷപ്രപഞ്ചത്തിലേയ്ക്കു വീണ്ടും വരുന്നു.

൪. ജീവാത്മാവു ദുഷ്ടവൃത്തിയാൽ ജന്തുയോനികളിൽ ജനിച്ച് അധോഗതിയെ പ്രാപിയ്ക്കുന്നു.

൫. മനസ്സിന്നു മൂന്നുപരിണാമാവസ്ഥകൾ ഉണ്ട്. (൧) കാമാധീനത— കാമത്തിന്ന് അധീനമായിരിയ്ക്കുക; (൨) കാമവിരോധം—കാമത്തിന്നു വിരോധമായിരിയ്ക്കുക; (൩) കാമജയം—കാമത്തെ ജയിച്ച്, ഉൽകൃഷ്ടമനോശക്തികളോടുകൂടിയിരിയ്ക്കുക.

൩. ബുദ്ധിയുടെ പരിണാമവും ബന്ധമോചനവും.

൧. മുക്തി സാധിയ്ക്കുന്നതിന്നു മൂന്നുമാൎഗ്ഗങ്ങളാകുന്നു—ജ്ഞാനം, ഭക്തി, ക്രിയ ഇവ മൂന്നും ഏകീഭവിയ്ക്കുന്നു



# നാലാം അദ്ധ്യായം

## കൎമ്മം.

കൎമ്മം എന്ന പദത്തിന്നു പ്രവൃത്തി എന്നൎത്ഥമാകുന്നു; എന്നാൽ സകല പ്രവൃത്തികളും ഭൂതം, വൎത്തമാനം, ഭാവി എന്ന ത്രികാലങ്ങളുമായിട്ടു സംബന്ധമുള്ളവയുമാകുന്നു. അതു ഹേതുവായിട്ടു, കൎമ്മം എന്നതിന്നു കാൎയ്യകാരണസംബന്ധം, കാൎയ്യകാരണക്രമം, കാൎയ്യം കാരണത്തെ യഥാക്രമമായി അനുഗമിക്കുന്നു എന്ന നിയമം, എന്ന അൎത്ഥം സിദ്ധിച്ചിരിക്കുന്നു. എന്നാൽ കൎമ്മം എന്ന പദംകൊണ്ടു കാൎയ്യകാരണങ്ങൾ ഭിന്നങ്ങളല്ലെന്നു വരുന്നു. കാൎയ്യം കാരണത്തിന്റെ ഒരു അംശമാകുന്നു. ഒരു പ്രവൃത്തിയുടെ ഫലം ഭാവിയിൽ ഉണ്ടാകുന്നതാണെങ്കിലും, ആ ഭാവിയിലുള്ള അംശം ആ പ്രവൃത്തിയുടെ വൎത്തമാനകാലത്തുള്ള അംശംപോലെ തന്നെ ഒരംശമാകുന്നു. ഇതിനാൽ ദുഃഖമെന്നതു ദുഷ്പ്രവൃത്തിയുടെ ഒരു ഫലമല്ല, യഥാൎത്ഥത്തിൽ അതിന്റെ ഒരംശമാകുന്നു; കാലാന്തരത്തിൽ സംഭവിക്കുന്നു എന്നു മാത്രമേ ഉള്ളൂ. യുദ്ധക്കളത്തിൽ വെച്ചു യോദ്ധാവിന്നു ഒരു മുറിവേററാൽ, അയാൾ ആ സംഭവാരംഭത്തിൽ അതിന്റെ വേദന അറിയുന്നില്ല. പിന്നീടു, സ്വസ്ഥനായിരിക്കുമ്പോൾ, ആ വേദന അറിയുന്നു. അപ്രകാരം, ഒരു മനുഷ്യൻ പാപം ചെയ്യുമ്പോൾ തൽക്കാലം ദുഃഖം അനുഭവിക്കുന്നില്ല; കാലാന്തരത്തിൽ ദുഃഖം താനേ വരുന്നു. വേദന വ്രണത്തിൽനിന്നു വേർപിരിഞ്ഞതല്ല, ചൂടു് അഗ്നിയിൽനിന്നു ഭിന്നമല്ലാത്തതുപോലെ. എന്നാൽ രണ്ടും ഓരോന്നിന്റെ ഫലമായിട്ടാകുന്നു അനുഭവിക്കപ്പെടുന്നതെന്നു സമ്മതമാണു്.

ഇതു ഹേതുവായിട്ടു സകല വസ്തുക്കളും അഭേദ്യമായ സംബന്ധത്തോടുകൂടിയവയും സമവായസംബന്ധത്താൽ സംയോജിക്കപ്പെട്ടവയുമാകുന്നു. ഭൂതഭവിഷ്യൽകാലങ്ങളിൽ സംബന്ധമില്ലാത്തതായി യാതൊന്നും സംഭവിക്കുന്നില്ല.

"അകാരണം കഥാ കാൎയ്യം
സംസാരേത്ര ഭവിഷ്യതി."

ഈ സംസാരത്തിൽ അകാരണമായ കാൎയ്യം എങ്ങിനെ ഉണ്ടാകും?*

അതുകൊണ്ടു ജീവാത്മാവു വ്യവസ്ഥയോടുകൂടിയ പ്രപഞ്ചത്തിലാണ് ചരിക്കുന്നത്. വ്യവസ്ഥയെ അല്ലെങ്കിൽ നിയമത്തെ അനുസരിച്ചു വേണം തന്റെ സകലവൃത്തികളേയും നടത്തുവാൻ. പ്രകൃതിനിയമങ്ങൾ എന്നു പറയപ്പെടുന്ന ഈ നിയമത്തിന്റെ പല ശാഖകളിലും അവന്നു പരമാൎത്ഥജ്ഞാനം ഇല്ലാതിരിക്കുമ്പോൾ, അവൻ ഒരു അടിമയാകുന്നു. പ്രകൃതിഗുണങ്ങൾക്കു വശനായിരിന്ന്, അങ്ങുമിങ്ങും ഓടി, ഓളത്തിൽ കിടക്കുന്ന പൊങ്ങുതടിപോലെ, അലയുന്നു. ജീവാത്മാവിന്ന് ഈ നിയമങ്ങളുടെ ജ്ഞാനം ഉണ്ടാകുമ്പോൾ, തന്റെ കാൎയ്യനിൎവ്വഹണത്തിന്നായി അവയെ ഉപയോഗിക്കുവാൻ കഴിയുന്നു.

തണ്ടും, പായും, അമരവും ഇല്ലാത്ത ഒരു വഞ്ചി കാററിന്നും ഒഴുക്കിന്നും വശമായി പോകുന്നു. വഞ്ചിയിൽ ഇരിക്കുന്നവന്നു യഥേഷ്ടം സഞ്ചരിക്കുവാൻ കഴിയാതെ അന്യാധീനനായി അലയുന്നു. എന്നാൽ തണ്ടും, പായകളും, അമരവും ഉള്ള ഒരു സമൎത്ഥനായ വഞ്ചിക്കാരന്ന് ഇഷ്ടംപോലെ വഞ്ചിയെ ചരിപ്പിക്കുവാൻ കഴിയുന്നു. ഇത് അവന്നു കാററും ഒഴുക്കും ഭേദപ്പെടുത്തുവാൻ കഴിയുന്നതുകൊണ്ടല്ല; അവയുടെ ഗതികളെ അവൻ അറിഞ്ഞു, തന്റെ ആവശ്യംപോലെ അവയെ പരസ്പരം യോജിപ്പിച്ച്, ഉപയോഗിക്കുവാൻ അറിയുന്നതുകൊണ്ടാണ്. അപ്രകാരം തന്നെ ഒരു മനുഷ്യന്നു സ്വഭാവനിയമങ്ങളുടെ പരിജ്ഞാനം ഉണ്ടെങ്കിൽ, തനിക്കു പ്രയുക്തങ്ങളായവയെ സ്വാധീനപ്പെടുത്തുകയും തനിക്കു വിരോധമായിട്ടുള്ളവയെ ദുൎബ്ബലപ്പെടുത്തുകയും ചെയ്യാം. ഒരു ഹേതുവായി

* ദേവീഭാഗവതം ഗ- ഉ- ൧൪-

ട്ട ജ്ഞാനം അപരിത്യാജ്യമാകുന്നു. അജ്ഞാനികൾ സൎവ്വകാലങ്ങളിലും അടിമകളാകുന്നു.

പ്രകൃതിനിയമം എന്നതു ഒരു പ്രത്യേക രീതിയിൽ പ്രവൃത്തിയ്ക്കണമെന്നുള്ള ആജ്ഞയല്ല; ഏതെങ്കിലും ഒരു പ്രവൃത്തിയുടെ അനുഷ്ഠാനത്തിന്ന് ആസ്പദമായിരിയ്ക്കുന്ന സംഗതികളുടെ ഒരു വിവരണം മാത്രമാകുന്നു. 'വായുബലം യഥാക്രമമായിരിയ്ക്കുമ്പോൾ ൨൧൨ ശതാംശം ചൂടുള്ള അഗ്നിയിൽ വെള്ളം തിളയ്ക്കുന്നു' എന്നത് ഒരു പ്രകൃതിനിയമമാകുന്നു. ഇതു വെള്ളം തിളപ്പിയ്ക്കുവാനായിട്ട് ഒരുവനോടുള്ള ഒരു കല്പനയല്ല; ൨൧൨ ശതാംശം ചൂടുള്ളപ്പോൾ വെള്ളം തിളയ്ക്കുന്നതിന്ന് അടിസ്ഥാനമായ സംഗതിയുടെ ഒരു വിവരണം മാത്രമാകുന്നു. തിളയ്ക്കുന്ന വെള്ളം വേണമെങ്കിൽ ഈ സംഗതികളാകുന്നു ആവശ്യമായിട്ടുള്ളതു്. ഒരു മലയുടെ മുകളിൽ പോയാൽ വായുബലം കുറയുന്നതുകൊണ്ടു, പാകം ചെയ്യുവാനായിട്ടാകുന്നു വെള്ളം തിളപ്പിയ്ക്കുന്നത് എങ്കിൽ, ൨൧൨ ശതാംശം ചൂടുകൊണ്ടു മതിയാകുന്നതല്ല. അപ്പോൾ പ്രകൃതിനിയമത്തിന്റെ ജ്ഞാനം എങ്ങിനെയാണ് ഒരുവനെ സഹായിയ്ക്കുന്നതു്? പാത്രത്തിൽ നിന്ന് ആവി പോകുവാൻ സമ്മതിയ്ക്കാതെ പാത്രം മൂടിയാൽ വായുബലത്തോടുകൂടി ആവിയുടെ ശക്തിയും കൂടുന്നതുകൊണ്ടു, ബലം മതിയാകുന്നതാണ്. അപ്പോൾ വെള്ളത്തിന്ന് ൨൧൨ ശതാംശം ചൂടുള്ളതായിത്തീരും; അപ്പോൾ സാധനം വേവുകയും ചെയ്യും. ഇപ്രകാരമാകുന്നു മററുള്ള പ്രകൃതിനിയമങ്ങളുടെ പരിജ്ഞാനംകൊണ്ടും ഉപയോഗം ഉണ്ടാകുന്നതു്. ഏതേതു സംഗതികൾ കൂടിച്ചേൎന്നാൽ ഏതേതു ഫലങ്ങൾ ജനിയ്ക്കും എന്നുള്ള വിവരണങ്ങളാകുന്നു നിയമങ്ങൾ. ഫലങ്ങളുടെ ആവശ്യംപോലെ സംഗതികളേയും കൂട്ടിച്ചേൎക്കാം; സംഗതികൾ ഉണ്ട് എന്നുവരികിൽ ഫലങ്ങൾ നിശ്ചയമായി സംഭവിയ്ക്കുകയും ചെയ്യും. ഇതുകൊണ്ട്, ഏതെങ്കിലും ഒരു പ്രത്യേകകൎമ്മം ചെയ്യണമെന്നു നിയമം നിൎബ്ബന്ധിയ്ക്കുന്നില്ല; അതു സകലകൎമ്മങ്ങളേയും സംഭാവ്യമാക്കിത്തീൎക്കുന്നതേ ഉള്ളൂ. അതിനാൽ നിയമപരിജ്ഞാനം ബലപ്രദമാകുന്നു.

നാം മുൻവായിച്ചപ്രകാരം, ജീവാത്മാവ് ഇച്ഛ, ജ്ഞാനം, ക്രിയ എന്നീ ത്രയീഭാവങ്ങളോടുകൂടിയവനാകുന്നു. ഈ മൂന്നു ഭാവങ്ങളാകുന്നു മനുഷ്യന്റെ കർമ്മത്തെ രചിപ്പിക്കുന്നത്. ഇവയിൽ ഓരോ ഭാവം ഓരോ പ്രത്യേകനിയമത്തെ അനുസരിച്ചു പ്രവർത്തിക്കുന്നു.

ഇച്ഛാ എന്നതു ജ്ഞാനത്തിന്ന—വിചാരത്തിന്ന്—ആസ്പദമായിരിക്കുന്നു; വിചാരത്തെ പ്രോത്സാഹിപ്പിക്കുന്നതും നയിപ്പിക്കുന്നതും ഇച്ഛ (ആശ)യാകുന്നു. ആശയാൽ ഉദ്യോഗിപ്പിക്കപ്പെട്ടതും നിർണ്ണയിക്കപ്പെട്ടതും ആയ വിചാരം പ്രവൃത്തിക്ക്—കർമ്മത്തിന്ന്—അടിസ്ഥാനമാകുന്നു; കർമ്മമായിട്ടാകുന്നു അങ്ങിനെയുള്ള വിചാരം പ്രപഞ്ചത്തിൽ സ്ഥിരിക്കുന്നത്.

'കാമമയഏവായം പുരുഷ ഇതി സ യഥാകാമോ ഭവതി തൽ ക്രതുർഭവതി. യൽ ക്രതുർഭവതി തൽ കർമ്മ കുരുതേ തദഭിസംപദ്യതേ.'

പുരുഷൻ ആശാസ്വരൂപൻ തന്നെയാണ്; അവന്റെ ആശ—കാമം—എപ്രകാരമാകുന്നുവോ, അപ്രകാരമാകുന്നു അവന്റെ വിചാരവും; അവൻ എപ്രകാരം വിചാരിക്കുന്നുവോ, അപ്രകാരം പ്രവർത്തിക്കുന്നു; അവൻ പ്രവർത്തിക്കുന്നതുപോലെ ഉൽക്കർഷത്തെ പ്രാപിക്കുന്നു.*

ഈ മന്ത്രത്തിന്റെ ഭാഷ്യത്തിൽ, ശ്രീശങ്കരാചാര്യസ്വാമികൾ ആശയാകുന്നു പ്രപഞ്ചകാരണം എന്നു പറയുന്നു.

മേൽപ്പറഞ്ഞ കാരണങ്ങളെക്കൊണ്ടു നമുക്ക മൂന്നു നിയമങ്ങൾ പഠിക്കുവാനുണ്ട്. ഈ മൂന്നു നിയമങ്ങളും ഒന്നിച്ചു കൂടുമ്പോൾ ആണ് കർമ്മനിയമം പൂർത്തിയാകുന്നത്. ഇപ്പോൾ നമുക്ക കാര്യങ്ങളുടെ സംഭവത്തിന്ന് ആസ്പദമായിരിക്കുന്ന അവസ്ഥകൾ മനസ്സിലാകും; അങ്ങിനെ മനസ്സിലാകുന്നതുകൊണ്ടു, നമ്മുടെ ഇഷ്ടഫലങ്ങളെ അനുസരിച്ചു, നമുക്ക ഭാവിയിൽ ഉണ്ടാകാവുന്നതായ ഭാഗധേയത്തെ സംസ്കരിക്കുവാൻ കഴിയും.

* ബൃഹദാരണ്യകോപനിഷത്ത് ൪. ൪. ൫.

൫. ആശാവിഷയങ്ങൾ വൎത്തിക്കുന്ന ദിക്കിലേക്കു് ആശകൾ മനുഷ്യനെ നയിക്കുന്നു; അങ്ങിനെ നയിപ്പിച്ച് അവന്റെ ഭാവിയിലുള്ള വ്യവസായമാൎഗ്ഗങ്ങളെ ക്ലിപ്തപ്പെടുത്തുന്നു.

'തദേവ സക്തഃ സഹ കൎമ്മണൈതി
ലിംഗം മനോ യത്ര നിഷക്തമസ്യ.'

ആശാവശനായിരിക്കുന്നവന്റെ മനസ്സു യാതൊരു വിഷയത്തിൽ മുങ്ങിയിരിക്കുന്നുവോ, ആ വിഷയത്തെ അവൻ കൎമ്മവശാൽ നിശ്ചയമായും പ്രാപിക്കുന്നു.†

ആശയായതു മനുഷ്യനെ ആശാവിഷയത്തോടുകൂടി അഭേദ്യമായി ബന്ധിക്കുന്നു. ആശാവശനായിരിക്കുന്ന മനുഷ്യന്നു് ആശാവിഷയത്തെ അനുവൎത്തിക്കാതെ നിവൃത്തിയില്ല. ഈ ആശാവിഷയത്തെ 'ഫലം' എന്നു പറയും; തനിക്കു കിട്ടേണമെന്നുദ്ദേശിച്ച ഫലം എവിടെവെച്ചെങ്കിലും താൻ അനുഭവിക്കണം. മനുഷ്യൻ—'കാമകാരേണ ഫലേ സക്തോ നിബദ്ധ്യതേ'—കാമത്താൽ പ്രേരിതനായി, ഫലത്തിൽ സക്തിയോടുകൂടിയവനായിട്ടു ബന്ധിക്കപ്പെടുന്നു.‡

ഫലം പ്രശസ്തമാകട്ടെ, അപ്രശസ്തമാകട്ടെ, സുഖകരമാകട്ടെ, ദുഃഖകരമാകട്ടെ ഈ നിയമത്തിന്നു ഭേദമില്ല. ഈ നിയമത്തെ ഒരുവൻ മനസ്സിലാക്കുമ്പോൾ അവന്നു് അവന്റെ ആശകളെ പരിശോധിക്കുവാനും അവയെ സുഖപ്രദങ്ങളായ വിഷയങ്ങളുമായിട്ടു യോജിപ്പിക്കുവാനും കഴിയും. അപ്രകാരം ചെയ്യുന്നതുകൊണ്ടു വേറെ ഒരു ജന്മത്തിൽ അവയെ സാധിക്കുന്നതിന്നും കഴിയുന്നതാണു്; എന്തെന്നാൽ വിഷയങ്ങൾ അവന്റെ വഴിയിൽ വൎത്തിക്കും. ആശാസ്വഭാവത്തെ സംബന്ധിച്ച ഈ നിയമമാകുന്നു ഒന്നാമത്തെ നിയമം.

രണ്ടാമത്തെ നിയമം മനസ്സിനെ സംബന്ധിച്ചതാകുന്നു.

† ബൃഹദാരണ്യകോപനിഷത്തു് ൪. ൪. ൬.

‡ ഭഗവൽഗീത ൫. ൧൨.

൨. മനസ്സ് സൃഷ്ടിശക്തിയാകുന്നു. ഒരു മനുഷ്യൻ യാതൊന്നിനെ ധ്യാനം ചെയ്യുന്നുവോ അവൻ അതുതന്നെ ആയിത്തീരുന്നു.

'അഥ ഖലു ക്രതുമയഃ പുരുഷോ യഥാക്രതുരസ്മിംല്ലോകേ പുരുഷോ ഭവതി തഥേതഃ പ്രേത്യ ഭവതി.'

മനുഷ്യൻ ക്രതുമയൻ (വിചാരമയൻ) ആകുന്നു. ഈ ലോകത്തിൽ വെച്ച് അവൻ എപ്രകാരം ചിന്തിക്കുന്നുവോ, അപ്രകാരം തന്നെ, അവൻ ഇവിടെനിന്നു പ്രയാണം ചെയ്തിട്ടും ആയിത്തീരുന്നു.*

ബ്രഹ്മാവു ധ്യാനത്താൽ പ്രപഞ്ചത്തെ സൃഷ്ടിച്ചതുപോലെ, മനുഷ്യനിൽ ബ്രഹ്മാവിൻെറ പ്രതിച്ഛായയായിരിക്കുന്ന മനസ്സും സൃഷ്ടിസ്വഭാവത്തോടുകൂടിയതാകുന്നു. ബ്രഹ്മാവു സൃഷ്ടികർത്താവാകുന്നു. എന്നാൽ അദ്ദേഹത്തിൻെറ സൃഷ്ടി, നാം മുൻ വിവരിച്ചപ്രകാരം, ധ്യാനംകൊണ്ടാകുന്നു. ഈ ധ്യാനം ലോകങ്ങളെ സൃഷ്ടിച്ചു. അതു ഹേതുവായിട്ടു കർമ്മം എന്നതു വിചാരത്തിൻെറ ബഹിർഭാവമാകുന്നു—പ്രത്യക്ഷഭാവമാകുന്നു. എന്നല്ല, ഒരു മനുഷ്യൻെറ പ്രവൃത്തികൾ അവൻെറ വിചാരങ്ങൾ മൂർത്തീഭവിച്ചവയാണ്. ബ്രഹ്മാവു ലോകത്തെ സൃഷ്ടിച്ചതുപോലെ, മനസ്സും തൻെറ ഉപാധികളെ സൃഷ്ടിക്കുന്നു; രണ്ടു കാര്യത്തിലുമുള്ള ഉപായം ഒന്നുതന്നെ ആണ്—അതായതു, വിചാരം. മനുഷ്യൻെറ സ്വഭാവമെന്നോ ശീലമെന്നോ പറയപ്പെടുന്നതു വിചാരജന്യമാണ്. ഇതാകുന്നു മനുഷ്യൻെറ കർമ്മത്തിന്ന് ആസ്പദമായിരിക്കുന്ന മൂന്നു വസ്തുക്കളിൽ പ്രഥമമായിട്ടുള്ളതു്. മനുഷ്യൻെറ സാരാംശമായത്—അവൻെറ ശീലം—മനുഷ്യവിചാരത്തിൻെറ ഫലമാകുന്നു. അവൻ ഇപ്പോൾ എങ്ങിനെ വിചാരിക്കുന്നുവോ, അതുപോലെതന്നെ അവൻ ഭാവിയിലും ആയിത്തീരുന്നു. അവൻ ശ്രേഷ്ഠമായിട്ടാണ് വിചാരിക്കുന്നത് എങ്കിൽ അവനും ശ്രേഷ്ഠനായിത്തീരും; നികൃഷ്ടമായിട്ടാണ് വിചാ

* ഛാന്ദോഗ്യോപനിഷത്ത് ൩- ൧൪. ൧.

രിയ്ക്കുന്നത് എങ്കിൽ, നികൃഷ്ടനായിത്തന്നെ തീരും. ജ്ഞാനത്താൽ, മനസ്സുകൊണ്ടു പ്രശസ്തമായി, പരിശുദ്ധമായി, ഉൽകൃഷ്ടമായിരിയ്ക്കുന്ന വസ്തുക്കളെപ്പററി ചിന്തിയ്ക്കുകയും, മനസ്സിൽനിന്നും നിന്ദ്യമായി, ഹീനമായി, അപകൃഷ്ടമായിരിയ്ക്കുന്ന വിചാരങ്ങളെ ത്യജിയ്ക്കുകയും ചെയ്യുന്നതുകൊണ്ടു, മനുഷ്യന്നു യഥേഷ്ടം, അപ്രമത്തനായി, സ്വഭാവത്തെ സംസ്കരിയ്ക്കുവാൻ കഴിയുന്നതാണ്. മനസ്സംബന്ധമായിട്ടുള്ള ഈ നിയമമാകുന്നു രണ്ടാമത്തെ നിയമം.

മൂന്നാമത്തെ നിയമം പ്രവൃത്തിയെ സംബന്ധിച്ചതാണ്.

൩. അവസ്ഥ (സ്ഥിതി) എന്നതു പ്രവൃത്തികളെക്കൊണ്ടുണ്ടായിട്ടുള്ളതാണ്.

'യഥാ യഥാ കർമ്മഗുണം ഫലാർത്ഥീ
കരോത്യയം കർമ്മഫലേ നിവിഷ്ടഃ
തഥാ തഥായം ഗുണസംപ്രയുക്തഃ
ശുഭാശുഭം കർമ്മഫലം ഭുനക്തി.
മത്സ്യോ യഥാ സ്രോത ഇവാഭിപാതൌ
തഥാ കൃതം പൂർവ്വമുപൈതി കർമ്മ
ശുഭേ ത്വസൌ തുഷ്യതി ദുഷ്കൃതേ തു
ന തുഷ്യതേ വൈ പരമഃ ശരീരീ.

ഫലേച്ഛയോടുകൂടിയവനായി കർമ്മഫലത്തിൽ അതിതൽപ്പരനായിട്ട്, ഒരുവൻ ഏതേതു പ്രവൃത്തികളെ ചെയ്യുന്നുവോ, അതാതുഫലത്തെ ശുഭമായാലും അശുഭമായാലും, അവൻ ഗുണസംപ്രയുക്തനായിരിയ്ക്കുന്നതുകൊണ്ട്, അനുഭവിയ്ക്കുന്നു.

കീഴ്പോട്ടൊഴുകുന്ന ഒഴുക്ക (മേല്പോട്ടു പോകുന്ന) മത്സ്യത്തിന്നു വിപരീതമായിരിയ്ക്കുന്നതുപോലെ, പൂർവ്വകൃതമായിരിയ്ക്കുന്ന കർമ്മം മനുഷ്യന്നു വിപരീതമായി ഭവിയ്ക്കുന്നു. ശരീരവർത്തിയായിരിയ്ക്കുന്ന ആത്മാവു ശുഭകർമ്മങ്ങളെക്കൊണ്ടു സന്തോഷിയ്ക്കുകയും, ദുഷ്കൃതങ്ങളെക്കൊണ്ടു ദുഃഖിയ്ക്കുകയും ചെയ്യുന്നു.*

* മഹാഭാരതം ശാന്തിപർവ്വം ൨൦൧. ൨൪- ൨൫.

'നാബീജാജ്ജായതേ കിഞ്ചിൽ
നാകൃത്വാ സുഖമേധതേ
സുകൃതൈർവ്വിന്ദതേ സൌഖ്യം
പ്രാപ്യ ദേഹക്ഷയം നരഃ'

വിത്തുകൂടാതെ യാതൊന്നും മുളയ്ക്കുന്നതല്ല. സൽക്കർമ്മം ചെയ്യാതെ ഒരുവന്ന് ഒരിയ്ക്കലും സുഖം ഉണ്ടാകുന്നതല്ല. സുകൃതം ചെയ്താൽ, പിന്നെ ദേഹം നശിച്ചതിന്റെ ശേഷം മനുഷ്യൻ സൌഖ്യം പ്രാപിയ്ക്കും †

ഇപ്രകാരം നിയമത്തിന്റെ ജ്ഞാനം ഉണ്ടാകുന്നതുകൊണ്ടു, ശുഭമോ അശുഭമോ ആയിരിയ്ക്കുന്ന ശീലം സമ്പാദിയ്ക്കുന്നതുപോലെയും സുഖപ്രദമോ ദുഃഖപ്രദമോ ആയിരിയ്ക്കുന്ന വസ്തുക്കളെ സമ്പാദിയ്ക്കുന്നതുപോലെയും, ഹിതമോ അഹിതമോ ആയിട്ടുള്ള അവസ്ഥകളേയും ഉണ്ടാക്കുവാൻ മനുഷ്യന്നു കഴിയുന്നതാണ്. പ്രവൃത്തിസംബന്ധമായ ഈ നിയമം ആകുന്നു മൂന്നാമത്തെ നിയമം.

ജീവാത്മാവ് ഇച്ഛ, ജ്ഞാനം, ക്രിയ എന്നീ ത്രയീഭാവങ്ങളോടുകൂടിയവനായതുകൊണ്ടും, ഈ മൂന്നു ഭാവങ്ങളും ലോകത്തിൽ ആശ, വിചാരം, പ്രവൃത്തി എന്നിവയായിട്ടു പ്രത്യക്ഷപ്പെടുന്നതുകൊണ്ടും മേൽപ്പറഞ്ഞ മൂന്നു നിയമങ്ങളെ അനുസരിച്ചാണ് കർമ്മം ഉണ്ടാകുന്നത്. മനുഷ്യന്റെ ഭാഗധേയത്തെ തരം അല്ലെങ്കിൽ അവസരം, ശീലം അല്ലെങ്കിൽ സാമർത്ഥ്യം, സ്ഥിതി അല്ലെങ്കിൽ അവസ്ഥ എന്നിങ്ങിനെ മൂന്ന് അംഗങ്ങളായിട്ടു തിരിച്ചാൽ, പിന്നെ അതിൽ ചേരുവാൻ വേറെ ഒന്നും ഇല്ല. ഇവയിൽ ഉൾപ്പെടാതെ ഒന്നും ഇല്ല.

ഇതിൽനിന്നു നാം സദാ നൂതനമായ കർമ്മത്തെ ജനിപ്പിയ്ക്കുകയും പൂർവ്വകർമ്മങ്ങളുടെ ഫലത്തെ അനുഭവിയ്ക്കുകയും ചെയ്യുന്നു എന്നു കാണാം. നാം ഭൂതകാലത്തിൽ ചെയ്ത കർമ്മങ്ങളുടെ ഫലത്തെ അവലംബിയ്ക്കാതെ പ്രവർത്തിയ്ക്കുവാൻ നമുക്കു നിവ്വാ

† മഹാഭാരതം ശാന്തിപർവ്വം ൨൯൧- ൧൨-

ഹമില്ല. നാം ഭൂതകാലത്തിൽ ഇച്ഛിച്ച വസ്തുക്കളെ ലഭിപ്പാനേ ഇപ്പോൾ നമുക്ക സൌകൎയ്യമുള്ളു; മുമ്പിൽ സ്വാധീനമാക്കിയ സാമൎത്ഥ്യത്തെ ഉപയോഗിപ്പാനേ തരമുള്ളു; മുമ്പിൽ ഉണ്ടാക്കിത്തീൎത്ത അവസ്ഥകളിൽ വൎത്തിപ്പാനേ കഴിവുള്ളു. എന്നാൽ മുമ്പിൽ ഇച്ഛിച്ചതും, വിചാരിച്ചതും, പ്രവൎത്തിച്ചതും ആയ ജീവാത്മാവും ഇപ്പോൾ ആ കൎമ്മഫലങ്ങളെ അനുഭവിക്കുന്ന ജീവാത്മാവും ഒന്നുതന്നെയാണ്. അതുകൊണ്ടു താൻ മുമ്പിൽ നിൎമ്മിച്ചതായ തന്റെ സ്ഥിതിയുടെ അവധിയിൽ ഇരുന്നുകൊണ്ടു, തന്റെ ശക്തികളെ ഉപയോഗിക്കുകയും അതിനെ സാവധാനത്തിൽ ഭേദപ്പെടുത്തുകയും മേലാൽ തനിക്ക് അധികം ശ്രേഷ്ഠമായ അവസ്ഥകളെ ഉണ്ടാക്കുകയും ചെയ്യാം. ഇതിനാലാണ് ഭീഷ്മർ ദൈവത്തെക്കാൾ ഉപരിയായിട്ടു പരിശ്രമത്തെ പുകഴ്ത്തിയിരിക്കുന്നതു്.

കൎമ്മം എന്നതു മനുഷ്യപ്രയത്നത്തെ ഭഗ്നമാക്കുന്ന ഒരു ശൃംഖലയാണെന്നുള്ള അഭിപ്രായം അപരിഷ്കൃതവും അബദ്ധവും ആണ്. മനുഷ്യർ കൎമ്മത്തെ ഉദ്ധാരകമായുള്ള ഒരു നിയന്താവായിട്ടു വിചാരിക്കണം; ജാഡ്യകാരണമായിട്ടു വിചാരിക്കരുതു്.

കൎമ്മത്തെപ്പററി മനുഷ്യൎക്കുള്ള വളരെ സാധാരണമായ ഒരു സന്ദേഹം ഇതാണ്. 'ഞാൻ സദാചാരൻ അല്ലെങ്കിൽ ദുരാചാരൻ ആയിരിപ്പാനോ, എന്തെങ്കിലും ഒരു കാൎയ്യം പ്രവൎത്തിപ്പാനോ പ്രവൎത്തിക്കാതിരിപ്പാനോ ആണ് എന്റെ കൎമ്മവിധി എങ്കിൽ, അതങ്ങിനെ ആയിത്തീരാതെ തരമില്ല; പിന്നെ എന്തിനായിട്ടാണ് ഞാൻ യത്നം ചെയ്യുന്നതു്?' ഇങ്ങിനെ വിചാരിക്കുന്നതു തെററാണെന്നു മുൻപ്രസ്താവിച്ചിട്ടുള്ള സംഗതികളെ ഓൎത്താൽ നല്ലവണ്ണം അറിയാവുന്നതാണ്. ഈ അഭിപ്രായം കൎമ്മസ്വഭാവത്തെ കേവലം തെററായി ധരിക്കുന്നതുകൊണ്ടുണ്ടാകുന്നതാണ്. നന്മയും തിന്മയും കൎമ്മത്തിൽ അന്തൎഭവിച്ചിരിക്കുന്നതുപോലെതന്നെ പരിശ്രമത്തിന്നുള്ള കാരണവും അതിൽ അന്തൎഭവിച്ചിരിക്കുന്നു. കൎമ്മം എന്നതു നന്മയെ ക്ലേശനാശിക്കുന്നതും ചെയ്തുതീരും വരെ പൂൎത്തിയായിരിക്കുന്ന

ളും ആയ ഒരു സാധനമല്ല. കൎമ്മം എന്നതു സദാ സംഭവിച്ചുകൊണ്ടിരിക്കുന്ന ഒരു കാൎയ്യമാണു്. ഈ കാൎയ്യത്തിന്റെ ഭാവി കഴിഞ്ഞുപോയ കാൎയ്യങ്ങളാൽ നിശ്ചയിക്കപ്പെട്ടിരിക്കുന്നു എന്നു മാത്രമല്ല, ഇപ്പോൾ—വൎത്തമാനത്തിൽ—നടക്കുന്ന കാൎയ്യങ്ങളാൽ ഭേദപ്പെട്ടുകൊണ്ടുമിരിക്കുന്നു. ഒരു മനുഷ്യൻ ഇപ്പോൾ എത്രതന്നെ ദുൎവ്വൃത്തനായിരുന്നാലും സദ്വൃത്തനാകണമെന്നുള്ള മോഹം ഉണ്ടു് എങ്കിൽ, അവനെ സദ്വൃത്തനാക്കുന്നതായ ഒരു ശക്തിയെ അവൻ തത്സമയം പ്രയോഗിക്കുന്നു. മനുഷ്യൻ കൎമ്മബന്ധത്താൽ ദുഷ്ടനോ ശിഷ്ടനോ ആയിരിക്കേണമെന്നുള്ള വിധിവിഹിതമായ ഒരു നിരാശ്രയവസ്തുവല്ല; ദിനംപ്രതി യഥേഷ്ടം താൻ അനുഷ്ഠിക്കുന്ന ശുഭാശുഭത്തെ അനുസരിച്ചു ശിഷ്ടനോ അശിഷ്ടനോ ആയിത്തീരുവാൻ കഴിയുന്ന ഒരു സ്വതന്ത്രാത്മാവാകുന്നു. താൻ ജീവിച്ചുകൊണ്ടിരിക്കുന്നതുകൊണ്ടു തന്നെ, സദാ പ്രവൎത്തിച്ചുകൊണ്ടിരിക്കേണ്ടതായ ഒരാളാണു്; പ്രവൎത്തിക്കാതെ തരമില്ല; എന്നാൽ, ഇങ്ങിനെയിരിക്കുന്ന സ്ഥിതിക്കു്, ഒരു മാൎഗ്ഗത്തിൽ കൂടി ചരിക്കാതെ മറെറാരു മാൎഗ്ഗത്തിൽ കൂടി ചരിക്കുവാൻ യത്നിക്കുന്നതു തനിക്കുള്ള ഒരു സ്വാതന്ത്ര്യമാണു്. അപ്പോൾ സ്വസ്ഥനായിട്ടിരുന്നു കൎമ്മബന്ധം പോലെ വരട്ടെ എന്നുള്ള നിശ്ചയം, തന്നെ പൂൎവ്വവാസനകൾക്കു് അധീനനാക്കി വിടുകയാണു് ചെയ്യുന്നതു്. എന്നാൽ ഈ കാൎയ്യത്തിലും സ്വാതന്ത്ര്യം ഉപയോഗിക്കുന്നുണ്ടു്—പൂൎവ്വവാസനകൾക്കു് അധീനനായിരിക്കുവാൻ താൻ ഒരുങ്ങിയിരിക്കുന്നുവെന്നുള്ള തന്റെ നിശ്ചയമാകുന്നു സ്വാതന്ത്ര്യം തന്നെ. ഒന്നും പ്രവൎത്തിക്കാതെ ഇരുന്നുകൊണ്ടു്, ‘എനിക്കു നിവൃത്തിയില്ല, ഞാൻ അസ്വതന്ത്രനാണ്’ എന്നു പറയുന്നതു ശരിയല്ല; ‘വെറുതെ ഇരിക്കുവാനാണ് എന്റെ നിശ്ചയം—എന്റെ സ്വാതന്ത്ര്യം’ എന്നു പറയേണ്ടിയിരിക്കുന്നു. മനുഷ്യനു യഥേഷ്ടം ഇച്ഛിക്കുവാനും വിചാരിക്കുവാനും പ്രവൎത്തിക്കുവാനും കഴിയുന്നതാണു്; അങ്ങിനെ ചെയ്യുന്നതുകൊണ്ടു യഥേഷ്ടം സ്വകൎമ്മത്തെ തനിക്കു നിൎമ്മിക്കുവാൻ കഴിയുന്നതുമാകുന്നു. ഇപ്രകാരം ചെയ്തിട്ടാകുന്നു ദേവകൾ അവരുടെ ഉൽകൃഷ്ടസ്ഥിതി

യെ പ്രാപിച്ചിരിക്കുന്നതു്; അപ്രകാരം തന്നെ മററുള്ളവൎക്കും ഉൗ
ൎദ്ധ്വഗതിയെ പ്രാപിക്കാം.

'കർമ്മണേന്ദ്രോ ഭവേജ്ജീവോ
ബ്രഹ്മപുത്രഃ സ്വകർമ്മണാ
സ്വകർമ്മണാ ഹരേർദ്ദാസോ
ജന്മാദിരഹിതോ ഭവേൽ.
സ്വകർമ്മണാ സൎവ്വസിദ്ധി-
മമരത്വം ലഭേൽ ധ്രുവം
ലഭേൽ സ്വകർമ്മണാ വിഷ്ണോഃ
സാലോക്യാദിചതുഷ്ടയം.
സുരത്വഞ്ച മനുത്വഞ്ച
രാജേന്ദ്രത്വം ലഭേന്നരഃ
കർമ്മണാ ച ശിവത്വഞ്ച
ഗണേശത്വം തഥൈവ ച.

കർമ്മത്താൽ ജീവൻ ഇന്ദ്രനായി ഭവിക്കാം; സ്വകർമ്മത്താൽ വിഷ്ണുവായി ഭവിക്കാം. സ്വകർമ്മത്താൽ വിഷ്ണുഭഗവാന്റെ ദാസനായി, ജനനമരണസംസാരദുഃഖത്തിൽനിന്നു മുക്തനായി ഭവിക്കാം. സ്വകർമ്മംകൊണ്ടു നിശ്ചയമായി സൎവ്വസിദ്ധിയേയും അമരത്വത്തേയും ലഭിക്കാം. വിഷ്ണുസംബന്ധമായ സാലോക്യാദിമുക്തിചതുഷ്ടയത്തെ സ്വകർമ്മംകൊണ്ടു ലഭിക്കാം. ദേവപദത്തേയും മനുപദത്തേയും, രാജ്യാധിപത്യത്തേയും, അപ്രകാരം തന്നെ ശിവപദത്തേയും ഗണേശപദത്തേയും സ്വകർമ്മംകൊണ്ടു ലഭിക്കാം.*

കർമ്മത്തെ അപരിഹാൎയ്യമായ വിധിദിഷ്ടമായി വിചാരിക്കരുതു്; സ്വയംകൃതമായ ഭാഗധേയമായി വിചാരിക്കണം. ഇതു ഹേതുവായിട്ടു കർമ്മം അനവരതം ഭേദപ്പെട്ടുകൊണ്ടിരിക്കുന്ന ഒരു ഭാഗധേയമാണു്. ഇതാകുന്നു കർമ്മത്തെപ്പററി സാരമായി ഗ്രഹിക്കുവാനുള്ള സംഗതി.

---

* ദേവീഭാഗവതം ൯. ൨൭- ൧൮- ൨൦.

കർമ്മത്തെപ്പററി വേറെ ഒരു അബദ്ധമായ വിചാരം ഉണ്ട്. ഈ അബദ്ധവിചാരം ഉള്ളവർ ദുഃഖാക്രാന്തനായ ഒരുവനെ കാണുമ്പോൾ ഇപ്രകാരം പറയും: 'അവൻെറ കർമ്മമാണ് അവൻ അനുഭവിക്കുന്നതു്. നാം അവനെ സഹായിക്കുന്നതായാൽ അവൻെറ കർമ്മത്തിനു വിഘ്നം വരുത്തുകയായിരിക്കും.' സ്വകർമ്മത്തെ ഒരുവൻ അനുഭവിക്കുന്നതുപോലെതന്നെ അന്യകർമ്മത്തിനും — അന്യന്മാരുടെ കർമ്മത്തെ ഉണ്ടാക്കുന്നതിനും — താൻ ഹേതുഭൂതനാണെന്നുള്ള തത്വത്തെ ഇങ്ങിനെ പറയുന്നവർ വിസ്മരിക്കുന്നു. നമുക്ക് ഒരുവനെ സഹായിക്കുവാൻ കഴിയുമെങ്കിൽ അവൻെറ ദുഃഖഹേതുവായ കർമ്മം നശിച്ചു എന്നും, അവനു മേലാൽ സുഖപ്രദമായ കർമ്മം ഉണ്ടാകുവാൻ നാം ഹേതുഭൂതന്മാരാണെന്നും നമ്മുടെ ആശക്തിതന്നെ തെളിയിക്കുന്നു. അവൻെറ കർമ്മവിമോചനത്തെ ചെയ്യുന്നതിൽ നാം അനാസ്ഥന്മാരായാൽ നാം നമുക്കതന്നെ ദുഷ്കർമ്മത്തെ ഉണ്ടാക്കിത്തീക്കുകയാണ് ചെയ്യുന്നതു്. എന്തെന്നാൽ, നമുക്കു ഭാവിയിൽ ഉണ്ടാകാവുന്നതായ സൽക്കർമ്മഫലത്തിന്നു നാം നമ്മെ അനഹന്മാരാക്കിത്തീക്കുന്നു. അപ്പോൾ അന്യർ ഈ പരോപകാരത്തെ ചെയ്തു സുകൃതം നേടുന്നു. ഇതിനും പുറമെ, 'ആണെങ്കിലോ,' 'ആയാലോ' എന്നും മററും ഉള്ള വാദം പ്രവൃത്തിക്കു് അടിസ്ഥാനമല്ല. 'ഞാൻ അവനെ സഹായിച്ചാൽ, അവൻെറ കർമ്മത്തിന്നു വിഘ്നം വരുത്തുകയാണെങ്കിലോ,' എന്നുള്ളത് ഒരു വെറും ചിടിവാദമാകുന്നു. ഇതിന്ന് എന്തൊരു അടിസ്ഥാനമാണുള്ളത്? ആ അടിസ്ഥാനം, 'അവനെ ഞാൻ സഹായിച്ചില്ലെങ്കിൽ അവൻെറ കർമ്മത്തിന്നു വിഘ്നം വരുത്തുകയായിരിക്കും,' എന്നതിന്നും ഉണ്ട്. കർമ്മം ജ്ഞാനത്തെ അവലംബിച്ചിരിക്കണം. പരോപകാരം ചെയ്യുന്നതു ന്യായവും ശ്രേഷ്ഠവും ആണെന്നുള്ള സംഗതി നമ്മുടെ ഉത്തമജ്ഞാനത്തിൽ പെട്ടതാകുന്നു. ജ്ഞാനികൾ അങ്ങിനെ സദാ കല്പിച്ചിട്ടും ഉണ്ട്. ഒരുവൻ തൽക്കാലം ദുഃഖം അനുഭവിക്കുന്നതിൻെറ പൂർവ്വകാരണങ്ങളുടെ പരിപൂർണ്ണമായും നിസ്സംശയമായും ഉള്ള ജ്ഞാനം ഉണ്ടെങ്കിൽ മാത്രമേ കർമ്മകാ

16 *

രണങ്ങളെക്കൊണ്ടു പരോപകാരത്തെ പ്രതിഷേധിക്കുന്നതു യോഗ്യമായി തീരും.

കർമ്മം മൂന്നു തരത്തിലാണ് — പ്രാരബ്ധം, സഞ്ചിതം, വർത്തമാനം അല്ലെങ്കിൽ ആഗാമി. പ്രാരബ്ധകർമ്മം എന്നത് അനുഭവിക്കുവാൻ പാകമായി, അനുഭവിക്കാൻ നിവൃത്തിയില്ലാത്തതായിരിക്കുന്ന കർമ്മം ആണ്. അത് അനുഭവിച്ചേ തീരൂ. സഞ്ചിതകർമ്മം എന്നതു ഭൂതകാലത്തിൽ ചെയ്ത കർമ്മം കൂട്ടിച്ചേർത്താകുന്നു. മനുഷ്യൻെറ സ്വഭാവം, ബലം, സാമർത്ഥ്യം, അസമർത്ഥത എന്നിവകൊണ്ട് അവൻെറ സഞ്ചിതകർമ്മത്തെ ഏകദേശം നിർണ്ണയിക്കാം. ഇപ്പോൾ ഉണ്ടാകുന്ന കർമ്മത്തെയാണ് വർത്തമാനകർമ്മം എന്നു പറയുന്നത്.

'അനേകജന്മസഞ്ജാതം
പ്രാക്തനം സഞ്ചിതം സ്മൃതം.
... ... ... ... ... ... ... ... ... ...
ക്രിയമാണഞ്ച യൽ കർമ്മ
വർത്തമാനം തദുച്യതേ.
സഞ്ചിതാനാം പുനർമ്മദ്ധ്യാൽ
സമാഹൃത്യ കിയൽ കില
ദേഹാരംഭേ ച സമയ
കാലഃ പ്രേരയതീവ തൽ
പ്രാരബ്ധം കർമ്മ വിജ്ഞേയം...'

അനേകജന്മംകൊണ്ടു പൂർവ്വകാലത്തുണ്ടായിട്ടുള്ള കർമ്മം സഞ്ചിതം എന്നു പറയപ്പെടുന്നു.

ചെയ്തുവരുന്ന കർമ്മത്തെ വർത്തമാനം എന്നു പറയുന്നു.

പിന്നെ, സഞ്ചിതങ്ങളുടെ ഇടയിൽനിന്ന് ഒരു ഭാഗം തിരഞ്ഞെടുത്തു കൂട്ടിച്ചേർത്തു ദേഹാരംഭസമയത്തിൽ കാലം അതിനെ പ്രേരിപ്പിക്കുന്നു. ഇതിനെ പ്രാരബ്ധമെന്നു പറയുന്നു.†

സഞ്ചിതകർമ്മം എന്നതു ശേഖരിച്ച് ഒന്നിച്ചു കൂട്ടിച്ചേർത്തു

† ദേവീഭാഗവതം ൬. ൧൦. ൯, ൧൧, ൧൨, ൧൪.

വെച്ചിരിയ്ക്കുന്ന കമ്മം ആകുന്നു. ഈ കമ്മരാശി മനുഷ്യൻെറ പൂവ്വജന്മങ്ങളിലുള്ളതാകുന്നു; അവൻെറ വാസനകഠം ഇതിൽ നിന്നാകുന്നു ഉണ്ടാകുന്നത്. വത്തമാനകമ്മം എന്നത് ഇപ്പോഠം ചെയ്യുന്ന കമ്മം ആകുന്നു. ആഗാമി, അല്ലെങ്കിൽ ഭാവിയിൽ വരുവാൻ പോകുന്ന കമ്മം എന്നും ഇതിന്നു വേറെ പേർ പറയും. പ്രാരബ്ധകമ്മം എന്നാൽ യാതൊരു കമ്മത്തിൻെറ ഫലം അനുഭവിച്ചു തുടങ്ങിയോ, ആ കമ്മം എന്നു താൽപ്പയ്യം.

മേലെഴുതിയ ശ്ലോകത്തിൽ പറഞ്ഞിരിയ്ക്കുന്ന പ്രകാരം, ഈ പ്രാരബ്ധകമ്മം സഞ്ചിതകമ്മത്തിൽനിന്നും സംഗ്രഹിച്ചിട്ടുള്ളതാകുന്നു. വേദാന്തഗ്രന്ഥങ്ങളിൽ ഇതിനെ ഒരു കൈവിട്ട അസ്ത്രത്തോടാണ് ഉപമിച്ചിരിയ്ക്കുന്നത്. സഞ്ചിതകമ്മത്തിൽ നിന്നും യഥാക്രമം സംഗ്രഹിയ്ക്കുന്നതിന്നുള്ള ജ്ഞാനസാമത്ഥ്യത്തോടുകൂടിയ ദേവന്മാർ ഒരു ജന്മംകൊണ്ട് അനുഭവിച്ചു തീരത്തക്കവണ്ണം അവിരുദ്ധങ്ങളായ കമ്മങ്ങളെ കൂട്ടിച്ചേത്ത്, അതിന്നുചിതമായ സ്ഥൂലദേഹത്തേയും നിമ്മിച്ചു് കമ്മവിമോചനത്തിന്നു തക്കതായ മാതാപിതാക്കന്മാർ, ജാതി, രാജ്യം, കുലം, സ്ഥിതി എന്നിവയോടുകൂടി യോജിപ്പിയ്ക്കുന്നു.

മേൽ പ്രസ്താവിച്ചിട്ടുള്ള പ്രകാരം പ്രാരബ്ധകമ്മത്തെ ഭേദപ്പെടുത്തുവാൻ തരമില്ല; ആയത് അനുഭവിച്ചു തന്നെ തീരണം. നല്ലതായാലും, ചീത്തയായാലും, പ്രാരബ്ധത്തെ ക്ഷാന്തിയോടുകൂടി കൈക്കൊള്ളുന്നതാണ് ഉത്തമം. അങ്ങിനെ ചെയ്യുന്നതുകൊണ്ടു നമ്മുടെ പൂവ്വജന്മത്തിലെ കടം വീട്ടുകയും ബന്ധമോചനം വരുത്തുകയും ചെയ്യാം.

'പ്രാരബ്ധകമ്മണാം ഭോഗാദേവ ക്ഷയഃ' ഫലാനുഭവം കൊണ്ടു മാത്രമേ പ്രാരബ്ധകമ്മം നശിയ്ക്കുകയുള്ളൂ.

സഞ്ചിതകമ്മത്തെ, നാം അതോടുകൂടി ചേക്കുന്ന സങ്കല്പനത്താൽ, മിക്കവാറും ഭേദപ്പെടുത്തുവാൻ കഴിയുന്നതാണ്. ദുവ്വാസനകളെ ക്ഷയിപ്പിയ്ക്കാം, സദ്വാസനകളെ ബലപ്പെടുത്താം. എന്തെന്നാൽ, നമ്മുടെ സകലമോഹങ്ങളും, വിചാരങ്ങളും, പ്രവൃത്തികളും ജന്മാന്തരത്തിൽ സഞ്ചിതമായിത്തീരുന്നു.

വൎത്തമാനകൎമ്മത്തേയും ഒരു ജീവകാലംകൊണ്ടുതന്നെ വിപരീതകൎമ്മങ്ങളെകൊണ്ടു മിക്കവാറും നശിപ്പിക്കാം. ഒരുവൻ ഒരു ദോഷം ചെയ്താൽ അതിന്നു പ്രതിവിധിയായിട്ടു ബുദ്ധിപൂൎവ്വകമായി ഒരു പ്രായശ്ചിത്തം ചെയ്യാം. അങ്ങിനെ ചെയ്യുന്നതുകൊണ്ടു ഭാവിയിൽ തീൎക്കുവാനുള്ള കടത്തെ ഇപ്പോഴേ തന്നെ തീൎക്കുകയാണ് ചെയ്യുന്നത്.

കൎമ്മബന്ധത്തിൽനിന്ന് എങ്ങിനെ മനുഷ്യൻ മോചനത്തെ പ്രാപിക്കും? ഇതാകുന്നു നമുക്കിനി ആലോചിക്കുവാനുള്ള കാൎയ്യം.

പ്രപഞ്ചത്തിലെ സൎവ്വസാധാരണമായ കൎമ്മത്തിൽ നിന്നു ഒരുവൻ, പ്രപഞ്ചത്തിൽ ഇരിക്കുന്ന കാലം വരെ, വിമുക്തനാകുന്നതല്ല. ദേവകൾ, മനുഷ്യർ, ജന്തുക്കൾ, സസ്യവൎഗ്ഗം, ധാതുവൎഗ്ഗം എന്നിവകൾ എല്ലാം കൎമ്മാധീനങ്ങളാകുന്നു. ഒരു ജീവിക്കും ഈ ശാശ്വതനിയമത്തിൽനിന്നു വേർപെടുവാൻ കഴിയുന്നതല്ല. ഈ നിയമം ഇല്ലെങ്കിൽ പ്രപഞ്ചം സങ്കുലമായിത്തീരും.

'ബ്രഹ്മാദീനാം ച സൎവ്വേഷാം തദ്വശത്വം നരാധിപ!'

അല്ലയോ രാജാവേ! ബ്രഹ്മാവു തുടങ്ങിയുള്ള സകല ജീവികളും അതിന്ന് അധീനന്മാരാകുന്നു †

മനുഷ്യൻ ഈ സാൎവ്വലൌകികമായ നിയമത്തിൽനിന്നും ഒഴിയണമെങ്കിൽ ലോകത്തെ വിടണം—അതായതു, കേവലത്തിൽ (നിൎഗ്ഗുണത്തിൽ) ലയിക്കണം.

എന്നാൽ, മനുഷ്യന്നു പ്രത്യക്ഷപ്രപഞ്ചത്തിൽ ഇരുന്നുകൊണ്ട് ഈ സംസാരസമുദ്രത്തിൽനിന്നും കരകയറുവാൻ ഒരു മാൎഗ്ഗമുണ്ടു്. ഇതു പുതുതായി കൎമ്മത്തെ ഉണ്ടാക്കാതിരിക്കുകയും ഉള്ള കൎമ്മത്തെ നശിപ്പിക്കുകയും ആണ്. മനുഷ്യനെ സംസാരചക്രത്തോടുകൂടി ബന്ധിക്കുന്നത് ആശയാകുന്നു. ഈ ആശ നശിച്ചാൽ ബന്ധവും നശിക്കും.

† ദേവീഭാഗവതം ൪- ൨- ൭

'യദാ സർവ്വേ പ്രമുച്യന്തേ
കാമാ യേഽസ്യ ഹൃദി ശ്രിതാഃ
അഥ മർത്ത്യോഽമൃതോ ഭവത്യത്ര
ബ്രഹ്മ സമശ്നുതേ.'

മർത്ത്യന്റെ ഹൃദയത്തിൽ ഉള്ള സകല ആശകളും നശിക്കുമ്പോൾ അവൻ നാശരഹിതനായിത്തീരുന്നു; ബ്രഹ്മത്തെ അനുഭവിക്കുന്നു ‡

ശ്രുതികളിൽ ഇതുതന്നെയാണ് സർവ്വഥാ ഘോഷിച്ചിരിക്കുന്നത്.

ഭഗവൽഗീതയിലും മുക്തസംഗനെപ്പററി ഇങ്ങിനെ പറഞ്ഞിരിക്കുന്നു.—

'യസ്യ സർവ്വേ സമാരംഭാഃ
കാമസങ്കല്പവർജ്ജിതാഃ
ജ്ഞാനാഗ്നിദഗ്ദ്ധകർമ്മാണം
തമാഹുഃ പണ്ഡിതം ബുധാഃ

... ... ... ... ... ... ... ... ... ... ...

ഗതസംഗസ്യ മുക്തസ്യ
ജ്ഞാനാവസ്ഥിതചേതസഃ
യജ്ഞായാചരതഃ കർമ്മ
സമഗ്രം പ്രവിലീയതേ.'

യാവനൊരുത്തന്റെ സർവ്വങ്ങളായ സമാരംഭങ്ങളും— സകല കർമ്മങ്ങളും— കാമസങ്കല്പങ്ങളിൽനിന്നു വേർപെട്ടിരിക്കുന്നുവോ, ജ്ഞാനമാകുന്ന അഗ്നിയാൽ ദഹിപ്പിക്കപ്പെട്ട കർമ്മത്തോടുകൂടിയ അവനെ പണ്ഡിതൻ— ആത്മജ്ഞാനി—എന്നു വിദ്വാന്മാർ പറയുന്നു ... ... ... ... ... ... ... ... ... ... ... ... ... ...

... ... ... ... ... ... ... ... ... ... ... ... ... ... ... ... ... ...

ഫലാപേക്ഷയില്ലാത്തവനായി, ആശാബന്ധം അററവനായി, ജ്ഞാനത്തിൽ സ്ഥിതിചെയ്യുന്ന മനസ്സോടുകൂടിയവനായി, യ

‡ കഠോപനിഷത്ത ൨-൩-൧൪

ജ്ഞത്തിന്നായിക്കൊണ്ടു— പരോപകാരത്തിന്നായിക്കൊണ്ടു— മാത്രം കമ്മം ചെയ്യുന്നവനായിരിക്കുന്നവൻെറ സകലകമ്മങ്ങളും ബന്ധത്തെ ചെയ്യാതെ നശിച്ചുപോകുന്നു.$

ഇപ്രകാരമാകുന്നു ബന്ധവിമോചനം വരുന്നതു്. ഇങ്ങിനെ ബന്ധമോചനം വന്നവനു, ഋഷികൾ ചെയ്തിരിക്കുംപ്രകാരം, മററുള്ളവരെ സംസാരതരണത്തിന്നു സഹായിക്കുവാനായിട്ടു ബ്രഹ്മാണ്ഡത്തിൽ വർത്തിക്കുകയോ, അഥവാ കേവലജ്യോതിസ്സിൽ ലയിക്കുകയോ ചെയ്യാം.

ഈ അദ്ധ്യായത്തിൽ ഓമ്മവെക്കേണ്ടതായ സംഗതികൾ താഴെ പറയാം:—

൧. പ്രവൃത്തിയുടെ സ്വഭാവവും അതിൻെറ ഫലവും.

൨. നിയമത്തിൻെറ സ്വഭാവം.

൩. ജീവാത്മാവിന്നു കമ്മകാരണമായിരിക്കുന്ന മൂന്നു നിയമങ്ങൾ.

൪. ക്രമവും വിധിയും തമ്മിലുള്ള സംബന്ധം.

൫ മൂന്നു പ്രകാരത്തിലുള്ള കമ്മങ്ങൾ.

൬. കമ്മബന്ധത്തിൽനിന്നും മുക്തിയെ പ്രാപിക്കുവാനുള്ള ഉപായം.



$ ഭഗവൽഗീത ൪- ൧൯- ൨൩

# അഞ്ചാം അദ്ധ്യായം

## യജ്ഞം.

കർമ്മനിയമത്തെപ്പോലെതന്നെ യജ്ഞനിയമവും ദൃഢാധിരൂഢമായിട്ടുള്ളതാകുന്നു. ഈ നിയമത്താൽ ആകുന്നു ലോകങ്ങൾ രചിക്കപ്പെട്ടിരിക്കുന്നതു്; ഈ നിയമത്താൽതന്നെയാണ് ലോകങ്ങൾ പരിപാലിക്കപ്പെടുന്നതും. സകലജീവികളും അന്യജീവികളെ ഗ്രസിച്ചിട്ടാകുന്നു ജീവിക്കുന്നതു്. 'ജീവോ ജീവസ്യ ജീവനം'. സകലരൂപങ്ങളും അന്യരൂപങ്ങളെ ഗ്രസിച്ചിട്ടു മാത്രമാകുന്നു നിലനില്ക്കുന്നതു്. യജ്ഞം പ്രപഞ്ചത്തിൽ വ്യാപിച്ചിരിക്കുന്നതുപോലെ അതു സകല ധർമ്മങ്ങളിലും— മതങ്ങളിലും— വ്യാപിച്ചിരിക്കുന്നു. ശ്രീകൃഷ്ണഭഗവാന്റെ അഭിപ്രായം—

'നായം ലോകോഽസ്ത്യയജ്ഞസ്യ
കുതോഽന്യഃ കുരുസത്തമ!'

'ഹേ കുരുകുലശ്രേഷ്ഠ! യജ്ഞം ചെയ്യാത്തവന്നു് ഈ ലോകം തന്നെ ഇല്ല. അവന്നു വേറെ ഒരു ലോകം— പിന്നെ എങ്ങിനെ ഉണ്ടാകും?'— എന്നാകുന്നു.

സനാതനധർമ്മം ഈ നിയമത്തെ അത്യന്തം സാരമായ ഒരു സംഗതിയായി സ്വീകരിച്ചിരിക്കുന്നു. സകല ശ്രുതികളും അതിനെ ഘോഷിക്കുന്നു. സകല സ്മൃതികളും അതിനെ ഉപദേശിക്കുന്നു. ഇതിഹാസപുരാണങ്ങൾ അതുകൊണ്ടു സാമ്പൂർണ്ണമായിരിക്കുന്നു. ഷഡംഗങ്ങൾ അതിനെ ആസ്പദമാക്കി സ്വീകരിച്ചിരിക്കുന്നു. മനുഷ്യർ ജ്ഞാനലബ്ധിക്കു യോഗ്യനാകുന്നതിന്നു മുമ്പിൽ ചരിക്കേണ്ടതായ പന്ഥാവായിട്ടു് അതിനെ ഷഡ്ദർശനങ്ങൾ നിർണ്ണയിച്ചിരിക്കുന്നു.

യജ്ഞങ്ങൾ ആര്യജീവിതത്തെ സർവ്വഥാ വ്യാപിച്ചിരിക്കുന്ന ക്രമം രണ്ടാം കാണ്ഡത്തിൽ വിവരിക്കുന്നതാണു്. ഇവിടെ യജ്ഞങ്ങളുടെ തത്വത്തെ സാമാന്യമായി വിവരിക്കുകയും

അതിൻെറ പ്രത്യേകപ്രയോജനങ്ങളെ പിന്നീട്ട പ്രസ്താവിക്കുകയും ചെയ്യാം.

**സൃഷ്ടിയുടെ ആരംഭം യജ്ഞസഹിതമാകുന്നു.**

'ഓം ഉഷാ വാ അശ്വസ്യ മേധ്യസ്യ ശിരഃ'

ഓം! ഉദയം, വാസ്തവത്തിൽ, യാഗത്തിന്നുള്ള കുതിരയുടെ ശിരസ്സാകുന്നു.§

ഉഷസ്സ് — ഉദയം — എന്നതു ബ്രഹ്മാവിൻെറ ഒരു പകലിൻെറ — സൃഷ്ടിദിവസത്തിൻെറ — ആരംഭമായിട്ടാകുന്നു വിവരിച്ചിരിക്കുന്നത്. പിന്നേയുള്ള മന്ത്രങ്ങളെക്കൊണ്ടു യജ്ഞാശ്വത്താൽ ദേവഗന്ധർവ്വാസുരമനുഷ്യാദിജീവജാലങ്ങളെ വഹിച്ചിരിക്കുന്ന, സർവ്വാത്മകനായ സച്ചിദാനന്ദൈകബ്രഹ്മത്തെ മനസ്സിലാക്കണമെന്നും, ആ വിശ്വരൂപിയായിരിക്കുന്ന അശ്വത്തിൻെറ യജ്ഞത്താൽ പ്രപഞ്ചസൃഷ്ടിക്രമത്തെ ഗ്രഹിക്കണമെന്നും വരുന്നു. പിന്നെ ഈ ഉപനിഷത്തിൽ വർണ്ണിച്ചിരിക്കുന്നതു പ്ര പ്രപഞ്ചാതീതമായ പരബ്രഹ്മത്തെപ്പററിയും ലോകരചനയെപ്പററിയുമാണ്.

അപ്രകാരം തന്നെ ഋഗ്വേദത്തിൽ പുരുഷസൂക്തത്തിൽ സൃഷ്ടിയെപ്പററി പ്രശസ്തമായ ഒരു വിവരണം ഉണ്ട്. സർവ്വസാമാന്യമായ പുരുഷയജ്ഞത്തിൽ പുരുഷൻെറ ചതുർഭാഗം യജ്ഞപശുവായിട്ടു ഹോമിക്കപ്പെട്ടു എന്നും, അതിൽ നിന്നു സകലജീവജാലങ്ങളും ഉണ്ടായി എന്നും, ശിഷ്ടമായ പാദത്രയം സ്വർഗ്ഗത്തിൽ — 'ത്രിപാദസ്യാമൃതം ദിവി' — സനാതനബ്രഹ്മമായി വർത്തിക്കുന്നു എന്നും, പുരുഷസൂക്തത്തിൽ വിവരിച്ചിരിക്കുന്നു.||

സൃഷ്ടിയിൽ അന്തർഗ്ഗതമായ മഹായജ്ഞത്തിൻെറ ഒരു മനോഹരമായ വിവരണം ശതപഥബ്രാഹ്മണത്തിൽ ഉണ്ട്.

'ബ്രഹ്മ വൈ സ്വയംഭു സ്തപോഽതപ്യത തദൈക്ഷത ന

§ ബൃഹദാരണ്യകോപനിഷത്ത് ൧-൧-൧.

|| ഋഗ്വേദം ൧൦-൯൦

വൈ തപസ്യാനന്ത്യമസ്തി ഹന്ത അഹം ഭൂതേഷ്വാത്മാനം ജുഹവാനി ഭൂതാനി ച ആത്മനി ഇതി.

തത്സർവ്വേഷു ഭൂതേഷ്വാത്മാനം ഹുത്വാ ഭൂതാനി ച ആത്മനി സർവ്വേഷാം ഭൂതാനാം ശ്രൈഷ്ഠ്യം സ്വാരാജ്യമാധിപത്യം പര്യൈൽ'.

സ്വയംഭൂവായ ബ്രഹ്മാവു തപസ്സുചെയ്തു. അദ്ദേഹം വിചാരിച്ചു: 'തപസ്സിൽ അപാരതയില്ല. അതിനാൽ ഞാൻ എന്നെ ഭൂതങ്ങളിലും ഭൂതങ്ങളെ (ജീവജാലങ്ങളെ) എന്നിലും ഹോമിക്കട്ടെ.' അനന്തരം സകല ഭൂതങ്ങളിൽ തന്നേയും, തന്നിൽ സകല ഭൂതങ്ങളേയും ഹോമിച്ചിട്ടു സർവ്വഭൂതങ്ങളിൽ ആധിപത്യത്തേയും, ശ്രേഷ്ഠതയേയും, സ്വപ്രകാശത്തേയും, പ്രാപിച്ചു $

ബ്രഹ്മാവു വേദങ്ങളെ ആവിർഭവിപ്പിച്ചതിന്നു മുമ്പായി 'സനാതനമായ യജ്ഞത്തെ' സൃഷ്ടിച്ചു എന്നു മററും പറഞ്ഞിരിക്കുന്നു.†

ഈശ്വരൻ പ്രപഞ്ചസൃഷ്ടിക്കായിട്ട് ആത്മയജ്ഞം ചെയ്തു എന്ന ഗംഭീരമായ തത്വത്തിന്റെ താല്പർയ്യം, അനേകജീവജാലങ്ങളെ സൃഷ്ടിച്ചു രക്ഷിക്കുന്നതിന്നായി താൻ പ്രകൃതിവശനായിതീർന്നു— സാംകേതികമായി പറയുമ്പോൾ, മരിച്ചു— എന്നാകുന്നു. പ്രപഞ്ചത്തിലുള്ള സകല ജീവികളും 'മമൈവാംശഃ' എന്റെ ഒരു അംശം തന്നെ ആകുന്നു, എന്നു ഭഗവാൻ പറഞ്ഞിട്ടുള്ളപ്രകാരം ഈശ്വരജീവന്റെ ഒരംശമാകുന്നു. ഈ യജ്ഞം കൂടാതെ പ്രപഞ്ചം ഉണ്ടാകുവാൻ പാടുള്ളതല്ല. പുരുഷന്റെ ചതുർഭാഗംകൊണ്ടു മാത്രം പ്രപഞ്ചം ഉണ്ടായിരിക്കുന്നതിനാലാകുന്നു

'വിഷ്ടഭ്യാഹമിദം കൃത്സ്നം
ഏകാംശേന സ്ഥിതോ ജഗൽ,'

$ ശതപഥബ്രാഹ്മണം ൧൩- ൭- ൧.
† മനുസ്മൃതി ൧- ൨൨-
‖ ഭഗവൽഗീത ൧൦- ൭

ഈ പ്രപഞ്ചത്തെ ആസകലം ഒരംശംകൊണ്ടു വ്യാപിച്ചിട്ടു ഞാൻ സ്ഥിതിചെയ്യുന്നു, എന്നു ഭഗവാൻ പറഞ്ഞിരിയ്ക്കുന്നതു്.*

ഈശ്വരൻ പ്രപഞ്ചത്തെക്കാൾ ഉൽക്കൃഷ്ടനാകുന്നു; എന്തെന്നാൽ, പ്രപഞ്ചം ആസകലം ഈശ്വരനിൽ വൎത്തിയ്ക്കുകയും ഈശ്വരസഹായത്താൽ ജീവിയ്ക്കുകയും ഈശ്വരസത്തകൊണ്ടുണ്ടായിരിയ്ക്കുകയും ചെയ്തിരിയ്ക്കുന്നു.

'സഹയജ്ഞാഃ പ്രജാഃ സൃഷ്ട്വാ,'

യജ്ഞത്തോടുകൂടി പ്രജകളെ സൃഷ്ടിച്ചിട്ടു യജ്ഞം മനുഷ്യരുടെ 'ഇഷ്ടകാമധുക്കാണെന്നു പ്രജാപതി— ബ്രഹ്മാവു— കല്പിച്ചിരിയ്ക്കുന്നു, എന്നു ശ്രീകൃഷ്ണഭഗവാൻ പറഞ്ഞിരിയ്ക്കുന്നു‡ ഈ യജ്ഞമാകുന്നു മനുഷ്യരുടെ അഭിലാഷങ്ങളെ ദോഹനം ചെയ്യുന്നതിന്നുള്ള കാമധേനു. ഇതു ഹേതുവായിട്ടു കൎമ്മം യജ്ഞത്തിൽ പ്രതിഷ്ഠിതമാകുന്നു.

'ഭൂതഭാവോത്ഭവകരോ
വിസൎഗ്ഗഃ കൎമ്മസംജ്ഞിതഃ',

ജീവജാലങ്ങളുടെ ഉൽപ്പത്തിയ്ക്കു കാരണമായിരിയ്ക്കുന്ന പ്രസ്രവത്തെയാകുന്നു കൎമ്മം എന്നുപറയുന്നതു് §

ഈ വിസൎഗ്ഗം— പ്രസ്രവം— എന്നതു ജീവികളുടെ പ്രസ്രവമാകുന്നു. ഈ ഭൂതവിസൎഗ്ഗംകൊണ്ടാകുന്നു ഭിന്നങ്ങളായ ജീവരാശികൾ ഉത്ഭവിച്ചതു്. പുരുഷസൂക്തത്തിൽ വിവരിച്ചിരിയ്ക്കുന്ന യജ്ഞവും ഈ ജീവവിസൎഗ്ഗംതന്നെയാണു്. ഇതു സൎവ്വസമ്മതമായ ഒരു സംഗതിയാകുന്നു. ഇതിനാൽ യാഗാദിക്രിയകൾക്കു കൎമ്മം എന്ന പേർ സാധാരണയായി ഉപയോഗിച്ചുവരുന്നു. ഇതുകൊണ്ടുതന്നെയാണു് യാഗാദികൎമ്മങ്ങളെപ്പററി പ്രതിപാദിയ്ക്കുന്ന വേദകാണ്ഡത്തെ കൎമ്മകാണ്ഡമെന്നു പറയുന്നതും.

---

* ഭഗവൽഗീത ൧൦- ൪൨.

‡ ഭഗവൽഗീതാ ൩- ൧൦

§ ഭഗവൽഗീത ൮- ൩.

ഈ കാരണങ്ങളെക്കൊണ്ടു, യജ്ഞത്തിൽ അന്തർഭവിച്ചിരിക്കുന്ന സാരമായ തത്വം പരോപകാരത്തിന്നായിട്ടുള്ള ഒരു ജീവനിർമ്മോചനം ആകുന്നു. ഇങ്ങിനെ ജീവനെ നിർമ്മോചനം ചെയ്യുന്നമെന്നുള്ള നിയമത്താലാകുന്നു ജീവൻ പരിണമിക്കുന്നതു്. കലഹങ്ങളെക്കൊണ്ടും ഇടവിടാതെയുള്ള യുദ്ധങ്ങളെക്കൊണ്ടും ഈ നിയമം താന്നതരം ജന്തുക്കളിൽ ആരോപിക്കപ്പെട്ടിരിക്കുന്നു. ഇച്ഛാപൂർവ്വകമായ ആത്മപരിത്യാഗം എന്നുള്ളതു മനുഷ്യനുള്ള ഏററവും വിശിഷ്ടമായിരിക്കുന്ന മാഹാത്മ്യം ആകുന്നു. ഇതു ഹേതുവായിട്ടു മനുഷ്യരുടെ ഉൽകൃഷ്ടപരിണാമം മുഴുവനും ആത്മപരിത്യാഗമാകുന്ന ലക്ഷണത്തോടുകൂടിയിരിക്കുന്നു. ആത്മപരിത്യാഗം ചെയ്തു തന്റെ സകല കർമ്മങ്ങളേയും പരമാത്മാവിൽ അർപ്പിക്കുന്നതിനാൽ മനുഷ്യർ മോക്ഷത്തെ പ്രാപിക്കുന്നു.

'യൽ കരോഷി യദശ്നാസി
യജ്ജുഹോഷി ദദാസി യൽ
യത്തപസ്യസി കൌന്തേയ!
തൽ കുരുഷ്വ മദർപ്പണം.
ശുഭാശുഭഫലൈരേവം
മോക്ഷ്യസേ കർമ്മബന്ധനൈഃ'

അല്ലയോ കുന്തീപുത്ര! (അർജ്ജുന!) നീ എന്തു ചെയ്യുന്നുവോ, എന്തു ഭക്ഷിക്കുന്നുവോ, എന്തു ഹോമിക്കുന്നുവോ, എന്തു ദാനംചെയ്യുന്നുവോ, തപസ്സിന്നായിട്ടു നീ എന്തു പ്രവർത്തിക്കുന്നുവോ, അതു എനിക്കു അർപ്പണമായിട്ടു ചെയ്യുക. ഇങ്ങിനെ ചെയ്താൽ കർമ്മബന്ധത്തിന്നു ഹേതുക്കളായ ശുഭാശുഭഫലങ്ങളിൽനിന്നു നീ മോചിക്കും.$

ഈ യജ്ഞനിയമം സ്ഥൂലപ്രപഞ്ചത്തിൽ പ്രവർത്തിക്കുന്നതെങ്ങിനെയെന്നു മനസ്സിലാക്കുവാൻ ഇനി ശ്രമിക്കാം.

പലമാതിരിയിലുള്ള സസ്യങ്ങളുടെ പോഷണത്തിന്നായി

$ ഭഗവൽഗീത ൯- ൨൭, ൨൮-

ട്ട ധാതുക്കളുടെ രൂപങ്ങൾ ഭേദിക്കപ്പെടുമ്പോൾ ആണ് ധാതു വർഗ്ഗത്തിലെ ജീവന്നു പരിണാമം ഉണ്ടാകുന്നതു്. സസ്യവർഗ്ഗത്തിലെ ജീവനെ പോഷിപ്പിക്കുന്നതിന്നായിട്ടു ധാതുരൂപങ്ങൾ നശിക്കുന്നു. ഈ യജ്ഞത്താൽ ധാതുരൂപങ്ങളിലെ ജീവൻ അധികം സങ്കീർണ്ണമായി അഭിവൃദ്ധിയെ പ്രാപിക്കുന്നു.

സസ്യവർഗ്ഗങ്ങളിലെ ജീവന്റെ പരിണാമം ഉയന്നതരത്തിലുള്ള സസ്യങ്ങളുടെ പോഷണത്തിന്നായി താന്നതരത്തിലുള്ള സസ്യങ്ങളുടെ ഹാനികൊണ്ടാകുന്നു. അസംഖ്യം വാഷികതരുക്കൾ നശിച്ചു വളം ഉണ്ടാകുമ്പോൾ വൃക്ഷങ്ങൾ വളരുന്നു. അനവധി സസ്യാദികളെ ജന്തുക്കൾ തിന്നുന്നു. ഈ സസ്യരൂപങ്ങൾ ജന്തുക്കളുടെ ദേഹവളച്ചയ്ക്കായി സഹായിക്കുന്നു. ഇങ്ങിനെ സസ്യാദികളിലെ ജീവന്നു വൃത്തിയായി പ്രകാശിക്കുവാൻ ഇടവരുന്നു.

ജന്തുവർഗ്ഗത്തിൽ ഏകദേശം ജീവന്റെ പരിണാമം ഉയന്നതരം ജന്തുക്കളുടേയും മനുഷ്യവർഗ്ഗത്തിന്റെയും ഭക്ഷയ്ക്കായി താന്ന ജന്തുക്കളുടെ ഹാനി നിമിത്തമാകുന്നു; മനുഷ്യവർഗ്ഗത്തിൽ പാമരന്മാരുടെ ഇടയിൽ ദുർബ്ബലന്മാരെ ബലവാന്മാർ ഭക്ഷിക്കുന്നു. എന്നാൽ ഈ സന്ദർഭത്തിൽ യജ്ഞനിയമത്തിന്റെ രീതി ഒന്നു ഭേദപ്പെടുന്നു. ജന്തുക്കളിൽ സൂക്ഷ്മമായ ഗ്രഹണശക്തി വർദ്ധിക്കുകയും മനുഷ്യരിൽ അന്തഃകരണവും അനുകമ്പയും വർദ്ധിക്കുകയും ചെയ്യുന്നതോടുകൂടി, തന്നെപ്പോലെ സുഖദുഃഖങ്ങളുള്ള ജീവികളെ തന്റെ ജീവസന്ധാനത്തിന്നായിട്ടു നശിപ്പിക്കുന്നതിൽ മനുഷ്യന്നു വൈമുഖ്യം ഉണ്ടാകുന്നു. ക്രവ്യാശിതത്തിന്നു — നരമാംസം ഭുജിക്കുന്നതിന്നു — ആകുന്നു മനുഷ്യന്നു് ഒന്നാമതായി വിരോധം ഉണ്ടാകുന്നതു്. അനന്തരം ജന്തുവർഗ്ഗത്തിൽ ചേന്നതും തന്നെക്കാൾ ബലം കുറഞ്ഞതും സഹോദരാവസ്ഥയിൽ ഇരിക്കുന്നതും ആയ ജന്തുക്കളുടെ മാംസം ഭക്ഷിക്കുന്നതിൽ വിരോധം ജനിക്കുന്നു. മററുള്ളവക്കുവേണ്ടി താൻ നശിച്ചിട്ടാകുന്നു, തനിക്കുവേണ്ടി മററുള്ളവർ നശിച്ചിട്ടല്ല, തന്റെ ദേവസ്വഭാവം വർദ്ധിക്കുന്നതെന്നു് അവന്നു് അനുഭവം വരുന്നു. മററുള്ളവരുടെ ജീവഹാനികൊണ്ടു തനിക്കുണ്ടാ

കുന്ന സുഖത്തെ കുറയ്ക്കുകയും, മററുള്ളവർക്ക് തന്റെ ജീവഹാനി കൊണ്ടുണ്ടാകുന്ന സുഖത്തെ വർദ്ധിപ്പിയ്ക്കുകയും ചെയ്യുന്നു. ശരീരം നിലനില്ക്കുന്നത് അന്യവസ്തുക്കളെ സമ്പാദിച്ചു ഗ്രസിയ്ക്കുന്നതിനാലാണ്. അതുകൊണ്ടു താൻ ശരീരമാണെന്നു വിചാരിയ്ക്കുന്ന കാലം മുഴുവൻ മനുഷ്യൻ അന്യവസ്തുക്കളെ സമ്പാദിച്ച് അനുഭവിയ്ക്കുവാൻ ഉദ്യുക്തനായിരിയ്ക്കും. ആത്മസുഖം പരോപകാരത്തിലാകുന്നു ഇരിയ്ക്കുന്നത്. അതിനാൽ താൻ ആത്മാവാണെന്ന് അറിയുമ്പോൾ മനുഷ്യൻ ദാനത്തിലും പരോപകാരത്തിലും തൽപ്പരനായിത്തീരും. മനുഷ്യൻ പ്രവൃത്തിമാർഗ്ഗത്തിൽ ചരിയ്ക്കുമ്പോൾ, വസ്തുക്കളെ സമ്പാദിയ്ക്കുന്നു; നിവൃത്തിമാർഗ്ഗത്തിൽ ചരിയ്ക്കുമ്പോൾ വസ്തുക്കളെ ദാനം ചെയ്യുന്നു. ഇപ്രകാരമാകുന്നു മനുഷ്യജീവപരിണാമം നടക്കുന്നത്.

ആര്യവംശത്തെ ബാല്യകാലത്തിൽ രക്ഷിച്ചുപോന്ന ഋഷികളാകുന്നു മനുഷ്യർക്ക് യജ്ഞനിയമത്തിന്റെ ആദിതത്വങ്ങളെ ഉപദേശിച്ചത്. മഹർഷിമാർ ആദ്യംതന്നെ മനുഷ്യർക്ക് യജ്ഞങ്ങളുടെ സാരമായ തത്വങ്ങളെ പൂർണ്ണമായി ഉപദേശിച്ചില്ല. ദ്രവ്യയജ്ഞം ചെയ്താൽ ഭാവിയിൽ അഭിവൃദ്ധി ഉണ്ടാകും എന്നു പറഞ്ഞു ചില യജ്ഞക്രമങ്ങളെ മാത്രം അവർ നിർണ്ണയിച്ചു. ഭാവിയിൽ ഉണ്ടാകുന്ന അഭിവൃദ്ധിയെ ഓർത്തു, ദേഹരക്ഷയ്ക്കു തൽക്കാലം ആവശ്യകമായ ദ്രവ്യങ്ങളെ യജ്ഞം ചെയ്യുന്നതുകൊണ്ടു, മനുഷ്യരുടെ ഐഹികവസ്തുക്കളിലുള്ള അത്യാസക്തിയ്ക്കു സ്വല്പം കുറവുവരുന്നു.

"ആവാം രാജാനാവദ്ധ്വരേ വൃത്യാം
ഹവ്യേഭിരിന്ദ്രാ വരുണാ നമോഭിഃ
അസ്മേ ഇന്ദ്രാവരുണാ വിശ്വവാരം
രയിം ധത്തം വസുമന്തം പുരുക്ഷും.

ഇയമിന്ദ്രം വരുണമഷ്ടമേ ഗീഃ
പ്രാവത്തോകേ തനയേ തൂതുജാ നാ."

അല്ലയോ രാജാക്കന്മാരേ! അല്ലയോ ഇന്ദ്ര! അല്ലയോ

വരുണ! ഞങ്ങളുടെ യജ്ഞത്തിലേയ്ക്കു, (ഞങ്ങളുടെ) ഹവ്യങ്ങളെക്കൊണ്ടും നമസ്സുകളെക്കൊണ്ടും നിങ്ങൾ തിരിയട്ടെ.

അല്ലയോ ഇന്ദ്ര! അല്ലയോ വരുണ! വളരെ സമ്പത്തു, ഭക്ഷണസാധനം, അനുഗ്രഹം എന്നിവയെ ഞങ്ങൾക്കു തരണേ.

എൻെറ ഈ ഗാനമായത് ഇന്ദ്രൻ, വരുണൻ എന്നിവരെ പ്രാപിയ്ക്കണേ; അതിൻെറ ശക്തികൊണ്ട്, പുത്രന്മാർ, സന്തതി എന്നിവർ ജനിയ്ക്കണേ.*

ഇപ്രകാരമുള്ള സ്തോത്രങ്ങളെ സംഹിതകളിൽ എങ്ങും കാണാം. ഇപ്രകാരമാകുന്നു മനുഷ്യർ തൽക്കാലം സുഖപ്രദങ്ങളായ വസ്തുക്കളെ ഭാവിസുഖത്തിനായിട്ടു യജ്ഞം ചെയ്യുവാൻ ഉപദേശിയ്ക്കപ്പെട്ടിരുന്നതു്.

മനുഷ്യൻ ലോകസാമഗ്രിയുടെ ഒരു അംശമാകുന്നു എന്നും ലോകത്തിലുള്ള സകല ജീവികളുമായി സംബന്ധത്തോടുകൂടിയവനമാകുന്നു എന്നും മനുഷ്യർ ഈ യജ്ഞങ്ങളാൽ ഉപദിഷ്ടന്മാരായി. തൻെറ ജീവസന്ധാനം അന്യജീവികൾക്കു ഹാനിയെ വരുത്തുന്നതിനാൽ, തൻെറ ദ്രവ്യദാനംകൊണ്ടു അന്യന്മാർക്കുള്ള ഋണത്തെ താൻ വീട്ടുന്നു. എങ്ങിനെയെന്നാൽ, "അന്നാദൻ" എന്നും "ദേവമുഖൻ" എന്നും പറയപ്പെടുന്ന അഗ്നിദേവൻ വഴിയ്ക്കു ദേവകൾക്കു ഹോമം ചെയ്യുന്നു; മനുഷ്യർക്കു ദാനം ചെയ്യുന്നു. ഇപ്രകാരം ജീവികളുടെ പരസ്പരാശ്രയവും ഋണബന്ധവും മനുഷ്യർക്കു ഹൃദയംഗമമായിത്തീന്നു †

അനന്തരം മനുഷ്യർ ഐഹികവസ്തുക്കളെക്കൊണ്ടു യജ്ഞം ചെയ്താൽ ദൂരസ്ഥമായി അദൃശ്യമായിരിയ്ക്കുന്ന പരലോകസുഖപ്രാപ്തി വരും എന്നുള്ള ഉപദേശം ലഭിച്ചു. "സ്വർഗ്ഗകാമോ യജേത," സ്വർഗ്ഗസുഖത്തിനായിട്ടു യാഗം ചെയ്യുവന്നു.

"ഏതേഷു യശ്ചരതേ ഭ്രാജമാനേഷു
യഥാകാലം ചാഹുതയോ ഹ്യാദദായൻ

---

* ഋഗ്വേദം, ൭- വൎ- ൯- ൪- ൫.

† ബൃഹദാരണ്യകോപനിഷത്ത് ൧- ൪- ൩.

തന്നയന്ത്യേതാഃ സൂര്യസ്യ രശ്മയോ
യത്ര ദേവാനാം പതിരേകോ/ധിവാസഃ
ഏഹ്യേഹീതി തമാഹുതയഃ സുവർച്ചസഃ
സൂര്യസ്യ രശ്മിഭിര്യജമാനം വഹന്തി
പ്രിയാം വാചമഭിവദന്ത്യോ/ർച്ചയന്ത്യ
ഏഷ വഃ പുണ്യഃ സുകൃതോ ബ്രഹ്മലോകഃ"

പ്രകാശിച്ചുകൊണ്ടിരിയ്ക്കുന്ന ഈ (ഏഴ് അഗ്നിജ്വാലകളിൽ) യാവനൊരുത്തൻ ആഹുതികളെ യഥാകാലം ഹോമിയ്ക്കുന്നുവോ, അവനെ ഈ സൂര്യരശ്മികൾ ദേവകളുടെ ഏകനായ പതി അധിവസിയ്ക്കുന്ന ദിക്കിലേയ്ക്കു നയിക്കുന്നു.

'വരു, വരു,' എന്നിങ്ങിനെ അവനോടു പറഞ്ഞുകൊണ്ട് ഈ ശോഭയോടുകൂടിയ ആഹുതികൾ യജമാനനെ സൂര്യരശ്മികളിൽ കൂട്ടി കൊണ്ടുപോവുകയും, അവനെ പൂജിയ്ക്കുകയും, 'ഇതു നിൻെറ പരിശുദ്ധമായി, സുകൃതവശാൽ കിട്ടിയിരിയ്ക്കുന്നതായ ബ്രഹ്മലോകം ആകുന്നു,' എന്ന പ്രിയമായ വാക്കുകളെ അവനോടു പറയുകയും ചെയ്യുന്നു §

ഇപ്രകാരം ദൃശ്യവസ്തുക്കളെ ഭാവിയിൽ ഉണ്ടാകുന്നതായ അദൃശ്യവസ്തുക്കൾക്കായി യജ്ഞം ചെയ്യുന്നത് ഒരു ഉൽകൃഷ്ടാവസ്ഥയായിരുന്നു. എന്നാൽ യജ്ഞവിധികളെ ആചരിയ്ക്കുന്നതിൻെറ ഉദ്ദേശം ഐഹികസുഖം അനുഭവിയ്ക്കണമെന്നുള്ളായിരുന്നതുപോലെ തന്നെ, സ്വർഗ്ഗസുഖം അനുഭവിയ്ക്കണമെന്നായിരുന്നില്ല. ദാനം ചെയ്തു ശീലിയ്ക്കുന്നതുകൊണ്ടു ദ്രവ്യത്തിലുള്ള അതിമോഹം കുറയുന്നതിനും, മററു ജീവികളും തങ്ങളും ഇന്നബന്ധത്തോടുകൂടിയവരാണെന്ന് ഓർമ്മവെയ്ക്കുന്നതിനും, ഈ യജ്ഞാനുഷ്ഠാനം കൊണ്ടിടയായി. ഇപ്രകാരം ആചരിച്ചു വന്നതിനാൽ, യജ്ഞത്തെ ഫലേച്ഛ കൂടാതെ അനുഷ്ഠിയ്ക്കേണ്ടതായ ഒരു ധർമ്മമായിട്ടു വിചാരിയ്ക്കണമെന്നുള്ള, യജ്ഞാനുഷ്ഠാനത്തിൽ, മൂന്നാമത്തെ സ്ഥാനത്ത് എത്തുവാൻ മനുഷ്യർക്കു കഴിഞ്ഞു.

§ മുണ്ഡകോപനിഷത്ത് ഫ- വ-. ഒ- ൻ'

സർവ്വേശ്വർ കൃഷ്ണനായിരിക്കുന്ന ഈശ്വരൻ ലോകരക്ഷയ്ക്കായിട്ട പുത്രവാത്സല്യത്തോടുകൂടി സദാ ആത്മയജ്ഞം ചെയ്യുന്നതിന്നു—പ്രകൃതിവശനായിരിക്കുന്നതിന്നു—പ്രതിക്രിയയായി തങ്ങളും അധമമായിട്ടുള്ളതിനെ ശ്രേഷ്ഠമായിട്ടുള്ളതിൻെറ പോഷണത്തിന്നായി യജ്ഞം ചെയ്യുന്നത് 'ന്യായ'മാണെന്നു ധരിക്കുവാൻ മനുഷ്യർക്ക് ജ്ഞാനം വന്നു. ഇതിന്നും പുറമെ, തങ്ങളുടെ ദേഹരക്ഷയ്ക്കായി ഉപയോഗപ്പെട്ടുവന്ന താഴ്ന്ന ജന്തുക്കളെ പ്രത്യുപകാരമായി രക്ഷിക്കുന്നതും ശുശ്രൂഷിക്കുന്നതും ഋണനിർമ്മോചനമാകുന്നു എന്നും അവർ മനസ്സിലാക്കി. അപ്പോൾ അവർ, ഭഗവാൻ ഗീതയിൽ ഉപദേശിക്കുന്നതായ നിഷ്കാമകർമ്മയോഗത്തിൻെറ ബോധത്തിന്നു സന്നദ്ധന്മാരായി.

"കർമ്മണ്യേവാധികാരസ്തേ
മാ ഫലേഷു കദാചന
മാ കർമ്മഫലഹേതുർ-
ർമ്മാ തേ സംഗോസ്ത്വകർമ്മണി
യോഗസ്ഥഃ കുരു കർമ്മാണി
സംഗം ത്യക്ത്വാ ധനഞ്ജയ!"

കർമ്മം ചെയ്യുവാൻ മാത്രമേ നിനക്ക് അധികാരമുള്ളൂ; ഫലാപേക്ഷയ്ക്ക് ഒരിക്കലും അധികാരമില്ല. കർമ്മഫലത്തിൽ ഉദ്ദേശമുള്ളവനായി ഭവിക്കരുതു; കർമ്മം ചെയ്യാതിരിക്കണമെന്നുള്ള ഉദ്ദേശവും അരുതു്.

അല്ലയോ ധനഞ്ജയ (അർജ്ജുന)! നിഷ്കാമകർമ്മയോഗിയായി, സംഗംകൂടാതെ, കർമ്മം ചെയ്യണം.‡

സദാ ചുററിക്കൊണ്ടിരിക്കുന്ന ഈ ജീവചക്രം—ജീവികളുടെ ഈ പരസ്പരസംബന്ധം— സുബോദ്ധ്യമായി തീർന്നാൽ, മനുഷ്യർ ഈ പരിഭ്രമണത്തെ സഹായിക്കുന്നത് പ്രത്യക്ഷധർമ്മമായിട്ട വിചാരിക്കുകയും തങ്ങളുടെ കർമ്മഭാഗത്തെ ചെയ്യാതെ ജീവിക്കുവാൻ ശ്രമിക്കുന്നത് അനർഥമാണെന്നു കാണുകയും ചെയ്യും.

‡ ഭഗവൽഗീത ൨- ൪൭- ൪൮-

'ഏവം പ്രവൎത്തിതം ചക്രം
നാനുവൎത്തയതീഹ യഃ
അഘായുരിന്ദ്രിയാരാമോ
മോഘം പാൎത്ഥ സ ജീവതി.'

അല്ലയോ പാൎത്ഥ! (അൎജ്ജുന!) ഇങ്ങിനെ ചുററിത്തിരിഞ്ഞുകൊണ്ടിരിയ്ക്കുന്നതായ ചക്രത്തെ യാവനൊരുത്തൻ അനുവൎത്തിയ്ക്കുന്നില്ലയോ, പാപജീവിതത്തോടുകൂടിയവനായി ഇന്ദ്രിയ സുഖത്തെ ഭിക്ഷിച്ചുകൊണ്ടിരിയ്ക്കുന്നവനായ, അവൻ വൃഥാ ജീവിയ്ക്കുന്നു.*

ഇപ്രകാരം വളരെക്കാലം ആചരിച്ചാൽ, യജ്ഞനിയമത്തെപ്പററി കട്ടവിൽ ധരിയ്ക്കുവാനുള്ള തത്വം മനസ്സിലാകും. ആ തത്വം, ലോകത്തിൽ ഈശ്വരേച്ഛയുടെ നിവൃത്തിയ്ക്കായിട്ടുള്ള ഒരു സാധനമാണ് താൻ എന്നു കരുതുകയും, ഈശ്വരപ്രീതിയ്ക്കായിട്ടു സദാ ആത്മസമൎപ്പണം ചെയ്യുകയും വേണം, എന്നാകുന്നു.

'മന്മനാഭവ മൽഭക്തോ
മദ്യാജീ മാം നമസ്കുരു
മാ മേ വൈഷ്യസി സത്യം തേ
പ്രതിജാനേ പ്രിയോസി മേ.
സൎവ്വധൎമ്മാൻ പരിത്യജ്യ
മാമേകം ശരണം വ്രജ.'

എന്നിൽ മനസ്സിനെ ലയിപ്പിയ്ക്കുക, എന്റെ ഭക്തനായി ഭവിയ്ക്കുക, എനിയ്ക്കു യജ്ഞം ചെയ്യുക, എന്നെ നമസ്കരിയ്ക്കുക, നീ എന്നെ തന്നെ പ്രാപിയ്ക്കും; ഞാൻ നിന്നോട് സത്യം ചെയ്യുന്നു, എന്തുകൊണ്ടെന്നാൽ നീ എനിയ്ക്കു പ്രിയനായിട്ടുള്ളവനാകുന്നു. സകല ധൎമ്മങ്ങളേയും ഉപേക്ഷിച്ച്, എന്നെത്തന്നെ നീ ശരണം പ്രാപിയ്ക്കുക §

* ഭഗവൽഗീത ൩- ൧൬.

§ ഭഗവൽഗീതാ ൧൮- ൬൫, ൬൬.

ഇതിന്റെ ശേഷം ജീവിതം മുഴുവൻ ഒരു യജ്ഞമായി ഭ വിക്കുന്നു; മനുഷ്യൻ ജീവിക്കുന്നത് ഈശ്വരേച്ഛയെ നിൎവ്വഹിക്കുന്നതിന്നു മാത്രം ആയിത്തീരുന്നു. ഇതിന്റെ ശേഷം മനുഷ്യന്നു പ്രത്യേകധൎമ്മങ്ങൾ ഇല്ല. ധൎമ്മങ്ങൾ അവന്നു ബന്ധഹേതുക്കളുമല്ല. ഈശ്വരേച്ഛയെ നിൎവ്വഹിക്കുക എന്ന ഏകധൎമ്മം മാത്രമേ അവന്നുള്ളു. അവൻ വൎണ്ണാശ്രമധൎമ്മങ്ങളെ ആചരിക്കുന്നുണ്ട് എങ്കിലും, ആയത് അവന്നു ബന്ധഹേതുവല്ല. അവൻ വൎണ്ണാശ്രമധൎമ്മങ്ങളുടെ പരിപാലനത്തിന്നായി ഈശ്വരപ്രതിനിധിയായിട്ടു ലോകത്തിൽ വൎത്തിക്കുന്നതേ ഉള്ളു.

ഇങ്ങിനെ വളരെക്കാലം ഉണ്ടായ അഭ്യാസംകൊണ്ടു ദ്രവ്യയജ്ഞങ്ങളേക്കാൾ ജ്ഞാനയജ്ഞം തുലോം ഉൽകൃഷ്ടമാണെന്നും, മനോബുദ്ധികളെ പരിശുദ്ധമാക്കുന്നതു ദേഹേന്ദ്രിയങ്ങളുടെ ശുദ്ധിയെക്കാൾ വളരെ ഗൌരവമായിട്ടുള്ളതാണെന്നും, അറിയുവാൻ മനുഷ്യൎക്ക് ഇടയായി. ബാഹ്യശൌചം ഉപേക്ഷിക്കരുതാത്തതുതന്നെ, എന്നാൽ ആഭ്യന്തരശൌചത്തെ ഉപേക്ഷിക്കുന്നതു നാശകരമാണ് എന്ന് അവർ മനസ്സിലാക്കി.

'യസ്യൈതേ ചത്വാരിംശത്സംസ്കാരാഃ ന ചാഷ്ടാ വാത്മഗുണാഃ ന സ ബ്രഹ്മണഃ സായുജ്യം സാലോക്യം ച ഗച്ഛതി യസ്യ തു ഖലു ചത്വാരിംശത്സംസ്കാരാണാം ഏകദേശോഽപ്യഷ്ടാവാത്മഗുണാ അഥ സ ബ്രഹ്മണഃ സായുജ്യം സാലോക്യം ച ഗച്ഛതി.'

യാവനൊരുത്തന്നാകുന്നു ഈ നാല്പതു സംസ്കാരങ്ങൾ ഉണ്ട് എങ്കിലും ഈ എട്ട് ആത്മഗുണങ്ങൾ ഇല്ലാത്തത്, അവൻ ബ്രഹ്മസായുജ്യത്തെയൊ ബ്രഹ്മസാലോക്യത്തെയൊ പ്രാപിക്കുന്നില്ല. യാവനൊരുത്തന്നാകുന്നു ഈ നാല്പതു സംസ്കാരങ്ങളുടെ ഏകദേശവും ഈ എട്ട് ആത്മഗുണങ്ങളും ഉള്ളത്, അവൻ ബ്രഹ്മസായുജ്യത്തേയും ബ്രഹ്മസാലോക്യത്തേയും പ്രാപിക്കുന്നു.$

യജ്ഞത്തിന്റെ ഉദ്ദേശം പരിശുദ്ധിയാകുന്നു. ഈ സംഗ

$ ഗൌതമധൎമ്മസൂത്രം വ്യ- ൨൪. ൨൫.

തിയെപ്പററി പിന്നേയും പിന്നേയും നിഷ്കൃഷ്ടമായി പറഞ്ഞിരിക്കുന്നു. ശ്രീകൃഷ്ണഭഗവാൻ ഇങ്ങിനെ പറയുന്നു:—

'യാമിമാം പുഷ്പിതാം വാചം
പ്രവദന്ത്യ വിപശ്ചിതഃ
വേദവാദരതാഃ പാത്ഥ
നാന്യദസ്തീതിവാദിനഃ.
കാമാത്മാനഃ സ്വഗ്ഗപരാ
ജന്മകമ്മഫലപ്രദാം
ക്രിയാവിശേഷബഹുളാം
ഭോഗൈശ്വയ്യഗതിംപ്രതി.
ഭോഗൈശ്വയ്യപ്രസക്താനാം
തയാപഹൃത ചേതസാം
വ്യവസായാത്മികാ ബുദ്ധിഃ
സമാധൌ ന വിധീയതേ.'

അല്പയോ പാത്ഥ! അറിവില്ലാത്തവർ, വേദവാദത്തിൽ താല്പയ്യമുള്ളവരായിട്ട്, കായില്ലാതെ പുഷ്പമാത്രം ആയിരിക്കുന്നതുപോലെയുള്ള വാക്കിനെ പറയുന്നു. 'ഇതു കൂടാതെ വേറെ ഒന്നും ഇല്ല' എന്നും പറയുന്നു.

കാമാത്മാക്കളായി, സ്വഗ്ഗപരന്മാരായിരിക്കുന്ന ആ മൂഢന്മാർ കമ്മഫലത്തെ ദാനം ചെയ്യുന്നതും അനേക ക്രിയകളെകൊണ്ടു ബാഹുല്യായസത്തോടുകൂടിയതും ആയിരിക്കുന്ന വാക്കിനെ പറയുന്നു.

ഭോഗം, ഐശ്വയ്യം, ഇവയിൽ ആസക്തിയോടുകൂടിയവരും, ഈ പുഷ്പിതയായിരിക്കുന്ന വാക്കുകൊണ്ട് അപഹരിക്കപ്പെട്ട മനസ്സോടുകൂടിയവരും ആയ അവക്ക് വ്യവസായത്രുപയായ ബുദ്ധിയെന്നു സമാധിയിങ്കൽ ഉണ്ടാകുന്നതല്ല.†

ഇതുകൂടാതെ ഭഗവാൻ പിന്നെയും ഇങ്ങിനെ പറഞ്ഞിരിക്കുന്നു:—

† ഭഗവൽഗീത ൨- ൪൨, ൪൪.

‘ശ്രേയാൻ ദ്രവ്യമയാദ്യജ്ഞാൽ
ജ്ഞാനയജ്ഞഃ പരന്തപ!
.......................
ന ഹി ജ്ഞാനേന സദൃശം
പവിത്രമിഹ വിദ്യതേ.’

അല്ലയോ ശത്രുക്കളെ തപിപ്പിക്കുന്നവനെ! (അർജ്ജുന!) ദ്രവ്യമയമായ യജ്ഞത്തെക്കാൾ ജ്ഞാനയജ്ഞം ശ്രേഷ്ഠമാകുന്നു........................................................
ജ്ഞാനത്തിന്നു തുല്യമായി ഒരു പരിശുദ്ധവസ്തുവിനെ ഈ ലോകത്തിൽ അറിയുന്നില്ല.||

സത്യം ഉൽകൃഷ്ടയജ്ഞമാണെന്നു പറയുന്ന കൂട്ടത്തിൽ ഭീഷ്മർ ഇങ്ങിനെ പറയുന്നു:—

‘അശ്വമേധസഹസ്രം ച
സത്യം ച തുലയാ ധൃതം
അശ്വമേധസഹസ്രാദ്ധി
സത്യമേവ വിശിഷ്യതേ.’

ആയിരം അശ്വമേധങ്ങളേയും ഒരു സത്യത്തേയും തുലാസ്സിൽ ഇട്ടു തൂക്കി നോക്കിയപ്പോൾ സത്യമാണ് അശ്വമേധത്തെക്കാൾ അധികം തൂങ്ങിയത്.* അഹിംസയെപ്പററി ഭീഷ്മർ താഴെ പറയുംപ്രകാരം പറയുന്നു:—

‘സർവ്വയജ്ഞേഷുവാ ദാനം
സർവ്വതീർത്ഥേഷു ചാപ്ലുതം
സർവ്വദാനഫലം ചാപി
നൈതത്തുല്യമഹിംസയാ.
അഹിംസ്രസ്യ തപോƒക്ഷയ്യം
അഹിംസോ യജതേ സദാ.’

|| ഭഗവൽഗീത ൪- ൩൩- ൩൮-
* മഹാഭാരതം ശാന്തിപർവ്വം ൧൬൨- ൨൬-

സൎവ്വയജ്ഞങ്ങളിൽ ചെയ്യുന്ന ദാനവും, സൎവ്വതീൎത്ഥങ്ങളിൽ ഉള്ള സ്നാനവും, സൎവ്വദാനങ്ങളുടെ ഫലവും, അഹിംസയ്ക്കു തുല്യമല്ല. ഹിംസ ചെയ്യാത്തവന്റെ തപസ്സ് അക്ഷയമാകുന്നു. ഹിംസ ചെയ്യാത്തവൻ സദാ യജ്ഞം ചെയ്തുകൊണ്ടിരിക്കുന്നു.$

ഭേദഭാവത്തെ നശിപ്പിക്കുകയാകുന്നു സകല യജ്ഞങ്ങളുടേയും അന്തിമഫലം. അതുതന്നെയാണ് പരിശുദ്ധിയും പരമാത്മൈക്യവും. സനാതനധൎമ്മത്തെ യഥാൎത്ഥമായി അനുഷ്ഠിച്ചുവന്നവർ മഹൎഷിമാർ കാണിച്ചുകൊടുത്ത പന്ഥാവ് ഇതാകുന്നു.

ഈ അദ്ധ്യായത്തിൽ ഓൎമ്മവെയ്ക്കേണ്ടതായ സംഗതികൾ പറയാം:—

൧. ദൈവയജ്ഞംകൊണ്ടാകുന്നു ലോകത്തെ സൃഷ്ടിച്ചതും പരിപാലിക്കുന്നതും.

൨. സാരമായിട്ടു നോക്കുമ്പോൾ യജ്ഞം എന്നതു ദാനവും പ്രസ്രവവും ആകുന്നു.

൩. യജ്ഞം പരിണാമനിയമമാകുന്നു. ആയത് അപകൃഷ്ടവൎഗ്ഗങ്ങളിൽ നിൎബ്ബന്ധിതവും മനുഷ്യവൎഗ്ഗത്തിൽ യഥേഷ്ടവും ആകുന്നു.

൪. മനുഷ്യൻ വൈദികയജ്ഞം മുതൽ ആത്മയജ്ഞം വരെ ക്രമമായി ഊൎദ്ധ്വഗതിയെ പ്രാപിക്കുന്നു.

൫. ധൎമ്മയജ്ഞം, ജ്ഞാനയജ്ഞം, എന്നിവ, ദ്രവ്യയജ്ഞത്തെക്കാൾ ഫലപ്രദമായിട്ടുള്ളവയാകുന്നു.



$ മഹാഭാരതം, അനുശാസനപൎവ്വം ൧൧൬-൪൦-൪൧-

# ആറാം അദ്ധ്യായം

## ദൃശ്യാദൃശ്യലോകങ്ങൾ.

നാം ഇതുവരെ ജീവാത്മാവിൻെറ പരിണാമം, അതിൻെറ നിയമങ്ങൾ, ജീവചിച്ഛക്തിയുടെ വികാസം, എന്നിവയെ മനസ്സിലാക്കുവാൻ ശ്രമിച്ചു. ഇപ്പോൾ നമുക്ക് ആലോചിയ്ക്കുവാനുള്ളതു, ജീവാത്മാവിൻെറ ഉപാധികളേയും ആ ഉപാധികളോടുകൂടി ജീവാത്മാവു തൻെറ ദീൎഘമായ ജീവയാത്രയിൽ സഞ്ചരിയ്ക്കുന്ന ലോകങ്ങളേയും കുറിച്ചാണ്. ഉപാധികളും ലോകങ്ങളും പരസ്പരസംബന്ധത്തോടുകൂടിയവയാകുന്നു. ഉപാധികളെക്കൊണ്ടാകുന്നു ജീവാത്മാവിന്നു ലോകങ്ങളുമായി സമ്പൎക്കം ഉണ്ടാകുന്നതു്. ലോകങ്ങളിൽ ചേഷ്ടിയ്ക്കുവാനും ആ ലോകങ്ങളുടെ ജ്ഞാനം സമ്പാദിയ്ക്കുവാനും ഉപാധികളെക്കൊണ്ടാകുന്നു ജീവാത്മാവിന്നു കഴിയുന്നതു്. ഈ ലോകങ്ങളിൽ പ്രവൎത്തിയ്ക്കുവാനുള്ള അഭിരുചി ഉണ്ടാകുമ്പോൾ മാത്രമാണ്, ജീവാത്മാവിൻെറ ഇഷ്ടസാദ്ധ്യത്തിന്നായി ഉപാധികൾ ഉണ്ടാകുന്നതു. ജീവാത്മാവിൻെറ ആഗ്രഹം തന്നെയാണ് താൻ ഉപാധിയുക്തനായിത്തീരുന്നതിന്നുള്ള മൂലം എന്നു ഛാന്ദോഗ്യോപനിഷത്തിൽ സ്പഷ്ടമായി പറഞ്ഞിരിയ്ക്കുന്നു. ഒന്നാമതായി താഴെ പറയുംപ്രകാരം പറഞ്ഞുകാണുന്നു:—

'മഘവൻ മൎത്ത്യം വാ ഇദം ശരീരമാത്തം മൃത്യുനാ
തദസ്യാമൃതസ്യാ ശരീരസ്യാത്മനോഽധിഷ്ഠാനം.'

അല്ലയോ മഘവൻ (ഇന്ദ്രൻ)! ഈ ശരീരം മൃത്യുവിനാൽ സ്വീകൃതമായിരിയ്ക്കുന്നതുകൊണ്ടു വാസ്തവത്തിൽ നാശമുള്ളതാകുന്നു. ആയതു മരണമില്ലാത്തവനായി, അശരീരനായിരിയ്ക്കുന്ന ആത്മാവിൻെറ വാസസ്ഥാനം ആകുന്നു *

പിന്നെ, ആത്മാവിന്ന് അനുഭവം ഉണ്ടാകുവാനുള്ള ആഗ്രഹം നിമിത്തം ഇന്ദ്രിയങ്ങൾ ഉണ്ടാകുന്നു എന്നു പറഞ്ഞിരി

* ഛാന്ദോഗ്യോപനിഷത്ത് ൮- ൧൨- ൧.

ക്കുന്നു. ഈ ഇന്ദ്രിയങ്ങൾ വഴിക്കു ആത്മാവ അനുഭവങ്ങളെ ഗ്രഹിക്കുന്നു ഓരോ അനുഭവത്തിന്നുള്ള കാരണം ആത്മാവിന്റെ ആഗ്രഹമാകുന്നു. ഈ ആഗ്രഹമാകുന്ന പ്രേരണയെ അനുസരിച്ച പ്രകൃതിപരമാണുക്കൾ ജീവവൃത്തിയുടെ ചേഷ്ടക്കു് അനുകൂലമായ ഒരു രൂപമായി തീരുന്നു. (ആധുനികശാസ്ത്രപ്രകാരവും ജീവവൃത്തിയുടെ പ്രേരണയെ അനുസരിച്ചാകുന്നു അവയവങ്ങൾ ഉണ്ടാകുന്നത്.)

'യോ വേദേദം ജിഘ്രാണീതി സ ആത്മാ ഗന്ധായ ഘ്രാണമഥ യോ വേദേദമഭിവ്യാഹരാണീതി സ ആത്മാഭിവ്യാഹാരായ വാഗഥ യോ വേദേദം ശൃണവാനീതി സ ആത്മാ ശ്രവണായ ശ്രോത്രമഥ യോ വേദേദം മന്വാനീതി സ ആത്മാ മനോഽസ്യ ദൈവം ചക്ഷുഃ'

'ഞാൻ ഘ്രാണിക്കട്ടെ' എന്ന ബോധമുള്ള ആത്മാവു ഗന്ധത്തിന്നായിട്ടു ഘ്രാണേന്ദ്രിയത്തെ (ഉണ്ടാക്കുന്നു). 'ഞാൻ സംസാരിക്കട്ടെ' എന്നു ബോധമുള്ള ആത്മാവു സംസാരിക്കുന്നതിന്നായിട്ടു വാഗിന്ദ്രിയത്തെ (ഉണ്ടാക്കുന്നു). 'ഞാൻ ശ്രവിക്കട്ടെ' എന്നു ബോധമുള്ള ആത്മാവു ശ്രവിക്കുന്നതിന്നായിട്ടു ശ്രോത്രത്തെ (ഉണ്ടാക്കുന്നു). 'ഞാൻ വിചാരിക്കട്ടെ' എന്നു ബോധമുള്ള ആത്മാവു തന്റെ ദൈവംചക്ഷുസ്സായിരിക്കുന്ന മനസ്സിനെ (ഉണ്ടാക്കുന്നു).†

മനസ്സാകുന്ന ഈ സൂക്ഷ്മേന്ദ്രിയംകൊണ്ടാകുന്നു ആത്മാവ് അറിഞ്ഞ് അനുഭവിക്കുന്നത്. അധികം സ്ഥൂലമായ പ്രകൃതിക്കു മനസ്സഹായം കൂടാതെ ആത്മാവിൽ വികാരം ജനിപ്പിക്കുന്നതിന്നു കഴിവുള്ളതല്ല. ശ്രുതിവാക്യപ്രകാരം,

'സ വാ ഏഷ ഏതേന ദേവേന ചക്ഷുഷാ മനസൈതാൻ കാമാൻ പശ്യൻ രമതേ,'

അവൻ ആകട്ടെ, (ഈ ആത്മാവു,), മനസ്സാകുന്ന ഈ ദൈവംചക്ഷുസ്സുകൊണ്ട് ഈ കാമങ്ങളെ ദർശിച്ച് അനുഭവിക്കുന്നു.

‡ ഛാന്ദോഗ്യോപനിഷത്ത് ൮-൧൨-൫.

ഇതിൽനിന്നു നമുക്ക് ആത്മസംബന്ധമായി ദേഹം, ഇന്ദ്രിയങ്ങൾ, മനസ്സ്, ഇവ ഉണ്ടാകുന്നതിന്റെ ക്രമം ഗ്രഹിയ്ക്കാം. ജീവാത്മാവു സചേതനനായതുകൊണ്ട്, അവന്റെ ചേതനാശക്തി ബാഹ്യവസ്തുക്കളിൽ അനുഭവത്തെ ഇച്ഛിയ്ക്കുമ്പോൾ പ്രപഞ്ചവിഷയമായിട്ടുള്ള സമ്പർക്കത്തിന്നായി, ഇന്ദ്രിയവർഗ്ഗത്തെ രചിയ്ക്കുന്നു; മനസ്സ് ഇന്ദ്രിയവർഗ്ഗത്തേക്കാൾ അധികം സൂക്ഷ്മമായതുകൊണ്ട് ആത്മഭാവത്തോട് അധികം യോജിപ്പുള്ളതാകുന്നു; അതു ഹേതുവായിട്ട്, ബാഹ്യാന്തരവിഷയങ്ങളുടെ ഒരു സേതുവായിട്ടു മനസ്സിനേയും നിർമ്മിയ്ക്കുന്നു. ആത്മാവിന്റെ ഈ ദേഹേന്ദ്രിയാദികളായ ഉപാധികളേയും അവയുടെ ഉപയോഗത്തിന്നാവശ്യമുള്ള ലോകങ്ങളേയുമാണു നമുക്ക് ഈ അദ്ധ്യായത്തിൽ പര്യാലോചിയ്ക്കുവാനുള്ളത്.

മുൻപറഞ്ഞ ശ്രുതിവാക്യങ്ങളെ അനുസരിച്ചുതന്നെ ശ്രീകൃഷ്ണഭഗവാനും ഗീതയിൽ ജീവാത്മാ പരമാത്മാക്കളുടെ ഐക്യത്തെ ഉപദേശിയ്ക്കുന്ന കൂട്ടത്തിൽ ഇപ്രകാരം ഉപദേശിയ്ക്കുന്നു:—

'മമൈവാംശോ ജീവലോകേ
ജീവഭൂതഃ സനാതനഃ
മനഃ ഷഷ്ഠാനീന്ദ്രിയാണി
പ്രകൃതിസ്ഥാനി കർഷതി.

...........................

ശ്രോത്രം ചക്ഷുഃ സ്പർശനഞ്ച
രസനം ഘ്രാണമേവ ച
അധിഷ്ഠായ മനശ്ചായം
വിഷയാനുപസേവതേ.'

എന്റെ ഒരംശം ജീവലോകത്തിൽ നാശരഹിതനായിരിയ്ക്കുന്ന ജീവനായിത്തീർന്ന്, പ്രകൃതിസ്ഥങ്ങളായി, മനസ്സ് ആറാമത്തേതായിട്ടുള്ള ഇന്ദ്രിയങ്ങളെ ഭോഗാനുഭവത്തിന്നായിട്ട് ആകർഷിയ്ക്കുന്നു. ചെവി, കണ്ണ്, ത്വക്ക്, നാവ്, മൂക്ക്, മനസ്സ് എന്നി

വയിൽ സ്ഥിതി ചെയ്തിട്ടു ജീവൻ വിഷയങ്ങളെ അനുഭവിക്കുന്നു.*

ജീവാത്മാവു ജനനമരണരൂപമായ ചക്രത്തിൽ ഭ്രമിക്കുന്നതു മൂന്നു ലോകങ്ങളിൽ കൂടിയാകുന്നു.

ഈ മൂന്നു ലോകങ്ങൾ (൧) ഭൂലോകം, അഥവാ, ഭൂർല്ലോകം, അതായതു, പ്രത്യക്ഷമായ ഈ സ്ഥൂലഭൂമി; (൨) ഭുവർല്ലോകം — അധികം സൂക്ഷ്മപദാർത്ഥങ്ങളെക്കൊണ്ടുണ്ടാക്കിയിരിക്കുന്നതും ഭൂലോകത്തിന്നടുത്തതും ആയ ലോകം; (൩) സ്വർല്ലോകം, അല്ലെങ്കിൽ സ്വർഗ്ഗലോകം — സ്വർഗ്ഗം. ഇവയിൽനിന്ന് അതീതമായിട്ടു, ജീവാത്മാവിന്റെ ഉൽകൃഷ്ടപരിണാമത്തിന്നുപയുക്തമായ, വേറെ നാലു ലോകങ്ങൾ ഉണ്ട് — മഹർല്ലോകം, ജനലോകം, തപോലോകം, സത്യലോകം. ആദ്യത്തെ മൂന്നു ലോകങ്ങൾ ബ്രഹ്മാവിന്റെ ഒരു ദിവസാവസാനത്തിൽ (പകലിന്റെ ഒടുവിൽ) നശിക്കുകയും പിറേറ ദിവസത്തിന്റെ ആരംഭത്തിൽ വീണ്ടും ജനിക്കുകയും ചെയ്യുന്നു. ശിഷ്ടങ്ങളായ ലോകങ്ങൾ നിലനില്ക്കുന്നു. എന്നാൽ, മഹർല്ലോകത്തിലെ നിവാസികൾ അതിനെ ഉപേക്ഷിക്കുകയും തന്മൂലം ആയതു വിജനമായിത്തീരുകയും ചെയ്യുന്നതുകൊണ്ടു, ബ്രഹ്മാവിന്റെ രാത്രിയുടെ ആരംഭത്തിൽ നാലു ലോകങ്ങൾ നശിക്കുന്നതായിട്ടും ജനലോകം, തപോലോകം, സത്യലോകം നിലനില്ക്കുന്നതായിട്ടും വിചാരിക്കാം. ഈ സപ്തലോകങ്ങളും ബ്രഹ്മാണ്ഡത്തിൽ ഉൾപ്പെട്ടവയാണ്. ബ്രഹ്മാണ്ഡാതീതമായിട്ടു വൈകുണ്ഠം എന്നും ഗോലോകം എന്നും രണ്ടു ലോകങ്ങൾ ഉണ്ട്. എങ്കിലും ബ്രഹ്മാണ്ഡത്തിൽനിന്ന് അവയിൽ എത്തുവാൻ കഴിയുന്നതാണ്.†

ഒരു മഹാരാജ്യത്തിൽ ചെറുരാജ്യങ്ങൾ ഉൾപ്പെട്ടിരിക്കുന്നതുപോലെ ഈ ഏഴു മഹാലോകങ്ങളിൽ അടങ്ങിയതായിട്ട് ഇ

* ഭഗവൽഗീത ൧൫- ൭, ൯-
† വിഷ്ണുപുരാണം ൨. ൩- നോക്കുക.

ന്ദ്രലോകം, സൂൎയ്യലോകം, പിതൃലോകം മുതലായ ലോകങ്ങളും ഉണ്ട്.

ഇവ കൂടാതെ വേറെ ഏഴു ലോകങ്ങൾ ഉണ്ട്. അവയെ സാധാരണയായി 'തലങ്ങൾ' എന്നു പറഞ്ഞുവരുന്നു. 'തലം' എന്നാൽ ഭാഗം എന്നൎത്ഥമാകുന്നു. ഈ ദേശങ്ങൾ ഭൂമിയുടെ അധോഭാഗത്തിൽ ഉള്ളവയാകുന്നു. അതായതു, ഭൂമിയേക്കാൾ സ്ഥൂലമായ പരമാണുക്കളെക്കൊണ്ടുണ്ടായിട്ടുള്ളവയാകുന്നു. സഗരപുത്രന്മാർ അശ്വത്തെ അന്വേഷിച്ചു ചെന്നപ്പോൾ രസാതലത്തിൽ എത്തി എന്നുള്ള കഥയെ വിദ്യാൎത്ഥികൾ ഓൎക്കുന്നുണ്ടായിരിക്കും.¶

ഈ തലങ്ങളുടെ പേരുകൾ പറയാം:— പാതാളം, മഹാതലം, രസാതലം, തലാതലം, സുതലം, വിതലം, അതലം. ഛായയും വസ്തുവും തമ്മിലുള്ള സംബന്ധംപോലെ ഇവയും ലോകങ്ങളും തമ്മിൽ സംബന്ധം ഉണ്ട്. ഈ തലങ്ങളെ അവരോഹക്രമത്തിലും, ലോകങ്ങളെ ആരോഹക്രമത്തിലും വിചാരിക്കണം.

ഈ ലോകങ്ങളെ ജീവാത്മാവിന്റെ ചിച്ഛക്തിയുടെ പരിണാമസ്ഥാനങ്ങളായിട്ടു വിചാരിക്കാം. ജീവാത്മാവിന്റെ ശക്തികൾ വൎദ്ധിക്കുംതോറും ഈ ഓരോ ലോകങ്ങളെ പററിയുള്ള ബോധവും ജീവാത്മാവിന്ന് ഉണ്ടാകുന്നു. ഈ ലോകങ്ങളുടെ ഉല്പത്തിക്കു കാരണമായിരിക്കുന്ന ഭൂതങ്ങളെക്കൊണ്ടുണ്ടാക്കിയിരിക്കുന്ന ഉപാധികളിൽ ഇരുന്നുകൊണ്ട് അതാതു ലോകത്തിൽ അനുഭവം, ജ്ഞാനം, കൎമ്മം എന്നിവകളെ സമ്പാദിക്കുന്നു. ഓരോ ലോകത്തെ ഓരോ അവസ്ഥയായിട്ടു വിചാരിക്കുമ്പോൾ, അതിനെ (ആ ലോകത്തെ) ഈശ്വരന്റെ ചിച്ഛക്തിയുടെ ഓരോ ഭാവഭേദമായിട്ടും, ഓരോ സ്ഥാനമായിട്ടു വിചാരിക്കുമ്പോൾ, ആ ചിച്ഛക്തിയെ പ്രകടിപ്പിക്കുന്നതായ പ്രകൃതിയുടെ രൂപഭേ

¶ രാമായണം ൧-൪൦, ൧൧.

ദമായിട്ടും നിർദ്ദേശിയ്ക്കാം. ജീവാത്മാവും ഈശ്വരസ്വഭാവത്തോടു കൂടിയവനായതുകൊണ്ട് അവന്ന് ഈ ഏഴു ചേതനാവസ്ഥകളെ അനുഭവിച്ചറിയുന്നതിന്നും അവയ്ക്ക് അനുരൂപങ്ങളായ പ്രകൃതിഭേദങ്ങളാകുന്ന ഈ സപ്തലോകങ്ങളെ സംസ്പർശിയ്ക്കുന്നതിന്നും കഴിവു വരുന്നു.

മുൻപറഞ്ഞപ്രകാരം, ഈ സപ്തലോകങ്ങളെക്കൊണ്ടാണ ബ്രഹ്മാണ്ഡം ഉണ്ടാക്കിയിരിയ്ക്കുന്നത്. ഈ ബ്രഹ്മാണ്ഡത്തിലാകുന്നു ബ്രഹ്മാവിന്റെ സൃഷ്ടികർമ്മം നടക്കുന്നത്.

'പാതാളാൽ ബ്രഹ്മലോകാന്തം
ബ്രഹ്മാണ്ഡം പരികീർത്തിതം.
തത ഊർദ്ധ്വം ച വൈകുണ്ഠോ
ബ്രഹ്മാണ്ഡാൽ ബഹിരേവ സഃ.
തത ഊർദ്ധ്വം ച ഗോലോകഃ
പഞ്ചാശൽകോടിയോജനഃ.
നിത്യഃ സത്യസ്വരൂപശ്ച
യഥാ കൃഷ്ണസ്തഥാപ്യയം
...............................
ഊർദ്ധ്വം ധരായാ ഭൂർല്ലോകോ
ഭുവർല്ലോകസ്തതഃ പരഃ.
തതഃ പരശ്ച സ്വർല്ലോകോ
ജനലോകസ്തതഃ പരഃ
തതഃ പരസ്തപോലോകഃ
സത്യലോകസ്തതഃ പരഃ.
തതഃ പരോ ബ്രഹ്മലോകഃ
തപ്തകാഞ്ചനസന്നിഭഃ.
ഏവം സർവ്വം കൃത്രിമഞ്ച
ബാഹ്യാഭ്യന്തരമേവ ച
തദ്വിനാശേ വിനാശശ്ച
സർവ്വേഷാമേവ നാരദ
ജലബുദ്ബുദവൽ സർവ്വം
വിശ്വസംഘമനിത്യകം

നിത്യൌ ഗോലോകവൈകുണ്ഠൌ
പ്രോക്തൌ ശശ്വദകൃത്രിമൌ.'

പാതാളം മുതൽ ബ്രഹ്മലോകംവരെ ആകുന്നു ബ്രഹ്മാണ്ഡം എന്നു പറയപ്പെടുന്നതു. അതിന്നും മുകളിൽ ആയിട്ടു, ബ്രഹ്മാണ്ഡത്തിന്നു പുറമെ, ആകുന്നു വൈകുണ്ഠം. അതിന്നും മുകളിൽ ആകുന്നു ഗോലോകം; അതിന്റെ വിസ്താരം അമ്പതു കോടി യോജനയാകുന്നു. ആയതു നിത്യമായിട്ടുള്ളതും, സത്യസ്വരൂപമായിട്ടുള്ളതും ആകുന്നു. കൃഷ്ണൻ എപ്രകാരമാകുന്നുവോ അപ്രകാരം ആകുന്നു ഇതും.

ഭൂമിക്കു മുകളിലാകുന്നു ഭൂൎല്ലോകം; അതിന്നും മുകളിൽ ഭുവൎല്ലോകം. അതിന്റെ ശേഷം സ്വൎല്ലോകം; അതിന്നും മുകളിൽ ജനലോകം; അതിന്നും മുകളിൽ ആയിട്ടാണു തപോലോകം; അതിന്നും മുകളിൽ ആകുന്നു സത്യലോകം; ചുട്ടു പഴുപ്പിച്ച സ്വൎണ്ണംപോലെ ശോഭിക്കുന്നതും സത്യലോകത്തിന്നും മുകളിലുള്ളതും ആകുന്നു ബ്രഹ്മലോകം.

മേൽപറഞ്ഞ ഈ ലോകങ്ങൾ എല്ലാം ഒന്നിന്റെ ഉള്ളിൽ മറ്റൊന്നായിട്ടാണു് ഉണ്ടാക്കപ്പെട്ടിരിക്കുന്നതു്. ആയതു നശിക്കുമ്പോൾ, ഹേ നാരദ! എല്ലാം നശിക്കുന്നു. ഈ പ്രപഞ്ചക്കൂട്ടം ആ സകലം ജലത്തിലെ പോളകൾ എന്നപോലെ അനിത്യമായിട്ടുള്ളതാകുന്നു. ഗോലോകവും വൈകുണ്ഠവും നിത്യങ്ങളായിട്ടുള്ളവയെന്നു പറയപ്പെട്ടിരിക്കുന്നു; എല്ലായ്പോഴും അകൃത്രിമങ്ങളായിട്ടുള്ളവയാണു്.*

മേൽ പറഞ്ഞതിൽ 'പാതാളം' എന്നു പറഞ്ഞതുകൊണ്ടു സപ്തതലങ്ങളെ ഗ്രഹിക്കണം. മഹൎല്ലോകത്തെ ചേൎക്കാത്തതിന്നു പകരം ബ്രഹ്മലോകം ഒടുക്കം ചേൎത്തിരിക്കുന്നു.

ഈ പറഞ്ഞ സംഗതികളെ കുറെക്കൂടി വിശദമായി മനസ്സിലാക്കുവാൻ ശ്രമിക്കാം.

* ദേവീഭാഗവതം ൯-൮—൧൦. ൧൨—൧൩. വിഷ്ണുഭാഗവതം ൩. ൧൦. ൭—൯, ൧൧. ൧൮—൨൧. ശ്ലോകങ്ങളിലും ഇങ്ങിനെ തന്നെ പറഞ്ഞിരിക്കുന്നു.

ജീവാത്മാവു സംസാരചക്രത്തിൽ ചുററിക്കൊണ്ടിരിക്കുമ്പോൾ ഭൂലോകം, ഭുവർല്ലോകം, സ്വർല്ലോകം എന്നീ ലോകങ്ങളിലാണു ജീവിക്കുന്നതു്. ഈ മൂന്നു ലോകങ്ങളിലുമായിട്ടാണു ജീവാത്മാവിന്റെ ദീർഘകാലംകൊണ്ടു സാധിക്കേണ്ടതായ പരിണാമം നടക്കുന്നതു.

'അഥ ത്രയോ വാവ ലോകാ മനുഷ്യലോകഃ പിതൃലോകോ ദേവലോക ഇതി.'

മൂന്നു ലോകങ്ങൾ ഉണ്ടു്— മനുഷ്യലോകം, പിതൃലോകം, ദേവലോകം.§

ഈ മൂന്നു ലോകങ്ങളേയുംകൂടി ഒന്നിച്ചു പറയുമ്പോൾ 'ത്രിലോകീ' എന്നു പറയുന്നു.

ഈ മൂന്നു ലോകങ്ങളിൽ ഓരോ ലോകത്തെ ഒരു നിർദ്ദിഷ്ട സ്ഥാനമായി വിചാരിക്കണം. അതുണ്ടാകുവാൻ കാരണമായിരിക്കുന്ന പരമാണുക്കളുടെ സ്വഭാവംകൊണ്ടു മററു ലോകങ്ങളിൽനിന്നും അതു ഭേദപ്പെട്ടതാകുന്നു. ഭൂലോകത്തിൽ പ്രധാനമായിരിക്കുന്നതു പൃഥിവീതത്വമാകുന്നു. ഈ പൃഥിവീതത്വത്തിന്നു് ഏഴു രൂപഭേദങ്ങളുണ്ടു്—പൃഥിവി, അപ്പു്, തേജസ്സു് (അഗ്നി), വായു, ആകാശം, സൂക്ഷ്മാകാശം, മഹാകാശം. പ്രകൃതിപരമാണുക്കളുടെ ഈ രൂപഭേദങ്ങളെക്കൊണ്ടുണ്ടായിരിക്കുന്നതായ അനേകം സംഘാതങ്ങളിൽ പൃഥിവീതത്വമാകുന്നു പ്രധാനമായിരിക്കുന്നതു്.

ഭുവർല്ലോകത്തിൽ അപ്തത്വം (ജലതത്വം) പ്രധാനമായിരിക്കുന്നു. അതിന്റെ ഏഴു രൂപഭേദങ്ങളിലും—ഭുവർല്ലോകത്തിലെ പ്രകൃതിപരമാണുക്കളുടെ സംയോഗങ്ങളിലും— അപ്തത്വമാകുന്നു ഏററവും പ്രധാനമായിരിക്കുന്നതു്.

സ്വർല്ലോകത്തിൽ അഗ്നിതത്വത്തിന്നാകുന്നു പ്രാധാന്യമുള്ളതു്. അവിടെ ഉള്ള സകലസംഘാതങ്ങളും (വസ്തുക്കളും) അഗ്നിപരമാണുക്കളുടെ തേജോരൂപത്തോടുകൂടിയവയാകുന്നു.

§ ബൃഹദാരണ്യകോപനിഷത്തു് ൧. ൫. ൧൬.

സ്വൎല്ലോകവാസികളുടെ ശരീരങ്ങൾ എല്ലാം ഉജ്വലത്തുകളായി; തേജോമയങ്ങളായിരിക്കുന്നു. ഇതുഹേതുവായിട്ടാണ് 'ദേവൻ' —ശോഭയോടുകൂടിയവൻ— എന്ന പേർ ഉണ്ടായത്.

മഹൎല്ലോകത്തിലും അഗ്നിതത്വം തന്നെ പ്രധാനമായിരിക്കുന്നു. അഗ്നിപരമാണുക്കളുടെ ഏററവും സൂക്ഷ്മങ്ങളായി, തേജോമയങ്ങളായിരിക്കുന്ന മൂന്നു രൂപഭേദങ്ങളെക്കൊണ്ടാകുന്നു മഹൎല്ലോകത്തെ സൃഷ്ടിച്ചിരിക്കുന്നത്.

ജീവാത്മാവ് അത്യുൽകൃഷ്ടമായി പരിണമിച്ചതിന്റെ ശേഷമല്ലാതെ, ജനലോകം, തപോലോകം, സത്യലോകം ഈ മൂന്ന് ഉൎദ്ധ്വലോകങ്ങളെ പ്രാപിക്കുന്നില്ല. ജനലോകത്തിലും തപോലോകത്തിലും വായുതത്വം പ്രധാനമായിരിക്കുന്നു. അതുഹേതുവായിട്ടു, ഭൂമിയിൽ വായുക്കൾ കൂടിക്കലരുന്നതുപോലെ തന്നെ, ജനലോകതപോലോകങ്ങളിൽ വായുസംയോഗത്താൽ ഉണ്ടായിരിക്കുന്ന വസ്തുക്കൾ അന്യോന്യം കൂടിക്കലരുന്നു. ഇതിനാൽ ഭേദഭാവനയെക്കാൾ അഭേദഭാവനക്കു പ്രാധാന്യം ഭവിക്കുന്നു.

സത്യലോകത്തിൽ ആകാശതത്വം പ്രധാനമാകുന്നു. ഇവിടെ വരുമ്പോൾ ജീവാത്മാവു ശബ്ദബ്രഹ്മലോകത്തിൽ എത്തുകയും പ്രാരംഭമുക്തനായി വൎത്തിക്കുകയും ചെയ്യുന്നു. ജീവാത്മാവു ബ്രഹ്മാണ്ഡത്തിന്റെ അവസാനത്തിൽ എത്തിയിരിക്കുന്നു. ബ്രഹ്മാണ്ഡത്തിന്ന് അതീതമായി വൈകുണ്ഠവും ഗോലോകവും സ്ഥിതിചെയ്യുന്നു. ഈ ലോകങ്ങൾ മഹത്തത്വം, ആദിതത്വം എന്ന ഏററവും ഉൽകൃഷ്ടമായ രണ്ടു തത്വങ്ങളെക്കൊണ്ടാണ് ഉണ്ടായിരിക്കുന്നത്. മഹത്തത്വത്തെ 'അനുപാദകം' എന്നും പറയും. അനുപാദകം എന്നാൽ ആധാരശൂന്യം, ആദിതത്വം എന്നാൽ മൂലതത്വം എന്നൎത്ഥമാകുന്നു.

ഈ സപ്തലോകങ്ങൾ ജീവാത്മാവിന്റെ സപ്തവിധഭാവങ്ങൾക്കു യോജിച്ചവയാകുന്നു. മനുഷ്യന്റെ പ്രാണൻ ചിൽപ്രകാശത്തോടുകൂടിയതും ആത്മസംബന്ധമുള്ളതും ആകുന്നു. 'ആ

ത്മന ഏഷ പ്രാണോ ജായതേ,' ആത്മാവിങ്കൽനിന്നാകുന്നു ഈ പ്രാണൻ ഉത്ഭവിയ്ക്കുന്നതു്.*

'തസ്മാദേതാഃ സപ്ത ച്ചിഷോ ഭവന്തി,' ഇതിൽനിന്നു് ഈ ഏഴു ജ്വാലകൾ ഉണ്ടാകുന്നു.§

വിശേഷിച്ചു, മുണ്ഡകോപനിഷത്തിൽ, സപ്തലോകങ്ങൾക്കു സപ്തജ്വാലകളുമായിട്ടു സംബന്ധമുള്ളതായി പറഞ്ഞിരിയ്ക്കുന്നു. ഈ ജ്വാലകൾ പ്രയാണം ചെയ്യുന്ന ആത്മാവിനെ സ്വർഗ്ഗലോകങ്ങളിലേയ്ക്കു നയിയ്ക്കുകയും ചെയ്യുന്നു.†

ദേവീഭാഗവതത്തിലും ഇങ്ങിനെ പറഞ്ഞിരിയ്ക്കുന്നു:—

'സപ്ത പ്രാണാച്ചിഷോ യസ്മാൽ
സമിധഃ സപ്ത ഏവ ച
ഹോമാഃ സപ്ത തഥാ ലോകാ-
സ്തസ്മൈ സർവ്വാത്മനേ നമഃ.'

യാതൊന്നിൽനിന്നു് ഏഴു പ്രാണങ്ങളാകുന്ന അർച്ചിസ്സുകളും, ഏഴു സമിത്തുകളും, ഏഴു ഹോമങ്ങളും, അപ്രകാരംതന്നെ ഏഴു ലോകങ്ങളും (ഉണ്ടായിരിയ്ക്കുന്നുവോ), ആ സർവ്വാത്മാവിന്നായിക്കൊണ്ടു നമസ്കാരം.‡

ശരീരത്തിലെ ഏഴു പ്രാണങ്ങൾ, ജീവൻെറ ഏഴു മഹാപ്രാണങ്ങളുടെ (ചൈതന്യം മനുഷ്യനിൽ ഏഴായി വേർതിരിഞ്ഞിരിയ്ക്കുന്നതിൻെറ) പ്രതിനിധികളാകുന്നു.

ഈ സംഗതി വിശദമായി ച്ഛാന്ദോഗ്യോപനിഷത്തിൽ പറയപ്പെട്ടിരിയ്ക്കുന്നു. സ്വർഗ്ഗത്തിലേയ്ക്കു നയിയ്ക്കുന്നതായ, ഹൃദയത്തിലുള്ള പഞ്ചപ്രാണങ്ങളായ പഞ്ചകവാടങ്ങൾ ഉണ്ടു് എന്നും ഇവയിൽ ഓരോ കവാടം ഓരോ പ്രത്യേകസ്ഥലത്തേയ്ക്കു

---

* പ്രശ്നോപനിഷത്തു് ൩- ൩-
§ പ്രശ്നോപനിഷത്തു് ൩. ൫
† മുണ്ഡകോപനിഷത്തു് ൨. ൧, ൩—൮
‡ ദേവീഭാഗവതം ൭. ൩൩. ൪൯

നയിക്കുന്നു എന്നും ആ ഉപനിഷത്തിൽ പറഞ്ഞിരിക്കുന്നു. എങ്ങിനെയെന്നാൽ, പ്രാണങ്ങളിൽ തന്നെ പ്രധാനമായിരിക്കുന്ന പ്രാണവായു സൂര്യനിലേക്കും (ഉൽകൃഷ്ടലോകമായ സത്യലോകത്തേക്കും), വ്യാനൻ ദക്ഷിണമാർഗ്ഗത്തിൽ കൂടി ചന്ദ്രമണ്ഡലത്തിലേക്കും (കൃഷ്ണപക്ഷത്തിൽ സ്ഥിതിചെയ്യുന്ന ചന്ദ്രൻവഴിക്കു ഭുവർല്ലോകത്തേക്കും) നയിക്കുന്നു. അപാനൻ അഗ്നിലോകമായ മഹർല്ലോകത്തേക്കും, 'മനോരൂപിയായിരിക്കുന്ന' സമാനൻ സ്വർല്ലോകത്തേക്കും നയിക്കുന്നു. ഉദാനൻ വായുലോകങ്ങളായ ജനതപോലോകങ്ങളിലേക്കും നയിക്കുന്നു. മനുഷ്യനിൽ ഉള്ള പ്രാണങ്ങൾ പ്രപഞ്ചത്തിലുള്ള പ്രാണങ്ങളുമായിട്ടു സാദൃശ്യമുള്ളവയാകുന്നു. ഇതിന്റെ കാരണം, മനുഷ്യൻ സർവ്വപ്രകാരത്തിലും ഈശ്വരന്റെയും ഈശ്വരപ്രപഞ്ചത്തിന്റെയും പ്രതിച്ഛായയാകുന്നതിനാലാകുന്നു.

മാണ്ഡൂക്യോപനിഷത്തിൽ ആത്മാവിനു നാല് അവസ്ഥകൾ ഉണ്ടെന്നു പറഞ്ഞിരിക്കുന്നു.

(൧) ജാഗ്രത്ത്—ഈ സ്ഥിതിയിൽ ഇരിക്കുമ്പോൾ ആത്മാവു 'വൈശ്വാനരൻ' എന്നു പറയപ്പെടുന്നു;

(൨) സ്വപ്നം—അപ്പോൾ ആത്മാവിന്റെ പേർ 'തൈജസൻ' എന്നാകുന്നു;

(൩) സുഷുപ്തി—ഈ അവസ്ഥയിൽ ഇരിക്കുമ്പോൾ ആത്മാവിനെ 'പ്രാജ്ഞൻ' എന്നു പറയുന്നു;

(൪) ബ്രഹ്മം—ആദ്യത്തെ മൂന്ന് അവസ്ഥകൾക്ക സപ്തലോകങ്ങളുമായി സംബന്ധമുണ്ട്. ചൈതന്യത്തിന്റെ ഭാവങ്ങൾക്ക് ആസ്പദമായിരിക്കുന്ന ഉപാധികളെ—ദേഹങ്ങളെ—കുറിച്ചാലോചിക്കുമ്പോൾ ഇതു പ്രത്യക്ഷപ്പെടുന്നതാണ്.

ആത്മാവു മുഖ്യമായി മൂന്നു ദേഹങ്ങളെ ഉപാധികളായിട്ട് ഉപയോഗിക്കുന്നു. (൧) സ്ഥൂലശരീരം—ഇതാകുന്നു ജാഗ്രാവസ്ഥയിൽ വൈശ്വാനരൻ എന്ന പേരോടുകൂടി ഇരിക്കുമ്പോൾ ആത്മാവിനുള്ള ഉപാധി. (൨) സൂക്ഷ്മശരീരം—തൈജ

സന്റെ ഉപാധി. (൩) കാരണശരീരം—പ്രാജ്ഞന്റെ ഉപാധി.

'പ്രാജ്ഞസ്തു കാരണാത്മാ സ്യാൽ
സൂക്ഷ്മദേഹീ തു തൈജസഃ
സ്ഥൂലദേഹീ തു വിശ്വാഖ്യ
സ്ത്രിവിധഃ പരികീർത്തിതഃ.

ഏവമീശോഽപി സംപ്രോക്ത
ഈശസൂത്രവിരാൾപദൈഃ
പ്രഥമോ വ്യഷ്ടിരൂപസ്തു
സമഷ്ട്യാത്മാ പരഃ സ്മൃതഃ.'

പ്രാജ്ഞൻ എന്നതു കാരണശരീരത്തിൽ സ്ഥിതിചെയ്യുന്ന ആത്മാവാകുന്നു. തൈജസൻ സൂക്ഷ്മദേഹത്തിൽ സ്ഥിതിചെയ്യുന്ന ആത്മാവു്. സ്ഥൂലദേഹത്തോടുകൂടിയിരിക്കുമ്പോൾ വിശ്വനെന്നു പറയപ്പെടുന്നു. ഇങ്ങിനെ മൂന്നുപ്രകാരത്തിലാണ് പറയപ്പെടുന്നതു്.

ഇപ്രകാരംതന്നെ ഈശ്വരനും, ഈശൻ, സൂത്രൻ, വിരാട്ട് എന്ന മൂന്നു നാമധേയങ്ങളോടുകൂടിയവനാകുന്നു. ആദ്യം പറഞ്ഞ ജീവന്മാർ വ്യഷ്ടിരൂപങ്ങളാകുന്നു; സമഷ്ടിരൂപൻ പരമാത്മാവാകുന്നു.*

ഇതിനാൽ ജീവാത്മാവിന്നു കാരണം, സൂക്ഷ്മം, സ്ഥൂലം എന്ന ഉപാധിത്രയങ്ങളും പ്രാജ്ഞൻ, തൈജസൻ, വൈശ്വാനരൻ എന്ന മൂന്നു ചൈതന്യഭാവങ്ങളും ഉള്ളതുപോലെ, ഇവക്കു സദൃശങ്ങളായി ഈശ്വരനും ഉപാധിത്രയങ്ങളും ഈശൻ, സൂത്രൻ, വിരാട്ട് എന്ന മൂന്നു സച്ചിദ്ഭാവങ്ങളും ഉണ്ടെന്നു സ്പഷ്ടമാകുന്നു.

ഈ ഉപാധികളെ ആത്മാവിന്റെ ഇച്ഛ, ജ്ഞാനം, ക്രിയ എന്ന ശക്തിത്രയങ്ങൾ പ്രകൃതിരൂപങ്ങളായി പ്രകാശിച്ചിരി

* ദേവീഭാഗവതം ൭- സ്ക- ൩൨- ൽ.

ക്കുന്നതായിട്ടു വിചാരിക്കാം. സ്ഥൂലശരീരം ക്രിയാശക്തിയുടെ ഉപാധിയാകുന്നു; സൂക്ഷ്മശരീരം ജ്ഞാനത്തിന്റെ ഉപാധിയാകുന്നു; കാരണശരീരം ഇച്ഛയുടെ ഉപാധിയാകുന്നു. ഈ മൂന്നു ശക്തികൾ തന്നെ ചൈതന്യത്തിന്റെ ഉൽകൃഷ്ടാപകൃഷ്ടഭാവങ്ങളായി പ്രകാശിക്കുന്നുണ്ട്. എങ്ങിനെയെന്നാൽ, ഇച്ഛയായതു കാമമായിട്ടും, ജ്ഞാനം വിജ്ഞാനമായിട്ടും, ക്രിയ (സൃഷ്ടി) ഉൽപ്പത്തിയായിട്ടും പ്രകാശിക്കുന്നു. ഇപ്രകാരംതന്നെ ചൈതന്യത്തിന്റെ ഭാവഭേദത്തെ അനുസരിച്ച ശരീരങ്ങളും പ്രകൃതി പരമാണുക്കളുടെ ഘനാവസ്ഥയിൽ ഉള്ള ഭേദംകൊണ്ടു കോഷങ്ങൾ—കോശങ്ങൾ, കറകൾ, അല്ലെങ്കിൽ, സഞ്ചികൾ—ആയി വിവരിക്കപ്പെട്ടിരിക്കുന്നു. ശരീരത്രയങ്ങളും സപ്തലോകങ്ങളും തമ്മിലുള്ള സംബന്ധം താഴെ കാണിച്ചിരിക്കുന്നപ്രകാരമാകുന്നു:—

സ്ഥൂലശരീരം ഭൂഃലോകത്തിൽ ഇരിക്കുമ്പോൾ ഉള്ള ഉപാധി.

സൂക്ഷ്മശരീരം ... ... ... { ഭൂലോകം, ഭുവല്ലോകം, സ്വല്ലോകം, മഹല്ലോകം— ഇവയിൽ ഇരിക്കുമ്പോൾ ഉള്ള ഉപാധി.

കാരണശരീരം... ... ... { ജനലോകം, തപോലോകം, സത്യലോകം ഇവയിൽ ഇരിക്കുമ്പോൾ ഉള്ള ഉപാധി.

ശരീരങ്ങൾ, മുൻപറഞ്ഞപ്രകാരം, കോഷങ്ങൾ— കോശങ്ങൾ— ആയി വിഭജിക്കപ്പെട്ടിരിക്കുന്നു. ഈ സന്ദൎഭത്തിൽ വേദാന്തശാസ്ത്രങ്ങളിൽ പ്രതിപാദിച്ചിരിക്കുന്ന പഞ്ചകോശവിവരണം നമുക്ക സ്വീകാരയോഗ്യമാകുന്നു.

ഒന്നാമത്തെ കോശം അന്നലവങ്ങളെക്കൊണ്ടുണ്ടായിരിക്കു

ന്ന അന്നമയകോശമാകുന്നു. ഇതു തന്നെയാകുന്നു സ്ഥൂല ശരീരം. പൃഥിവീതത്വം അധികമായിരിക്കുന്ന ഘനം, ദ്രവം, വായു, എന്നിവയെക്കൊണ്ടുണ്ടായിട്ടുള്ളവയാണ്. ഇതിൽ വാക്ക, പാണി, പാദം, വായു, ഉപസ്ഥം, എന്ന അഞ്ചു കർമ്മേന്ദ്രിയങ്ങൾ പ്രത്യക്ഷമായി കാണപ്പെടുന്നു. ഇതിൽ തന്നെയാകുന്നു സിരാവ്യൂഹവും അതിൻെറ പ്രധാന അംഗമായ തലച്ചോറും ഇരിക്കുന്നത്. ജീവൻ ജാഗ്രദവസ്ഥയിൽ ഇരിക്കുന്ന വൈശ്വാനരൻ ആയിട്ടു പ്രവൎത്തിക്കുന്നതും ഭൂലോകവുമായി സമ്പൎക്കത്തെ പ്രാപിക്കുന്നതും ഈ സിരാവ്യൂഹത്താലാകുന്നു.

പ്രാണമയകോശം, മനോമയകോശം, വിജ്ഞാനമയകോശം, എന്നിവയെകൊണ്ടാകുന്നു സൂക്ഷ്മശരീരം നിൎമ്മിച്ചിരിക്കുന്നതു്.

ജ്ഞാനേന്ദ്രിയാണി പഞ്ചൈവ
പഞ്ചകൎമ്മേന്ദ്രിയാണി ച
പ്രാണാദിപഞ്ചകം ചൈവ
ധിയാ ച സഹിതം മനഃ.

ഏതൽ സൂക്ഷ്മം ശരീരംസ്യാൽ
മമലിംഗം യദുച്യതേ.'

ജ്ഞാനേന്ദ്രിയങ്ങൾ അഞ്ചു, കൎമ്മേന്ദ്രിയങ്ങൾ അഞ്ചു, പ്രാണങ്ങൾ അഞ്ചു, വിജ്ഞാനസഹിതമായ മനസ്സ്— ഇതാകുന്നു എൻെറ ലിംഗം (ലക്ഷണം) എന്നു പറയപ്പെടുന്നതായ സൂക്ഷ്മശരീരം.$

ഇവിടെ 'കൎമ്മേന്ദ്രിയങ്ങൾ' എന്നു പറഞ്ഞിരിക്കുന്നതിനെ പ്രത്യേകം ഓൎമ്മവെയ്ക്കണം. കൎമ്മേന്ദ്രിയങ്ങൾ എന്നു പറയപ്പെടുന്ന വാക്ക്, പാണി, പാദം, മുതലായവയുടെ അംഗങ്ങൾ സ്ഥൂലശരീരത്തിലാണ് പ്രത്യക്ഷമായി കാണപ്പെടുന്നത്, എങ്കിലും, അവയുടെ ചലനഹേതുക്കളായി, വാസ്തവത്തിൽ അവയുടെ പ്രവൎത്തികൾക്ക കാരണങ്ങളായിരിക്കുന്ന അവയവ

$ ദേവീഭാഗവതം ൭- ൩൨- ൪൯, ൫൦

ങ്ങൾ സൂക്ഷ്മശരീരത്തിലാകുന്നു സ്ഥിതിചെയ്യുന്നതു്. ഇപ്രകാരം തന്നെ ചക്ഷുസ്സ്, ശ്രവണം, ഘ്രാണം, രസന, ത്വക്ക്, എന്നീ ജ്ഞാനേന്ദ്രിയങ്ങളുടെ അംഗങ്ങൾ സ്ഥൂലശരീരത്തിൽ കാണപ്പെടുന്നു എങ്കിലും, അവയുടെ ഉൽപത്തിസ്ഥാനങ്ങൾ സൂക്ഷ്മശരീരത്തിൽ ആകുന്നു. ഓരോ ഇന്ദ്രിയത്തിന്റെ ഉൽപത്തിസ്ഥാനം സൂക്ഷ്മശരീരത്തിലും അവയവം സ്ഥൂലശരീരത്തിലും ആകുന്നു ഇരിക്കുന്നതു്. ഈ തത്വത്തെ ദൃഢമായി ഓൎമ്മ വെച്ചാൽ, കേൾക്കുമ്പോൾ പരസ്പരവിരുദ്ധങ്ങളായി തോന്നുന്നതായ അനേകം സംഗതികളിൽ ഭ്രാന്തി കൂടാതിരിക്കുവാൻ കഴിയുന്നതാണ്.

മേലെഴുതിയ പട്ടികയിൽ കാണിച്ചിരിക്കുന്നപ്രകാരം സൂക്ഷ്മശരീരവും ഭുവൎല്ലോകവുമായി സംബന്ധമുള്ളതാണ്. ഈ സംബന്ധം സൂക്ഷ്മശരീരത്തിന്റെ ഒരംശമായ പ്രാണമയകോശത്താൽ സിദ്ധിക്കുന്നതാണ്. ഈ കോശം സ്ഥൂലപ്രപഞ്ചമായ ഭൂലോകത്തിന്റെ സൂക്ഷ്മപരമാണുക്കളെക്കൊണ്ടുണ്ടായിരിക്കുന്നു. ശരീരത്തിലെ അനേക ചേഷ്ടകളെ നടത്തുന്നതായ പ്രാണവായുക്കൾ ഈ പ്രാണമയകോശത്തിൽ പ്രവൎത്തിക്കുന്നു. ഈ പ്രാണവായുക്കളിൽ സാധാരണയായി അഞ്ചു വായുക്കൾ മാത്രമെ പ്രവൎത്തിക്കുന്നുള്ളു; ശിഷ്ടങ്ങളായ രണ്ടു വായുക്കൾ ലീനങ്ങളാണ്. പ്രവൎത്തിക്കുന്ന അഞ്ചു വായുക്കളെ പറയാം. പ്രാണൻ— പുറത്തേക്കു ശ്വസിക്കുന്ന വായു; അപാനൻ— ഉള്ളിലേക്കു ശ്വസിക്കുന്ന വായു; വ്യാനൻ— ഉള്ളിലിരിക്കുന്ന വായു; ഉദാനൻ— മേല്പോട്ടു ചലിക്കുന്ന വായു; സമാനൻ— പചിക്കപ്പെട്ട ഭക്ഷണത്തെ ശരീരത്തിലെങ്ങും വ്യാപിപ്പിച്ചു, സമമാക്കിത്തീൎക്കുന്ന വായു. ശരീരത്തിലെ ആകൎഷണശക്തികൾ ഈ പ്രാണവായുക്കളിൽ സ്ഥിതിചെയ്യുന്നു; ശരീരസംബന്ധമായ സകല ശക്തികളും ഈ പ്രാണവായുക്കളുടെ രൂപഭേദങ്ങളാണ്.

'അഹമേവൈതൽ പഞ്ചധാത്മാനം പ്രവിഭ ജ്യൈതദ് ബാണമവഷ്ടഭ്യ വിധാരയാമീതി,'

ഞാൻ സ്വയം അഞ്ചായി വേർതിരിഞ്ഞിട്ട്, എന്റെ സഹായത്താൽ ഈ (ദേഹത്തെ) നിലനിർത്തുന്നു.*

'യസ്മാൽ കസ്മാച്ചാംഗാൽ പ്രാണ ഉൽക്രാമതി തദൈവ തച്ഛുഷ്യതി.'

ഏതേത് അംഗത്തിൽനിന്നു പ്രാണൻ പോകുന്നുവോ, അതാത് അംഗം ശോഷിക്കുന്നു (ഉണങ്ങുന്നു)†

പ്രാണൻ ദേഹത്തിൽനിന്നു പോകുമ്പോൾ ദേഹം നശിക്കുന്നു. എന്തുകൊണ്ടെന്നാൽ, പുരുഷൻ (ജീവാത്മാവ്) ഇങ്ങിനെ ചോദിക്കുന്നു:—

'കസ്മിന്നഹമുൽക്രാന്ത ഉൽക്രാന്തോ ഭവിഷ്യാമി കസ്മിൻ വാ പ്രതിഷ്ഠിതേ പ്രതിഷ്ഠാസ്യാമീതി സപ്രാണ മസൃജത'.

ആർ പോകുമ്പോൾ ആണ് ഞാൻ പോകുന്നത്? ആർ സ്ഥിതിചെയ്യുമ്പോൾ ആണ് ഞാൻ സ്ഥിതിചെയ്യുന്നതു? അദ്ദേഹം പ്രാണനെ സൃഷ്ടിച്ചു ‡

ആധുനിക ശാസ്ത്രപ്രകാരം ഈ പറഞ്ഞ സകല ശക്തികളും 'ആകാശം' എന്നു പറയപ്പെടുന്ന വസ്തുവിന്റെ ചലനഭേദങ്ങൾ ആകുന്നു; ഈ ആകാശംകൊണ്ടു തന്നെ ആകുന്നു, മുൻപ്രസ്താവിച്ചപ്രകാരം, പ്രാണമയകോശത്തെ ഉണ്ടാക്കിയിരിക്കുന്നതും.

ഭുവർല്ലോകവും സ്വർല്ലോകവുമായി സംബന്ധമുള്ള സൂക്ഷ്മശരീരത്തിന്റെ അംശത്തെ മനോമയകോശമെന്നു പറയുന്നു. മനോമയകോശം എന്നാൽ മാനസികമായ (മനഃസംബന്ധമായ) കോശം എന്നു താൽപ്പര്യം. ഈ മനോമയകോശം ഈ രണ്ടു ലോകങ്ങളെ ഉണ്ടാക്കിയിരിക്കുന്ന പ്രകൃതിപരമാണുക്കളെക്കൊണ്ടുണ്ടായിട്ടുള്ളതാകുന്നു; കാമമിശ്രമായ അപകൃഷ്ടമനസ്സി

* പ്രശ്നോപനിഷത്ത് ൨ - ൩

† ബൃഹദാരണ്യകോപനിഷത്ത് ൧- ൩- ൧൯.

‡ പ്രശ്നോപനിഷത്ത് ൬- ൩

ൻെറ ഉപാധിയുമാകുന്നു. (കാമമിശ്രമായ മനസ്സിനെ അപകൃഷ്ടമനസ്സെന്നും കാമരഹിതമായ മനസ്സിനെ ഉൽകൃഷ്ടമനസ്സെന്നും പറയുന്നു) ഈ അപകൃഷ്ടമനസ്സു രതിഷ്ഠലും കാമവിവൎജ്ജിതമായിട്ടുള്ളതല്ല. അതിൻെറ ഉപാധിയായ മനോമയകോശത്തിൽ ഭുവൎല്ലോകസ്വൎല്ലോകങ്ങളിലെ പരമാണുക്കൾ ഉണ്ട്. ഭുവൎല്ലോകത്തിലെ പ്രകൃതിപരമാണുക്കളെക്കൊണ്ട് ഇച്ഛകളും സ്വൎല്ലോകത്തിലെ പ്രകൃതിപരമാണുക്കളെക്കൊണ്ടു വിചാരങ്ങളും പ്രവൎത്തിക്കുന്നു.

ഏററവും സൂക്ഷ്മമായ പരമാണുക്കളെക്കൊണ്ടുണ്ടായിരിക്കുന്ന സൂക്ഷ്മശരീരം മഹൎല്ലോകവുമായിട്ടു സംബന്ധമുള്ളതാകുന്നു. ഈ ലോകത്തോടു സംബന്ധമുള്ളതുതന്നെയാകുന്നു പരിശുദ്ധമായി, കാമവിവൎജ്ജിതമായിരിക്കുന്ന ഉൽകൃഷ്ടമനസ്സും. ഈ മഹൎല്ലോകത്തിലെ പ്രകൃതിപരമാണുക്കളെക്കൊണ്ടുണ്ടായിരിക്കുന്നതാകുന്നു വിജ്ഞാനമയകോശം.

ഈ കോശത്തിൻെറ രചന സമ്മിശ്രമായിരിക്കുന്നതിനാൽ ആയതു വളരെ ദുൎഗ്രാഹ്യമായിട്ടുള്ളതാണ്. എങ്കിലും ജീവൻെറ ദേഹവിയോഗത്തിനു ശേഷമുള്ള പരമാവിനെ ഗ്രഹിക്കുന്നതിന് അതിൻെറ ബോധവും ആവശ്യമാണ്. വിജ്ഞാനമയകോശം തൈജസജീവൻെറ ഉപാധിയാകുന്നു. ഈ ഉപാധിയിൽ സ്ഥിതിചെയ്തുകൊണ്ടാകുന്നു ജീവാത്മാവു നിത്യങ്ങളായി, അദൃശ്യങ്ങളായിരിക്കുന്ന ലോകങ്ങളിൽ സഞ്ചരിക്കുന്നതു്. ഈ അവസ്ഥയെ ചിലപ്പോൾ സ്വപ്നാവസ്ഥ എന്നു പറയുമാറുണ്ട്. എന്നാൽ 'സ്വപ്നാവസ്ഥ' എന്നു പറയുന്നതുകൊണ്ട് ഇപ്പോൾ സാധാരണയായി ജനങ്ങൾ പറഞ്ഞുവരുന്ന സ്വപ്നാവസ്ഥയെ മാത്രം ഗ്രഹിച്ചാൽ പോരാ. തൈജസൻെറ സ്വപ്നാവസ്ഥ എന്നു പറയുന്നതിനാൽ, മനുഷ്യനെ യോഗാഭ്യാസംകൊണ്ടു മഹൎല്ലോകത്തിൽ സഞ്ചരിക്കുവാൻ സഹായിക്കുന്നതായ സമാധിലയത്തെക്കൂടി ധരിക്കേണ്ടതാകുന്നു.

മൂന്നാമത്തെ ശരീരമായ കാരണശരീരം അന്യാപേക്ഷയാ നിത്യമെന്നു പറയപ്പെടാവുന്നതായ ജനൎല്ലോകം, തപോലോ

കം, സത്യലോകം, എന്ന മൂന്ന് ഉൽകൃഷ്ടലോകങ്ങളിലെ പ്രകൃതിപരമാണുക്കളെക്കൊണ്ടുണ്ടായിരിയ്ക്കുന്നതാകുന്നു.

വേദാന്തികൾ പ്രതിപാദിയ്ക്കുന്നതായ ആനന്ദമയകോശവും മേൽപറഞ്ഞ കാരണശരീരവും ഒന്നുതന്നെയാണ്. മേൽപറഞ്ഞ മൂന്നു ലോകങ്ങളിലെ പരമാണുക്കളെക്കൊണ്ടാകുന്നു ഇതുണ്ടായിരിയ്ക്കുന്നത്. മൂന്നു ലോകങ്ങൾ ഉള്ളതുപോലെ തന്നെ കാരണശരീരത്തിലും മൂന്നു കോശങ്ങൾ അന്തർഭവിച്ചതായി വിചാരിയ്ക്കണം. മൂന്നിന്നുംകൂടി ഒരു പേർ കല്പിച്ചിരിയ്ക്കുന്നു എന്നു മാത്രമേ ഉള്ളൂ. ജനലോകവാസികളുടെ ശരീരങ്ങളിൽ ജനലോകത്തിലെ പ്രകൃതിപരമാണുക്കൾ അധികമായിരിയ്ക്കുന്നു. കാമകന്മഷാംശം ഇല്ലാത്തവരായ സനൽകുമാരാദി ജ്ഞാനികളുടെ വാസലോകമായതുകൊണ്ടു, ജ്ഞാനം ജനലോകവാസികളുടെ പ്രധാനഗുണമാകുന്നു. തപോലോകത്തിൽ മഹാതപസ്സികളും സിദ്ധയോഗികളും വസിയ്ക്കുന്നു. അവരുടെ ദേഹങ്ങളിൽ തപോലോകത്തിലെ പ്രകൃതിപരമാണുക്കൾ അധികമായിരിയ്ക്കുന്നു. അവരുടെ വിശേഷഗുണം ആനന്ദമാകുന്നു. സത്യലോകം, അല്ലെങ്കിൽ ബ്രഹ്മലോകം, ബ്രഹ്മാവിൻെറ സൃഷ്ടികർമ്മത്തിന്നു അനുരൂപമായ വിശേഷഗുണത്തോടുകൂടിയവരുടെ വാസസ്ഥാനമാകുന്നു.

ഈ മൂന്നാമത്തെ—കാരണ—ശരീരത്തിൽ പ്രത്യക്ചേതനനായ പ്രാജ്ഞൻ പ്രവൎത്തിയ്ക്കുന്നു അങ്ങിനെ പ്രവൎത്തിയ്ക്കുമ്പോൾ താഴേയുള്ള ശരീരങ്ങളിൽ വികാരത്തെ ജനിപ്പിയ്ക്കുന്നില്ല. ഇതിന്നും അതീതമായിട്ടുള്ളതു ബ്രഹ്മാണ്ഡാതീതമാകുന്നു. അവിടെ ആത്മാവു ചരിയ്ക്കുമ്പോൾ ഈശസായൂജ്യത്തെ പ്രാപിയ്ക്കുന്നു.

ചൈതന്യം അന്നമയകോശത്തിൽ പ്രവൎത്തിയ്ക്കുന്നതു തലച്ചോറു വഴിയ്ക്കാകുന്നു; അപ്പോൾ ബാഹ്യവൃത്തികളിൽ പ്രവേശിയ്ക്കുകയും ചെയ്യുന്നു. അങ്ങിനെ പ്രവൎത്തിയ്ക്കുമ്പോൾ തന്നെ ശരീരത്തിലെ ജീവവ്യാപാരങ്ങളുടെ നിൎവ്വഹണത്തിന്നായി പ്രാണമയകോശത്തെ ഉപയോഗിയ്ക്കുകയും, അങ്ങിനെ ചെയ്തിട്ടു, താൻ സംസ്പൎശിയ്ക്കുന്ന സകല വസ്തുക്കളിലും വികാര

ത്തെ ഉണ്ടാക്കുകയും ചെയ്യുന്നു. ഈ രണ്ടു കോശങ്ങൾ സ്പർശിക്കുന്ന സകലവസ്തുക്കളിലും അവയുടെ വളരെ ചെറുതായ അണുക്കളെ വിസർജ്ജിക്കുന്നു. ഈ തത്വത്തെ അടിസ്ഥാനമാക്കിയാണ് ബാഹ്യശൌചത്തെ സംബന്ധിച്ച വിധികൾ ഏർപ്പെടുത്തിയിരിക്കുന്നതു്.

പ്രത്യക്ചേതനൻ ജാഗ്രാവസ്ഥയിൽ മനോമയകോശത്തെ ഉപയോഗിക്കുന്നു. ഈ കോശംകൊണ്ടാകുന്നു ചേതനൻ ഇച്ഛിക്കുകയും വിചാരിക്കുകയും ചെയ്യുന്നതു്. അന്നമയം, പ്രാണമയം, മനോമയം, എന്നി മൂന്നുകോശങ്ങളും സകല ജാഗ്രാവസ്ഥകളിലും പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. ദീർഘവിചാരമുള്ള ഒരു തത്വജ്ഞാനിയോ വേദാന്തിയോ തത്വനിർണ്ണയത്തിന്നായിട്ടു പര്യാലോചിച്ചുകൊണ്ടിരിക്കുമ്പോൾ വിജ്ഞാനമയകോശത്തേയും ഉപയോഗിക്കുന്നുണ്ടു്; എന്നാൽ സാധാരണജനങ്ങൾ മനോമയകോശത്തെ അതിക്രമിക്കുന്നില്ല.

മരണകാലം വരുമ്പോൾ പ്രാണമയകോശം അന്നമയകോശത്തിൽ നിന്നും വേർപെടുന്നു; അപ്പോൾ അന്നമയകോശം ജഡമായി, അനാഥമായി, ശ്മശാനപാത്രമായിത്തീരുന്നു. അപ്പോൾ അതിന്റെ ഭൂതങ്ങൾ വിയോഗത്തെ പ്രാപിക്കുകയും തത്തൽഭാവത്തെ സ്വീകരിക്കുകയും ചെയ്യുന്നു. പ്രാണൻ കൂടാതെ അന്നമയകോശത്തിന്നു ജീവിക്കുവാൻ കഴിയുന്നതല്ല.

"യാവദ്ധ്യസ്മിംച്ഛരീരേ പ്രാണോ വസതി താവദായുഃ"
ഈ ശരീരത്തിൽ എത്രകാലം പ്രാണൻ വസിക്കുന്നുവോ, അത്ര കാലം ആയുസ്സും (ഇരിക്കും.)†

ഈ ഉപനിഷത്തിൽ തന്നെ ഒരു മനുഷ്യന്റെ ചരമഗതിയെ വിവരിച്ചിരിക്കുന്നു. ജാഗ്രത്തിൽ ഇരിക്കുന്ന പ്രത്യക്ചേതനന്റെ സകല ശക്തികളും പ്രാണനിൽ ചേർന്നിരിക്കുന്നു. അതുകൊണ്ടു, പ്രാണൻ പോകുമ്പോൾ ഈ ശക്തികളും അതോടുകൂടി പോവുകയും, ആത്മാവു ദേഹത്തെ വിടുമ്പോൾ ഇവയെല്ലാം

† കൌശീതകിബ്രാഹ്മണോപനിഷത്ത് ൩-൨,

ആത്മാവിനെ അനുവത്തിയ്ക്കുകയും ചെയ്യുന്നു.

അപ്പോൾ ജീവൻ സൂക്ഷ്മശരീരത്തോടും കാരണശരീരത്തോടും കൂടി സ്ഥിതിചെയ്യുന്നു.

പ്രാണമയകോശം വേർപെട്ടാൽ ജീവൻ ഭുവർല്ലോകത്തിൻെറ ഒരു പ്രത്യേക ഭാഗമായ പ്രേതലോകത്തെ പ്രാപിയ്ക്കുന്നു. മൃതൻ ദുഷ്കർമ്മിയാണെന്നു വരികിൽ, മനോമയകോശത്തിൻെറ ഘനാംശംകൊണ്ടു 'ധ്രുവശരീരം' എന്നോ‡ 'യാതനാശരീരം' എന്നോ പറയപ്പെടുന്ന ഒരു ദേഹത്തെ രചിയ്ക്കുന്നു. ഈ യാതനാദേഹത്തിൽ സ്ഥിതിചെയ്തുകൊണ്ടു ജീവൻ താൻ ചെയ്തിട്ടുള്ള ദുഷ്കർമ്മങ്ങളുടെ ഫലത്തെ അനുഭവിയ്ക്കുന്നു. മൃതൻ സൽകൃത്തനാണെന്നു വരികിൽ മനോമയകോശത്തിൻെറ അപകൃഷ്ടപരമാണുക്കൾ താനേ പിരിഞ്ഞു പോകുന്നു. അപ്പോൾ മിക്കവാറും പരിശുദ്ധമായ മനോമയകോശത്തോടുകൂടി പിതൃലോകത്തിൻെറ ഊൎദ്ധ്വപ്രദേശത്തേയ്ക്കു പോകുന്നു. ഇതു ശാന്തമായിട്ടുള്ളതും 'അപാംലോകം' എന്നു പറയപ്പെടുന്നതുമാകുന്നു. ഇതും ഭുവർല്ലോകത്തിൻെറ ഒരംശംതന്നെയാണ്. ഇച്ഛാജനകമായ പരമാണുക്കൾ എല്ലാം മനോമയകോശത്തിൽനിന്നും പോയാൽ ജീവൻ സ്വർഗ്ഗത്തിൻെറ ഒരംശമായ ചന്ദ്രലോകം എന്നു ചിലപ്പോൾ പറയുമാറുള്ള ദിക്കിലേയ്ക്കുപോകുന്നു.

"യേ വൈ കേ ചാസ്മാല്ലോകാൽ പ്രയന്തി ചന്ദ്രമസമേവ തേ സർവ്വേ ഗച്ഛന്തി.........സ്വർഗ്ഗസ്യ ലോകസ്യ ദ്വാരം യശ്ചന്ദ്രമാഃ,"

ഈലോകത്തിൽനിന്നും പോകുന്നവർ ചന്ദ്രനെത്തന്നെ പ്രാപിയ്ക്കുന്നു. ചന്ദ്രൻ സ്വർഗ്ഗലോകത്തിൻെറ ദ്വാരമാകുന്നു.*

ബൃഹദാരണ്യകോപനിഷത്തിലും ഇപ്രകാരം പറഞ്ഞിരി

‡ മനുസ്മൃതി ൧൨-൧൬.

* കൌശീതകീബ്രാഹ്മണോപനിഷത്ത് ൧-൨.

ക്കുന്നു:— 'പിതൃലോകം പിതൃലോകാച്ചന്ദ്രം' പിതൃലോകം, പിതൃലോകത്തിൽ നിന്നു ചന്ദ്രലോകം.§

മനോമയകോശത്തെ സോമശരീരം എന്നും സോമം എന്നും പറയുമാറുണ്ട്.

ഇപ്രകാരം ഭൂമിയിൽനിന്നു പിതൃലോകത്തേക്കും പിതൃലോകത്തിൽനിന്നു സ്വൎഗ്ഗലോകത്തിന്റെ ഒരു ഭാഗമായ ചന്ദ്രലോകത്തേക്കും പോകുന്ന ക്രമം സാധാരണ മനുഷ്യൎക്കുള്ളതാകുന്നു. അതിനെ 'പിതൃയാനം' എന്നു പറയുന്നു.|| ഇന്ദ്രലോകം, സൂൎയ്യലോകം മുതലായവ സ്വൎഗ്ഗലോകത്തിന്റെ പ്രത്യേക ഭാഗങ്ങൾ തന്നെയാണെങ്കിലും വിശേഷഗുണത്തോടു കൂടിയവൎക്കു മാത്രമേ ആ വക ലോകങ്ങളിൽ ചെല്ലുവാൻ തരമുള്ളു. പിതൃയാനപ്രകാരം ചന്ദ്രലോകം ഗമിക്കുന്നവർ (സ്വൎഗ്ഗസുഖം അനുഭവിച്ചു കഴിഞ്ഞാൽ), ചന്ദ്രലോകത്തിൽനിന്നും ഭൂമിയിലേക്കു തിരികെ വരുന്നു. അപ്രകാരം തിരികെ വരുന്നവർ ഒന്നാമതായി ഒരു പുതിയ മനോമയകോശത്തെ സമ്പാദിക്കുന്നു. ഇതിനെ 'സോമരാജം' എന്നു പറയുന്നു. അഗ്നിലോകത്തിൽനിന്നും— സ്വൎഗ്ഗത്തിൽനിന്നും— ദേവകൾ സമ്പാദിച്ചുകൊടുക്കുന്നതാണ്. പിന്നെ ദേവകൾ സോമരാജ്യത്തെ പൎജ്ജന്യത്തിലെ— ഉദകലോകത്തിലെ— അഗ്നിയിൽ ഇടുന്നു. അങ്ങിനെ ചെയ്യുന്നതുകൊണ്ടു കാമമയമായ ഉദകപരമാണുക്കളെ— ഭുവൎല്ലോകപ്രകൃതിപരമാണുക്കളെ— മനോമയകോശത്തോടുകൂടി ചേൎക്കുന്നു. ഇതിനെ ഭൂലോകത്തേക്കു കൊണ്ടുവന്നു, പ്രാണമയകോശത്തേയും അന്നമയകോശത്തേയും നിൎമ്മിച്ചു, പുനൎജ്ജന്മത്തെ സാധിപ്പിക്കുന്നു.*

ദേവയാനം എന്നത് ഈ കല്പത്തിൽ ഭൂമിയിലേക്കു തിരികെ വരണമെന്നു നിൎബ്ബന്ധമില്ലാത്തവർ ചരിക്കുന്ന മാൎഗ്ഗമാകു

§ ബൃഹദാരണ്യകോപനിഷത്ത് ൬. ൨. ൧൬

|| ബൃഹദാരണ്യകോപനിഷത്ത് ൬. ൨. ൨; പ്രശ്നോപനിഷത്ത് ൧. ൯; ഛാന്ദോഗ്യോപനിഷത്ത് ൫. ൧൦. ൪

* ഛാന്ദോഗ്യോപനിഷത്ത് ൫. ൪—൮

ന്നു. മററുള്ളവരെപ്പോലെ തന്നെ അവരും ചരമഗതിയെ പ്രാപിയ്ക്കുന്നു എങ്കിലും, അവർ മനോമയകോശം വിട്ടു ചന്ദ്രനിൽനിന്നു ദേവലോകത്തേയ്ക്കും അവിടെനിന്നു സൂൎയ്യനിലേയ്ക്കും സൌദാമിനിയിലേയ്ക്കും — ബ്രഹ്മലോകത്തേയ്ക്കും — പോകുന്നു.

'തേഷു ബ്രഹ്മലോകേഷു പരാഃ പരാവതോ വസന്തി', ആ ബ്രഹ്മലോകങ്ങളിൽ അവർ അനേകകാലം വസിയ്ക്കുന്നു.‡

ഇപ്രകാരം ബ്രഹ്മലോകങ്ങളിൽ വസിയ്ക്കുന്നവർ പുനർജ്ജന്മത്തിൽനിന്നും മുക്തന്മാരല്ല, എങ്കിലും അവൎക്കു ഈ കല്പത്തിൽ വീണ്ടും ജനിയ്ക്കേണമെന്നില്ല, എന്നു ശങ്കരാചാൎയ്യസ്വാമികൾ പറഞ്ഞിരിയ്ക്കുന്നു. ബ്രഹ്മാവിൻെറ സുഷുപ്തികാലത്തിൽ ഉൽകൃഷ്ടലോകങ്ങളിൽ വസിയ്ക്കുന്നു എന്നു വിഷ്ണുപുരാണത്തിൽ പറഞ്ഞിരിയ്ക്കുന്നതു് ഇവരെപ്പററിയാണു്.$

മനുഷ്യശരീരങ്ങളെക്കുറിച്ചും സപ്തലോകങ്ങളെ കുറിച്ചും ഒരു മുഖ്യമായ സംഗതികൂടി പറയുവാനുണ്ടു്: യോഗത്താൽ ഒരുവന്നു് അപകൃഷ്ടോപാധികളിൽനിന്നും വേർപെട്ടു ഊൎദ്ധ്വലോകങ്ങളിൽ സഞ്ചരിയ്ക്കുവാൻ കഴിയുന്നതാണു്; ഇതിലും വിശേഷിച്ചു, മുക്തിയെ കൊടുക്കുന്നതായ വിദ്യയെ ഗ്രഹിയ്ക്കുവാൻ കഴിയുന്നതും ആണു്.

'അഥ യദിദമസ്മിൻ ബ്രഹ്മപുരേ ദഹരം പുണ്ഡരീകം വേശ്മ ദഹരോ ऽ സ്മിന്നന്തരാകാശഃ'

ഈ ബ്രഹ്മപുരത്തിൽ — ശരീരത്തിൽ പുണ്ഡരീകത്തോടു സദൃശമായിരിയ്ക്കുന്ന ഒരു ചെറിയ ദ്വാരം ഉണ്ടു്. ഈ ചെറിയ ദ്വാരത്തിൽ ഒരു ചെറിയ അന്തരാകാശം ഉണ്ടു്.*

ഇവിടെ ആകുന്നു പ്രാകൃതജനങ്ങൾക്കു അദൃശ്യനായിരിയ്ക്കുന്ന ആത്മാവു വൎത്തിയ്ക്കുന്നതു്.

---

‡ ബൃഹദാരണ്യകോപനിഷത്തു് ൬- ൨. ൧൫; ഛാന്ദോഗ്യോപനിഷത്തു് ৪. ൧൦- ൨-ം നോക്കുക.

$ വിഷ്ണുപുരാണം ൧- ൬.

* ഛാന്ദോഗ്യോപനിഷത്തു് ൮- ൧- ൧

യഥാപി ഹിരണ്യനിധിം നിഹിതമക്ഷേത്രജ്ഞാ ഉപൎയ്യുപരി സഞ്ചരന്തോ ന വിന്ദേയുരേവമേവേമാഃ സൎവ്വാഃ പ്രജാ അഹരഹൎഗ്ഗച്ഛന്ത്യ എതം ബ്രഹ്മലോകം ന വിന്ദന്തി'.

ഒരു വയലിൽ സ്വൎണ്ണനിധി ഉണ്ടെന്നുള്ളത് അറിയാതെ അതിന്മേൽക്കൂടി നടക്കുകയും അതിനെ കാണാതിരിക്കുകയും ചെയ്യുന്നതെങ്ങിനേയോ, അപ്രകാരം സകല മനുഷ്യരും ദിവസംതോറും ഈ ബ്രഹ്മലോകത്തിൽ പ്രവേശിക്കുകയും അതിനെ അറിയാതിരിക്കുകയും ചെയ്യുന്നു.||

ഉറങ്ങുമ്പോൾ അവർ ദേഹം വിട്ടു സഞ്ചരിക്കുന്നു; ഇത് അവർ അറിയുന്നില്ല; എന്നാൽ ഇതിന്റെ പരമാൎത്ഥജ്ഞാനമുള്ളവർ ദിനന്തോറും ഹൃദയത്തിലിരിക്കുന്ന ഈ സ്ഥാനം പ്രവേശിക്കുന്നു.

'അസ്മാച്ഛരീരാൽ സമുത്ഥായ പരം ജ്യോതിരുപസമ്പദ്യ സ്വേന രൂപേണാഭിനിഷ്പദ്യത ഏഷ ആത്മേതി'.

ഈ ശരീരത്തിൽനിന്ന് എഴുന്നേററ് അവൻ— ജ്ഞാനി— ശ്രേഷ്ഠമായി, ജ്യോതിൎമ്മയമായിരിക്കുന്ന ശരീരം കൈക്കൊണ്ടു സ്വസ്വരൂപത്തിൽ തന്നെ വൎത്തിക്കുന്നു; ഇതുതന്നെയാകുന്നു ആത്മാവു്.¶

യോഗത്താൽ ഈ ശരീരവിയോഗം സാധിക്കപ്പെടുന്നു. ഇതിനെപ്പററി കഠോപനിഷത്തിൽ താഴെ പറയുംപ്രകാരം പറഞ്ഞിരിക്കുന്നു:—

'തം സ്വാച്ഛരീരാൽ പ്രബൃഹേന്മുഞ്ജാദിവേഷീകാം ധൈൎയ്യേണ'.

ആ അന്തരാത്മാവിനെ സ്വശരീരത്തിൽനിന്നും ധൈൎയ്യത്തോടുകൂടി പുല്ലിന്റെ അകത്തുള്ള കതിരിനെ വലിച്ചെടുക്കുന്നതുപോലെ വലിച്ചെടുക്കണം.†

|| ഛാന്ദോഗ്യോപനിഷത്ത് വ്വ- ൩- ൨

¶ ഛാന്ദോഗ്യോപനിഷത്ത് വ്വ. ൩- ൪.

† കഠോപനിഷത്ത് ൨- ൬- ൧൭-

യോഗത്തെപ്പററി വിവരിക്കുവാനുള്ള സന്ദൎഭം ഇതല്ലല്ലോ. മേൽപറഞ്ഞ ഉൽകൃഷ്ടസിദ്ധികൾ പരിശുദ്ധമായ നടവടികൊണ്ടും, ജ്ഞാനംകൊണ്ടും ഭക്തികൊണ്ടും മനുഷ്യനാൽ സാധിക്കപ്പെടുന്നതാണെന്നു മാത്രം ധരിച്ചാൽ മതി.

ഈ അദ്ധ്യായത്തിൽ പ്രത്യേകിച്ച് ഓൎമ്മവെക്കുവാനുള്ള സംഗതികൾ പറയാം:—

(൧) അനുഭവത്തെ ആഗ്രഹിച്ചിട്ട ജീവാത്മാവു ശരീരങ്ങളെ രചിക്കുന്നു.

(൨) ജനനമരണമാകുന്ന സംസാരത്തിൽ സ്ഥിതിചെയ്യുമ്പോൾ ജീവാത്മാവു മൂന്നു ലോകങ്ങളിൽ സഞ്ചരിക്കുന്നു.

(൩) ബ്രഹ്മാണ്ഡത്തിൽ സപ്തതലങ്ങളും ഉണ്ട്.

(൪) മൂന്നു മുഖ്യമായ ചേതനാവസ്ഥകൾ ഉണ്ട്. ഇവക്കു സദൃശമായി മൂന്നു മുഖ്യമായ ശരീരങ്ങളും ഉണ്ട്. ഈ മൂന്നു ചേതനാവസ്ഥകൾ തന്നെ, ഏഴ ലോകങ്ങൾക്കനുരൂപമായി ഏഴായി വേർതിരിഞ്ഞിരിക്കുന്നു.

(൫) മരണസമയത്തും മരണത്തിന്റെ ശേഷവും ജീവാത്മാവു തന്റെ അപകൃഷ്ടങ്ങളായ കോശങ്ങളെ കളയുന്നു പിതൃലോകം വിട്ട പരിശുദ്ധമായ മനോമയകോശത്തോടുകൂടി ഒടുവിൽ സ്വൎഗ്ഗത്തിൽ വസിക്കുന്നു.

(൬) സ്ഥൂലപ്രപഞ്ചത്തിൽ സ്ഥിതിചെയ്യുമ്പോൾ തന്നെ ജീവാത്മാവിന്നു യോഗത്താൽ അപകൃഷ്ടകോശങ്ങളിൽനിന്നും വേർപെടുവാൻ കഴിയുന്നതാണ്.



| ജീവാത്മാവിന്റെ ഭേദങ്ങൾ | ചേതനാവസ്ഥകൾ | ചേതനാവസ്ഥയിലുള്ള ഭേദങ്ങൾ | ശരീരങ്ങൾ | കോശങ്ങൾ | ലോകങ്ങൾ |
| --- | --- | --- | --- | --- | --- |
| ൧ | ൨ | ൩ | ൪ | ൫ | ൬ |
| വൈശ്വാനരൻ | ജാഗ്രത്ത് | സ്ഥൂലം | സ്ഥൂലശരീരം | അന്നമയം | ഭൂലോകം |
| തൈജസൻ | സ്വപ്നം | സ്ഥൂലം ...............<br>സ്വപ്നം ...............<br>സമാധി...............<br>ഉൽകൃഷ്ടസമാധി............ | ... ...... ......<br>സൂക്ഷ്മശരീരം<br>... ...... ......<br>... ...... ...... | പ്രാണമയം ... ...<br>മനോമയം .........<br>... ...... .........<br>വിജ്ഞാനമയം | ഭൂലോകം<br>ഭുവർല്ലോകം<br>സ്വർല്ലോകം<br>മഹർല്ലോകം |
| പ്രാജ്ഞൻ | സുഷുപ്തി | കുമാരൻ............<br>നാരദൻ<br>മനു<br>(പ്രാജാപത്യൻ) | കാരണശരീരം | ആനന്ദമയം,<br>(മൂന്നുപ്രകാരത്തിൽ)<br>ജന ആനന്ദമയം<br>തപ ആനന്ദമയം<br>സത്യ ആനന്ദമയം | ജനലോകം<br>തപോലോകം<br>സത്യലോകം |

ക്രിയാപ്രശ്നകാണ്ഡം

എന്ന

# ദ്വിതീയകാണ്ഡം.

---

ഹിന്തുമതസംബന്ധമായ

സാമാന്യ ആചാരങ്ങളും സംസ്കാരങ്ങളും.

## ഒന്നാം അദ്ധ്യായം

### സംസ്കാരങ്ങൾ

മതസംബന്ധമായ സകല ക്രിയകൾക്കും ചില സാമാന്യ തത്വങ്ങൾ അടിസ്ഥാനമായിട്ടുണ്ട്. അവയെ നല്ലവണ്ണം മനസ്സിലാക്കേണ്ടതാണ്. അങ്ങിനെ ചെയ്യാഞ്ഞാൽ ഈ ക്രിയകളും മററും അൎത്ഥമില്ലാത്തതായിതീരും. വളരെ കാലതാമസം കൂടാതെ മനസ്സിന്ന് ഇവയിൽ വിരോധവും ഉണ്ടാകും.

ഈ തത്വങ്ങൾ താഴെ പറയുന്നവയാണ്:—

൧. മനുഷ്യൻ പല ഉപാധികളോട്—കോശങ്ങളോട്—കൂടിയ ഒരു ജീവാത്മാവാകുന്നു. ഓരോ ഉപാധിയും ദൃശ്യാദൃശ്യലോകങ്ങളിൽ ഓരോ ലോകവും അതിലെ നിവാസികളും ആയി സംബന്ധമുള്ളതാകുന്നു. അതു ഹേതുവായിട്ടു, ജീവാത്മാവിന്ന് ഈ ലോകങ്ങളുമായി സദാ സമ്പൎക്കം ഉണ്ടു്.

൨. ജീവാത്മാവും പ്രകൃതിയും നിരന്തരമായ ചലനത്തോടുകൂടിയിരിക്കുന്നു. ഈ ചലനങ്ങൾക്ക വേഗത്തിലും, ക്രമത്തിലും സങ്കരത്തിലും, വ്യത്യാസം ഉണ്ടു്.

൩. ജീവാത്മാവിൻെറ ചലനങ്ങൾ വേഗവും ക്രമവും ഉള്ളവയാകുന്നു. ജീവാത്മാവിൻെറ ശക്തികൾക്ക വികാസം ഭവിക്കുംതോറും ഈ ചലനങ്ങളും അധികമധികം സങ്കരത്തെ പ്രാപിക്കുന്നു.

൪. ഉപാധികളുടെ പ്രകൃതിപരമാണുക്കളുടെ ചലനങ്ങൾ ജീവാത്മാവിൻെറ ചലനങ്ങളാൽ ഇടവിടാതെ ഭേദപ്പെട്ടുകൊണ്ടിരിക്കുന്നു. അതാതു ലോകത്തിലെ പരമാണുക്കളോടു സംബന്ധമുള്ള അതാതു് ഉപാധിചലനങ്ങൾ ഓരോ ലോകത്തിൽനിന്നും വരുന്നപലവിധചലനങ്ങളെക്കൊണ്ട് ഇടക്കിടെ ഭേദപ്പെട്ടുമിരിക്കുന്നു. വിശേഷിച്ച്, ഓരോ ഉപാധി അതാതു ലോ

കത്തിലെ മൂല—പ്രധാന—ചലനങ്ങളെ അനുസരിച്ച് ഇടവി ടാതെ ചലിയ്ക്കുന്നതും ഉണ്ട്.

൫. ജീവാത്മാവു, തന്റെ ഉപാധികൾ തന്റെ ചലനങ്ങളെ അനുസരിച്ചു ചലിയ്ക്കുന്നതിന്നും തന്നോടുകൂടി യോജിച്ചു പ്രവൎത്തിയ്ക്കുന്നതിന്നും ആയിട്ടു തന്റെ ചലനങ്ങളെ ആ ഉപാധികളിൽ ആരോപിയ്ക്കുന്നു.

൬. എന്നാൽ, ബാഹ്യവിഷയങ്ങളുടെ ചലനങ്ങൾ, തനിയ്ക്ക് എതിരായിട്ടുള്ള ചലനങ്ങളെ ഈ ഉപാധികളിൽ ജനിപ്പിയ്ക്കുന്നതുകൊണ്ടു, ജീവാത്മാവിന്റെ ശ്രമങ്ങൾ അനവരതം വ്യൎത്ഥമായി തീരുന്നു.

൭. ജീവാത്മാവിന്റെ പരിശ്രമങ്ങൾക്കു യോജിച്ചതായ ചലനങ്ങളെ ജനിപ്പിയ്ക്കുന്നതുകൊണ്ട്, ജീവാത്മാവിന്റെ ശ്രമത്തിൽ വളരെ സഹായിയ്ക്കുവാൻ കഴിയുന്നതാണ്.

ഈ തത്വങ്ങളെ സൂക്ഷ്മമായി ഗ്രഹിയ്ക്കണം. അവയുടെ പൂൎണ്ണബോധം വന്നാൽ, പിന്നെ നമുക്ക് അറിയേണ്ടതായ ചില പ്രത്യേക സംഗതികൾ മനസ്സിലാക്കുവാൻ ശ്രമിയ്ക്കാം.

ഒരു മന്ത്രം എന്നതു ശബ്ദങ്ങളുടെ അനുക്രമമാകുന്നു. ഈ ശബ്ദങ്ങൾ ചലനങ്ങളുമാണ്. അതിനാൽ, ഉദാത്തമായോ, അനുദാത്തമായോ, മൌനമായോ ഉള്ള മന്ത്രോച്ചാരണം അതാതിന്നൊത്ത ചലനക്രമത്തെ ഉണ്ടാക്കുന്നു; എന്നാൽ, ഒരു ശബ്ദം ഒരു പ്രത്യേകമായ രൂപത്തെ ഉണ്ടാക്കുന്നു. ക്രമത്തിൽ ശബ്ദിയ്ക്കപ്പെടുന്ന സംഗീതസ്വരങ്ങളെകൊണ്ട് ഒരു ചിത്രാവലിയെ ഉണ്ടാക്കുവാൻ കഴിയുന്നതാണ്; ശബ്ദങ്ങളുടെ ചലനസമൂഹത്തെ തക്കതായ യന്ത്രങ്ങളെക്കൊണ്ടു സ്ഥിരീകരിച്ചാൽ ആ ചിത്രാവലിയെ ദൃഷ്ടിഗോചരമാക്കി തീൎക്കുവാൻ കൂടി കഴിയും. ഇതിനാൽ, ഒരു മന്ത്രോച്ചാരണം കൊണ്ടുണ്ടാവുന്നതായ രൂപങ്ങൾ ആ മന്ത്രസ്വരത്തെ അവലംബിച്ചിരിയ്ക്കും എന്നു പ്രത്യക്ഷമാകുന്നു. ഒരു മന്ത്രത്തെ ഉച്ചരിയ്ക്കുന്നതുകൊണ്ടു സൂക്ഷ്മപ്രകൃതിയിൽ ഒരു രൂപാവലി ഉണ്ടാകുന്നു. ചലനങ്ങളുടെ സ്വഭാ

വം— ഗുണകരമോ, സ്നേഹം, ശക്തി മുതലായ വികാരങ്ങളെ വർദ്ധിപ്പിക്കുന്നവയോ, എന്നുള്ള അവയുടെ സാമാന്യഭാവം— മന്ത്രത്തിലെ വാക്കുകളെ അനുസരിച്ചിരിക്കും. ദൃശ്യാദൃശ്യലോകങ്ങളിലെ വിഷയങ്ങളെ ബാധിക്കുവാനുള്ള മന്ത്രത്തിന്റെ ശക്തി മന്ത്രോപാസകന്റെ പരിശുദ്ധി, ഭക്തി, ജ്ഞാനം, സങ്കല്പശക്തി എന്നിവയെ അനുസരിച്ചിരിക്കും. ഇങ്ങിനെയുള്ള ചലനങ്ങളെ മേൽ കാണിച്ച നാലാമത്തെ തത്വത്തിൽ പറഞ്ഞ് ഉപാധികളെ ഭേദപ്പെടുത്തുന്നതായ പലവിധചലനങ്ങളുടെ കൂട്ടത്തിൽ ചേർക്കേണ്ടതാണ്; ഏഴാമത്തെ തത്വനിർണ്ണയത്തിലും അവയെ സൂചിപ്പിച്ചിട്ടുണ്ട്.

പല ഉരു മന്ത്രോച്ചാരണം ചെയ്യുന്നത്— ഒരു പ്രകാരമുള്ള ചലനങ്ങളെ പല പ്രാവശ്യം ജനിപ്പിക്കുന്നത്— ഉപാധികളിൽ നടക്കുന്ന ചലനങ്ങളെ സാവധാനത്തിൽ അപ്രധാനമാക്കി തീർക്കുകയും ആ ചലനങ്ങളെ എല്ലാം മന്ത്രോച്ചാരണത്തിന്നു തുല്യമായി ഒരേ രീതിയിലുള്ള ലയത്തെ പ്രാപിപ്പിക്കുകയും ചെയ്യുന്നു. മന്ത്രോച്ചാരണം കൊണ്ടുള്ള മനസ്സിന്റെ ശാന്തതയും സമാധാനവും ഇതുകൊണ്ടു തന്നെയാണുണ്ടാവുന്നത്.

മന്ത്രത്തിൽ പറയുന്ന ദേവതയുടെ പേർ ഉച്ചരിക്കുന്നതുകൊണ്ട് ആ ദേവതയിലും ആ ദേവതയുടെ ഉപാധികളിലും ഉള്ള ചലനങ്ങൾക്കു തുല്യമായ ചലനങ്ങൾ ഉണ്ടാകുന്നു. പല ഉരു ഉച്ചരിക്കുന്നതുകൊണ്ടുള്ള വർദ്ധിച്ച ശക്തി ഹേതുവായിട്ട് ഉപാസകന്റെ ഉപാധികളും, മന്ത്രോച്ചാരണം ചെയ്യുന്നതു കേൾക്കുന്നവന്റെ ഉപാധികളും കാലക്രമത്തിൽ മന്ത്രദേവതയുടെ ചലനങ്ങളെ തന്നെ അത്യധികം ശക്തിയോടുകൂടി ആവർത്തിക്കുന്നു.

"യസ്യ യസ്യ ച മന്ത്രസ്യ
ഉദ്ദിഷ്ടാ യാ ച ദേവതാ
തദാകാരം ഭവേത്തസ്യ
ദൈവതം ദേവതോച്യതേ."

ഏതേതു മന്ത്രത്തിൽ ഏതേതു ദേവത ഉദ്ദേശിക്കപ്പെടുന്നുവോ

ആ ദേവതയുടെ രൂപം തന്നെയാകുന്നു ആ മന്ത്രത്തിന്റെ രൂപവും. അതാതു ദേവതയുടെ മന്ത്രം അതാതു ദേവതയെന്നു പറയപ്പെട്ടിരിക്കുന്നു.*

വൈദികമന്ത്രങ്ങളെ ഉപന്യസിച്ചിരിക്കുന്ന പിംഗലൻ ഛന്ദസ്സുകളെ ഏഴു വിധം മൂലസ്വരങ്ങളായി വിഭാഗിച്ചിരിക്കുന്നു. ഓരോ സ്വരത്തിന്നു ശരിയായ ഓരോ ദേവതയേയും പറഞ്ഞിരിക്കുന്നു.

ഇപ്രകാരം ഉപാധിപരമാണുക്കൾ ചരിക്കുന്നതുകൊണ്ട് അവയിൽ ദേവതയുടെ ശക്തി പ്രവേശിക്കുന്നതിന്നും മററു ശക്തികൾ പ്രവേശിക്കാതിരിക്കുന്നതിന്നും എളുപ്പമുണ്ടാകുന്നു. ഇതിനാൽ ദേവതയുടെ ശക്തി ജീവാത്മാവിനെ പ്രാപിക്കുന്നു; മററു ശക്തികൾ നിരോധിക്കപ്പെടുകയും ചെയ്യുന്നു.

മന്ത്രത്താൽ ഉണ്ടാക്കപ്പെട്ട സൂക്ഷ്മമായും വേഗമായുമുള്ള ചലനങ്ങൾക്ക ശരിയായി— തുല്യമായി— ചലിക്കുവാൻ കഴിയാത്തതായ അശുദ്ധപദാർത്ഥങ്ങളുടെ പരമാണുക്കൾ ഉപാധികളിൽ ഉണ്ടെന്നു വരികിൽ, മന്ത്രോച്ചാരണംകൊണ്ടു വേദന, രോഗം, മരണം എന്നീ സങ്കടങ്ങൾ ഉണ്ടാവാം. ആ ഹേതുവായിട്ട്, അശുദ്ധിയോടുകൂടിയവൻ മന്ത്രത്തെ ഉച്ചരിക്കുകയോ മന്ത്രോച്ചാരണം കേൾക്കുകയോ ചെയ്യുന്നതും, അവന്റെ അടുക്കൽ വെച്ചു മന്ത്രം, അവൻ കേൾക്കാത്ത വിധമാണെങ്കിലും ഉച്ചരിക്കുന്നതും അപകടമായിട്ടുള്ളതാകുന്നു.

ഉപാധികളിൽ കുറെ അശുദ്ധപരമാണുക്കളും കുറെ ശുദ്ധപരമാണുക്കളും ഉണ്ടെന്നു വരികിൽ, മന്ത്രോച്ചാരണംകൊണ്ട് ഉപാധികൾ ചലിക്കുന്നതോടുകൂടി അശുദ്ധപരമാണുക്കൾ പുറത്തു പോവുകയും പുറത്തു പോയതിന്നു പകരമായി ശുദ്ധപരമാണുക്കൾ വന്നു ചേരുകയും ചെയ്യും.

* ആഹ്നികസൂത്രാവലി ൧൩-ാം ഭാഗത്തിൽ യോഗി യാജ്ഞവല്ക്യൻ പറഞ്ഞതായി ഉദ്ധരിച്ചിട്ടുള്ളത്.

മന്ത്രത്തിൽ വർണ്ണവും സ്വരവും ഏററവും പ്രധാനമായ കാര്യങ്ങളാകുന്നു. ഈ വിഷയത്തെപ്പററി വ്യാകരണമഹാഭാഷ്യത്തിൽ താഴെ പറയുംപ്രകാരം പ്രസ്താവിച്ചിരിക്കുന്നു:—

'മന്ത്രോ ഹീനഃ സ്വരതോ വർണ്ണതോ വാ
മിത്ഥ്യാപ്രയുക്തോ ന തമർത്ഥമാഹ
സ വാഗ്വജ്രോ യജമാനം ഹിനസ്തി
യഥേന്ദ്രശത്രുഃ സ്വരതോഽപരാധാൽ.'

സ്വരത്തിലോ വർണ്ണത്തിലോ ഹീനമായ മന്ത്രം തെററായിട്ടു പ്രയോഗിച്ചതായിത്തീരും; അതിൻെറ ശരിയായ അർത്ഥവും ഉണ്ടാകുന്നതല്ല. ആ വജ്രരൂപമായിരിക്കുന്ന വാക്ക യജമാനനെ ഹനിക്കും. അതെങ്ങിനെയെന്നാൽ, ഇന്ദ്രശത്രുഃ' എന്ന പദം വൃത്രാസുരൻ തെററായി ഉച്ചരിച്ചതുകൊണ്ട്, 'ഇന്ദ്രനാകുന്ന ശത്രു' എന്നു താൻ ഉദ്ദേശിച്ചപ്രകാരം അർത്ഥം ജനിക്കാതെ, 'ഇന്ദ്രൻെറ ശത്രു' എന്നർത്ഥമുണ്ടായി, വൃത്രാസുരന്നു തന്നെ മരണം സംഭവിച്ചതുപോലെ.†

മേൽപറഞ്ഞതിൽനിന്നു മന്ത്രോച്ചാരണത്തിന്നു സംസ്കൃതഭാഷയുടെ നല്ല പരിജ്ഞാനം ആവശ്യമാകുന്നു എന്നു വരുന്നു.

പരമാണുക്കളുടെ ചലനവിഷയത്തിൽ വസ്തുക്കളുടെ ആകർഷണശക്തികളും പ്രധാനമായ സംഗതികൾ തന്നെയാണ്. സകല വസ്തുക്കളും സദാ ചലിച്ചുകൊണ്ടിരിക്കുന്നു; അതുകൊണ്ടു സമീപമുള്ള മററു വസ്തുക്കളുടെ ഉപാധികളെ ഭേദപ്പെടുത്തുന്നു. ഉപാധികളെ യഥേഷ്ടം ഭേദപ്പെടുത്തുന്നതിന്നു യുക്തമായ ചലനങ്ങളോടുകൂടിയ വസ്തുക്കളെ സമ്പാദിക്കണം.

തത്വദർശികളായ ഋഷികളും ജ്ഞാനികളും കല്പിച്ചിരിക്കുന്ന സകല ആചാരങ്ങൾക്കും ക്രിയകൾക്കും ഈ പറഞ്ഞ തത്വങ്ങളും സംഗതികളും ആസ്പദമായിരിക്കുന്നു.

ഈ തത്വങ്ങൾ തന്നെയാണ് മന്ത്രങ്ങൾക്കും മന്ത്രോച്ചാര

† വ്യാകരണമഹാഭാഷ്യം ൧. ൧- ൧.

ന്ന സമയം ഉപയോഗിയ്ക്കുന്ന ദ്രവ്യങ്ങൾക്കും അടിസ്ഥാനമായിരിയ്ക്കുന്നത്. അവയുടെ സകല ഉപയോഗവും ഉപാധികളെ സ്വാധീനമാക്കുന്നതിന്നും പരിശുദ്ധമാക്കുന്നതിന്നും, ദുൎമ്മാൎഗ്ഗങ്ങളിൽ പ്രവേശിയ്ക്കാതെ തടുക്കുന്നതിന്നും, ജീവാത്മാവിന്ന് അനുകൂലമായി, ബാഹ്യവിഷയങ്ങളെ മനുഷ്യന്നു ക്ഷേമകരവും ഉപയോഗകരവും രക്ഷാവഹവും ആയി തീൎക്കുന്നതിന്നും ആകുന്നു.

ഈ തത്വങ്ങളും സംഗതികളും മനസ്സിലാക്കിയാൽ, വൈദികധൎമ്മത്തിൽ പറഞ്ഞിരിയ്ക്കുന്ന വിധിനിഷേധങ്ങളുടെ കാരണങ്ങളേയും ആർ മന്ത്രങ്ങൾ ഉച്ചരിയ്ക്കാമെന്നും, ആരുടെ മുമ്പിൽ വച്ച് ഉച്ചരിയ്ക്കാമെന്നും, ഏതേതു ക്രിയകളിൽ ഏതേതു വസ്തുക്കളെ ഉപയോഗിയ്ക്കാമെന്നും, ഏതേതു ആഹുതികളെ ചെയ്യാമെന്നും, മററും ഉള്ള കാൎയ്യങ്ങളെ നല്ലവണ്ണം അറിയുവാൻ കഴിയും അങ്ങിനെ അറിയുന്നതുകൊണ്ട് അൎത്ഥമില്ലാതെ, ലങ്കാനഗരംപോലെ ചുററിത്തിരിയുന്നതിന്നു മാത്രം ഉപയോഗമുള്ള ക്രിയകളും, ശബ്ദങ്ങളും, ദ്രവ്യങ്ങളും, തന്ത്രങ്ങളും, ഗോഷ്ഠികളും നാം കാണുന്നതിന്നു പകരം, ജീവാത്മാവിന്നു തൻെറ ശക്തികളെ അധികം വേഗത്തിൽ പ്രകാശിപ്പിയ്ക്കുന്നതിന്നും തൻെറ മാൎഗ്ഗത്തിലുള്ള തടസ്ഥങ്ങൾ നിവൃത്തിയ്ക്കുന്നതിന്നും അനുകൂലമായ ഒരു അനുക്രമരീതിയെ നമുക്കു കാണാം.

സംസ്കാരങ്ങളുടെ സംഖ്യയെ പററി പല പ്രകാരം പറഞ്ഞു കാണുന്നുണ്ട്. ചില സംഖ്യാവലികളിൽ ൧൦-ം വേറെ ചിലതിൽ ക്രമത്തിൽ കൂടി, കൂടി, ൪൮ വരേയും പറഞ്ഞിരിയ്ക്കുന്നു. പ്രധാനമായി പത്തു സംസ്കാരങ്ങളെ പറഞ്ഞിരിയ്ക്കുന്നവയിൽ ചില സംസ്കാരങ്ങൾ മനുഷ്യൻെറ വിവാഹംവരെ ഉള്ള പ്രധാന അവസ്ഥകളെ കാണിയ്ക്കുന്നവയാകുന്നു. മററുള്ളവ നിത്യനൈമിത്തികങ്ങളായ ക്രിയകളോ, അല്ലെങ്കിൽ മുഖ്യമായ ൧൦ സംസ്കാരങ്ങൾക്കു സഹായമായി ആചരിയ്ക്കേണ്ടവയോ, ആകുന്നു.

പ്രധാനമായതും സാധാരണയായി അംഗീകരിച്ചിരിക്കുന്നതും ആയ ൧൦ സംസ്കാരങ്ങൾ ഇവയാകുന്നു:—*

൧. ഗർഭാധാനം
൨. പുംസവനം
൩. സീമന്തോന്നയനം
൪. ജാതകർമ്മം
൫. നാമകരണം
൬. അന്നപ്രാശനം
൭. ചൂഡാകരണം
൮. ഉപനയനം
൯. സമാവർത്തനം
൧൦. വിവാഹം

'വൈദികൈഃ കർമ്മഭിഃ പുണ്യൈ-
ർന്നിഷേകാദിർദ്വിജന്മനാം
കാർയ്യഃ ശരീരസംസ്കാരഃ
പാവനഃ പ്രേത്യ ചേഹ ച.'

ബ്രാഹ്മണരുടെ നിഷേകാദി പുണ്യവൈദികകർമ്മങ്ങളോടുകൂടി ശരീരസംസ്കാരം ചെയ്യപ്പെടണം. ആയത് ഇഹത്തിലും പരത്തിലും പരിശുദ്ധിയെ ചെയ്യുന്നതാണ്.†

ഒരു ആര്യവംശജാതന്റെ ജീവകാലം മുഴുവൻ ഇങ്ങിനെ ഗർഭധാരണം മുതൽ ശവദാഹം വരെ കാത്തുരക്ഷിക്കപ്പെട്ടിരിക്കുന്നു.

ഗർഭാധാനം എന്നതു സൃഷ്ടികർമ്മത്തെ പരിശുദ്ധമാക്കുന്നതാകുന്നു. ആയതു കരുതൽ കൂടാതെയോ, നേരംപോക്കായോ, ഭാര്യാഭർത്താക്കന്മാരുടെ മനസ്സിൽ ദുർവ്വികാരം ഉണ്ടായിരിക്കുമ്പോഴോ, സുഖത്തിന്നായിട്ടു മാത്രമോ, ആചരിക്കപ്പെടേണ്ടത

* യാജ്ഞവല്ക്യസ്മൃതിയെ മണ്ഡലിക്ക് എന്ന ആൾ അച്ചടിപ്പിച്ചിരിക്കുന്നതിന്റെ ആമുഖോപന്യാസത്തിൽ പല സംഖ്യാവലികളും പറഞ്ഞു കാണുന്നുണ്ട്. അതിൽ ൩൦-൩൨-ഭാഗങ്ങൾ നോക്കുക.

† മനുസ്മൃതി ൨-൨൬.

ല്ല. ഒരു മനുഷ്യദേഹത്തെ ജനിപ്പിയ്ക്കുക എന്ന ഈശ്വരശക്തിയുടെ ലക്ഷണമായ സൃഷ്ടികൎമ്മം ചെയ്യുന്നു എന്നുള്ള ഉദ്ദേശത്തോടുകൂടി വേണം അതു് ആചരിയ്ക്കുവാൻ. സന്തത്യുല്പാദനത്തിന്നായിട്ടു ഭൎത്താവു പ്രാൎത്ഥിയ്ക്കുന്നു. നൂതനമായ ഒരു ജീവോല്പത്തിയുടെ ആരംഭം മന്ത്രോച്ചാരണത്തിന്റെ മദ്ധ്യത്തിലാണു്.§

അന്നമയകോശവും പ്രാണമയകോശവും മാതാവിന്റെ ഗൎഭപാത്രത്തിൽ രചിയ്ക്കപ്പെടുമ്പോൾ, മൂന്നാംമാസത്തിൽ പുംസവനം എന്ന ക്രിയ പുരുഷപ്രജയുടെ ഉല്പാദനത്തിന്നായിട്ടു് ആചരിയ്ക്കപ്പെടുന്നു.$

ഏഴാം മാസത്തിൽ സീമന്തോന്നയനം— മാതാവിന്റെ തലമുടി പകുത്തിടൽ— എന്ന സംസ്കാരത്തെ ആചരിയ്ക്കുന്നു. ഗൎഭപീഡകൾ ബാധിയ്ക്കാതെ, ഏറ്റവും യുക്തമായും സുഖകരമായും ഉള്ള ചലനങ്ങൾ ഗൎഭപാത്രത്തിൽ വളരുന്ന ഉപാധികൾക്കുണ്ടാകുന്നതിന്നായി, താഴെ സൂചിപ്പിയ്ക്കുന്ന ഋഗ്വേദമന്ത്രങ്ങൾ അപ്പോൾ ജപിയ്ക്കുന്നു.||

ഈ മൂന്നു സംസ്കാരങ്ങൾ മാതാവിനേയും സന്താനത്തേയും രക്ഷിയ്ക്കുന്നു; വളരുന്ന ശരീരത്തിന്നു് ആകൃതിയെ കൊടുക്കുന്നതിന്നായി സന്തതിയ്ക്കു സകല സഹായമുള്ള ചലനങ്ങളേയും വരുത്തി കൊടുക്കുകയും ചെയ്യുന്നു. പരിണാമത്തെ പ്രാപിച്ചുകൊണ്ടിരുന്ന രൂപത്തിന്റെ സുഖത്തിന്നും സൌഭാഗ്യത്തിന്നും ഹേതുഭൂതമായ ഗുപ്തവിദ്യ മിക്കവാറും നശിച്ചതുകൊണ്ടു്, ഉപയോഗമുള്ളവയും വിശിഷ്ടങ്ങളുമായ ഈ ക്രിയകൾ ആചരിയ്ക്കാതെയായിതീൎന്നു. അതുകൊണ്ടു് ആൎയ്യന്മാൎക്കു വലുതായ സുഖനാശവും ദൌൎബ്ബല്യവും ഉണ്ടാവുകയും ചെയ്തിരിയ്ക്കുന്നു.

പിന്നെ ആചരിയ്ക്കേണ്ടതായ സംസ്കാരം പ്രസവസമയം അനുഷ്ഠിയ്ക്കുന്നതായ ജാതകൎമ്മം ആകുന്നു. അപ്പോൾ പിതാ

§ ഋഗ്വേദം ൧൦. ൧൮൪.

$ ഋഗ്വേദം ൧-൧-൩; ൩-൪-൬; ൭-൩൭-൨; ൨-൩-൬.

|| ഋഗ്വേദം ൧൦-൧൨൧. ൧൦; ൧൪൪. ൧൫; ൨, ൩൨, ൪—൮.

വു തന്റെ സന്തതിയെ സന്തോഷത്തോടുകൂടി കൈക്കൊണ്ടു, സർപ്പിസ്സ്, തേൻ, വെണ്ണ എന്നിവയെ അതിന്നു ഭക്ഷിപ്പാൻ കൊടുത്ത്, അതിന്റെ ദീർഘായുസ്സിന്നും ബുദ്ധിക്കും ജ്ഞാനത്തിന്നും ക്ഷേമത്തിന്നും ആയി പ്രാർത്ഥിക്കുന്നു *

ശാംഖ്യായനഗൃഹ്യസൂത്രങ്ങളും (൧. ൨൪), ആശ്വലായനഗൃഹ്യസൂത്രങ്ങളും (൧. ൧൫), ആപസ്തംബഗൃഹ്യസൂത്രങ്ങളും (൧. ൧൩) ഈ ജാതകർമ്മത്തെപ്പററി പറയുന്നുണ്ട്. ജാതകർമ്മാവസാനത്തിൽ ഋഗ്വേദമന്ത്രങ്ങൾ (൨. ൨൧. ൬; ൩. ൩൬. ൧൦) ഉച്ചരിക്കണമെന്ന് ആശ്വലായനൻ പറഞ്ഞിരിക്കുന്നു.

ശിശു ജനിച്ചിട്ടു ൧൧ (അല്ലെങ്കിൽ ൧൦, അല്ലെങ്കിൽ ൧൨) ദിവസം ആകുമ്പോൾ നാമകരണമെന്ന സംസ്കാരം നടത്തുന്നു. ഋഗ്വേദമന്ത്രസഹിതമാകുന്നു അനുഷ്ഠിക്കുന്നതു്. (൧. ൯൧. ൬) ജാതിയെ അനുസരിച്ചുവേണം പേരിടുവാൻ:

‘മംഗല്യം ബ്രാഹ്മണസ്യ സ്യാൽ
ക്ഷത്രിയസ്യ ബലാന്വിതം
വൈശ്യസ്യ ധനസംയുക്തം
ശൂദ്രസ്യ തു ജുഗുപ്സിതം.
ശർമ്മവൽ ബ്രാഹ്മണസ്യസ്യാൽ
രാജ്ഞോ രക്ഷാസമന്വിതം
വൈശ്യസ്യ പുഷ്ടിസംയുക്തം
ശൂദ്രസ്യ പ്രൈഷ്യസംയുതം
സ്ത്രീണാം സുഖോദ്യമക്രൂരം
വിസ്പഷ്ടാർത്ഥം മനോഹരം
മംഗലം ദീർഘവർണ്ണാന്തം
ആശീർവ്വാദാഭിധാനവൽ.’

ഒരു ബ്രാഹ്മണന്റെ (നാമം) മംഗളത്തോടുകൂടിയതായിരിക്കണം; ക്ഷത്രിയന്റെ ബലത്തോടുകൂടിയതായിരിക്കണം; വൈശ്യന്റെ ധനസംബന്ധമുള്ളതായിരിക്കണം; ശൂദ്രന്റെ ജുഗുപ്സിതവുമായിരിക്കണം:

* മനുസ്മൃതി ൨- ൨൯,

ബ്രാഹ്മണന്റെ (നാമം) സുഖപ്രദമായിരിക്കണം; ക്ഷത്രിയന്റെ രക്ഷയോടുകൂടിയതായിരിക്കണം; വൈശ്യന്റെ സമൃദ്ധിയെ സൂചിപ്പിക്കുന്നതായിരിക്കണം; ശൂദ്രന്റെ ശുശ്രൂഷയെ കാണിക്കുന്നതുമായിരിക്കണം.

സ്ത്രീകളുടെ (നാമം) സുഖമായി ഉച്ചരിക്കത്തക്കതായും, കഠിനമല്ലാത്തതായും, സ്പഷ്ടമായ അർത്ഥത്തോടു കൂടിയതായും, മനോഹരമായും ശുഭകരമായും, ദീർഘസ്വരത്തിൽ അവസാനിക്കുന്നതായും, അനുഗ്രഹം നൽകുന്നതുപോലെ ഇരിക്കുന്നതായുമിരിക്കണം.*

ആറാം മാസത്തിൽ ആകുന്നു അന്നപ്രാശനം (ചോറൂണ്). ആയത് ഋഗ്വേദത്തിലെ മന്ത്രസഹിതം ആചരിക്കപ്പെടുന്നതാകുന്നു. (൪. ൧൨. ൪, ൭; ൯. ൩൩. ൧൯; ൧. ൨൨. ൧൭).

ഒന്നാമത്തെ വയസ്സിലോ മൂന്നാമത്തെ വയസ്സിലോ—ഗൃഹ്യസൂത്രപ്രകാരം ക്ഷത്രിയന്ന് അഞ്ചാമത്തെ വയസ്സിലും വൈശ്യന്ന് ഏഴാമത്തെ വയസ്സിലും—ചൂഡാകരണം (ചൗളം) ആചരിക്കപ്പെടുന്നു.

കർണ്ണവേധം (കാതു കുത്തൽ) അഞ്ചാമത്തെ വയസ്സിലോ ഏഴാമത്തെ വയസ്സിലോ അതിലും താമസിച്ചോ ആചരിക്കുന്നു. ജനിച്ചിട്ടു പന്ത്രണ്ടാമത്തെ ദിവസത്തിലോ ഒന്നാമത്തെ വയസ്സിന്റെ ഒടുവിലോ, ചൗളത്തോടു കൂടിയോ ഈ ക്രിയ ദക്ഷിണഖണ്ഡത്തിൽ ആചരിക്കപ്പെടുന്നു. പ്രമാണപ്പെട്ട സംസ്കാരങ്ങളുടെ കൂട്ടത്തിൽ കർണ്ണവേധം പറഞ്ഞു കാണുന്നില്ല; എങ്കിലും ആധുനിക ആചാരപ്രകാരം ആര്യന്മാർ അതു യഥാക്രമം ആചരിച്ചു വരുന്നുണ്ട്.†

ഈ സംസ്കാരങ്ങളെക്കൊണ്ടു ബാല്യകാലത്തു ശരീരത്തിന്നു സുഖവും രക്ഷയും ഉണ്ടാകുന്നു.

---

* മനുസ്മൃതി ൨. ൩൧—൩൩.

† പാരാശരഗൃഹ്യസൂത്രം ൨. ൧൦. ഗദാധരഭാഷ്യവും നോക്കുക.

'ഏവമേനഃ ശമം യാതി
ബീജഗർഭസമുദ്ഭവം'

ഇപ്രകാരം ശുക്ലരേതസ്സുകൾ സംബന്ധമായും ഗർഭപാത്രം സംബന്ധമായും ഉള്ള ദോഷം നശിപ്പിയ്ക്കപ്പെടുന്നു എന്നു യാജ്ഞവല്ക്യൻ അഭിപ്രായപ്പെട്ടിരിയ്ക്കുന്നു.$

ഈ ആദ്യത്തെ ഏഴു സംസ്കാരങ്ങൾ ജീവന്റെ ബാല്യഭാവത്തെ സംബന്ധിച്ചവയാണ്. ഉപനയനത്തോടുകൂടി യൌവനം ആരംഭിയ്ക്കുന്നു. ഈ സമയം പുരുഷൻ ചെറുപ്പത്തിലെ കളിക്കോപ്പുകൾ കളഞ്ഞു ലോകത്തിൽ തനിയ്ക്കു കൃതകൃത്യനായിത്തീരുവാൻ സഹായിയ്ക്കുന്ന വിദ്യാഭ്യാസത്തെ ആരംഭിയ്ക്കുന്നു.

ഉപനയനം എന്നത് (ഉപവീതം) പൂണുനൂൽ ഇടുന്ന ക്രിയയാകുന്നു. അപ്പോൾ ബാലൻ ആചാര്യന്റെ സാഹായ്യത്താൽ വിദ്യാരംഭം ചെയ്തു 'ദ്വിജത്വത്തെ' പ്രാപിയ്ക്കുന്നു.

'കാമാന്മാതാ പിതാ ചൈനം
യദുൽപാദയതോ മിഥഃ
സംഭൂതിം തസ്യ താം വിദ്യാ-
ദ്യദ്യോനാവഭിജായതേ.
ആചാര്യസ്ത്വസ്യ യാം ജാതിം
വിധിവദ്വേദപാരഗഃ
ഉൽപാദയതി സാവിത്ര്യാ
സാ സത്യാ സാജരാമരാ.'

മാതാപിതാക്കന്മാരുടെ അന്യോന്യമുള്ള കാമം ഹേതുവായിട്ടു, ഗർഭപാത്രത്തിൽ നിന്നുള്ള (പുത്രന്റെ) ജനനത്തെ സ്ഥൂല (ശൂക്ഷ്മ) ജന്മം എന്നറിയണം.

എന്നാൽ വേദപാരഗനായിരിയ്ക്കുന്ന ആചാര്യൻ വിധിയാംവണ്ണം സാവിത്രീമന്ത്രസഹിതം ഇവന്നു (പുത്രന്നു) കൊടുക്കുന്നതായ ജന്മം ആകുന്നു വാസ്തവമായി, അക്ഷയമായി, ഒരിയ്ക്കലും നശിയ്ക്കാത്തതായിരിയ്ക്കുന്ന ജന്മം.‡

$ യാജ്ഞവല്ക്യസ്മൃതി ൧. ൧൩.
‡ മനുസ്മൃതി ൨. ൧൪൭—൧൪൮.

ഉപനായനം അല്ലെങ്കിൽ ഉപനയനം എന്ന ശബ്ദത്തിന്റെ അത്ഥം ആചാൎയ്യന്റെ 'സമീപം നയിപ്പിയ്ക്കുക' എന്നാകുന്നു. ആചാൎയ്യൻ ഗായത്രീമന്ത്രത്തെ ശിഷ്യന്ന് ഉപദേശിയ്ക്കുന്നു. [ഗായന്തം ത്രായതേ ഇതി ഗായത്രീ=ജപിയ്ക്കുന്നവനെ രക്ഷിയ്ക്കുന്നതു ഗായത്രി]. വയസ്സിന്റെ അവധിയുടെ കാൎയ്യത്തിൽ ശാംഖ്യായനൻ, ആശ്വലായനൻ, ആപസ്തംബൻ എന്നിവർ യാജ്ഞവല്ക്യനോടുകൂടി യോജിയ്ക്കുന്നു. മനുവിന്റെ പക്ഷം ബ്രാഹ്മണന്ന് ഉപനയനം അഞ്ചു വയസ്സു മുതൽ പതിനാറു വയസ്സു വരേയും, ക്ഷത്രിയന്ന് ആറു വയസ്സു മുതൽ ഇരുപത്തിരണ്ടു വയസ്സു വരേയും, വൈശ്യന്ന് എട്ടു വയസ്സു മുതൽ ഇരുപത്തിനാലു വയസ്സുവരേയും ആവാമെന്നാകുന്നു.||

യാജ്ഞവല്ക്യന്റെ പക്ഷം തുടങ്ങുന്നത് എട്ടും, പതിനൊന്നും, പന്ത്രണ്ടും വയസ്സുകളിൽ വേണമെന്നും അവധിയുടെ കാൎയ്യത്തിൽ മനുവിന്റെ അഭിപ്രായത്തോടു യോജിയ്ക്കാമെന്നും ആകുന്നു.*

ബാലൻ കൌപീനത്തേയും പിന്നീട് ഒരു നൂതനവസ്ത്രത്തേയും, ബ്രാഹ്മണനാണെങ്കിൽ മുഞ്ജാ എന്ന ദൎഭപ്പുൽകൊണ്ടും, ക്ഷത്രിയനാണെങ്കിൽ വില്ലിന്റെ ഞാൺകൊണ്ടും, വൈശ്യനാണെങ്കിൽ കരിമ്പടച്ചരടുകൊണ്ടും ഉണ്ടാക്കിയ ഒരു കടിസൂത്രത്തേയും ധരിയ്ക്കുന്നു. ശിഷ്യന്റെ വൎണ്ണഭേദംപോലെ, ആചാൎയ്യൻ ശിഷ്യനെ കൃഷ്ണമൃഗത്തിൻതോലോ, പുള്ളിമാൻതോലോ, പശുവിൻതോലോ ധരിപ്പിയ്ക്കുകയും കടിസൂത്രത്തെ അവന്റെ അരയിൽ കെട്ടുകയും ചെയ്യുന്നു. [ഇക്കാലത്ത് ഈ സാൎത്ഥചിഹ്നങ്ങൾ ഇല്ലാതെ ആയി. എല്ലാ വൎണ്ണങ്ങളും ഒരേവിധം ചൎമ്മംതന്നെ ധരിച്ചുവരുന്നു]. അനന്തരം അദ്ദേഹം ശിഷ്യനെ യജ്ഞോപവീതം—പൂണുനൂൽ—ധരിപ്പിയ്ക്കുന്നു; ചില പ്രശ്നോത്തരങ്ങൾ കഴിഞ്ഞിട്ടു, തീൎത്ഥം തളിച്ചു, മന്ത്രങ്ങൾ ജപിച്ചു, ശിഷ്യന്റെ ഹൃദയത്തിൽ തന്റെ കയ്യു വെച്ച് ഇപ്രകാരം

|| മനുസ്മൃതി ൨. ൩൭. ൩൮.
* യാജ്ഞവല്ക്യസ്മൃതി ൧. ൧൪. ൩൭

പറയുന്നു:—'എന്റെ ആജ്ഞെക്കു് അധീനമായി നിന്റെ ഹൃദയത്തെ ഞാൻ കൈക്കൊള്ളുന്നു. എന്റെ മനസ്സിനെ നിന്റെ മനസ്സു് അനുഗമിക്കും. എന്റെ കല്പനയിൽ നീ പൂർണ്ണവിശ്വാസത്തോടുകൂടി സന്തോഷിക്കണം. നിന്നെ ബൃഹസ്പതി എന്നോടുകൂടി ചേർക്കണേ!' എന്നിട്ടു ശിഷ്യനു ഗായത്രീമന്ത്രോപദേശം ചെയ്തു് ഒരു ദണ്ഡു കൊടുക്കുന്നു. ഈ ദണ്ഡിന്റെ നീളം ജാതിഭേദംപോലെ ഭേദപ്പെടുന്നതാകുന്നു †

മേൽവിവരിക്കപ്പെട്ട സംസ്കാരം ആസകലം ആര്യന്റെ ആത്മീയമായ ജനനത്തെ സൂചിപ്പിക്കുന്നതാകുന്നു: ഈ സംസ്കാരത്തിന്റെ സകല ഭാഗങ്ങളും അർത്ഥപുഷ്ടിയോടുകൂടിയതാകുന്നു. ആത്മാക്കൾ ലിംഗവ്യത്യാസമുള്ളവരല്ല—അതായതു, പുരുഷൻ എന്നും സ്ത്രീ എന്നും ഉള്ള വ്യത്യാസം ജീവന്മാർക്കില്ല. കൌപീനധാരണം ജീവൻ അലിംഗനാകുന്നു എന്ന തത്വത്തെ സൂചിപ്പിക്കുന്നു. അതുഹേതുവായിട്ടു, ബ്രഹ്മചാരി അകൃതദാരനായി, നിസ്സംഗനായിരിക്കണം. നൂതനവസ്ത്രധാരണം നൂതനശരീരത്തെ വഹിച്ചിരിക്കുന്നു എന്നതിനെ കാണിക്കുന്നു. മൂന്നു മേഖല ചുറ്റുന്നതിന്റെ താല്പര്യം ശിഷ്യൻ സംഹിതകൾ, ബ്രാഹ്മണങ്ങൾ, ഉപനിഷത്തുകൾ എന്നിവ പഠിക്കണമെന്നാകുന്നു. ചർമ്മധാരണം ശിഷ്യൻ ആചരിക്കേണ്ടതായ തപോവൃത്തിയെ കാണിക്കുന്നു.

മൂന്നൂൽ കൂട്ടിയാണു് യജ്ഞോപവീതം ഉണ്ടാക്കുന്നതു്. ആയതു പ്രപഞ്ചത്തിൽ മൂന്നായി പരിണമിച്ചിരിക്കുന്ന അനേകാവസ്ഥകളെ കാണിക്കുന്നു: അതായതു, സത്തു, ചിത്തു്, ആനന്ദം എന്ന ഈശ്വരന്റെ ത്രിഭാവങ്ങൾ; സത്വം, രജസ്സു, തമസ്സു് എന്ന പ്രകൃതിയുടെ ത്രിഭാവങ്ങൾ; ത്രിമൂർത്തികൾ; ജ്ഞാനം, ഇച്ഛ, ക്രിയ എന്ന ജീവാത്മാവിന്റെ ത്രിഭാവങ്ങൾ; ഭൂഃ, ഭുവഃ, സ്വഃ എന്ന ത്രിലോകങ്ങൾ; മനസ്സു, വാക്കു, ശരീ

† ഇതിനെപ്പറ്റി വിവരമായി അറിയണമെങ്കിൽ ശാംഖ്യായനഗൃഹ്യസൂത്രം ൨. ൧—൬. നോക്കുക.

രം; ഇവയിൽ ഓരോന്നിൻെറ കർമ്മഃഭേദം; മുതലായതു്. ഇതിനും പുറമെ യജ്ഞോപവീതം ധരിക്കുന്നവൻ മനോവാക്കായങ്ങളെ വിനിയമനം ചെയ്യണം എന്നുകൂടി സ്മരിക്കുന്നുണ്ടു്.‡

ബ്രഹ്മചാരിയുടെ ദണ്ഡു സന്യാസിയുടെ ത്രിദണ്ഡിനെപ്പോലെ, വിചാരം, വാക്കു, പ്രവൃത്തി എന്നിവയിൽ ശിഷ്യൻ അഭ്യസിക്കേണ്ടതായ സംയമത്തെ കാണിക്കുന്നു.

'വാഗ്ദണ്ഡോഽഥ മനോദണ്ഡഃ
കർമ്മദണ്ഡസ്തഥൈവ ച
യസ്യൈതേ നിഹിതാ ബുദ്ധൗ
ത്രിദണ്ഡീതി സ ഉച്യതേ.

ത്രിദണ്ഡമേതന്നിക്ഷിപ്യ
സർവ്വഭൂതേഷു മാനവഃ
കാമക്രോധൌ തു സംയമ്യ
തതഃ സിദ്ധിം നിഗച്ഛതി.'

യാവനൊരുത്തൻെറ ബുദ്ധിയിൽ വാക്കിനെ ഭരിക്കുന്ന ദണ്ഡും, മനസ്സിനെ ഭരിക്കുന്ന ദണ്ഡും, കർമ്മത്തെ ഭരിക്കുന്ന ദണ്ഡും സ്ഥിതിചെയ്യുന്നുവോ അവൻ ത്രിദണ്ഡി എന്നു പറയപ്പെടുന്നു.

യാവനൊരുത്തൻ കാമക്രോധങ്ങളെ അടക്കി സർവ്വഭൂതങ്ങളിലും ഈ ത്രിദണ്ഡത്തെ ഉപയോഗിക്കുന്നുവോ, അവൻ മോക്ഷം പ്രാപിക്കുന്നു.§

അനന്തരം ബ്രഹ്മചര്യത്തിൻെറ അവസാനമായിരിക്കുന്ന സമാവർത്തനം ആയി. ശിഷ്യൻ ഗുരുദക്ഷിണ ചെയ്തു, ഗുരുവിൻെറ അനുജ്ഞപ്രകാരം ശിഷ്യകാലത്തിൻെറ അന്ത്യത്തെ സൂചിപ്പിക്കുന്നതായ സ്നാനം ചെയ്യുന്നു.

'ഗുരവേ തു വരം ദത്വാ
സ്നായീത തദനുജ്ഞയാ

‡ മനുസ്മൃതി ൧൨- ൪—൧൧

§ മനുസ്മൃതി ൧൨- ൧൦- ൧൧

വേദം വ്രതാനി വാ പാരം
നീത്വാ ഹ്യുഭയമേവ വാ.'

വേദങ്ങളേയോ, വ്രതങ്ങളേയോ, അഥവാ രണ്ടും കൂടിയോ പൂത്തിയാക്കി ഗുരുവിന്നു ഇഷ്ടമായ ദക്ഷിണ കഴിച്ചു് അദ്ദേഹത്തിന്റെ അനുജ്ഞയോടുകൂടി സ്നാനം ചെയ്യണം.*

പിന്നെ ശിഷ്യൻ വീട്ടിൽ പോയി സമാവത്തനം എന്ന സംസ്കാരം ചെയ്യുന്നു. അപ്പോൾ അവനെ സ്നാതകൻ എന്നു പറയുന്നു; വിവാഹം ചെയ്തു ഗൃഹസ്ഥാശ്രമത്തെ പ്രാപിപ്പാൻ സന്നദ്ധനും ആകുന്നു.

'ഗുരുണാനുമതഃ സ്നാത്വാ
സമാവൃത്തോ യഥാവിധി
ഉദ്വഹേത ദ്വിജോ ഭാര്യാം
സവർണ്ണാം ലക്ഷണാന്വിതാം.'

ഗുരുവിന്റെ അനുവാദത്തോടുകൂടി സ്നാനം ചെയ്തു, ശാസ്ത്രാനുസരണം സമാവൃത്തനായി (തിരികെ ഗൃഹത്തിൽ പോയി) ആദ്യത്തെ ത്രിവർണ്ണങ്ങളിൽ ചേന്ന ഒരുവൻ സ്വജാതിയിൽ ഗുണലക്ഷണമുള്ള ഒരു ഭാര്യയെ വിവാഹം ചെയ്യേണം.†

ഇപ്രകാരം ബ്രഹ്മചര്യാശ്രമം അവസാനിച്ചു, വിവാഹത്തോടുകൂടി ഗൃഹസ്ഥാശ്രമം ആരംഭിച്ചു. ഇപ്പോൾ ആണ് മനുഷ്യധമ്മത്തെ ആചരിപ്പാൻ സന്നദ്ധനാകുന്നതു്; ഇപ്പോൾ ആണ് യജ്ഞം, അദ്ധ്യയനം, സന്തത്യുൽപ്പാദനം എന്നിവയെക്കൊണ്ടു് ഋണനിമ്മോചനം ആരംഭിക്കുന്നതു്.

വിവാഹസംബന്ധമായ ക്രിയകൾ ദേശഭേദംകൊണ്ടു വളരെ വ്യത്യാസപ്പെട്ടുകാണുന്നു. അക്ലിഷ്ടമായി, ഗൌരവാവഹമായിരിക്കുന്ന പ്രാചീനസമ്പ്രദായം ആഡംബരംകൊണ്ടും അവസ്ഥകൊണ്ടും വളരെ അപ്രസിദ്ധമായി തീന്നിരിക്കുന്നു. വിവാഹധമ്മത്തെ അനുഷ്ഠിപ്പാൻ ആവശ്യമുള്ള ചിത്തവൃത്തി

* യാജ്ഞവല്ക്യസ്മൃതി ൧. ൫൧.
† മനുസ്മൃതി ൩. ൪.

യെ വൈദികമന്ത്രങ്ങളിൽനിന്നും ഗ്രഹിയ്ക്കാവുന്നതാണ്; യഥാത്ഥത്തിൽ ആയ്യനായിരിയ്ക്കുന്നവൻ ഇതിനെയാകുന്നു ഗൌരവമായി വിചാരിയ്ക്കേണ്ടത്, ഇക്കാലത്തെ മോടിയേയും പകിട്ടിനേയും അല്ല.

സൂയ്യന്റെ വിവാഹസൂക്തം വിവാഹകമ്മത്തിന്റെ വൈഭവത്തെ കാണിയ്ക്കുന്നു:—

'ഗൃഹാൻ ഗച്ഛ ഗൃഹപത്നീ യഥാസോ
വശിനീ ത്വം വിദഥമാ വദാസി.

ഇഹ പ്രിയം പ്രജയാ തേ സമൃദ്ധ്യതാ-
മസ്മിൻ ഗൃഹേ ഗാഹ്പത്യായ ജാഗൃഹി
ഏനാ പത്യാ തന്വം സംസൃജസ്വാ
യാജിവ്രീ വിദഥ മാവദാഥഃ.'

ഗൃഹപതിയെപ്പോലെ ഗൃഹത്തെ പ്രവേശിയ്ക്കുക; അധികാരിയെപ്പോലെ വീട്ടുകാരോട്ട സംസാരിയ്ക്കുക.

ഇവിടെ നിന്റെ കുട്ടികളോടുകൂടി പ്രിയം പ്രാപിയ്ക്കുക; ഈ ഗൃഹത്തിൽ ഗൃഹകാര്യങ്ങൾ ഭരിയ്ക്കുന്നതിന്നു ശ്രദ്ധയുള്ളവളായിരിയ്ക്കുക; നിന്റെ ഈ ഭത്താവോടുകൂടി അവസ്ഥ്യതയെ പ്രാപിയ്ക്കുക. ദീൎഘായുസ്സായി ഇരുന്നുകൊണ്ടു ഗൃഹത്തിൽ ഉള്ളവരോട്ട സംസാരിയ്ക്കുക.$

ഭത്താവു ഭായ്യയോട് ഇപ്രകാരം പറയുന്നു:—

'ഗൃഹ്ണാമി തേ സൌഭഗത്വായ ഹസ്തം
മയാ പത്യാ ജരദഷ്ടിയ്യഥാ സഃ'

സൌഭാഗ്യത്തിന്നായി ഞാൻ നിന്റെ പാണിഗ്രഹണം ചെയ്യുന്നു. നിന്റെ ഭത്താവായ എന്നോടുകൂടി നീ ദീൎഘായുസ്സിനെ പ്രാപിയ്ക്കട്ടെ.‡

സ്ത്രീപുരുഷന്മാർ രണ്ടുപേരും കൈ കോൎത്തുപിടിച്ചു ജല

$ ഋഗ്വേദം ൧൦- ൮൫...൨൬- ൨൭-

‡ ഋഗ്വേദം ൧൦- ൮൫- ൩൬-

ത്തെയും അഗ്നിയേയും വലം വെയ്ക്കുന്നു. താഴെ പറയുംപ്രകാരം പ്രാൎത്ഥിച്ചുകൊണ്ടു സ്ത്രീ അഗ്നിയിൽ ലാജത്തെ ഹോമം ചെയ്യുന്നു:—

'ആയുഷ്മാനസ്തു മേ പതി
രേധന്താം ജ്ഞാതയോ മമ,'

എന്റെ ഭൎത്താവു വളരെ കാലം ജീവിയ്ക്കട്ടെ; എന്റെ ബന്ധുക്കൾ വൎദ്ധിയ്ക്കട്ടെ.*

കന്യകയെ പരിണേതാവിന്നു കൊടുക്കുന്നത് അഗ്നിയാകുന്നു എന്നു പറഞ്ഞിരിയ്ക്കുന്നു. എന്തെന്നാൽ, അഗ്നിഭഗവാൻ അഗ്നികണ്ഡത്തിന്റെ അധികാരിയാകുന്നുവല്ലോ.

ഭാൎയ്യാ തന്റെ ഗൃഹത്തിലേയ്ക്കു പോകുമ്പോൾ സൂക്തം താഴെ പറയുംപ്രകാരം പ്രാൎത്ഥിയ്ക്കുന്നു:—

'ഇഹൈവ സ്തം മാ വിയൌഷ്ടം വിശ്വമായുൎവ്യശ്നുതം
ക്രീഡന്തൌ പുത്രൈൎന്നപ്തൃഭിൎമ്മോദമാനൌ സ്വേ ഗൃഹേ.'

നിങ്ങൾ ഇവിടെ ജീവിയ്ക്കിൻ; പിരിയരുതു; പൂൎണ്ണായുസ്സുള്ളവരായി, സുഖമായിരിയ്ക്കിൻ. സ്വഗൃഹത്തിൽ പുത്രന്മാരോടും പൌത്രന്മാരോടും കൂടി കളിച്ചു സുഖമായിരിയ്ക്കിൻ.$

സൌഭാഗ്യവതിയായി, സുശീലവതിയായിരിയ്ക്കുന്ന ഭാൎയ്യ ഗൃഹത്തിലുള്ള മനുഷ്യൎക്കും ജന്തുക്കൾക്കും ഭാഗ്യത്തെ ഉണ്ടാക്കി, ഈശ്വരഭക്തിയോടുകൂടി ഗൃഹഭരണം ചെയ്തു, വീരന്മാരായ പുത്രന്മാൎക്ക മാതാവായി തീരട്ടെ എന്നും ആ സൂക്തം പ്രാൎത്ഥിയ്ക്കുന്നു.

വിവാഹനിയമത്തെപ്പററിയുള്ള മാനവവചനം താഴെ പറയുംപ്രകാരമാകുന്നു.

'അന്യോന്യസ്യാവ്യഭിചാരോ
ഭവേദാമരണാന്തികഃ

---

* ശാംഖ്യായനഗൃഹ്യസൂത്രങ്ങൾ ൧-൧൪-൧.
$ ഋഗ്വേദം, ൧൦-൮൫-൪൨

ഏഷ ധൎമ്മഃ സമാസേന
ജ്ഞേയഃ സ്ത്രീപുംസയോഃ പരഃ.
തഥാ നിത്യം യതേയാതാം
സ്ത്രീപുംസൌ തു കൃതക്രിയൌ
യഥാ നാതിചരേതാം തൌ
വിയുക്താവിതരേതരം.'

സ്ത്രീപുമാന്മാൎക്കു മരണംവരെ അവ്യഭിചാരം ഉണ്ടായിരിക്കണം. ഇതാകുന്നു, ചുരുക്കത്തിൽ, സ്ത്രീപുമാന്മാരുടെ ഏററവും വലുതായ ധൎമ്മം. അതിനാൽ സ്ത്രീപുരുഷന്മാർ അവരവരുടെ സകല കൃത്യങ്ങളും ചെയ്തു് അവ്യഭിചാരികളായിരിപ്പാൻ ശ്രമിക്കണം. അങ്ങിനെ ചെയ്താൽ, അവർ തങ്ങളിൽ നിന്നു പിരിഞ്ഞു് അതിവൎത്തിക്കുന്നതല്ല.‡

ഇതായിരുന്നു ആൎയ്യന്മാരുടെ വിവാഹബന്ധത്തിന്റെ പരമകാഷ്ഠ. അതിന്റെ പ്രധാനലക്ഷണം അന്യോന്യം മരണപൎയ്യന്തം ഉള്ള ആത്മവിശ്വാസം ആണു്. ആ പരമകാഷ്ഠയെ എത്ര ഉൽകൃഷ്ടമായി സാധിച്ചുപോന്നു എന്നു് ആൎയ്യന്മാരുടെ കാവ്യങ്ങളിൽനിന്നും ഗ്രഹിക്കാം. പ്രാചീന സമ്പ്രദായത്തിൽ വിവാഹത്തെ ആചരിക്കുന്നതായാൽ, പ്രാചീനസമ്പ്രദായത്തിലുള്ള ലക്ഷണങ്ങളോടുകൂടിയ സ്ത്രീപുരുഷന്മാരെ ഇനിയും നമുക്കു കാണ്മാൻ കഴിയും.

ഇപ്രകാരമാകുന്നു പൂൎവ്വകാലങ്ങളിൽ ബ്രഹ്മചാരി ബാല്യഭാവം വിട്ടു യൌവനത്തെ പ്രാപിച്ചതു്. അതു മന്ത്രസഹിതവും പ്രാൎത്ഥനാസഹിതവും ആയിരുന്നു. എങ്കിലും, മുമ്പിൽതന്നെ ഉപന്യാസം ചെയ്തിരിക്കുന്ന ഗൌതമവാക്യത്തെ സദാ ഓൎമ്മവെക്കണം.

'യാവനൊരുത്തന്നാകുന്നു ഈ നാല്പതു സംസ്കാരങ്ങൾ ഉണ്ടു് എങ്കിലും ഈ എട്ടു് ആത്മഗുണങ്ങൾ ഇല്ലാത്തതു്, അവ

‡ മനുസ്മൃതി ൯- ൧൦൧, ൧൦൨

ൻ ബ്രഹ്മസായുജ്യത്തെയൊ ബ്രഹ്മസാലോക്യത്തെയൊ പ്രാപിക്കുന്നില്ല. യാവനൊരുത്തനാകുന്നു ഈ നാല്പത്തു സംസ്കാരങ്ങളുടെ ഏകദേശവും ഈ എട്ടു് ആത്മഗുണങ്ങളും ഉള്ളതു്, അവൻ ബ്രഹ്മസായുജ്യത്തെയും ബ്രഹ്മസാലോക്യത്തെയും പ്രാപിക്കുന്നു.’ (൧൦൦-ാം ഭാഗം നോക്കുക.)



# രണ്ടാം അദ്ധ്യായം

## ശ്രാദ്ധാദികൾ.

ഈ സ്ഥൂലലോകത്തെ വിട്ടുപോയവൎക്കായി ചെയ്യപ്പെടുന്നതായ 'ശ്രാദ്ധം' എന്നു പൊതുവായി പറയുന്ന ക്രിയകൾ ഭൂരിപക്ഷം സംസ്കാരങ്ങളുടെ കൂട്ടത്തിൽ ചേൎത്തിരിക്കുന്നു. ദൃശ്യാദൃശ്യലോകങ്ങൾക്കും, ജീവിതമരണാവസ്ഥകൾക്കും, മദ്ധ്യേ അനിവാൎയ്യമായ ഒരു അന്തരം ആൎയ്യസിദ്ധാന്തത്തിൽ നിൎദ്ദേശിച്ചിട്ടില്ല. ആൎയ്യസിദ്ധാന്തം ദൃശ്യാദൃശ്യലോകങ്ങളെ സദാ സംഘടിപ്പിക്കുന്നു. ആ സിദ്ധാന്തപ്രകാരം, ദേവകൾ മനുഷ്യരെപ്പോലെ തന്നെ വാസ്തവമായി ജീവിക്കുന്നവരാണ്. ആൎയ്യന്മാർ ജീവാത്മാവിന്റെ ദേഹനാശത്തിന്നു ശേഷമുള്ള ആസ്തിത്വത്തെ അതിസൂക്ഷ്മമായി ഗ്രഹിക്കുന്നതുകൊണ്ടു, ദേഹനാശം അവൎക്കു ഭയപീഡാദികൾക്കു കാരണമല്ല. മരണത്തെ അവർ ഒരു പതിവായ സംഗതിയായി വിചാരിക്കുന്നു. 'മരിച്ചവരെ' അവർ മരിച്ചവരായി വിചാരിക്കുന്നില്ല; അന്യദിക്കിൽ ജീവിക്കുന്നവരായി വിചാരിക്കുന്നു. പുനൎജ്ജന്മത്തെപ്പററി പതിവായി ചിന്തിക്കുന്നതുകൊണ്ട്, ഒരു ജന്മവും മറെറാരു ജന്മവും തമ്മിൽ ബന്ധിച്ചിരിക്കുന്നു. അതു ഹേതുവായിട്ട്, ഒരു മരണം എന്നത് അനേക പ്രാവശ്യം ഉണ്ടാകുന്നതായ സംഗതികളുടെ ശ്രേണിയിൽ ഒന്നായിത്തീരുന്നു. ഇതിനാൽ, ജീവാത്മാവിന്നാകുന്നു, ദേഹത്തിനല്ല, പ്രത്യേകമായ പ്രാധാന്യം സിദ്ധിക്കുന്നത്. ഇഹലോകത്തെ വിട്ടവർ വീണ്ടും ജീവിക്കുന്നുണ്ടെന്ന് ഇപ്പോൾ സ്ഥൂലപ്രപഞ്ചത്തിൽ ഇരിക്കുന്നവൎക്കു പ്രത്യക്ഷമാക്കിത്തീൎക്കുന്നതായ പുനരാവൃത്തിയോടുകൂടിയ ശ്രാദ്ധങ്ങളെക്കൊണ്ടു, ജീവാത്മാവാണ് പുരുഷൻ എന്നുള്ള ഈ തത്വം ഒന്നുകൂടി അധികം വിശദമായി ആൎയ്യന്മാരുടെ മനസ്സിൽ പതിഞ്ഞിരിക്കുന്നു.

ഒരു ആൎയ്യൻ മൃതന്മാൎക്കു ചെയ്യേണ്ടതായ ധൎമ്മങ്ങൾ പ്രാണവിയോഗം മുതൽക്കു തുടങ്ങുന്നതാണ്. ഈ ധൎമ്മങ്ങളെ ര

ണ്ടു തരമായിട്ടു വിഭാഗിയ്ക്കാം. (൧) പ്രേതക്രിയ, (൨) പിതൃക്രിയ, അല്ലെങ്കിൽ ശ്രാദ്ധം; അതായതു, ശവദാഹക്രിയകളും, പിതൃക്രിയകളും. സപിണ്ഡീകരണം ചെയ്യുന്നതുവരെ മരിച്ചവനെ പ്രേതൻ (പോയവൻ) എന്നും, അതു കഴിഞ്ഞാൽ പിതൃ എന്നും പറയും.

മരണസമയം, പ്രാണമയകോശത്തിൽ ഇരിയ്ക്കുന്ന ജീവൻ അന്നമയകോശത്തെ വിടുന്നു. വൈദികസംസ്കാരങ്ങളുടെ ഉദ്ദേശം പ്രകൃതിയിലുള്ള ചേഷ്ടകളെ സഹായിയ്ക്കുവാനായതുകൊണ്ടു, പ്രേതക്രിയയുടെ താല്പര്യം, അന്നമയകോശം നശിയ്ക്കുന്നതുവരെ ,അതിന്റെ സമീപം സ്ഥിതിചെയ്യുന്നതിന്നും ജീവനെ ഭൂലോകത്തിൽ അപ്രകൃതമായി സ്ഥിതിചെയ്യിപ്പിയ്ക്കുന്നതിന്നുമുള്ള പ്രാണമയകോശത്തിന്റെ വാസനയെ നശിപ്പിയ്ക്കുന്നതിനാകുന്നു.

ഒന്നാമതു പ്രധാനമായി ചെയ്യേണ്ട സംഗതി അന്നമയകോശത്തെ നശിപ്പിയ്ക്കുകയാകുന്നു: ഇതു ശവദാഹംകൊണ്ടു സാധിയ്ക്കുന്നു. ഛാന്ദോഗ്യോപനിഷത്തിൽ ഇങ്ങിനെ പറഞ്ഞിരിയ്ക്കുന്നു:—

'തം പ്രേതം ദിഷ്ടമിതോ ഗ്നയ-
ഏവ ഹരന്തി യത ഏവേതോ
യതഃ സംഭൂതാ ഭവതി.'

യാതൊരു അഗ്നിയിൽനിന്ന് അവൻ വന്നുവോ, യാതൊരു അഗ്നിയിൽ നിന്നു അവൻ ജനിച്ചുവോ, ആ അഗ്നിയിലേയ്ക്കു അവർ അവനെ വിധിപ്രകാരം കൊണ്ടുപോകുന്നു.||

ശവശരീരത്തിന്മേൽ കൊള്ളിവെയ്ക്കുന്നതിന്നു മുമ്പായി സംസ്കാരകാരൻ അതു വെച്ചിരിയ്ക്കുന്ന സ്ഥലത്തു മൂന്നു വലം വെച്ച്, 'അപേത വീത വിച സർപ്പതാതഃ..........' ദൂരെ പോയാലും, മാറുക, ഇവിടെനിന്നു പോയാലും, എന്നി

|| ഛാന്ദോഗ്യോപനിഷത്ത് ൫. ൯-൨

ഋഗ്വേദമന്ത്രം ജപിച്ച് അതിന്മേൽ വെള്ളം തളിക്കുന്നു.* ശവദാഹസമയം താഴെ പറയുന്ന മന്ത്രം ജപിക്കണം:—

'പ്രേഹി പ്രേഹി പഥിഭിഃ..........' പ്രാചീനമാൎഗ്ഗങ്ങളിൽക്കൂടി പോയാലും, പോയാലും,†

ശവദാഹം കഴിഞ്ഞിട്ടു, മൂന്നാം ദിവസം ശിഷ്ടമുള്ള എല്ലുകൾ വാരി എടുത്തു കുഴിച്ചിടുകയോ ഒഴുക്കുള്ള നദിയിൽ ഇടുകയോ ചെയ്യുന്നു. ഇപ്രകാരം അന്നമയകോശത്തിന്റെ വിയോഗം പൂൎണ്ണമാകുന്നു. അപ്പോൾ പ്രാണമയകോശം വേഗത്തിൽ വിയോഗത്തെ പ്രാപിക്കുന്നു.

ഇനി ചെയ്വാനുള്ള കൃത്യം മനോമയകോശത്തിന്റെ ഏറ്റവും അപകൃഷ്ടമായ അംശത്തെ വിയോഗിപ്പിച്ചു പ്രേതത്തെ പിതൃവാക്കി ചെയ്യുകയാണ്.

ഇതിന്നായിട്ടാകുന്നു ഏകോദ്ദിഷ്ടശ്രാദ്ധവും സപിണ്ഡീകരണശ്രാദ്ധവും നിശ്ചയിച്ചിരിക്കുന്നത്. ഏകോദ്ദിഷ്ടശ്രാദ്ധം ഒരു പ്രേതത്തെമാത്രം ഉദ്ദേശിച്ചാണ്; നേരെമറിച്ചു, ക്രമപ്രകാരമുള്ള ഒരു ശ്രാദ്ധം മൂന്നു തലമുറക്കുള്ള പിതൃക്കൾക്കോ സകലപിതൃക്കൾക്കോ ആയിട്ടാണ്. ഏകോദ്ദിഷ്ടശ്രാദ്ധസംബന്ധമായ ബലികൾ ഒരു സംവത്സരം മുഴുവൻ കൊടുക്കണമെന്നാണ് നിശ്ചയം. ആവാഹനവും, അഗ്നിയിൽ പിണ്ഡം ഹോമിക്കുന്നതും ഈ ശ്രാദ്ധത്തിന്നു പതിവില്ല; വിശ്വദേവന്മാർ അതിൽ ചേരുന്നതുമില്ല‖

ഏകോദ്ദിഷ്ടശ്രാദ്ധങ്ങൾ സപിണ്ഡീകരണംകൊണ്ട് അവസാനിക്കപ്പെടുന്നു. അപ്പോൾ പ്രേതം പിതൃസംഘത്തിൽ ചേരുന്നു. ശാംഖ്യായനമതപ്രകാരം, പിണ്ഡകാരൻ നാലുകുടങ്ങളിൽ എള്ളു, സുഗന്ധദ്രവ്യങ്ങൾ, ജലം, എന്നിവ ഇട്ടു നിറക്കുന്നു. അവയിൽ മൂന്നു കുടങ്ങൾ പൂൎവ്വപിതൃക്കൾക്കും, ഒന്ന്

* ഋഗ്വേദം, ൧൦- ൧൪- ൯

† ഋഗ്വേദം ൧൦- ൧൪- ൭.

‖ ശാംഖ്യായനന്റെ ഗൃഹ്യസൂത്രങ്ങൾ ൪. ൨, ൩.

അപ്പോൾ ദേഹത്യാഗം ചെയ്ത പ്രേതത്തിന്നും ആണ്. ഈ പ്രേതത്തിന്നുള്ള കലശത്തിലെ ദ്രവ്യങ്ങൾ പിതൃക്കൾക്കുള്ള കലശങ്ങളിലൊഴിച്ചു, വാജസനേയസംഹിതയിൽ, ൧൯. ൪൫.ം ൪൬.ം മന്ത്രങ്ങൾ ജപിച്ചു, പകരുന്നു.‡

ഈ ക്രിയകളെ ശരിയായി ചെയ്താൽ ആ സമയത്തു ചെയ്യുന്ന ബലിദാനവസ്തുക്കളുടെ സൂക്ഷ്മാംശങ്ങൾ, പ്രേതം പിതൃലോകത്തു പോകുന്നതുവരെ, പ്രേതത്തെ പോഷിപ്പിക്കുന്നു. മന്ത്രോച്ചാരണം ഈ പിതൃലോകപ്രാപ്തിയെ സഹായിക്കുന്നു; അതിന്നു ശേഷം പ്രേതം പിതൃസ്ഥാനത്തെ പ്രാപിക്കുകയും ചെയ്യുന്നു.

അതിൽപിന്നെ മൃതന്റെ പ്രപിതാമഹനുവേണ്ടി ബലിദാനം ചെയ്യുക പതിവില്ല. മൃതനും അയാളുടെ പിതാവും പിതാമഹനും കൂടി മൂന്നു പിതൃക്കളായിത്തീരുന്നു.

വാസ്തവത്തിൽ പിതൃക്കൾക്കായി ഓരോ സന്ദർഭങ്ങളിൽ ചെയ്യപ്പെടുന്ന ക്രിയകളെ സാങ്കേതികമായി ശ്രാദ്ധം എന്നു പറയാം. ശ്രാദ്ധത്തിൽ പിതൃക്കളാകുന്നു ബലിദാനത്തെ സ്വീകരിക്കുന്ന ദേവന്മാർ. ഭക്ഷിക്കുന്ന ബ്രാഹ്മണർ ആഹവനീയാഗ്നിയെ സൂചിപ്പിക്കുന്നു.$

അഭ്യുദായിക ശ്രാദ്ധങ്ങൾ, അല്ലെങ്കിൽ നാന്ദിശ്രാദ്ധങ്ങൾ എന്നു പറയുന്നതു പുത്രോൽപ്പത്തി, പുത്രന്റെയോ പുത്രിയുടേയോ വിവാഹം, നാമകരണം, ജാതകർമ്മം, ചൂഡാകരണം, മുതലായ സന്തോഷസന്ദർഭങ്ങളിൽ ചെയ്യപ്പെടുന്ന ക്രിയകളാകുന്നു. ഈ ക്രിയയിൽ സ്വർഗ്ഗലോകപ്രാപ്തി വന്ന നാന്ദിമുഖ പിതൃക്കളെ ആകുന്നു ആവാഹിക്കുന്നതു്. സമസംഖ്യയിലുള്ള കുറെ ബ്രാഹ്മണൎക്കു പൂർവ്വാഹ്നത്തിൽ ഭക്ഷണംകൊടുക്കുന്നതും പതിവാണ്.

പൂർവ്വാചാരങ്ങളിൽ വെച്ചു ശ്രാദ്ധം മാത്രമേ പ്രത്യക്ഷമാ

‡ ശാംഖ്യായനഗൃഹ്യസൂത്രങ്ങൾ ൪-൩-

$ ആവസ്തംബധർമ്മസൂത്രങ്ങൾ ൨-൭-൧൬-(൩)

യ മതാസക്തിയോടുകൂടി ഇപ്പോഴും ആചരിക്കപ്പെടുന്നുള്ളു. വിശേഷിച്ചു, ശ്രാദ്ധം യുക്തി സിദ്ധമായ അടിസ്ഥാനത്തോടുകൂടിയതാകുന്നു എന്നുള്ള ബോധം, ശ്രദ്ധയോടുകൂടി ചെയ്യപ്പെടുന്നതുകൊണ്ടു ശ്രാദ്ധം എന്ന നാമധേയത്തെ വഹിച്ചിരിക്കുന്നതായ ഈ ക്രിയയിൽ ജനങ്ങൾക്കു ശ്രദ്ധയെ, അല്ലെങ്കിൽ വിശ്വാസത്തെ വൎദ്ധിപ്പിക്കുമെന്നു ഞങ്ങൾ ആശംസിക്കുന്നു.

നാലാം അദ്ധ്യായത്തിൽ പഞ്ചയജ്ഞങ്ങളെപ്പററി പറഞ്ഞിരിക്കുന്നതു വായിക്കുമ്പോൾ പിതൃയജ്ഞം അവയിൽ ഒന്നാണെന്നു കാണാം. അമാവാസിദിവസം ഈ പിതൃയജ്ഞം ചെയ്തുകഴിഞ്ഞാൽ 'പിണ്ഡാന്വാഹാൎയ്യകം' എന്നും 'പാൎവ്വണശ്രാദ്ധം' എന്നും പറയപ്പെടുന്ന മാസികശ്രാദ്ധം അനുഷ്ഠിക്കപ്പെടുന്നു. ഇതു സപ്തപാകയജ്ഞങ്ങളിൽ ഒന്നാകുന്നു.

പിതൃക്കൾക്കുള്ള യജ്ഞങ്ങൾ അപരാഹ്നത്തിൽ, ദക്ഷിണമുഖമായി, തെക്കോട്ടു ചരിവുള്ള ദിക്കിൽ വെച്ച് ആകുന്നു അനുഷ്ഠിക്കപ്പെടുന്നത്.* പൌൎണ്ണമാസി ദിവസം ആയിരിക്കണം; ഇരിക്കുവാൻ കുശയോ ദൎഭയോ വേണം; സമസംഖ്യയിലുള്ള ബ്രാഹ്മണൎക്കു ഭക്ഷണവും കൊടുക്കണം. ഈ ബ്രാഹ്മണരുടെ സൌശീല്യത്തിന്റേയും വിദ്യയുടേയും കാൎയ്യത്തിൽ വളരെ ഗൌരവമായി പറഞ്ഞിരിക്കുന്നു.

'യഥേരിണേ ബീജമുപ്ത്വാ
ന വപ്താ ലഭതേ ഫലം
തഥാഽനൃചേ ഹവിൎദ്ദത്വാ
ന ദാതാ ലഭതേ ഫലം.'

വിതക്കുന്നവൻ വിളവില്ലാത്ത ഭൂമിയിൽ വിത്തു വിതച്ചിട്ടു യാതൊരുപ്രകാരം വിളവെടുക്കുന്നില്ലയോ, അപ്രകാരം ദാതാവു ഋക്കിന്റെ ജ്ഞാനമില്ലാത്തവനു ഹവിസ്സിനെ ദാനം ചെയ്തിട്ടു ഫലം ലഭിക്കുന്നില്ല.§

* ആപസ്തംബന്റെ യജ്ഞപരിഭാഷാ, സൂത്രം ൯൦.
§ മനുസ്മൃതി ൩- ൧൪൨.

'നശ്യന്തി ഹവ്യകവ്യാനി
നരാണാമവിജാനതാം
ഭസ്മഭൂതേഷു വിപ്രേഷു
മോഹാദ്ദത്താനി ദാതൃഭിഃ'

അജ്ഞാനികൾ ദേവപിതൃക്കൾക്കു കൊടുക്കുന്ന ബലികൾ, അറിവില്ലാത്തവരാൽ (തിയ്യില്ലാതെ) ചാമ്പൽപോലെ ആയിതീന്നിരിക്കുന്ന ബ്രാഹ്മണൎക്കു കൊടുക്കപ്പെടുന്നതുകൊണ്ടു, നശിച്ചു പോകുന്നു ||

'ബ്രാഹ്മണോ ഹ്യനധീയാന-
സ്തൃണാഗ്നിരിവ ശാമ്യതി
തസ്മൈ ഹവ്യം ന ദാതവ്യം
ന ഹി ഭസ്മനി ഹൂയതേ.'

അറിവില്ലാത്ത ഒരു ബ്രാഹ്മണൻ തൃണാഗ്നി— പുൽത്തിയ്യ്—പോലെ കെടുന്നു. അവന്നു ഹവിസ്സു കൊടുക്കരുതു്. ഭസ്മത്തിൽ ഹോമിക്കുക പതിവില്ലല്ലൊ.¶

അപ്രകാരം തന്നെ ശ്രാദ്ധത്തിന്നായി ക്ഷണിച്ചുവരുത്തിയ ബ്രാഹ്മണരും പരിശുദ്ധന്മാരും മന്ത്രവിത്തുക്കളും ആയിരിക്കണമെന്നു ഹിരണ്യകേശി പറഞ്ഞിരിക്കുന്നു *

മേൽപറഞ്ഞ സാധനങ്ങൾ ശേഖരിച്ചു, യജ്ഞത്തിനുള്ള ദ്രവ്യങ്ങൾ തയ്യാറാക്കിയതിന്റെ ശേഷം, ദക്ഷിണാഗ്നിയിൽ ഹവിസ്സ് അൎപ്പിച്ചിട്ടു, യജമാനൻ പിതൃക്കളെ ആഹ്വാനം ചെയ്തു ജലം പ്രോക്ഷിക്കുന്നു. മനുവിന്റെ അഭിപ്രായത്തിൽ, മൂന്നു പിണ്ഡങ്ങളെ പിതാവു, പിതാമഹൻ, പ്രപിതാമഹൻ എന്നിവൎക്കായി കൊടുക്കണം. പിണ്ഡങ്ങളുടെ സമീപം ജലം കൊണ്ടു ബലിചെയ്തു പിണ്ഡങ്ങളിൽ അല്പം ബ്രാഹ്മണൎക്കു കൊടുക്കണം. ഇതിന്റെ ശേഷം, ബ്രാഹ്മണൎക്കു് അപരാഹ്നത്തി

|| മനുസ്മൃതി ൩- ൯൭
¶ മനുസ്മൃതി ൩- ൧൬൮-
* ഗൃഹ്യസൂത്രങ്ങൾ ൨- ൪- ൧൦

ൽ ഭക്ഷണം കൊടുക്കണം.|| ഗൃഹ്യസൂത്രത്തിൽ, ആദ്യം ബ്രാഹ്മണനു ഭക്ഷണം കൊടുത്തു പിന്നെ പിതൃക്കൾക്കു പിണ്ഡദാനം ചെയ്യുന്നമെന്നു വിധിച്ചിരിയ്ക്കുന്നു. ശ്രാദ്ധത്തിനു ശേഷം വേണം കുഡുംബസംബന്ധമായ ബലികൾ ചെയ്യാൻ.‡

ഇതുപോലെയുള്ള ക്രിയകളെ കൃഷ്ണപക്ഷത്തിൽ ചെയ്യാം. ചിലപ്പോൾ പിതൃക്കൾക്ക് 'അഷ്ടകാ' എന്ന ക്രിയയെ ചെയ്യുന്ന പതിവും ഉണ്ട്.

പിതൃലോകവും യമലോകമെന്നു പറയപ്പെടുന്ന പ്രേതലോകവും ഭുവല്ലോകത്തിൽ ചേൎന്നതാണെന്നും† ഭൂലോകത്തിൽ ചെയ്യുന്ന ക്രിയകളുടെ ഫലം ഈ രണ്ടു ലോകങ്ങളിലും വ്യാപിയ്ക്കുമെന്നും ഓൎക്കേണ്ടതാകുന്നു. പിണ്ഡദാനത്തിന്റെ ഫലം പ്രേതലോകത്തെങ്ങും വ്യാപിയ്ക്കുന്നതാണ്. അന്നബലികൊണ്ടു, മൂന്നു തലമുറവരെ ഉള്ള പിതൃക്കൾക്ക് — അതായതു, നാലാമത്തേയും, അഞ്ചാമത്തേയും, ആറാമത്തേയും പിതൃക്കൾക്കു — ഗുണം സിദ്ധിയ്ക്കുന്നു. ബലിയിടുന്ന ആൾ ഉൾപ്പെടെ, ഏഴു തലമുറ ജീവികൾക്കു മാത്രമേ അന്നബലി ദാനം ചെയ്യുന്നതുകൊണ്ടും കൈക്കൊള്ളുന്നതുകൊണ്ടും പരസ്പരം ഫലം സിദ്ധിയ്ക്കുന്നുള്ളൂ. ഇവൎക്കു മുമ്പിലുള്ള മൂന്നു തലമുറക്കാൎക്കു ജലതൎപ്പണം മാത്രമേ ഫലപ്രദമായിരിയ്ക്കൂ. ഇവൎക്കു മുമ്പുള്ളവൎക്ക് ഇഹലോകത്തിൽ ചെയ്യുന്ന ശ്രാദ്ധകൎമ്മങ്ങൾകൊണ്ടു ഫലം സിദ്ധിയ്ക്കുന്നതല്ല. അക്കാലത്തിനുള്ളിൽ സാധാരണ മനുഷ്യൎക്കു സ്വൎഗ്ഗത്തിൽ പോകുവാൻ കഴിയുമെന്നാണ് ഊഹം. ശ്രാദ്ധത്തിന്റെ ഉദ്ദേശം മുഴുവൻ മനുഷ്യരെ സ്വൎഗ്ഗത്തിലേയ്ക്കു നയിപ്പിയ്ക്കുവാൻ സഹായിപ്പിയ്ക്കുന്നതിനായിട്ടാണല്ലോ.

അടുത്തകാലത്തു മരിച്ചവരാളുടെ ശ്രാദ്ധത്തെ സംബന്ധിച്ച സാധാരണപ്രമാണങ്ങൾ, സകലസംസ്കാരങ്ങൾക്കും അടിസ്ഥാനമായ പ്രമാണങ്ങളുടെ വക ഭേദങ്ങൾ തന്നെയാണ്.

|| മനുസ്മൃതി ൩. ൨൦൪—൨൩൭

‡ മനുസ്മൃതി ൩- ൨൭൫

† പ്രഥമകാണ്ഡം, ആറാം അദ്ധ്യായം നോക്കുക.

ജനനത്തിന്നു പൂൎവ്വവും ജനനശേഷവും ചെയ്യുന്ന സംസ്കാരങ്ങളെക്കൊണ്ടു സ്ഥൂലശരീരത്തിന്നുണ്ടാകുന്ന ഫലം തന്നെയാണ് ശ്രാദ്ധങ്ങളെക്കൊണ്ടു സൂക്ഷ്മശരീരങ്ങൾക്കും ഉണ്ടാകുന്നത്. ഇഹലോകത്തിൽനിന്നും പോകുന്ന ജീവാത്മാവിനു പരലോകത്തിൽ ഒരു സുഖവാസം— 'സുഖജന്മം'—കിട്ടുവാൻ സഹായിച്ചാൽ, സഹായം ചെയ്യുന്ന മനുഷ്യന്റെ ധൎമ്മം പൂൎത്തിയായി; ഇതിലധികം സഹായകൃത്യത്തിന്ന് അവൻ ശക്തനല്ല. പരലോകത്തിലെ ഭരണകൎത്താക്കന്മാർ പിന്നെ ജീവാത്മാവിനെ അവരുടെ അനന്യസാധാരണമായ രക്ഷയ്ക്കു പാത്രമാക്കിത്തീൎക്കുന്നു.



# മൂന്നാം അദ്ധ്യായം

## ശൌചം.

ശരീരത്തെ ശുചിയാക്കുവാനുള്ള നിയമങ്ങളുടെ അടിസ്ഥാനം അന്നമയ, പ്രാണമയ, കോശങ്ങളെ സംബന്ധിച്ച ശാസ്ത്രസിദ്ധാന്തങ്ങൾ ആകുന്നു.

അന്നമയകോശം ഘനം, ദ്രവം, വായു, എന്ന ദ്രവ്യങ്ങളെക്കൊണ്ടുണ്ടാക്കിയിരിക്കുന്നതാകുന്നു. ഈ ദ്രവ്യങ്ങളുടെ ഏറ്റവും ചെറിയ പരമാണുക്കൾ ദേഹത്തിൽനിന്നും സദാ പുറത്തുപോയിക്കൊണ്ടിരിക്കുന്നു. മലമൂത്രവിസൎജ്ജനംകൊണ്ടും സ്വേദംകൊണ്ടും ദിനംതോറും ശരീരത്തിനുണ്ടാകുന്ന പ്രത്യക്ഷമായ നഷ്ടത്തിന്നു പുറമേ, ശരീരത്തിന്നു രാവും പകലും, ജാഗ്രത്തിലും ഉറക്കത്തിലും, ഈ പരമാണുക്കളുടെ വിമോചനംകൊണ്ടുള്ള നഷ്ടവും ഇടവിടാതെ സംഭവിക്കുന്നുണ്ട്. ശരീരം സൎവ്വദാ ശീകരത്തോടുകൂടിയ ഒരു പ്രവാഹംപോലെ ആകുന്നു. കല്ലു, മരം, ജന്തു, മനുഷ്യൻ, എന്നുവേണ്ടാ, സകല സ്ഥൂലവസ്തുക്കളും ഈ സ്ഥിതിയിൽ ആകുന്നു. സകല വസ്തുക്കളും ഈ പരമാണുക്കളെ പുറത്തേക്കു വിടുന്നു. അവയെ കാണ്മാൻ വഹിയാത്തതു്, അവ അതിസൂക്ഷ്മങ്ങളായതുകൊണ്ടാകുന്നു. സകല വസ്തുക്കളും അന്യവസ്തുക്കളിൽനിന്നും പുറപ്പെട്ടു, വായുവിൽ നിറഞ്ഞുകൊണ്ടിരിക്കുന്ന ഈ പരമാണുക്കളെ സ്പൎശിക്കുകയും ശ്വസിക്കുകയും ചെയ്യുന്നു. സകല സ്ഥൂലശരീരങ്ങളും ഇപ്രകാരം പരസ്പരസമ്മേളനത്തോടുകൂടിയവയാകുന്നു. അടുത്തുവരുന്ന ആളുകൾ എല്ലാം അന്യോന്യം ഈ പരമാണുക്കളെക്കൊണ്ടു സേചനം ചെയ്യുന്നു. മനുഷ്യൻ അടുത്തു ചെല്ലുമ്പോൾ സകല സാധനങ്ങളും അവന്റെ ശരീരത്തിൽ നിന്നു കുറെ പരമാണുക്കളെ കൈക്കൊള്ളുന്നു. മനുഷ്യൻ സ്പൎശിക്കുന്ന സകലസാധനങ്ങളും, അവയുടെ ബഹിൎഭാഗത്തിൽ മനുഷ്യശരീരത്തിന്റെ ഒരു ചെറിയ അംശത്തെ വഹിക്കുന്നു. മനുഷ്യന്റെ വസ്ത്രം, വീടു, വീട്ടിൽ ഉപയോഗിക്കുന്ന സാധനം ഇവയെല്ലാം മനുഷ്യനിൽനിന്നു് ഈ പരമാണുവൎഷ

ത്തെ സ്വീകരിയ്ക്കുകയും ഇവ മനുഷ്യന്റെ മേൽ, ക്രമപ്രകാരം, പരമാണുക്കളെ വർഷിയ്ക്കുകയും ചെയ്യുന്നു.

സ്ഥൂലാകാശപരമാണുക്കളെക്കൊണ്ടുണ്ടായിട്ടുള്ളതും പ്രാണശക്തികളാൽ ജീവിച്ചിരിയ്ക്കുന്നതും ആയ പ്രാണമയകോശം, അതിന്റെ ചുററുമുള്ള സകലവസ്തുക്കളേയും ഭേദപ്പെടുത്തുകയും സകലവസ്തുക്കളാൽ അതു ഭേദപ്പെടുകയും ചെയ്യുന്നു. പരമാണുക്കളുടെ വിമോചനംകൊണ്ടോ സ്വീകാരംകൊണ്ടോ അല്ലാ ഇ പ്രകാരം ഭേദപ്പെടുന്നതു്; ആകാശപരമാണുക്കളിൽ തരംഗങ്ങളെ, അല്ലെങ്കിൽ ശക്തിവേഗങ്ങളെ, ജനിപ്പിയ്ക്കുന്നവയായ ചലനങ്ങളെ പുറത്തുവിടുന്നതുകൊണ്ടും കൈക്കൊള്ളുന്നതുകൊണ്ടുമാണു്. അന്നമയകോശത്തിൽനിന്നുള്ള അണുവർഷത്തിന്റെ മാതിരിയിൽ, മനുഷ്യനിൽനിന്നു പ്രാണതരംഗങ്ങൾ, അല്ലെങ്കിൽ ആകർഷണശക്തിവേഗങ്ങൾ, അനവരതം നിർഗ്ഗമിയ്ക്കുന്നു. അന്യവസ്തുക്കളിൽനിന്നു പരമാണുക്കൾ തന്റെ മേൽ വർഷിയ്ക്കുന്നതുപോലെ, അന്യജീവികളിൽനിന്നു മേൽപറഞ്ഞപ്രകാരത്തിലുള്ള തരംഗങ്ങൾ തന്റെ മേൽ അടിയ്ക്കുന്നു.

ഇങ്ങിനെ രണ്ടുപ്രകാരത്തിൽ, സ്ഥൂലപ്രപഞ്ചത്തിൽ സ്ഥിതിചെയ്യുന്ന സകലമനുഷ്യരും അന്യവസ്തുക്കളെ ഭേദപ്പെടുത്തുകയും അന്യവസ്തുക്കളെക്കൊണ്ടു ഭേദപ്പെടുകയും ചെയ്യുന്നു. അതായതു്, അന്നമയകോശത്തിൽനിന്നുള്ള പരമാണുക്കളുടെ ഉദ്വമനംകൊണ്ടും, പ്രാണമയകോശത്തിൽനിന്നു പുറപ്പെടുന്ന തരംഗങ്ങളുടെ പ്രവേശനംകൊണ്ടും ആകുന്നു.

ശൌചനിയമങ്ങളുടെ ഉദ്ദേശം ജനങ്ങൾക്കു് അന്യോന്യമുള്ള അനിവാര്യമായ ഈ ആവേശത്തെ, രോഗത്തിന്നു കാരണമാക്കിത്തീർക്കാതെ ആരോഗ്യകരമാക്കിത്തീർക്കുന്നതിന്നും പ്രവർത്തകന്റെ കായികമായും മാനസികമായുമുള്ള സുഖത്തെ നിലനിർത്തുന്നതിന്നും വർദ്ധിപ്പിയ്ക്കുന്നതിന്നും ആകുന്നു. സമീപമുള്ള സർവ്വവസ്തുക്കൾക്കും സുഖത്തെ ഉണ്ടാക്കുന്നതിന്നായിട്ടു്, അന്നമയകോശത്തെ അതിസൂക്ഷ്മമായി ശുചിയായി വെയ്ക്കണം. ആകാശപരമാണുക്കൾ സകലത്തിലും പ്രവേശിയ്ക്കുന്നതിനാൽ, ക്രിയകളിൽ ഉപയോഗപ്പെടുത്തുന്ന വസ്തുക്കളിൽ വ്യാപിച്ചിരിയ്ക്കു

ന്ന ആകാശപരമാണുക്കളിൽ മന്ത്രോച്ചാരണംകൊണ്ടുണ്ടാകുന്നതായ ചലനങ്ങൾ പ്രാണമയകോശത്തേയും പ്രവേശിച്ച്, അതിനെ ശുദ്ധമാക്കി സുഖത്തെ ഉണ്ടാക്കുകയും ചെയ്യുന്നു.

ദേഹശൌചത്തെ സംബന്ധിച്ച നിയമങ്ങൾ നിശ്ചിതവും അനുല്ലംഘ്യവുമാകുന്നു. എഴുന്നേററാൽ ഒന്നാമതായി മലമൂത്രവിസർജ്ജനം ചെയ്യണം.*

ശൌചകൃത്യങ്ങളിൽ ജലം ധാരാളം ഉപയോഗിക്കണം. പിന്നെ ദന്തധാവനം ചെയ്തു, സ്നാനം ചെയ്യണം. ഗൃഹത്തിന്റെ സമീപം അശുചിയായ സാധനങ്ങൾ കിടക്കുവാൻ ഇടയാക്കരുത്.

'ദൂരാദാവസഥാന്മൂത്രം
ദൂരാൽ പാദാവസേചനം
ഉച്ഛിഷ്ടാന്നം നിഷേകം ച
ദൂരാദേവ സമാചരേൽ.'

ഗൃഹത്തിൽനിന്നു ദൂരെ മലമൂത്രങ്ങളെ കളയണം; കാൽ കഴുകിയ വെള്ളം ദൂരെ കളയണം; ഉച്ഛിഷ്ടം മുതലായതു ദൂരെ കളയണം; കുളിക്കുവാൻ ഉപയോഗിച്ച വെള്ളവും ദൂരെ കളയണം.†

ഈ നിയമങ്ങളെ ശരിയായി ആചരിക്കാത്തതിനാൽ വളരെ രോഗങ്ങൾ ഉണ്ടാകുന്നു. ഗൃഹങ്ങൾക്കു ചുററും മലിനസാധനങ്ങൾ കിടന്നാൽ രോഗവും ശക്തിക്ഷയവും സംഭവിക്കും. ഇക്കാലങ്ങളിൽ നഗരവാസികൾ ഈ കാര്യത്തെ ജലനിർഗ്ഗമത്തിന്നായിട്ടുള്ള ചാട്ടങ്ങളെ ക്രമപ്പെടുത്തി സാധിക്കുന്നു. എന്നാൽ ഇതും, വാസസ്ഥലങ്ങൾക്കു ദൂരെ ദുർഗ്ഗന്ധവസ്തുക്കളെ കൊണ്ടുപോയി കളയണമെന്നുള്ള പ്രമാണത്തെ അനുസരിച്ചതന്നെ ആയിരിക്കണം. ഇതുഹേതുവായിട്ടു, സച്ചേതന്മാരായ നഗരവാസികൾ, പട്ടണങ്ങൾക്കു സമീപമുള്ള നദികളിൽ മലിനവസ്തുക്കളെ ചേർത്തു ദോഷപ്പെടുത്തി തന്നിമിത്തം ജനങ്ങൾക്കു സു

* മനുസ്മൃതി ൪. ൪൫— ൫൨, ൫൩- ൧൫൨.
† മനുസ്മൃതി ൪- ൧൫൧-

പാപാനി വരാതിരിപ്പാൻ ദൃഷ്ടിവെയ്ക്കേണ്ടത്, അവരുടെ ധൎമ്മമാകുന്നു.

ഒരുവൻ മതസംബന്ധമായ ക്രിയകൾ ചെയ്യുന്നതിന്നു മുമ്പായി മേൽക്കഴുകുകയും, ചില സന്ദൎഭങ്ങളിൽ സ്നാനം ചെയ്യുകയും, യോജ്യമായ മന്ത്രോച്ചാരണത്തോടുകൂടി ആചമനം ചെയ്യുകയും വേണം.

'ആചമ്യ പ്രയതോ നിത്യ-
മുഭേ സന്ധ്യേ സമാഹിതഃ
ശുചൌ ദേശേ ജപം ജപ്യ-
മുപാസീത യഥാവിധി.'

ആചമനം ചെയ്തു, പരിശുദ്ധനായിട്ടു, രണ്ടു സന്ധ്യയ്ക്കും, ദിവസംതോറും, നിൎമ്മലമായ ദിക്കിൽ വെച്ചു വിധിപ്രകാരം മനസ്സിരുത്തി ജപത്തെ ചെയ്യണം.*

ഭക്ഷണത്തിന്നു മുമ്പും പിമ്പും കൈ, കാൽ, മുഖം ഇവയെ കഴുകണം.

'ഉപസ്പൃശ്യ ദ്വിജോ നിത്യ-
മന്നമദ്യാത്സമാഹിതഃ
ഭുക്ത്വാ ചോപസ്പൃശേത്സമ്യ-
ഗദ്ഭിഃ ഖാനി ച സംസ്പൃശേൽ.'

കൈ കാൽ കഴുകിയതിന്റെ ശേഷം ദ്വിജൻ ദിനംതോറും മനസ്സിരുത്തി ഭക്ഷിയ്ക്കണം. ഭക്ഷണം കഴിഞ്ഞാൽ, വഴിപോലെ കൈ കഴുകി നേത്രാദിപഞ്ചേന്ദ്രിയങ്ങളെ ജലംകൊണ്ടു സ്പൎശിയ്ക്കുകയും വേണം.§

ഒരുവൻ അശുദ്ധമായ ഏതെങ്കിലും ഒരു ആളേയോ വസ്തുവിനേയോ സ്പൎശിച്ചാൽ അവൻ 'സ്നാനേന ശുദ്ധ്യതി'—സ്നാനംകൊണ്ടു ശുദ്ധനാകുന്നു †

* മനുസ്മൃതി ൨- ൨൨൨-
§ മനുസ്മൃതി ൨- ൫൩-
† മനുസ്മൃതി ൫- ൮൫-

'മൃദ്ഭിരദ്ഭിശ്ച ശുദ്ധ്യേത ശോദ്ധ്യം,'

ശുദ്ധിയാക്കേണ്ടതിനെ മണ്ണുകൊണ്ടും വെള്ളംകൊണ്ടും ശുദ്ധിയാക്കണം.$

മൃജ്ജലങ്ങളാകുന്നു ശുദ്ധിയാക്കുവാനുപയോഗിക്കുന്ന രണ്ടു പ്രധാന വസ്തുക്കൾ. ചെമ്പ്, ഇരിമ്പ്, ഓട്ട്, പിച്ചള, തകരം, ഈയം എന്നിവയെ ശുദ്ധിയാക്കുന്നതിന്നു ക്ഷാരവും പുളിയും ഉപയോഗിക്കാം. മൺപാത്രങ്ങളെ തിയ്യിലിട്ടു ചുട്ടു ശുദ്ധിയാക്കാം. ഗൃഹങ്ങളെ അടിച്ചുതളിച്ചിട്ടും, ചാണകംകൊണ്ടു മെഴുകിയിട്ടും വെള്ളംതേച്ചിട്ടും ശുദ്ധിയാക്കാം. പ്രത്യേകസാധനങ്ങളെ ശുദ്ധിയാക്കുന്നതിന്നു വേറെ സമ്പ്രദായങ്ങളും പറഞ്ഞിട്ടുണ്ട്. ദുർഗ്ഗന്ധം നീങ്ങുന്നതുവരെ സാധനം അശുദ്ധമാണെന്നു വിചാരിക്കണം.||

'ജ്ഞാനം തപോഽഗ്നിരാഹാരോ
മൃന്മനോ വാര്യുപാഞ്ജനം
വായുഃ കർമ്മാർക്കകാലൌ ച
ശുദ്ധികർത്തൃണി ദേഹിനാം.'

ജ്ഞാനം, തപസ്സ്, അഗ്നി, ആഹാരം, മണ്ണ്, മനസ്സ്, ജലം, ഉപാഞ്ജനം (വെള്ളംതേക്കൽ), വായു, ക്രിയകൾ, സൂര്യൻ, കാലൻ എന്നിവയാകുന്നു മനുഷ്യരെ ശുദ്ധമാക്കുന്ന വസ്തുക്കൾ.*

എന്നാൽ മനോബുദ്ധികൾ ശുദ്ധിയാകാതെ ഒരുവൻ വാസ്തവത്തിൽ ശുദ്ധിയാകുന്നതല്ല.

'അദ്ഭിർഗ്ഗാത്രാണി ശുദ്ധ്യന്തി
മനഃ സത്യേന ശുദ്ധ്യതി
വിദ്യാതപോഭ്യാം ഭൂതാത്മാ
ബുദ്ധിർജ്ഞാനേന ശുദ്ധ്യതി.'

---

$ മനുസ്മൃതി ൫- ൧൨൬-

|| മനുസ്മൃതി ൫- ൧൦൮—൧൨൭-

* മനുസ്മൃതി ൫- ൧൦൫-

ശരീരങ്ങൾ ജലംകൊണ്ടും, മനസ്സ സത്യംകൊണ്ടും, ആത്മാവു വിദ്യകൊണ്ടും തപസ്സുകൊണ്ടും, ബുദ്ധി ജ്ഞാനംകൊണ്ടും ശുദ്ധമാകുന്നു.†

പ്രത്യക്ഷകാരണങ്ങളെക്കൊണ്ടുണ്ടാകുന്ന അശുദ്ധികൾക്കു പുറമെ, സപിണ്ഡന്മാരുടേയോ സപിണ്ഡന്മാരല്ലാത്ത ബന്ധുക്കളുടേയോ ജനനമരണങ്ങളെക്കൊണ്ടു പ്രാണമയകോശത്തിൽ അശുചികളായ ആകർഷണശക്തിവേഗങ്ങൾ ഉണ്ടാകുകയും, അതുഹേതുവായിട്ട്, അന്നമയകോശം മലിനതയെ പ്രാപിക്കുകയും ചെയ്യുന്നു. സപിണ്ഡന്മാരായാൽ, ആശൌചം (പുല) ജാതിഭേദം അനുസരിച്ചു, പത്തുദിവസം മുതൽ ഒരുമാസം വരെ ഉണ്ടായിരിക്കും. ശിശുക്കൾ മരിച്ചാൽ ആശൌചം കുറച്ചു കാലത്തെക്കേ ഉള്ളു.

സപിണ്ഡന്മാരുടെ ബന്ധുത്വം പുരുഷന്മാർ വഴിയായി ഏഴാമത്തെ തലമുറകൊണ്ടു നശിക്കുന്നതാണ്. സപിണ്ഡന്മാരല്ലാത്ത ബന്ധുക്കളുടെ കാര്യത്തിൽ, ആശൌചം ബന്ധുത്വത്തിന്റെ ദൂരംപോലെ മൂന്നുദിവസത്തേക്കോ കുറഞ്ഞോ ആയിരിക്കും: ആശൌചകാലത്തു യജ്ഞഹോമങ്ങൾ, മന്ത്രോച്ചാരണം മുതലായ ക്രിയകൾ അനുഷ്ഠിക്കരുത്. ആശൌചമുള്ളവന്റെ ഭക്ഷണം കഴിക്കുകയോ അവനെ തൊടുകയോ അരുത്. എന്നാൽ, ദേശഭേദംപോലെ ഇക്കാര്യത്തിൽ വളരെ വ്യത്യാസങ്ങൾ നടപ്പുണ്ട്; സപിണ്ഡന്മാർ എന്ന പദത്തിന്റെ അർത്ഥം തന്നെ വ്യത്യാസമായി ധരിച്ചുവരുന്നുണ്ട്.

ഈ സംഗതിയെപ്പററി ഇതിലധികം വിവരമായി അറിയേണമെങ്കിൽ സ്മൃതികളിൽനിന്നും ഗ്രഹിക്കാവുന്നതാണ്. ജാത്യാചാരങ്ങൾ, കുടുംബസമ്പ്രദായങ്ങൾ, ആധുനികജീവിതക്രമങ്ങൾ എന്നിവയെ അനുസരിച്ച്, ആ സംഗതികളെ ഇപ്പോഴും ഉപയോഗപ്പെടുത്താവുന്നതാണ്. ആത്മശുദ്ധിക്കുള്ള നിയമങ്ങളെ നിരസിച്ചും, ഗൃഹം, വസ്ത്രം, സാധനം എന്നിവക

† മനുസ്മൃതി ൫, ൧൦൯.

ളെ അതിസൂക്ഷ്മമായി ശുദ്ധിയാക്കാതെയും ഇരിക്കുന്ന ദിക്കിൽ സാംക്രമികരോഗങ്ങൾ വൎദ്ധിക്കുന്നതാകുന്നു. ഈ പൂൎവ്വാചാരങ്ങൾക്ക് അടിസ്ഥാനമായ തത്വങ്ങളെ ആധുനികശാസ്ത്രജ്ഞന്മാർ വളരെ പ്രയത്നപ്പെട്ടു വീണ്ടും ദൃഢീകരിക്കുവാൻ ശ്രമിക്കുന്നു; ആ ആചാരങ്ങളെ ഏൎപ്പെടുത്തിയിരിക്കുന്നതിന്റെ കാരണത്തെ വിശദമായി ഗ്രഹിക്കുന്നതായാൽ അവയെ അനുഷ്ഠിക്കുന്നതു സന്തോഷകരവും സുഖപ്രദവുമായിരിക്കും.



# നാലാം അദ്ധ്യായം

## പഞ്ചമഹായജ്ഞങ്ങൾ.

ആൎയ്യന്മാരുടെ ദിനചൎയ്യയേയും യജ്ഞം ചെയ്യേണമെന്നുള്ള വലുതായ നിയമത്തേയും തമ്മിൽ ഘടിപ്പിച്ചിരിക്കുന്നതു പഞ്ചമഹായജ്ഞങ്ങളെക്കൊണ്ടാണ്. ഈ പഞ്ചമഹായജ്ഞങ്ങളാൽ ആൎയ്യകുലജാതനായ മനുഷ്യൻ അന്യോന്യസംബന്ധമുള്ളതും പരസ്പരസാഹായ്യത്താൽ സ്വാതന്ത്ര്യത്തോടുകൂടിയതും ആയ ഒരു സാമഗ്ര്യത്തിൻെറ അംശമാണു താൻ എന്നു വിചാരിക്കുന്നതിന്ന് ഇടയായി. ഈ തത്വത്തെ പൂൎണ്ണമായി ഗ്രഹിച്ചതിൻെറ ശേഷം മാത്രമാണ് ആൎയ്യന്മാർ ഈ ധൎമ്മാനുഷ്ഠാനത്തെ ഉപേക്ഷിക്കുന്നതിന്നും സൎവ്വസാധനങ്ങളെ സന്ത്യജിച്ചവരായ സന്ന്യാസികളുടെ അവസ്ഥയെ പ്രാപിക്കുന്നതിന്നും യോഗ്യന്മാരായത്.

മാതാപിതാക്കന്മാരിൽനിന്ന് ആദ്യമായി കിട്ടുന്ന ആയുൎബ്ബലത്താലും, ഭക്ഷണത്താലും, സമസൃഷ്ടികളിൽ നിന്നു ലഭിക്കുന്ന സ്നേഹകൃത്യങ്ങളാലും, സഹായത്താലും, ആകൎഷണശക്തികളാലും, വിവേകത്താലും, ജ്ഞാനോദയത്താലും ആകുന്നു മനുഷ്യൻെറ ഓരോ ശരീരങ്ങൾ, അല്ലെങ്കിൽ ഉപാധികൾ, പോഷിക്കപ്പെടുന്നതും വളരുന്നതും. അതു ഹേതുവായിട്ടു, മനുഷ്യൻ സ്വഭാവത്താലേ പഞ്ചവിധമായ ഋണബന്ധനത്തോടുകൂടിയവനാകുന്നു. അതിനാൽ, താൻ അഭിവൃദ്ധിയെ പ്രാപിക്കുന്നതിന്ന് ഈ ഋണബന്ധനത്തെ സാരമായി ഗ്രഹിച്ച് അതിൽനിന്നു മുക്തനാകുവാൻ ശ്രമിക്കേണ്ടതു ന്യായവും ആവശ്യകവും ആകുന്നു. മുൻപറഞ്ഞ പ്രകാരം, മനുഷ്യൻ ഏകാകിയായ ഒരു ജീവിയല്ല പ്രകൃതിയിലുള്ള സകല ജീവികളുമായി പരസ്പരം സാഹായ്യത്തെ ഭിക്ഷിക്കുന്നതിലാകുന്നു മനുഷ്യൻെറ സകല അഭ്യുദയവും സ്ഥിതി ചെയ്യുന്നത്. പ്രകൃതിയോ, എന്നാൽ, ഓരോ ജീവിയുടെ ഉന്നതിയെ പ്രത്യേകം ഉദ്ദേശിച്ചല്ല പ്രവൎത്തിക്കുന്നത്; സൃഷ്ടിയിലുള്ള സകല ജീവികളുടേയും ദൃഢമായ പ

രിണാമത്തിന്നാകുന്നു പ്രവർത്തിക്കുന്നത്. ഹിന്തുക്കളുടെ സ്മൃതികർത്താക്കന്മാർ നിശ്ചയിച്ചിട്ടുള്ള യജ്ഞങ്ങൾ സകല മനുഷ്യർക്കും അനുഷ്ഠിക്കുവാൻ ബാദ്ധ്യതയുള്ളതായ ധർമ്മങ്ങളുടെ പരിഗണനം മാത്രമാകുന്നു. ഈ യജ്ഞങ്ങൾ മനുഷ്യജീവിതത്തിൻെറ സർവ്വാവസ്ഥകളേയും പരിവേഷ്ടിച്ചതാകുന്നു; അതിനാൽ അവ മനുഷ്യൻെറ സർവ്വോൽക്കർഷത്തിന്നും ഉപയുക്തങ്ങളുമാകുന്നു.

പഞ്ചമഹായജ്ഞങ്ങൾ നിത്യവും അനുഷ്ഠിക്കേണ്ടവയാകുന്നു. 'പാകയജ്ഞങ്ങൾ' എന്നു പറയുന്ന—പാകം ചെയ്ത വസ്തുക്കളെ ഉപയോഗപ്പെടുത്തേണ്ടതായ— ഏഴു യജ്ഞങ്ങൾ നൈമിത്തികങ്ങളായിട്ടുള്ളവയാണ്. ഇതിന്നും പുറമെ, പതിന്നാലു 'ശ്രൌതയജ്ഞങ്ങളു'മുണ്ട്. അവയെ 'ഹവിർയ്യജ്ഞങ്ങൾ' എന്നും 'സോമയജ്ഞങ്ങൾ' എന്നും രണ്ടായി വിഭാഗിച്ചിരിക്കുന്നു. ഹവിർയ്യജ്ഞം എന്നാൽ ധാന്യങ്ങളെ ഹോമം ചെയ്യുന്നവ: സോമയജ്ഞം എന്നാൽ സോമത്തെ ഹോമിക്കുന്നവ. ഇവയിൽ ചിലതു നിത്യവും, മററു ചിലതു നൈമിത്തികവും ആകുന്നു.

പഞ്ചമഹായജ്ഞങ്ങൾ താഴെ പറയുന്നവയാകുന്നു:—

൧. ബ്രഹ്മയജ്ഞം, അല്ലെങ്കിൽ വേദയജ്ഞം=ബ്രഹ്മത്തിന്നോ വേദങ്ങൾക്കോ ആയിട്ടുള്ള യജ്ഞം.

൨. ദേവയജ്ഞം=ദേവന്മാർക്കുള്ള യജ്ഞം.

൩. പിതൃയജ്ഞം=പിതൃക്കൾക്കുള്ള യജ്ഞം.

൪. ഭൂതയജ്ഞം=ഭൂതങ്ങൾക്കുള്ള യജ്ഞം.

൫. മനുഷ്യയജ്ഞം=മനുഷ്യർക്കുള്ള യജ്ഞം.

ഗൃഹസ്ഥധർമ്മങ്ങളുടെ കൂട്ടത്തിൽ ആകുന്നു ഇവയെ മനുസ്മൃതിയിൽ നിർണ്ണയിച്ചിരിക്കുന്നത്.

'അദ്ധ്യാപനം ബ്രഹ്മയജ്ഞഃ
പിതൃയജ്ഞസ്തു തർപ്പണം
ഹോമോ ദൈവോ ബലിർഭൌതോ
നൃയജ്ഞോഽതിഥിപൂജനം.
.........................................
അഹുതം ച ഹുതം ചൈവ

തഥാ പ്രഹുത മേവ ച
ബ്രാഹ്മ്യം ഹുതം പ്രാശിതം ച
പഞ്ചയജ്ഞാൻ പ്രചക്ഷതേ.
ജപോ/ഹുതം ഹുതോ ഹോമഃ
പ്രഹുതോ ഭൗതികോ ബലിഃ
ബ്രാഹ്മ്യം ഹുതം ദ്വിജാഗ്ര്യാർച്ചാ
പ്രാശിതം പിതൃതർപ്പണം.
സ്വാദ്ധ്യായേ നിത്യയുക്തഃ സ്യാ-
ദ്ദൈവേ ചൈവേഹ കർമ്മണി
ദൈവേ കർമ്മണി യുക്തോഹി
ബിഭർത്തീദം ചരാചരം.'

വിദ്യാഭ്യാസം ചെയ്യിക്കുകയാകുന്നു ബ്രഹ്മയജ്ഞം; തർപ്പണമാകുന്നു പിതൃയജ്ഞം; ഹോമമാകുന്നു ദൈവയജ്ഞം; ബലി കൊടുക്കുന്നതാകുന്നു ഭൂതയജ്ഞം; അതിഥിസൽക്കാരം ചെയ്യുകയാകുന്നു മനുഷ്യയജ്ഞം.

ഈ പഞ്ചയജ്ഞങ്ങളെ അഹുതം, ഹുതം, പ്രഹുതം, ബ്രാഹ്മ്യഹുതം, പ്രാശിതം എന്നു പറയുന്നു.

അഹുതം എന്നതു ജപമാകുന്നു; ഹുതം ഹോമമാകുന്നു; ഭൂതങ്ങൾക്കു കൊടുക്കുന്ന ബലിയാകുന്നു പ്രഹുതം; ദ്വിജന്മാരേയും അഗ്നിയേയും അർച്ചിക്കുന്നതു ബ്രാഹ്മ്യഹുതം ആകുന്നു; പിതൃതർപ്പണം ആകുന്നു പ്രാശിതം.

മനുഷ്യൻ വേദാദ്ധ്യയനത്തിലും ദൈവകർമ്മങ്ങളിലും എല്ലായ്പ്പോഴും താൽപ്പര്യത്തോടുകൂടിയിരിക്കണം ദൈവകർമ്മങ്ങളിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതിനാൽ മനുഷ്യൻ ചരാചരമായിരിക്കുന്ന ഈ പ്രപഞ്ചത്തെ ഭരിക്കുന്നു.*

വിശേഷിച്ച് ഇങ്ങിനെ പറഞ്ഞിരിക്കുന്നു: —

'ഋഷയഃ പിതരോ ദേവാ
ഭൂതാന്യതിഥയസ്തഥാ

* മനുസ്മൃതി ൩- ൭൦, ൭൩—൭൫.

ആശാസതേ കുഡുംബിഭ്യ-
സ്തേഭ്യഃ കാര്യം വിജാനതാ.
സ്വാദ്ധ്യായേനാർച്ചയേതർഷീൻ
ഹോമൈർദ്ദേവാന്യഥാവിധി
പിതൄൻ ശ്രാദ്ധേന നൄനന്നൈ-
ർഭൂതാനി ബലികർമ്മണാ.'

ഋഷികളും, പിതൃക്കളും, ദേവകളും, ഭൂതങ്ങളും, അതിഥികളും, ഗൃഹസ്ഥന്മാരിൽനിന്നു സഹായത്തെ ആഗ്രഹിക്കുന്നു. അതു കൊണ്ട്, അറിവുള്ളവർ അവക്കു ദാനം ചെയ്യണം.

ഋഷികളെ വേദാദ്ധ്യയനംകൊണ്ടും, ദേവകളെ ഹോമം കൊണ്ടും, പിതൃക്കളെ ശ്രാദ്ധംകൊണ്ടും, മനുഷ്യരെ അന്നംകൊ കൊണ്ടും, ഭൂതങ്ങളെ ബലികൊണ്ടും, വിധിപ്രകാരം പൂജിക്കണം.*

നാം അനുഷ്ഠിക്കേണ്ടതായ യജ്ഞങ്ങളുടെ സ്വഭാവത്തെ ഇവിടെ വളരെ സ്പഷ്ടമായി സൂചിപ്പിച്ചിരിക്കുന്നു. ബ്രഹ്മയജ്ഞം എന്നും വേദയജ്ഞം എന്നും ഋഷിയജ്ഞം എന്നും പറയുന്നത് അദ്ധ്യയനവും അദ്ധ്യാപനവും ആകുന്നു. സർവ്വോത്തമനായിരിക്കുന്ന ഈശ്വരന്റെ പ്രീതിക്കായി അനുഷ്ഠിക്കേണ്ടതായ ഒരു ധർമ്മമാണ്, ബുദ്ധിയെ വിദ്യാഭ്യാസത്തിന്നായിട്ടുപയോഗിക്കുകയും അന്യന്മാക്കു തന്റെ ജ്ഞാനം കൊടുക്കുകയും ചെയ്യുന്നതായ ഈ യജ്ഞം. ഒരു ആര്യ്യൻ ദിവസംതോറും കുറെ സമയം അദ്ധ്യയനത്തിന്നായിട്ടുപയോഗിക്കണം. ദിവസംതോറും അദ്ധ്യയനം ചെയ്യാതെ ജീവിക്കുന്ന മനുഷ്യൻ തുച്ഛനായി ഉപയോഗമില്ലാത്തവനായിത്തീരുന്നു. ഒന്നാമത്തെ മഹായജ്ഞം കൊണ്ട് ഈ ധർമ്മം നിയോഗിക്കപ്പെട്ടിരിക്കുന്നു.

രണ്ടാമത്തെ യജ്ഞം ദേവയജ്ഞം ആകുന്നു — പ്രകൃതിനിയാമകന്മാരായ ദേവന്മാക്കുള്ള ഋണത്തെ അറിഞ്ഞ്, അഗ്നിയിൽ ഹവിസ്സുകൊണ്ടു ഹോമം ചെയ്ത്, അവരെ 'ഭുജിപ്പിക്കുന്നതു' ത

* മനുസ്മൃതി ൩- ൮൦, ൮൧.

ന്നെ. മനുഷ്യർ ഭക്ഷണംകൊണ്ടു പോഷിപ്പിക്കപ്പെടുന്നതുപോലെ തന്നെ, ധൂമാകാരമായി നിർഗ്ഗമിക്കുന്ന ഹോമദ്രവ്യങ്ങളെക്കൊണ്ടു ദേവകൾ പോഷിപ്പിക്കപ്പെടുന്നു. അവരുടെ ശരീരങ്ങൾക്കാഹാരമായിട്ട് ഇതിലും അധികം സ്ഥൂലമായ വസ്തുക്കൾ ആവശ്യമില്ലാ.

മൂന്നാമത്തെ യജ്ഞം പിതൃയജ്ഞം ആകുന്നു. ഇതു പിണ്ഡവും ജലവുംകൊണ്ടുള്ള ബലിയാകുന്നു. പിതൃക്കൾ മരീചിയുടേയും മാനവന്മാരായ ഋഷികളുടേയും പുത്രന്മാരാകുന്നു. അവർ പല തരത്തിൽ പെട്ടവരാണ്. അനവധി ദേവമനുഷ്യജാതികളുടെ പിതാമഹന്മാരുമാകുന്നു. സോമസൽപിതൃക്കളിൽനിന്നാകുന്നു സാദ്ധ്യന്മാരും ഉത്തമബ്രഹ്മന്നരും ഉണ്ടായിരിക്കുന്നതു്. അഗ്നിഷ്വാത്തപിതൃക്കളിൽനിന്നു ദേവന്മാരും ചില ബ്രഹ്മന്നരും ഉണ്ടായിരിക്കുന്നു. ബർഹിഷൽപിതൃക്കളിൽനിന്നു ദൈത്യന്മാരും, ദാനവന്മാരും, യക്ഷന്മാരും, ഗന്ധർവ്വന്മാരും, ഉരഗങ്ങളും, രാക്ഷസന്മാരും, സുപർണ്ണന്മാരും, കിന്നരന്മാരും, ചില ബ്രാഹ്മണരും ജനിച്ചിരിക്കുന്നു. ക്ഷത്രിയന്മാരുടെ പിതൃക്കൾ ഹവിർഭുക്കുകളും വൈശ്യന്മാരുടെ പിതൃക്കൾ ആജ്യപന്മാരും, ശൂദ്രരുടെ പിതൃക്കൾ സുകാലികളുമാകുന്നു. ഇവരോടുകൂടി അസംഖ്യം അധോഗാമികളും ചേൎന്നിരിക്കുന്നു. അതുകൊണ്ട് ഈ യജ്ഞം പിതൃക്കൾക്കുള്ളതാണെന്നു തന്നെ പറയാം. ഈ പിതൃയജ്ഞത്തെ അനുഷ്ഠിക്കുന്നതുകൊണ്ടു പൂർവ്വകാലങ്ങളിലെ ജീവകോടികളുമായി തനിക്കുള്ള ഋണബന്ധത്തെ ഓർക്കുവാൻ മനുഷ്യന് ഇടവരുന്നു. സമ്പത്ത്, വിദ്യ, ശിഷ്ടാചാരം എന്നിവയുടെ സാമഗ്രികളെ ലോകോപകാരാർത്ഥമായി സമ്പാദിച്ചുവെച്ചിരിക്കുന്നവരുടെ പ്രയത്നങ്ങളെ കൃതജ്ഞതയോടുകൂടി വിചാരിക്കുവാനും തരം വരുന്നു. ഈ പിതൃയജ്ഞം ആചരിക്കുന്നവർ തങ്ങളും പൂർവ്വന്മാരുടെ സംഘത്തെ പ്രാപിക്കുന്ന കാലത്തേയും തങ്ങൾക്കു കിട്ടിയിരിക്കുന്ന പൂർവ്വസമ്പത്തിനെ തങ്ങളുടെ ജീവിതക്രമംകൊണ്ടു ക്ഷയിപ്പിക്കാതെ വർദ്ധിപ്പിക്കണമെന്നുള്ള ധർമ്മത്തേയും സ്മരിക്കുന്നു.

പിതൃക്കളിൽനിന്നുള്ള ഉൽപ്പത്തിക്രമത്തെ പൂർണ്ണമായി അറിയുവാൻ ഉദ്ദേശ്യമായിരിയ്ക്കുന്ന ശാസ്ത്രജ്ഞാനം ആവശ്യമാകുന്നു.

ഭൂതയജ്ഞം എന്നത് അദൃശ്യലോകങ്ങളിലെ പലവിധ ജീവികൾക്കായിട്ടും, കാടി നടക്കുന്ന പല തരത്തിലുള്ള ജന്തുക്കൾക്കായിട്ടും, ദേശാന്തരങ്ങളിൽ സഞ്ചരിയ്ക്കുന്ന അഗതികൾക്കായിട്ടും, വ്യാധിപീഡിതന്മാരായ മനുഷ്യർക്കായിട്ടും നിലത്ത് ഓരോ പ്രദേശങ്ങളിൽ വെയ്ക്കുന്ന ബലി അല്ലെങ്കിൽ ഭക്ഷണം ആകുന്നു. ഭൂതയജ്ഞത്തെ പററിയുള്ള വിധിയെ സംസ്കരിയ്ക്കണം:—

'ശുനാം ച പതിതാനാം ച
ശ്വപചാം പാപരോഗിണാം
വായസാനാം കൃമീണാം ച
ശനകൈർന്നിർവ്വപേൽ ഭുവി'

നായ്ക്കൾ, ജാതിഭ്രഷ്ടന്മാർ, ചണ്ഡാളന്മാർ, പാപംകൊണ്ടു രോഗികളായവർ, കാക്കകൾ, പുഴുക്കൾ എന്നിവർക്കായി ഭൂമിയിൽ സാവധാനത്തിൽ ഭക്ഷണം വെയ്ക്കണം.*

സപ്രമാദമായോ സാവലേപമായോ ഭക്ഷണം വലിച്ചെറിയരുത്. മലിനമാകാതേയും, കേടു തട്ടാതേയും ഇരിയ്ക്കത്തക്കവണ്ണം മന്ദമായി വെയ്ക്കണം. യജ്ഞഭുക്കുകൾ ആയ സാധുക്കൾ എത്രതന്നെ നികൃഷ്ടന്മാരും ഹീനന്മാരും ആണെന്നു വരികിലും, ഭക്തിപുരസ്സരം അനുഷ്ഠിയ്ക്കേണ്ടതായ ഒരു യജ്ഞവും ധർമ്മവുമാണിതു്.

ഒടുവിലത്തെ യജ്ഞം, മനുഷ്യയജ്ഞം, അല്ലെങ്കിൽ അതിഥിസൽക്കാരം ആകുന്നു. അതിഥികളുടെ കൂട്ടത്തിൽ സാധുക്കളും, അഗതികളും, വിദ്യാർത്ഥികളും ഉൾപ്പെടും.

'കൃത്വൈതദ് ബലികർമ്മൈവ-
മതിഥിം പൂർവ്വമാശയേൽ
ഭിക്ഷാം ച ഭിക്ഷവേ ദദ്യാ
ദ്വിധിവദ് ബ്രഹ്മചാരിണി.'

* മനുസ്മൃതി ൩-൯൨.

ബലികർമ്മം ചെയ്തിട്ട്, ഒന്നാമതായി അതിഥിയ്ക്കു ഭക്ഷണം കൊടുക്കണം; (പിന്നെ) ഭിക്ഷക്കാരനും വിദ്യാർത്ഥിയ്ക്കും വിധിപ്രകാരം ഭക്ഷണം നൽകുകയും വേണം.*

ഇപ്രകാരം ഈ യജ്ഞാനുഷ്ഠാനം ചെയ്യണമെന്നുള്ള വിധികൊണ്ടു, മനുഷ്യർ പരസ്പരം ആചരിയ്ക്കേണ്ടതായ സഹോദരധർമ്മം ഉപദേശിയ്ക്കപ്പെട്ടിരിയ്ക്കുന്നു. ഈ ധർമ്മം മനുഷ്യർ അന്യോന്യം സഹോദരസ്നേഹത്തോടുകൂടി സ്നേഹിയ്ക്കണമെന്നും സഹായിയ്ക്കണമെന്നും ആകുന്നു. സാധുവർഗ്ഗത്തെ പോഷിപ്പിയ്ക്കുന്നതുകൊണ്ടു മനുഷ്യവർഗ്ഗത്തെ പോഷിപ്പിയ്ക്കുകയാണ് ചെയ്യുന്നത്. ഇതുകൊണ്ട് അനുകമ്പയും സാധുശീലവും ശീലിയ്ക്കുന്നു. അന്നദാനം മനുഷ്യരുടെ സകല ആവശ്യങ്ങളേയും നിവർത്തിപ്പിയ്ക്കുന്നതിന്നു ദൃഷ്ടാന്തികമായിട്ടുള്ളതാകുന്നു. മനുഷ്യയജ്ഞത്തിൽ സകല ലോകഹിതങ്ങളായ കർമ്മങ്ങളും അടങ്ങിയിരിയ്ക്കുന്നു. പൂർവ്വകാലങ്ങളിൽ സകല ദാരിദ്ര്യാവസ്ഥകളിലും വെച്ച് അന്നദാരിദ്ര്യം പ്രധാനമായിരുന്നതുകൊണ്ടാകുന്നു അതിന്നു പ്രാധാന്യം കല്പിച്ചിരിയ്ക്കുന്നത്. ജീവിതാവസ്ഥയുടെ നാനാത്വംകൊണ്ട് ഇക്കാലത്തു വേറെ ആവശ്യങ്ങൾ ഉണ്ടായിരിയ്ക്കുന്നു. എന്നാൽ ഈ ആവശ്യങ്ങൾ എല്ലാം ന്യായമായിട്ടുള്ളവയാണെന്നു വരികിൽ അവ മനുഷ്യയജ്ഞത്തിൽ ഉൾപ്പെടും. അതിനാൽ അവയെ യഥാശക്തി നിവർത്തിപ്പിയ്ക്കേണ്ടത് ഓരോ മനുഷ്യൻേറയും ധർമ്മമാകുന്നു.

മനുഷ്യൻ സർവ്വജീവികൾക്കും ചെയ്യേണ്ടതായ ധർമ്മം ഈ പഞ്ചമഹായജ്ഞങ്ങളിൽ സംഗ്രഹിച്ചിരിയ്ക്കുന്നു. അവയെ ദിനംപ്രതി യഥാവചനമായും ഭാവാർത്ഥയുക്തമായും വാസ്തവമായി അനുഷ്ഠിയ്ക്കുന്നവൻ, ലോകചക്രത്തിൻെറ ഗതിയെ യഥാശക്തി സഹായിയ്ക്കുകയും ഭാവിയിൽ സുഖജീവിതത്തിന്നായിട്ടുള്ള കർമ്മഫലത്തെ സമ്പാദിയ്ക്കുകയും ചെയ്യുന്നു.

മററുള്ള യജ്ഞങ്ങളെ ഇനി ചുരുക്കിപ്പറയാം.

* മനുസ്മൃതി ൩. ൱൮-

പാകയജ്ഞങ്ങൾ ഏഴ്:—

൧. പിതൃശ്രാദ്ധം
൨. പാൎവ്വണ ശ്രാദ്ധം
൩. അഷ്ടകാ
൪. ശ്രാവണി
൫. അശ്വയുജി
൬. ആഗ്രഹായണി
൭. ചൈത്രി.

൧-ം, ൨-ം പിതൃപ്രീതിയ്ക്കുള്ള ക്രിയകളാകുന്നു. അവയെ രണ്ടാം അദ്ധ്യായത്തിൽ ശ്രാദ്ധത്തിന്റെ കൂട്ടത്തിൽ വിവരിച്ചിട്ടുണ്ട്. ൪-ാമത്തേതൊഴികെ, ശിഷ്ടമുള്ളതൊന്നും ഇപ്പോൾ അത്ര ആചരിയ്ക്കാറില്ല.

പതിന്നാലു ശ്രൌതയജ്ഞങ്ങൾ താഴേ പറയുന്നവയാകുന്നു:—

ഏഴ ഹവിൎയ്യജ്ഞങ്ങൾ:—

൧. അഗ്ന്യാധേയം
൨. അഗ്നിഹോത്രം
൩. ദൎശപൂൎണ്ണമാസം
൪. ആഗ്രയണം
൫. ചാതുൎമ്മാസ്യം
൬. നിരൂഢപശുബന്ധം
൭. സൌത്രാമണി.

ഈ യജ്ഞങ്ങളിൽ ക്ഷീരം, ഘൃതം, പൂപം (അപ്പം) എന്നിവയെ ബലികൊടുക്കുക പതിവായിരുന്നു. ബ്രാഹ്മണൻ അഗ്നിഹോത്രത്തെ ദിവസംപ്രതി പ്രാതഃകാലത്തിലും, സായംകാലത്തിലും, ദൎശപൂൎണ്ണമാസങ്ങളെ ഓരോ പക്ഷാവസാനത്തിലും, ആഗ്രയണത്തെ പുത്തരിയ്ക്കും (പുത്തരിയ്ക്കുമുമ്പിൽ പുതിയ ധാന്യം ഉപയോഗിയ്ക്കരുതെന്നാണ് നിശ്ചയം), ചാതുൎമ്മാസ്യത്തെ മൂന്നു ഋതുക്കളുടെ അവസാനത്തിലും, നിരൂഢപശുബന്ധത്തെ

അയനാന്തങ്ങളിലും (കൎക്കിടകമകരസംക്രാന്തികളിലും), ആചരിക്കണമെന്നു മനുസ്മൃതിയിൽ പറഞ്ഞിരിക്കുന്നു.†

ഏഴു സോമയജ്ഞങ്ങൾ:—

൧. അഗ്നിഷ്ടോമം
൨. അത്യഗ്നിഷ്ടോമം
൩. ഉക്ത്ഥ്യം
൪. ഷോഡശീ
൫. വാജപേയം
൬. അതിരാത്രം
൭. ആപ്തോൎയ്യാമം.

ഈ യജ്ഞങ്ങളിൽ പുരോഹിതന്മാർ ബ്രാഹ്മണരായിരിക്കണം. യജ്ഞത്തിന്റെ ഭേദംപോലെ പുരോഹിതന്മാരുടെ സംഖ്യയും ഭേദപ്പെടും. ആരുടെ പേൎക്കു യജ്ഞം നടത്തുന്നുവോ, ആ ആളെ യജമാനൻ എന്നു പറയുന്നു. ദമ്പതിമാർ ത്രയാഗ്നികളെ ജ്വലിപ്പിക്കുന്നു. ഈ അഗ്നികൾ താഴെ പറയുന്നവയാണ്:—

൧ ആഹവനീയാഗ്നി— ദേവകൾക്കു ഹോമത്തിന്നായി കിഴക്കുഭാഗത്തു കൊളുത്തുന്നതു്.

൨. ദക്ഷിണാഗ്നി—പിതൃക്രിയകൾക്കായി തെക്കുഭാഗത്തു കളുത്തുന്നതു്.

൩. ഗാൎഹപത്യാഗ്നി— പശ്ചിമഭാഗത്തു കളുത്തുന്നതു്. 'അനാഹാൎയ്യാഗ്നി' എന്നു നാലാമതു് ഒന്നുകൂടി പറഞ്ഞുകാണുന്നുണ്ടു്. ഈ അഗ്നികൾ കെടാതെ സൂക്ഷിക്കണം. ഇങ്ങിനെ അഗ്നികൾ കൊളുത്തുന്ന ക്രിയക്കു് 'അഗ്ന്യാധാനം' എന്നു പേർപറയുന്നു. ശ്രൌതയജ്ഞദ്രവ്യങ്ങൾ എല്ലാം ഈ അഗ്നികളിലാകുന്നു ഹോമിക്കപ്പെടുന്നതു്.

ചില സ്മൃതികൎത്താക്കന്മാരുടെ അഭിപ്രായത്തിൽ, 'ആവ

† മനുസ്മൃതി ൪- ൨൫, ൨൬.

സത്ഥ്യം' അല്ലെങ്കിൽ 'വൈവാഹികം' എന്നു പറയുന്ന ഗൃഹാഗ്നി, ശിഷ്യൻ ബ്രഹ്മചാരിവ്രതം കഴിഞ്ഞു ഗൃഹത്തിൽ വരുമ്പോൾ കൊളുത്തുന്നതാകുന്നു. എന്നാൽ ഇതിനെപ്പററി വളരെ ആചാരഭേദങ്ങൾ ഉണ്ടു്. പാകയജ്ഞങ്ങളെല്ലാം ഗൃഹാഗ്നിയിലാണ് ഹോമിക്കുന്നതു്.

പണ്ഡിതവൈദ്യനാരായണപിള്ളൻ അച്ചടിപ്പിച്ചിരിക്കുന്ന ആഹ്നികസൂത്രാവലിയിൽ ഒരു ബ്രാഹ്മണന്റെ ദിനചര്യാക്രമത്തെ വിവരിച്ചിട്ടുണ്ടു്: അതിനെ ഇവിടെ ചുരുക്കിപ്പറയാം.

ബ്രാഹ്മണൻ ബ്രാഹ്മമുഹൂർത്തത്തിൽ ഉണരണം—(൨൪ മണിക്കൂറുള്ള ഒരു രാപ്പകലിൽ ൩൦ മുഹൂർത്തങ്ങൾ ഉണ്ടു്. ബ്രാഹ്മമുഹൂർത്തമെന്നതു രാത്രിയുടെ അന്ത്യപാദത്തിന്റെ മൂന്നാം മുഹൂർത്തമാകുന്നു). ധർമ്മാർത്ഥങ്ങളെപ്പററിയും, ശരീരദോഷങ്ങളെപ്പററിയും, വേദത്തെപ്പററിയും ചിന്തിക്കണം. ഉദയത്തിൽ എഴുനേററു ശൌചവിധികളെ ആചരിക്കുകയും, സ്നാനം ചെയ്യുകയും, സന്ധ്യാവന്ദനം ചെയ്യുകയും വേണം. അനന്തരം അഗ്നിഹോത്രം ചെയ്തു, ദേവകളേയും ഗുരുക്കന്മാരേയും—ഉപാദ്ധ്യായനേയും മാതാപിതാക്കന്മാരേയും—പൂജിക്കണം. അതിന്റെ ശേഷം വേദങ്ങളും വേദാംഗങ്ങളും അദ്ധ്യയനം ചെയ്യണം. പിന്നെ, തന്നെ ആശ്രയിച്ചിരിക്കുന്ന മാതാപിതാക്കന്മാർ, ഗുരു, ഭാര്യ, സന്താനങ്ങൾ, ബന്ധുക്കൾ, മിത്രങ്ങൾ, വയോധികന്മാർ, അശക്തന്മാർ, അനാഥന്മാരായ സാധുക്കൾ, ഉപജീവനത്തിനു മാർഗ്ഗമില്ലാത്ത മററുള്ളവർ എന്നിവർക്കുവേണ്ടി വേലചെയ്യണം. അനന്തരം സ്നാനംചെയ്തു മാദ്ധ്യാഹ്നികം ചെയ്യണം. പിതൃക്കൾ, ദേവകൾ, മനുഷ്യർ, ജന്തുക്കൾ ഇവരെ അന്നദാനംകൊണ്ടു തൃപ്തിവരുത്തി താനും ഭക്ഷിക്കണം. അതിന്റെ ശേഷം, വൃഥാലാപംകൊണ്ടും തർക്കംകൊണ്ടും കാലം കളയാതെ, പുരാണേതിഹാസധർമ്മശാസ്ത്രങ്ങൾ വായിക്കണം. പിന്നെ പുറത്തിറങ്ങി, ക്ഷേത്രങ്ങളിലും സ്നേഹിതന്മാരുടെ അടുക്കലും പോയി, തിരികെ ഗൃഹത്തിൽ വന്നു സായംസന്ധ്യാവന്ദനവും അഗ്നിഹോത്രവും ചെയ്യണം. അതിന്റെ ശേഷം ഭക്ഷണം കഴി

ടിക്കുകയും, കുടുംബകാൎയ്യങ്ങൾ അന്വേഷിക്കുകയും, അല്പം വേദപാരായണം ചെയ്തു, ഉറങ്ങുവാൻ പോകുകയും വേണം. എന്തെങ്കിലും പ്രത്യേകകാൎയ്യങ്ങൾ നേരിടുമ്പോൾ അവയെ അതാതു സമയം ചെയ്യണം. ഇവയെപ്പററി ഒരു നിയമം നിശ്ചയിച്ചുകൂടാ.

ഇതിൻെറ താല്പൎയ്യം എന്തെന്നാൽ, മനുഷ്യൻെറ ജീവകാലത്തെ യഥാക്രമമായി, വ്യവസ്ഥയോടുകൂടി സമീകരണം ചെയ്യണമെന്നും, ഒരു കൃത്യത്തേയും നിസ്സാരമാക്കാതേയും, ഉപേക്ഷിക്കാതേയും, ഒരു കൃത്യംകൊണ്ടു മാത്രം തൻെറ സമയം കഴിക്കുവാൻ ഇടകൊടുക്കാതേയും ഇരിക്കത്തക്കവണ്ണം അതാതു കൃത്യങ്ങൾക്കു അതാതു സമയം നിശ്ചയിക്കണമെന്നും ആകുന്നു. വിശേഷിച്ചു, മനുഷ്യൻ ഭിന്നമായി, പൃഥഗ്ഭാവത്തിൽ സ്ഥിതിചെയ്യുന്ന ഒരു ജീവിയല്ലെന്നും, പ്രപഞ്ചത്തോടുകൂടി അഭേദ്യമായ ബന്ധത്തെ പ്രാപിച്ചിരിക്കുന്നവനാണെന്നും, തൻെറ ആവിൎഭാവത്തിന്നു ഹേതുഭൂതങ്ങളായ യജ്ഞധൎമ്മങ്ങളെ സ്വീകരിക്കേണമെങ്കിൽ ജീവകാലം മുഴുവൻ യജ്ഞധൎമ്മങ്ങളുടെ അനുഷ്ഠാനത്തിന്നായിട്ടു തന്നെ വിനിയോഗിക്കണം എന്നും ഉള്ള തത്വത്തെ അവൻ സദാ പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്നു. ഈ പ്രകാരം അപ്രമത്തമായ ഒരു ജീവിതക്രമം ബുദ്ധിയുക്തമായിട്ടുള്ളതാണെന്നു തന്നെയല്ല, ജീവകാലത്തെ ഏററവും ഉപയോഗകരമാക്കിത്തീൎക്കുന്നതിന്നു ആവശ്യകവുമാണു. ആധുനികകാലത്തു ഈ ജീവിതക്രമത്തെ സമഗ്രമായി നിൎവ്വഹിക്കുവാൻ അസാദ്ധ്യമാണു; എങ്കിലും സൎവ്വസാധാരണമായി, സൎവ്വാവിരുദ്ധമായിരിക്കുന്ന അഭിവൃദ്ധി ഉണ്ടാകുന്നതിനായിട്ടു, വ്യവസ്ഥ, സമത്വം, ആത്മത്യാഗം, ധൎമ്മനിഷ്ഠ, ഇവയോടുകൂടി സദാ ജീവസന്ധാനം ചെയ്യണമെന്നുള്ള ആശയത്തെ സാധിക്കേണ്ടതാണു.



# അഞ്ചാം അദ്ധ്യായം.

## ഉപാസന

ആൎയ്യന്മാർ ദേവകളുടെ പ്രവൃത്തികളെ അറിഞ്ഞ് അവരെ വേണ്ടവിധം ബഹുമാനിച്ചിരുന്നു എന്നും ദേവരക്ഷയ്ക്കായിട്ടുള്ള യജ്ഞധൎമ്മത്തെ അവർ ക്രമമായി ആചരിച്ചിരുന്നു എന്നും നാം മുമ്പിൽ പറഞ്ഞിട്ടുണ്ടല്ലോ. എന്നാൽ വാസ്തവമായ ധൎമ്മനിഷ്ഠയോടുകൂടിയ മനുഷ്യനും അദൃശ്യലോകങ്ങളിലെ ഈ ശക്തികളും തമ്മിൽ ഉള്ള സംബന്ധം, ഇങ്ങിനെ നിയമനിഷ്ഠയോടുകൂടി ക്രമമായി ചെയ്തുവന്ന യജ്ഞങ്ങളുടെ ആചരണംകൊണ്ട് അവസാനിക്കുന്നില്ല. സൎവ്വോത്തമനായിരിക്കുന്ന ഈശ്വരൻ ജ്ഞാനഭക്തികളോടുകൂടിയ മനുഷ്യന്റെ ഹൃദയത്തെ ആകൎഷിക്കും. അങ്ങിനെയുള്ള മനുഷ്യൻ, മന്ത്രികളുടെ സ്ഥാനം വഹിച്ചിരിക്കുന്ന ദേവകൾക്ക അധീനനായി, രാജാവിന്റെ നിലയിൽ ഇരിക്കുന്ന, ഈശ്വരനെ വിശ്വനിയാമകനായും ദേവകളുടേയും മനുഷ്യരുടേയും ഒരുപോലെ ജീവഭൂതനായും അവലംബമായും കാണും. അദ്ദേഹത്തിന്റെ നേരെ ആകുന്നു ഭക്തിസ്രോതസ്സുകൾ സ്വഭാവത്താലെ ഉദിക്കുന്നത്. ഈശ്വരന്റെ അംശമായി, പുത്രഭാവത്തിൽ ഇരിക്കുന്ന, മനുഷ്യജീവൻ പിതൃഭാവത്തെ വഹിച്ചിരിക്കുന്ന ഈശ്വരനോടുകൂടി ചേരുവാൻ ഉദ്യമിക്കുന്നതു പ്രകൃതിസിദ്ധമാണല്ലോ. ഈ മനോവൃത്തികൾക്ക ദേവന്മാൎക്കായി ചെയ്യുന്ന യജ്ഞങ്ങളെക്കൊണ്ടു മാത്രം തൃപ്തിവരുന്നതല്ല. ഇതിന്റെ കാരണം യജ്ഞകൎമ്മങ്ങൾ അനാത്മഭൂതമായ ബാഹ്യപ്രപഞ്ചത്തെ സംബന്ധിച്ചവയായതുകൊണ്ടാണ്. എന്നാൽ ജ്ഞാനഭക്തികളായ ചിത്തവൃത്തികൾ ആഭ്യന്തരമായി, അത്യന്തഗംഭീരമായിരിക്കുന്ന ആത്മഭാവത്തെ അറിഞ്ഞ് ആത്മാനന്ദത്തിൽ രമിക്കുന്നതുവരെ, അതൃപ്തിയോടും അതൃപ്തിയോടുംകൂടി വൎത്തിക്കുന്നവയാകുന്നു.

ഉപാസന എന്നത്, അപൂൎണ്ണമായിരിക്കുന്നതു പൂൎണ്ണമായി

ഭിയ്ക്കുന്നതിനേയും, ഭിന്നമായിരിയ്ക്കുന്നതു അഭിന്നമായിരിയ്ക്കുന്നതിനേയും, അറിയുന്നതിന്നുള്ള ഈ ഉൽക്കണ്ഠയുടെ ഭാവമാകുന്നു. ഈ ഉപാസന മനുഷ്യന്നു, തൻെറജീവകാരണത്തെ പൂജിയ്ക്കുന്നതിന്നു ആവശ്യകമായ ഒരു ധമ്മമാണെന്നു തന്നെയല്ല, ജീവാത്മാവു പരമാത്മാവുമായി ഐക്യംപ്രാപിച്ചു മോക്ഷം സിദ്ധിയ്ക്കുന്നതിന്നു കാരണമായ അനേകം ഉൽകൃഷ്ടഗുണങ്ങളുടെ ഉൽപത്തിയ്ക്കു ഉപയുക്തവുമായ ഒരു സ്ഥാനവുമാണ്. ഇതു ഹേതുവായിട്ടു, മനുഷ്യന്നു ഭക്തിഭാജനമായിരിയ്ക്കുന്ന ഒരു വസ്തു അപരിഹാര്യമാണ്.

ആ വസ്തു ഉപാസകന്നു സവ്വഥാ അത്യുൽകൃഷ്ടമായ വസ്തുവായിരിയ്ക്കും. തൻെറ ഉപാസനയ്ക്കു പാത്രമായിരിയ്ക്കുന്ന വസ്തു പരമാത്മാവിൻെറ 'ഒരു' ആവിർഭാവമാണെന്ന് ഉപാസകന്നു ബുദ്ധിയുക്തമായി അറിയാമെങ്കിലും, അനുരാഗവശാൽ ആ രൂപം അവന്നു സർവ്വോൽകൃഷ്ടമായിട്ടുള്ളതാണ്. ഇതു വാസ്തവം തന്നെ. എങ്ങിനെയെന്നാൽ, പരമാത്ഥത്തിൽ സവ്വാന്തര്യാമിയായ ഭഗവാൻ സവ്വരൂപഭേദങ്ങൾക്കും അതീതനായിരിയ്ക്കുന്നു എങ്കിലും, അവ തനിയ്ക്ക് അധീനങ്ങളായതുകൊണ്ട്, അദ്ദേഹം സർവ്വോൽകൃഷ്ടനായി തന്നെ വത്തിയ്ക്കുന്നു.

ഉപാസനയ്ക്ക് ഒരു രൂപം ആവശ്യകമാണ്. കേവലാത്മകമായി, സവ്വാത്മകമായിരിയ്ക്കുന്ന നിർഗ്ഗുണബ്രഹ്മം ഉപാസനയ്ക്കു പാത്രമായിത്തീരുന്നതല്ല. എന്തുകൊണ്ടെന്നാൽ, നിർഗ്ഗുണബ്രഹ്മത്തെ ഒരു വസ്തുവെന്നു പറഞ്ഞുകൂട. സകല വിഷയവിഷയികൾക്കും അതീതമാകുന്നു; സകലവും അതിൽ അടങ്ങിയിരിയ്ക്കുന്നു; അത് അഭേദാത്മാകമായിട്ടുള്ളതാകുന്നു. 'അതിൽ'നിന്നു

'യതോ വാചോ നിവർത്തന്തേ
അപ്രാപ്യ മനസാ സഹ,'

വാക്കുകൾ, പ്രാപിയ്ക്കുവാൻ കഴിയാതെ, മനസ്സോടുകൂടി തിരികെ വരുന്നു.†

---

† തൈത്തിരീയോപനിഷത്ത് ൨-൪-൧.

വാക്കുകൾ നിശ്ശബ്ദമായിത്തീരുന്നു; മനസ്സു മറയുന്നു; 'അതു' സർവ്വവും അടങ്ങിയിരിക്കുന്നതായ സർവ്വമാണു്.

സർവ്വാത്മകനായി, ഏകനായി, പുരുഷോത്തമനായി, സച്ചിദാനന്ദസ്വരൂപിയായിരിക്കുന്ന ബ്രഹ്മത്തിൽ ഉപരമിക്കുകശീലന്മാരും അദ്ധ്യാത്മജ്ഞാനനിരതന്മാരും ആയവർക്കു സഗുണബ്രഹ്മോപാസന സുഗമമായിരിക്കും. ഇങ്ങിനെയുള്ള ധ്യാനത്തെ ഉൽകൃഷ്ടോപാസനയായിട്ടു വിചാരിക്കും. തത്വജ്ഞാനത്തിൽ വാസനയുള്ളവർക്കു് ഇതു പ്രത്യേകം സുഖകരമായിട്ടുള്ളതാകുന്നു. ഈ ധ്യാനംകൊണ്ടുണ്ടാകുന്ന ശാന്തിയും, സുഖവും, അഭേദഭാവനയും, പരിച്ഛിന്നവസ്തുക്കളുടെ അവധാരണം കൊണ്ടുണ്ടാകുന്നതല്ല. എന്നാൽ ഭൂരിപക്ഷം ഉപാസകന്മാർക്കു് ഈശ്വരനെ പ്രപഞ്ചങ്ങളുടെ നേതാവായി, ജീവനായിരിക്കുന്ന, മഹാദേവൻ, നാരായണൻ, എന്നിങ്ങിനെയുള്ള ഒരു ആവിർഭാവമായിട്ടോ, അഥവാ, ശ്രീരാമൻ, ശ്രീകൃഷ്ണൻ, എന്നു തുടങ്ങിയുള്ള ഒരു അവതാരമായിട്ടോ, ഈശ്വരോപാസന ചെയ്യുന്നതു് അധികം സുഖകരമായിട്ടുള്ളതാകുന്നു. ഇങ്ങിനെയുള്ളവരിൽ ധ്യാനനിഷ്ഠകളെക്കൊണ്ടുണ്ടാകുവാൻ കഴിയാത്തതായി, പ്രേമലക്ഷണയായിരിക്കുന്ന ഭക്തി ഉദിക്കുന്നു. മേൽപറഞ്ഞ ഒരു സ്വരൂപത്തെ ഭജിക്കുന്നതുകൊണ്ടു് അവരുടെ ഹൃദയകമലത്തിന്റെ പ്രേമദളങ്ങൾ ആ സ്വരൂപത്തെ സമ്പുടീകരിക്കുകയും അവർ അനിർവ്വചനീയമായ ആനന്ദത്തോടുകൂടി ഇഷ്ടദേവതയിൽ രമിക്കുകയും ചെയ്യുന്നു.

ഈ രണ്ടു മാർഗ്ഗങ്ങളിൽ ജ്ഞാനനിഷ്ഠോപാസനയോ ഭക്തിസേവയോ അധികം നല്ലതു് എന്നുള്ള കാര്യത്തിൽ വളരെ തർക്കം ഉണ്ടു്. ഓരോ മാർഗ്ഗക്കാർ മററുള്ളവരിൽ അക്ഷമന്മാരും, അവർക്കു് അസുഖാവഹമായ അന്യമാർഗ്ഗത്തിൽ അവർ അസഹിഷ്ണുക്കളും ആകുന്നു. എന്നാൽ ഈ ഇരുകക്ഷിക്കാരോടും സാക്ഷാൽ ശ്രീകൃഷ്ണഭഗവാൻ തന്നെ അഖണ്ഡജ്ഞാനസമൃദ്ധിയോടും സർവ്വോപരിവേഷ്ടമായ ഭക്തവാത്സല്യത്തോടുംകൂടി സമാധാനം പറഞ്ഞിട്ടുണ്ടു്. അയ്യായിരം സംവത്സരങ്ങൾക്കുമുമ്പു് അ

ജ്ജുനൻ ഈ സംശയത്താൽ പരിക്ലിഷ്ടനായിട്ട് ഇപ്രകാരം തൻെറ ദിവ്യഗുരുവിനോടു പ്രശ്നം ചെയ്തു:—

'ഏവം സതതയുക്താ യേ
ഭക്താസ്ത്വാം പൎയ്യുപാസതേ
യേ ചാപ്യക്ഷരമവ്യക്തം.
തേഷാം കേ യോഗവിത്തമാഃ.

ശ്രീഭഗവാനുവാച.

മയ്യാവേശ്യ മനോ യേ മാം
നിത്യയുക്താ ഉപാസതേ
ശ്രദ്ധയാ പരയോപേതാ-
സ്തേ മേ യുക്തതമാ മതാഃ.

യേ ത്വക്ഷരമനിൎദ്ദേശ്യ-
മവ്യക്തം പൎയ്യുപാസതേ
സൎവ്വത്രഗമചിന്ത്യം ച
കൂടസ്ഥമചലം ധ്രുവം.
സന്നിയമ്യേന്ദ്രിയഗ്രാമം
സൎവ്വത്ര സമബുദ്ധയഃ
തേ പ്രാപ്നുവന്തി മാമേവ
സൎവ്വഭൂതഹിതേ രതാഃ..
ക്ലേശോ/ധികതരസ്തേഷാ-
മവ്യക്താസക്തചേതസാം
അവ്യക്താ ഹി ഗതിൎദ്ദുഃഖം
ദേഹവദ്ഭിരവാപ്യതേ.
യേ തു സൎവ്വാണി കൎമ്മാണി
മയി സന്ന്യസ്യ മൽപരാ
അനന്യേനൈവ യോഗേന
മാം ധ്യായന്ത ഉപാസതേ.

തേഷാമഹം സമുദ്ധൎത്താ
മൃത്യുസംസാരസാഗരാൽ
ഭവാമി ന ചിരാൽ പാൎത്ഥ!
മയ്യാവേശിതചേതസാം.'

28 *

ഇപ്രകാരം എപ്പോഴും ഇന്ദ്രിയനിഗ്രഹത്തോടു— അല്ലെങ്കിൽ, യോഗനിഷ്ഠയോടു— കൂടിയവരായിട്ടു, യാവ ചില ഭക്തന്മാർ അങ്ങെ ഉപാസിക്കുന്നുവോ, യാവ ചിലർ നിർവ്വിശേഷമായ ബ്രഹ്മത്തെ ഉപാസിക്കുന്നുവോ, ഇവരിൽ അധികം ശ്രേഷ്ഠന്മാർ ആരാകുന്നു?

ശ്രീഭഗവാൻ പറഞ്ഞു:

എന്നിൽ മനസ്സുനിർത്തി എപ്പോഴും നിഷ്ഠയോടുകൂടിയവരായും ശ്രേഷ്ഠമായ വിശ്വാസത്തോടുകൂടിയവരായും ഇരിക്കുന്ന യാവ ചിലർ എന്നെ ഉപാസിക്കുന്നുവോ, അവർ യോഗത്തിൽ ഏററവും നിഷ്ഠയുള്ളവരെന്നാണ് എന്റെ അഭിപ്രായം. ഇന്ദ്രിയങ്ങളെ നല്ലവണ്ണം അടക്കി, സകലത്തിലും സമബുദ്ധിയോടുകൂടിയവരായി, സർവ്വജീവികളുടേയും അഭ്യുദയത്തെ കാംക്ഷിക്കുന്നവരായി ഇരിക്കുന്ന യാവ ചിലർ, ഇന്നവിധത്തിലെന്നു നിർണ്ണയിക്കുവാൻ പാടില്ലാത്തതും, അപ്രത്യക്ഷമായിട്ടുള്ളതും, ഇന്നവിധമാണെന്നു മനസ്സുകൊണ്ടു വിചാരിക്കുവാൻകൂടി കഴിയാത്തതും, വൃദ്ധിക്ഷയമററതും, ചലനമില്ലാത്തതും, ശാശ്വതമായതും, സർവ്വത്തിലും വ്യാപിച്ചിരിക്കുന്നതും ആയ നിർഗ്ഗുണബ്രഹ്മത്തെ ഉപാസിക്കുന്നുവോ, അവർ എന്നെത്തന്നെ പ്രാപിക്കുന്നു. നിർഗ്ഗുണബ്രഹ്മത്തിൽ ആസക്തചിത്തന്മാരായ അവക്കു ക്ലേശം അധികമാണ്. ഇതുകൊണ്ടെന്നാൽ, നിർഗ്ഗുണബ്രഹ്മത്തെ ഉപാസിക്കുക എന്നതു ദേഹമുള്ളവരാൽ വളരെ പ്രയാസപ്പെട്ടു സാധിക്കേണ്ടതാകുന്നു. എന്നാൽ അല്ലയോ അർജ്ജുന! സകല കർമ്മങ്ങളേയും എന്നിൽ സമർപ്പിച്ചിട്ട്, എന്നെ ശരണംപ്രാപിച്ചവരായി, ഏകാന്തഭക്തിയോഗംകൊണ്ടു തന്നെ എന്നെ ധ്യാനം ചെയ്യുന്നവരായി ഉപാസിക്കുന്നുവോ, എങ്കൽ ഉറപ്പിച്ച മനസ്സോടുകൂടിയ അവരെ മൃത്യുവാകുന്ന സംസാരസമുദ്രത്തിൽനിന്നു ഞാൻ വേഗത്തിൽ കരകേററുന്നു.*

ഇതാകുന്നു കുലംകഷമായ സമാധാനം. ഇരുകക്ഷിക്കാരും

* ഭഗവൽഗീത ൧൨- ൬—൭.

അഭീഷ്ടത്തെ സാധിക്കുന്നു; രണ്ടുവിധം ഉപാസകന്മാരും മോക്ഷത്തെ പ്രാപിക്കുന്നു. എന്നാൽ സഗുണോപാസന നിർഗ്ഗുണോപാസനയെക്കാൾ നിഷ്പ്രയാസമായിട്ടുള്ളതാകുന്നു; സഗുണോപാസകന്മാർക്ക സംസാരസമുദ്രത്തിൽനിന്നു കരേറുവാൻ എളുപ്പത്തിൽ സാധിക്കുകയും ചെയ്യും.

ഉപാസനയുടെ ഏററവും അക്ലിഷ്ടമായ സമ്പ്രദായം സാധാരണയായി പൂജാ എന്നു പറയപ്പെടുന്നതാകുന്നു. ഇതിൽ ഏതെങ്കിലും ഒരു ദേവതയുടെ വിഗ്രഹത്തെ ആരാധനക്ക് ഉപയോഗിക്കുന്നു. ഹൃദയകമലത്തിൽ വികസിക്കുന്ന പ്രേമം, ഭക്തി എന്നിവയുടെ ചാരുചിഹ്നങ്ങളായിരിക്കുന്ന പുഷ്പങ്ങൾ ഉപയോഗിക്കുക പതിവാണ്. മന്ത്രോച്ചാരണംകൊണ്ടു പരിശുദ്ധമായ തീർത്ഥത്താൽ വിഗ്രഹത്തെ അഭിഷേകംചെയ്ത് ഉപാസകൻെറ മേൽ പ്രോക്ഷിക്കുകയും ചെയ്യും. ഇഷ്ടദേവതയുടെ നാമസഹിതം ഒരു മന്ത്രത്തെ അശ്രാവ്യമായി കുറെ ഉരു ജപിച്ചു, മുമ്പിൽ വിവരിച്ചിട്ടുള്ളപ്രകാരം അദൃശ്യശരീരങ്ങളെ ആ ഇഷ്ടദേവതയുടെ പ്രഭാവത്തെ സ്വീകരിക്കുന്നതിന്നു യോഗ്യമാക്കിത്തീക്കുന്നു. (൧൯൬-ാം ഭാഗം നോക്കുക) അനന്തരം ഉപാസകൻ തൻെറ വാസനാനുസരണം സ്വേച്ഛാനുരൂപമായി ആ മൂർത്തിയെ സ്തോത്രംചെയ്യുകയും, പ്രാർത്ഥിക്കുകയും ചെയ്യുന്നു. മനസ്സിൽ അത്യുൽക്കണ്ഠയോടുകൂടി ധ്യാനം ചെയ്യുന്നു. തദനന്തരം ബാഹ്യവസ്തുവിനെ വിസ്മരിച്ച്, ആ ബാഹ്യവസ്തുവിൽ പ്രതിമാകാരമായി വർത്തിക്കുന്ന ഇഷ്ടദേവതയുടെ സമീപത്തിൽ ഉത്ഥാനംചെയ്ത്, അദ്ദേഹത്തിൻെറ സാന്നിദ്ധ്യത്തെ സ്വാനുഭവമാക്കിത്തീർത്തു, മനം ലയിച്ച്, ആനന്ദസമുദ്രത്തിൽ മുങ്ങുന്നു. ഇപ്രകാരമുള്ള ഉപാസന മനസ്സിന്നു സ്ഥൈര്യത്തെ ഉണ്ടാക്കുന്നു; മനോവൃത്തികളെ ശുദ്ധമാക്കി, ശ്രേഷ്ഠമാക്കിത്തീക്കുന്നു; അങ്കുരിക്കുന്ന ആത്മശക്തികളുടെ വികാസത്തെ പ്രോത്സാഹിപ്പിക്കുന്നു.

ഇപ്രകാരമുള്ള ഉപാസനക്കായി ഒരു പ്രതിമയെ ഉപയോഗിക്കുന്നത് ഏററവും സഹായത്തെ ചെയ്യുന്നതിന്നു പുറമേ, സർവ്വസാധാരണമായിട്ടുള്ളതുമാണ്. പ്രതിമയുടെ ഉപയോഗം മ

നസ്സിനെ നിയോഗിയ്ക്കുന്നതിന്നുള്ള ഒരു സാധനമായിത്തീരുകയാകുന്നു ഇതുകൊണ്ടു സ്ഥൈര്യം ഉണ്ടാകുന്നു. പ്രതിമയെ വരിയ്ക്കുന്നതു സൂക്ഷിച്ചിട്ടായാൽ, ആയതു മനോവികാരങ്ങളെ ആകർഷിയ്ക്കും. ഇങ്ങിനെയുള്ള പ്രതിമയിൽ സദാ കാണപ്പെടുന്ന ചിഹ്നങ്ങൾ മനസ്സിനെ, ഉപാസിയ്ക്കുന്ന ദേവതയുടെ തത്ത്വാർത്ഥങ്ങളായ ഗുണങ്ങളിലേയ്ക്കു, നിയോഗിപ്പിയ്ക്കും.

ഇതിന്നു ചില ദൃഷ്ടാന്തങ്ങൾ പറയാം. ശിവലിംഗം ശ്രേഷ്ഠമായ അഗ്നിസ്തംഭത്തിന്റെ ലക്ഷണമാകുന്നു. ഈ അഗ്നിസ്തംഭം മഹാദേവന്റെ—ശിവന്റെ—ഏററവും വിശിഷ്ടമായ ആവിർഭാവമാകുന്നു. ആയതു, സകല കന്മഷങ്ങളും നശിപ്പിച്ചു സ്വർണ്ണത്തിന്നു പരിശുദ്ധിയെ കൊടുക്കുന്ന അഗ്നിയെപ്പോലെ, സംസാരകന്മഷത്തെ നശിപ്പിച്ചു ജീവന്നു പരിശുദ്ധിയെ കൊടുക്കുന്നതായ ഒരു സംഹാരരുദ്രനാകുന്നു. മഹാവിഷ്ണുവിനെ ചതുർബ്ബാഹുവായി കല്പിച്ചിരിയ്ക്കുന്നതു ഭഗവാന്റെ രക്ഷാധികാരത്തെ കാണിയ്ക്കുന്നതിനായിട്ടാകുന്നു. അദ്ദേഹത്തിന്റെ തൃക്കൈകൾ നാലു ദിക്കുകളെ നിലനിൎത്തിക്കൊള്ളുന്നു. തൃക്കൈകളിൽ ഉള്ള ആയുധങ്ങൾ—ശംഖ്, ചക്രം, ഗദാ, പത്മം—അദ്ദേഹത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്കുള്ള ശക്തികളുടേയും അദ്ദേഹം പരിപാലിയ്ക്കുന്ന പ്രപഞ്ചത്തിന്റേയും ലക്ഷണങ്ങളാകുന്നു. വിഷ്ണുവിന്റെ ചിഹ്നമായിട്ടു സാളഗ്രാമം ഗൃഹത്തിൽ ഉപയോഗിയ്ക്കുക പതിവാണ്. ഇവയെല്ലാം വിദ്യാർത്ഥികൾ സാധാരണയായി അറിഞ്ഞിരിയ്ക്കുവാൻ ഏടയുണ്ട്.

ഉപാസകൻ ബാഹ്യോപാസനയെ വിട്ടു ആഭ്യന്തരോപാസനയെ ചെയ്യുമ്പോൾ പ്രതിമയെ മാനസികമായി—അന്തരംഗത്തിൽ—നിൎമ്മിയ്ക്കുന്നു. ആയത് ഉപാസകനെ അദൃശ്യലോകത്തേയ്ക്കു നയിയ്ക്കുന്നു. അവിടെ അത് ഒരു സജീവരൂപമായിത്തീരുന്നു. പ്രതിമ ഏതു മൂൎത്തിയുടെ ലക്ഷണമായിരിയ്ക്കുന്നുവോ, ആ മൂൎത്തിയുടെ ചൈതന്യം അതിൽ പ്രവേശിയ്ക്കുന്നതുകൊണ്ടാകുന്നു പ്രതിമയ്ക്കു ഈ ജീവത്വം കിട്ടുന്നതു്. ഇതിന്നും പുറമെ, മന്ത്രോച്ചാരണംകൊണ്ടും ദിവസംപ്രതി ആവൎത്തിയ്ക്കപ്പെടുന്നതായ ഉപാസകന്റെ സേവാബലംകൊണ്ടും പരിശു

ദ്ധിയെ പ്രാപിപ്പിയ്ക്കുന്നതും യഥാക്രമം നിർമ്മിയ്ക്കപ്പെട്ടതുമായ പ്രതിമ തീവ്രമായ ആകർഷണശക്തിയുടെ ഉൽപ്പത്തിസ്ഥാനമായിത്തീരുന്നു. അതിൽനിന്ന് അധികബലത്തോടുകൂടിയ ചലനങ്ങൾ പുറപ്പെടുന്നു. ഈ ചലനങ്ങൾ ഉപാസകൻെറ അദൃശ്യശരീരങ്ങളുടെ ചലനങ്ങളെ ക്രമപ്പെടുത്തി അവയ്ക്കു സ്ഥൈര്യത്തെ കൊടുക്കുന്നു. ഇപ്രകാരം ഉപാസകനെ ധ്യാനനിലയിൽ സ്ഥിരമായി സ്ഥിതിചെയ്യുന്നതിന്ന് ഉപയുക്തമായ മനഃപ്രസാദത്തേയും പ്രശാന്തിയേയും സമ്പാദിയ്ക്കുവാൻ സഹായിയ്ക്കുകയും ചെയ്യുന്നു.

നിർണ്ണീതങ്ങളായ ഈ ഉപയോഗങ്ങൾക്കു പുറമേ ഉപാസകന്ന് ഈശ്വരനെയുള്ള രൂപത്തെ ധ്യാനിയ്ക്കുന്നതിൽ ഒരു ആനന്ദവുംകൂടി ഉണ്ട്. ഈ ആനന്ദത്തെ ദൂരസ്ഥനായിരിയ്ക്കുന്ന ഒരു പ്രിയസ്നേഹിതൻെറ ചിത്രം കാണുന്നതിൽ ഒരുവനുള്ള ആനന്ദത്തോടു സാമ്യപ്പെടുത്താമെങ്കിലും അതിനെക്കാൾ തുലോം അധികമാണ്.

ഈ കാരണങ്ങളാൽ ഒരുവൻ ഈശ്വരഭജനത്തിന്നായി പ്രതിമകളെ ഉപയോഗിയ്ക്കുന്നത് അവനു സഹായമായിത്തീരുന്നു എങ്കിൽ യാതൊരുവനും അതിനെ വിരോധിയ്ക്കരുത്. എന്നാൽ അതുകൊണ്ടുപയോഗമില്ലാത്തവരെ അത് ഉപയോഗിയ്ക്കുന്നതിന്നായി നിർബ്ബന്ധിയ്ക്കുകയും അരുത്. ഇക്കാര്യങ്ങളിൽ ക്ഷാന്തിയെ ദീക്ഷിയ്ക്കുന്നതാണ് യഥാർത്ഥത്തിൽ ഈശ്വരഭക്തിയുള്ളവൻെറ ലക്ഷണം.

ചിലപ്പോൾ പൂജാർത്ഥമായി പ്രത്യേകം ഉപയോഗിയ്ക്കുന്ന രൂപം കുലദൈവത്തിേൻറയോ കുലദേവതയുടേയോ രൂപം ആയിരിയ്ക്കും; ചിലപ്പോൾ ഈ രൂപം ഒരുവനു തൻെറ ഗുരു നിശ്ചയിച്ചതോ, താൻതന്നെ തനിയ്ക്ക് അധികം ഗുണപ്രദമെന്നു കരുതി നിശ്ചയിച്ചതോ, ആയിരിയ്ക്കും. ഈ രൂപത്തെയാകുന്നു 'ഇഷ്ടദേവതാ' എന്നു പറയുന്നത്. 'ഇഷ്ടദേവതാ' എന്നാൽ ഇച്ഛിച്ച ദേവതാ എന്നോ, ആരെ ഉദ്ദേശിച്ചു യാഗം ചെയ്യുന്നുവോ ആ ദേവതാ എന്നോ അർത്ഥമാകുന്നു.

വേറെ ഉപാസനാക്രമങ്ങളും ഉണ്ട്. ഇവയിൽ ചിലതിൽ പുഷ്പങ്ങളും പ്രതിമകളും ഉപയോഗിക്കുക പതിവില്ല; പലപ്പോഴും ഉപയോഗിച്ചും കാണുന്നുണ്ട്. ദിവസംപ്രതി ചെയ്യുന്ന സന്ധ്യാവന്ദനത്തെ ഇങ്ങിനെയുള്ള ഉപാസനയുടെ കൂട്ടത്തിൽ വിചാരിക്കാം. സകല വിദ്യാൎത്ഥികളും ഈ സന്ധ്യാവന്ദനത്തെ ക്രമമായി ശീലിക്കണം. ഇതു രണ്ടുവിധത്തിലാണ്— വൈദികം, താന്ത്രികം. ഇവ ജാതി, കുടുംബം എന്നിവയെ സംബന്ധിച്ച ആചാരങ്ങളെക്കൊണ്ടു വ്യത്യാസപ്പെട്ടിരിക്കുന്നു. ഇക്കാലത്ത് ഇന്ത്യാരാജ്യത്തിൽ പല ദിക്കുകളിലും ആചരിച്ചുവരുന്ന സമ്മിശ്രമായ സന്ധ്യാവന്ദനക്രിയ തൈത്തിരീയബ്രാഹ്മണത്തിലും പ്രാചീനസ്മൃതികളിലും ഉപദേശിക്കപ്പെട്ടിരിക്കുന്ന ഏററവും പ്രാചീനസമ്പ്രദായത്തിലുള്ള സന്ധ്യാക്രമത്തെ അനുസരിച്ചിട്ടുള്ളതല്ല. എന്നാൽ സൂൎയ്യദേവനായിട്ടുള്ള അൎഘ്യപ്രദാനവും ഗായത്രിയുടെ ധ്യാനജപങ്ങളും സന്ധ്യാവന്ദനക്രിയയുടെ ഏററവും സാരമായ ആശയവും അതിന്റെ ഏററവും പ്രാചീനമായ അംഗവും ആകുന്നു ആയതു ശരിയായ സന്ധ്യാകാലങ്ങളിൽ ചെയ്യാതിരുന്നാൽ വലുതായ ഫലത്തെ ചെയ്യുന്നതല്ല. ചെറുതോ വലുതോ ആയ രണ്ടു കാലങ്ങൾ ഒന്നിച്ചുകൂടുമ്പോഴോ, ഒരു വിഷയത്തിന്റെ തന്നെ രണ്ടുപ്രകാരത്തിലുള്ള ഭാവങ്ങൾ ഒന്നിച്ചുകൂടുമ്പോഴോ ഉള്ള സമയമാകുന്നു 'സന്ധ്യ.' സന്ധ്യാസമയങ്ങളിൽ ഒരു പ്രത്യേകശക്തിയുടെ ആവിൎഭാവമുണ്ടെന്നും ആയതു സന്ധ്യാകാലം കഴിഞ്ഞാൽ നശിക്കുമെന്നും ഭാരതവൎഷത്തിലെ പ്രാചീനൎഷികളുടെ ഉപദേശമാകുന്നു.

സന്ധ്യാവന്ദനത്തിന്റെ പ്രധാനാംഗങ്ങൾ താഴെ പറയുന്നവയാകുന്നു:—

൧. ആചമനവും മാൎജ്ജനവും: മന്ത്രോച്ചാരണംകൊണ്ടു പരിശുദ്ധമാക്കപ്പെട്ട ജലത്താൽ ശരീരം ശുദ്ധമാക്കുന്നതു്.

൨. പ്രാണായാമം=പ്രാണനെ അടക്കുന്നതു്.

൩. അഘമൎഷണം=ജീവൻ തന്റെ പാപമോചനത്തിനായിട്ടു ചെയ്യുന്ന ക്രിയയാണിതു്. ഇതിൽ ഉപാസകൻ ജ

ന്മാ ആരംഭിക്കുന്നതിന്നും പുണ്യപാപങ്ങൾ ഉത്ഭവിക്കുന്നതിന്നും മുമ്പുള്ള കാലത്തെ മനസ്സുകൊണ്ടു സ്മരിക്കുന്നു.

൪. ഗായത്രി— വൈദികമോ, താന്ത്രികമോ. ഇതിന്റെ ശേഷം,

൫. സൂര്യദേവഭജനം— അർഘ്യവും ഉപസ്ഥാനവും.

൬. ഇഷ്ടദേവതാമന്ത്രത്തെ യഥേഷ്ടം ജപിക്കുകയും; കീർത്തനവും, നമസ്കാരവും.

വൈദികയജ്ഞങ്ങളും സംസ്കാരങ്ങളും മിക്കവാറും നടപ്പില്ലാതെയായിരിക്കുന്നു എങ്കിലും, ഈ സന്ധ്യാവന്ദനം അല്പാപി ജീവിച്ചിരിക്കുന്ന ഒരു കാര്യമാകുന്നു. അവശിഷ്ടമായ ഇതിനെ വിദ്യാർത്ഥികൾ സാദരമാനം ഗ്രഹിച്ച് ദിവസംപ്രതി അനുഷ്ഠിക്കണം.

വേറെ ഒരുവിധം ഉപാസനയുള്ളതു ധ്യാനമാകുന്നു. ക്രമമായി ധ്യാനം ശീലിക്കുവാൻ ഉള്ള കാലം വരുമ്പോൾ പതഞ്ജലിസൂത്രങ്ങളെ നിപുണമായി പഠിക്കണം. വിദ്യാഭ്യാസകാലത്തു ക്രമപ്രകാരമുള്ള സന്ധ്യാനുഷ്ഠാനവും ഏതെങ്കിലും ഒരു ഉപാസനയും മതിയാകുന്നതാണ്. എങ്കിലും ധ്യാനത്തിന്റെ ശാസ്ത്രപ്രകാരമുള്ള സമ്പ്രദായത്തെ ചുരുക്കി പറയാം:—

'യമനിയമാസനപ്രാണായാമപ്രത്യാഹാരധാരണാധ്യാനസമാധയോഽഷ്ടാവംഗാനി.'

യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി— (ഇവയാകുന്നു) എട്ട് അംഗങ്ങൾ.*

ഇവയിൽ യമം, നിയമം എന്നിവ രണ്ടും ആചാരത്തെ സംബന്ധിച്ചവയാണ്; എന്തുകൊണ്ടെന്നാൽ, ആചാരവും പരിശുദ്ധിയും കൂടാതെ ധ്യാനം സാധിക്കുന്നതല്ല.

'തത്രാഹിംസാസത്യാസ്തേയബ്രഹ്മചര്യാപരിഗ്രഹാ യമാഃ.'

* പതഞ്ജലിസൂത്രം ൨. ൨൯.

അഹിംസ, സത്യം, അസ്തേയം (കക്കാതിരിക്കുക), ബ്രഹ്മചര്യം, അപരിഗ്രഹം (അന്യന്മാരുടെ വസ്തുക്കളെ സ്വീകരിക്കാതിരിക്കുക)— ഇവയാകുന്നു യമങ്ങൾ.*

'ശൌചസന്തോഷതപഃസ്വാദ്ധ്യായേശ്വരപ്രണിധാനാനി നിയമാഃ.'

ശുദ്ധി, സന്തോഷം, തപസ്സ്, വേദാദ്ധ്യയനം, ഈശ്വരസേവ— ഇവ നിയമങ്ങളാകുന്നു.†

ഈ ഗുണങ്ങൾ സിദ്ധിച്ചാൽ, പിന്നെ ധ്യാനം ശീലിക്കാം. ധ്യാനത്തിന്നു മുമ്പിൽ രണ്ടു കാര്യങ്ങൾ ഉണ്ട്. സ്ഥിരമായതും സുഖമായതും ആയ ഏതെങ്കിലും ഒരു ആസനം ആവശ്യമാണ്.

'സ്ഥിരസുഖമാസനം.' സ്ഥിരമായി, സുഖമായിട്ടിരിക്കണം ആസനം.§

പ്രാണായാമം പ്രാണവായുവിനെ ക്രമപ്പെടുത്തുന്നതാകുന്നു. ഇതു ഗുരുവിങ്കൽനിന്നു ഗ്രഹിക്കേണ്ടതാകുന്നു.

അനന്തരം, പ്രത്യാഹാരത്തിന്നായി തുനിയണം. ഇതു ബാഹ്യവസ്തുക്കളിൽനിന്ന് ഇന്ദ്രിയങ്ങളെ പിൻവലിച്ച് അടക്കുകയാകുന്നു.

ഇതിന്നു ശേഷമാകുന്നു ധ്യാനം ക്രമമായിട്ടാചരിക്കേണ്ടത്. ഇതിന്നു മൂന്നു സ്ഥാനങ്ങളുണ്ട്—ധാരണ, ധ്യാനം, സമാധി.

'ദേശബന്ധശ്ചിത്തസ്യ ധാരണാ'

മനസ്സിനെ (ഒരു) വസ്തുവിങ്കൽ നിൎത്തുന്നതു ധാരണയാകുന്നു.‡

ഇതാകുന്നു ഏകാഗ്രത എന്നു പറയുന്നത്. ഇത് ഒരു ദി

* പതഞ്ജലിസൂത്രം ൨. ൩൦.
† പതഞ്ജലിസൂത്രം ൨, ൩൨.
§ പതഞ്ജലിസൂത്രം ൨. ൪൬.
‡ പതഞ്ജലിസൂത്രം ൩-൧.

ക്കിൽ തന്നെ, ഒരു സ്ഥാനത്തുതന്നെ, മനസ്സിനെ നിൎത്തി സ്ഥിരമാക്കി തീൎക്കുകയാകുന്നു.

മനസ്സ് ഇങ്ങിനെ ആയി തീരുമ്പോൾ മാത്രമേ ധ്യാനം ശീലിച്ചുകൂട.

'തത്ര പ്രത്യയൈകതാനതാ ധ്യാനം.'

ആ വസ്തുവിങ്കലേയ്ക്കു സ്ഥിരമായി (തടസ്ഥമില്ലാതെ) ഉള്ള ജ്ഞാനത്തിന്റെ ഗതിയാകുന്നു ധ്യാനം.*

ഈ സ്ഥാനത്തെത്തി, മനസ്സു സ്ഥിരമായി സ്ഥിതിചെയ്തുകൊണ്ടു, ത്രിപുടീഭാവത്തെ വിട്ടു, ധ്യാനവിഷയത്തിൽ ലയിയ്ക്കുമ്പോൾ, സമാധിയുണ്ടാകുന്നു.

'തദേവാൎത്ഥമാത്രനിൎഭാസം സ്വരൂപശൂന്യമിവ സമാധി,'

ആ ധ്യാനം തന്നെ ധ്യാനവിഷയത്തെ മാത്രം കാണിച്ചും സ്വരൂപജ്ഞാനത്തോടു കൂടാത്തതുപോലേയും ഇരിയ്ക്കുമ്പോൾ സമാധിയാകുന്നു.†

ധ്യാനത്തിന്നായിട്ടുള്ള സംസ്കാരങ്ങളും ധ്യാനത്തിന്റെ സ്ഥാനങ്ങളും മേൽപറഞ്ഞവയാകുന്നു. ഈ ധ്യാനംകൊണ്ടു മനുഷ്യന്നു ജ്ഞാനോൽക്കൎഷം വരുന്നു; ഇതുകൊണ്ടു താൻ ഉപാസിയ്ക്കുന്നതായ ദേവനിൽ മനുഷ്യൻ ലയം പ്രാപിയ്ക്കുന്നു; ഇതുകൊണ്ടു മനുഷ്യൻ കൎമ്മബന്ധം വിട്ടു മോക്ഷം പ്രാപിയ്ക്കുകയും ചെയ്യുന്നു. ധ്യാനംകൂടാതെ വാസ്തവത്തിൽ ആത്മമാൎഗ്ഗത്തിൽ ചരിയ്ക്കുവാൻ കഴിയുന്നതല്ല.

സന്ന്യാസിയുടെ ജീവിതത്തെ വിവരിച്ചതിന്റെ ശേഷം, ധ്യാനവൈഭവത്തെപ്പററി താഴേ പറയുംപ്രകാരം മനു പറഞ്ഞിരിയ്ക്കുന്നു:—

'ധ്യാനികം സൎവ്വമേവൈത-
ദ്യദേതദഭിശബ്ദിതം

---

* പതഞ്ജലിസൂത്രം ൩. ൨.
† പതഞ്ജലിസൂത്രം ൩. ൩.

നാഹ്യനദ്ധ്യാത്മവിൽ കശ്ചിൽ
ക്രിയാഫലമുപാശ്നുഃത.'

ഇവിടെ ഈ പറഞ്ഞിരിക്കുന്നതെല്ലാം ധ്യാനത്തെ അവലംബിച്ചിരിക്കുന്നു; എന്തെന്നാൽ, ആത്മജ്ഞാനമില്ലാത്ത ഒരുവനും ക്രിയാഫലം അനുഭവിക്കുവാൻ കഴിയുന്നതല്ല.

ഇതു ഹേതുവായിട്ടു, ധ്യാനത്തെ കാലാന്തരത്തിൽ ശീലിക്കുവാനായിട്ട് ഇപ്പോഴേതന്നെ പരിശ്രമിക്കണം. ഉൽകൃഷ്ടജീവിതത്തെ കാംക്ഷിക്കുന്ന സകല വിദ്യാൎത്ഥികളും യമനിയമങ്ങളെ ആചരിച്ചിട്ടു ധ്യാനയോഗത്തിന്നായി പരിശ്രമിക്കേണ്ടതാകുന്നു.



# ആറാം അദ്ധ്യായം

## നാല് ആശ്രമങ്ങൾ.

സനാതനധർമ്മത്തിന്റെ ലക്ഷണമായ അത്യന്തം ക്രമാനുസൃതവും വ്യവസ്ഥിതവും ആയ ജീവിതക്രമത്തെ വിദ്യാർത്ഥികൾ സൂക്ഷിച്ചിട്ടുണ്ടായിരിക്കാം. ഇതിനെ അനുസരിച്ച മനുഷ്യയത്നത്തിന്നു പല പ്രകാരത്തിൽ അഭിവൃദ്ധിയെ പ്രാപിക്കുവാൻ സൌകര്യം കൊടുക്കുന്നതും, ജീവകാലത്തിന്റെ ഓരോ അംശത്തിന്നു തക്കതായ ജോലികളും വ്യവസായങ്ങളും നിശ്ചയിച്ചിരിക്കുന്നതും ആയ ഒരു നിർണ്ണീതക്രമത്തോടുകൂടി മനുഷ്യജീവിതത്തെ ആസകലം രചിച്ചിരിക്കുന്നു. ജീവശക്തികളുടെ വികാസത്തിന്നു യോഗ്യമായ ഒരു വിദ്യാലയമായിട്ടാണ് ജീവകാലത്തെ വിചാരിച്ചുവന്നത്. ഈ ഉദ്ദേശസാദ്ധ്യത്തെ അനുസരിച്ച ജീവകാലത്തിന്റെ ഉപയോഗത്തെ ഗണിച്ചുപോന്നു.

ജീവകാലത്തെ നാലു സ്ഥാനങ്ങൾ, അല്ലെങ്കിൽ ആശ്രമങ്ങൾ, ആയി വിഭാഗിച്ചിരിക്കുന്നു. ഈ നാല് ആശ്രമങ്ങളിലുള്ളവരെ ബ്രഹ്മചാരി, ഗൃഹസ്ഥൻ, വാനപ്രസ്ഥൻ, സന്യാസി, അല്ലെങ്കിൽ യതി (ഇന്ദ്രിയനിഗ്രഹം ചെയ്യുന്നവൻ, അല്ലെങ്കിൽ, പ്രയത്നം ചെയ്യുന്നവൻ) എന്നു പറയുന്നു.

'ബ്രഹ്മചാരീ ഗൃഹസ്ഥശ്ച
വാനപ്രസ്ഥോ യതിസ്തഥാ
യേ തേ ഗൃഹസ്ഥപ്രഭവാ-
ശ്ചത്വാരഃ പൃഥഗാശ്രമാഃ.'

ബ്രഹ്മചാരി, ഗൃഹസ്ഥൻ വാനപ്രസ്ഥൻ, സന്യാസി,—ഈ നാലു വെവ്വേറെ ഉള്ള ആശ്രമികൾ ഗൃഹസ്ഥാശ്രമിയിൽ നിന്നും ഉണ്ടായവരാണ്.*

മനുഷ്യൻ ഈ ആശ്രമങ്ങളെ ക്രമാനുസരണം അനുഷ്ഠിക്കു

* മനുസ്മൃതി ൬- ൮൭-

ണം. അപൂർണ്ണകാലമായി ഒന്നിലും പ്രവേശിക്കരുത്. ഒരാശ്രമത്തിൽ ഉള്ള സ്ഥിതി പൂർണ്ണമായാൽ മാത്രമേ പിന്നത്തെ ആശ്രമത്തിൽ പ്രവേശിച്ചുകൂട.

'വേദാനധീത്യ വേദൌ വാ
വേദം വാപി യഥാക്രമം
അവിപ്ലുതബ്രഹ്മചര്യോ
ഗൃഹസ്ഥാശ്രമമാവസേൽ.'

രണ്ടിലധികം വേദങ്ങളോ, രണ്ടു വേദങ്ങളോ, ഒരു വേദം തന്നെയോ യഥാക്രമം പഠിച്ചു, ബ്രഹ്മചര്യത്തെ നിർവ്വിഘ്നമായി അനുഷ്ഠിച്ചതിന്റെ ശേഷം, മനുഷ്യർ ഗൃഹസ്ഥാശ്രമത്തിൽ വസിക്കണം.*

'ഗൃഹസ്ഥസ്തു യദാ പശ്യേ-
ദ്വലീപലിതമാത്മനഃ
അപത്യസ്യ തഥാപത്യം
തദാരണ്യം സമാശ്രയേൽ.'

തനിക്കു ജരാനരകളും തന്റെ പുത്രന്റെ പുത്രനേയും കണ്ടാൽ ഗൃഹസ്ഥൻ അരണ്യവാസത്തെ സ്വീകരിക്കണം.†

'വനേഷു തു വിഹൃത്യൈവം
തൃതീയം ഭാഗമായുഷഃ
ചതുർത്ഥമായുഷോ ഭാഗം
ത്യക്ത്വാ സംഗാൻ പരിവ്രജേൽ.'

ഇപ്രകാരം ആയുസ്സിന്റെ മൂന്നാം ഭാഗത്തെ വനത്തിൽ കഴിച്ചുകൂട്ടിയതിന്റെ ശേഷം മനുഷ്യൻ സംഗങ്ങളെ ത്യജിച്ചിട്ട് ആയുസ്സിന്റെ നാലാംഭാഗത്തെ ഭിക്ഷുവായിട്ടു കഴിച്ചുകൂട്ടണം.‡

ജീവാത്മാവിന്റെ ക്രമപ്രകാരമുള്ള അഭിവൃദ്ധിക്കും സമുദായത്തിന്റെ ന്യായമായ സംവിധാനത്തിനും ഈ ജീവിത

* മനുസ്മൃതി ൩-൨-
† മനുസ്മൃതി ൬-൨-
‡ മനുസ്മൃതി ൬-൩൩-

ക്രമം അത്യന്തം സാരമായിട്ടുള്ളതുകൊണ്ടു മനു ഇപ്രകാരം പറഞ്ഞിരിക്കുന്നു:—

'അനധീത്യ ദ്വിജോ വേദാൻ
അനുൽപ്പാദ്യ തഥാ പ്രജാം
അനിഷ്ട്വാ ചൈവ യജ്ഞൈശ്ച
മോക്ഷമിച്ഛൻ വ്രജത്യധഃ.

ഒരു ദ്വിജൻ വേദാദ്ധ്യയനം ചെയ്യാതേയും, സന്തത്യുൽപ്പാദനം ചെയ്യാതേയും, യജ്ഞം ചെയ്യാതേയും മോക്ഷത്തെ ഇച്ഛിക്കുന്നു എങ്കിൽ അവന്ന് അധഃപതനമുണ്ടാകുന്നു.*

യജ്ഞം ചെയ്യുന്നതു വാനപ്രസ്ഥന്റെ പ്രധാനകർമ്മമാകുന്നു. അതിനാൽ 'യജ്ഞം ചെയ്യാതെ,' എന്നു പറഞ്ഞതുകൊണ്ടു വാനപ്രസ്ഥാശ്രമത്തെ സൂചിപ്പിച്ചിരിക്കുന്നു.

അസാമാന്യമായും അപൂർവ്വമായും ഉള്ള സംഗതികളിൽ, പൂർവ്വജന്മത്തിൽ തന്നെ സകല ജ്ഞാനബന്ധവും നശിച്ചിരിക്കുന്ന ഒരു ബ്രഹ്മചാരിക്കു സന്ന്യാസവൃത്തിയിൽ ഇരിക്കുവാൻ സമ്മതം കൊടുത്തിരുന്നു എന്നാൽ ഈ അസാധാരണങ്ങളായ സംഭവങ്ങളെക്കൊണ്ടു ക്രമപ്രകാരമുള്ള സംവിധാനത്തിനു യാതൊരു വ്യത്യസ്തതയും ഉണ്ടായില്ല. വാസ്തവത്തിൽ, ഇങ്ങിനെയുള്ള ഒരുവനെ സന്ന്യാസി എന്നു പറഞ്ഞിരുന്നില്ല. സന്ന്യാസാശ്രമത്തിൽ പ്രവേശിക്കുമ്പോൾ വേണ്ടതായ ഉപസംസ്കാരങ്ങളും അവന്നുണ്ടായിരുന്നില്ല. അവനെ, ശുകബ്രഹ്മർഷിയുടെ കൂട്ടത്തിലും സനൽക്കുമാരാദികളുടെ കൂട്ടത്തിലും, 'ബാലൻ' അല്ലെങ്കിൽ 'നൈഷ്ഠിക ബ്രഹ്മചാരി' എന്നു പറഞ്ഞിരുന്നു. ഇക്കാലത്തു കാണപ്പെടുന്ന യുവാക്കന്മാരായ സന്ന്യാസികളുടെ അതിബാഹുല്യം പ്രാചീനസിദ്ധാന്തങ്ങൾക്കു കേവലം വിരുദ്ധമായിട്ടുള്ളതാകുന്നു. ഇതുകൊണ്ടു രാജ്യത്തേക്കു വളരെ സങ്കടവും ദാരിദ്ര്യവും നേരിടുന്നു.

ഇനി നമുക്ക് ഓരോ ആശ്രമത്തെ ക്രമത്തിൽ പ്രത്യേകം പര്യാലോചിക്കാം.

---

* മനുസ്മൃതി ൬-൩൭-

ബ്രഹ്മചര്യാശ്രമത്തിന്റെ ആരംഭം ഉപനയനക്രിയയാണെന്നു നാം മുമ്പിൽ പറഞ്ഞിട്ടുണ്ടല്ലോ. അതോടുകൂടി ബാലൻ ഗുരുരക്ഷയിൽ ആവുകയും ശിഷ്യകാലം അവസാനിയ്ക്കുന്നതുവരെ ഗുരുവിനോടുകൂടി തന്നെ വസിയ്ക്കുകയും ചെയ്തിരുന്നു. ബ്രഹ്മചാരി ആയിരിയ്ക്കുമ്പോൾ ശിഷ്യന്റെ ജീവിതം ആഡംബരത്തോടു കൂടാത്തതും ദുഃഖകരവും ആയിരുന്നു. ഇതു ശിഷ്യന്നു ബലവും ആരോഗ്യവും ഉണ്ടാകുന്നതിന്നും, ബാല്യശസ്വഭാവത്തേയും വിഷയാസക്തിയേയും ഡംഭത്തേയും വർജ്ജിച്ച് അവനെ മിതാഹാരത്തിൽ താല്പര്യമുള്ളവനാക്കിത്തീർക്കുന്നതിന്നും ആയിരുന്നു. അവൻ സൂര്യോദയത്തിന്നു മുമ്പിൽ എഴുന്നേററു സ്നാനം ചെയ്യണം; പ്രാതഃകാലത്തു സൂര്യൻ ഉദിയ്ക്കുന്നതുവരെ സന്ധ്യാവന്ദനം ചെയ്യണം. താൻ ഉറങ്ങിക്കൊണ്ടിരിയ്ക്കുമ്പോൾ സൂര്യൻ ഉദിച്ചാൽ, അന്നത്തെ ദിവസം ജപിച്ചുംകൊണ്ട് ഉപവസിയ്ക്കണം. പിന്നെ പുറത്തു ഭിക്ഷയ്ക്കുപോയി കിട്ടിയ ഭക്ഷണദ്രവ്യത്തെ ഗുരുപാദത്തിങ്കൽ സമർപ്പിയ്ക്കണം. ഗുരു തരുന്നതിനെ ശിഷ്യൻ സന്തോഷത്തോടേ കയ്ക്കൊള്ളണം.

'പൂജയേദശനം നിത്യം
അദ്യാച്ചൈതദകത്സയൻ
ദൃഷ്ട്വാ ഹൃഷ്യേൽ പ്രസീദേച്ച
പ്രതിനന്ദേച്ച സർവ്വശഃ.
പൂജിതം ഹ്യശനം നിത്യം
ബലമൂർജ്ജം ച യച്ഛതി
അപൂജിതം തു തദ് ഭുക്തം
ഉഭയം നാശയേദിദം.

അവൻ—ശിഷ്യൻ—സദാ (തന്റെ) ഭക്ഷണത്തെ ബഹുമാനിയ്ക്കണം; നിന്ദകൂടാതെ അതു ഭക്ഷിയ്ക്കുകയും വേണം. ഭക്ഷണം കണ്ടാൽ എല്ലാ പ്രകാരത്തിലും അവൻ സന്തോഷിയ്ക്കുകയും പ്രസാദിയ്ക്കുകയും ബഹുമാനത്തോടുകൂടി അതിനെ കയ്ക്കൊള്ളുകയും വേണം.

ബഹുമാനിതമായ ഭക്ഷണം നിത്യം ബലത്തേയും ഓജ

സ്സിനേയും ഉണ്ടാക്കും. ബഹുമാനിതമല്ലാത്ത ഭക്ഷണം ഇതിനെ രണ്ടിനേയും നശിപ്പിയ്ക്കും.*

പകൽസമയത്തെ അദ്ധ്യയനംകൊണ്ടും ഗുരുശിശ്രൂഷകൊണ്ടും കഴിച്ചുകൂട്ടണം.

'നോദിതോ ഗുരുണാ നിത്യം
അപ്രണോദിത ഏവ വാ
കുര്യാദധ്യയനേ യോഗം
ആചാര്യസ്യ ഹിതേഷു ച.'

പറഞ്ഞിട്ടാകട്ടേ, പറയാതെയാകട്ടേ അവൻ എല്ലാസ്സോഴും പഠിയ്ക്കുകയും ഗുരുശിശ്രൂഷ ചെയ്യുകയും വേണം.†

വൈകുന്നേരം നക്ഷത്രങ്ങൾ കാണപ്പെടുന്നതുവരെ വീണ്ടും ഉപാസന ചെയ്യണം. പിന്നെ, രണ്ടാമത്തെ ഭക്ഷണം കഴിയ്ക്കാം. ഈ രണ്ടുപ്രാവശ്യത്തെ ഭക്ഷണങ്ങൾക്കു പുറമെ സാധാരണയായി ഭക്ഷിയ്ക്കരുത്. ഭക്ഷണകാര്യത്തിൽ മിതമായിരിയ്ക്കണമെന്നു ശിഷ്യനു പ്രത്യേകം ഉപദേശമുണ്ടായിരുന്നു.

'അനാരോഗ്യമനായുഷ്യം
അസ്വർഗ്യം ചാതിഭോജനം
അപുണ്യം ലോകവിദ്വിഷ്ടം
തസ്മാത്തൽ പരിവർജ്ജയേൽ.'

അതിഭക്ഷണം ചെയ്യുന്നതു ദേഹസുഖത്തിനും ആയുസ്സിനും സ്വർഗ്ഗപ്രാപ്തിയ്ക്കും വിരോധമായിട്ടുള്ളതാകുന്നു. അതു ജനങ്ങൾക്കു വിരോധത്തേയും ഉണ്ടാക്കുന്നു. അതുകൊണ്ട് അതിനെ ഉപേക്ഷിയ്ക്കണം.‡

ബ്രഹ്മചാരിയുടെ സാധാരണനടവടിയെപ്പററി നിശ്ചയിച്ചിട്ടുള്ള നിയമങ്ങൾ മിതവ്യയം, നിഷ്കാപട്യം, വീര്യം എന്നിവയെ ഉണ്ടാക്കുന്നവയായിരുന്നു. അതിനാൽ യുവാവു ദ

---

* മനുസ്മൃതി ൨- ൫൭, ൫൬.
† മനുസ്മൃതി ൨. ൧൯൧.
‡ മനുസ്മൃതി ൨- ൫൭.

ദൃഢഗാത്രനും ബലവാനും ആയിത്തീൎന്നു. വീൎയ്യം, കായബലം, സദാചാരം, ഗാംഭീൎയ്യം എന്ന ഗുണങ്ങളോടുകൂടിയ ഒരു ജനസമുദായത്തെ ഉണ്ടാക്കുന്നതിന്നായിരുന്നു മേൽപറഞ്ഞ ശിക്ഷാക്രമത്തിന്റെ ഉദ്ദേശം.

'വൎജ്ജയേന്മധു മാംസം ച
ഗന്ധമാല്യം രസാൻ സ്ത്രിയഃ
ശുക്താനി ചൈവ സൎവ്വാണി
പ്രാണിനാം ചൈവ ഹിംസനം.

അഭ്യംഗമഞ്ജനം ചാക്ഷ്ണോ-
രുപാനഛത്രധാരണം
കാമം ക്രോധം ച ലോഭം ച
നൎത്തനം ഗീതവാദനം.

ദ്യൂതം ച ജനവാദം ച
പരിവാദം തഥാനൃതം
സ്ത്രീണാം ച പ്രേക്ഷണാലംഭ-
മുപഘാതം പരസ്യ ച.

ഏകഃ ശയീത സൎവ്വത്ര
ന രേതഃ സ്കന്ദയേൽ ക്വചിൽ
കാമാദ്ധി സ്കന്ദയൻ രേതോ
ഹിനസ്തി വ്രതമാത്മനഃ.

സ്വപ്നേ സിക്ത്വാ ബ്രഹ്മചാരീ
ദ്വിജഃ ശുക്രമകാമതഃ
സ്നാത്വാൎക്കമൎച്ചയിത്വാ ത്രിഃ
പുനൎമ്മാമിത്യൃചം ജപേൽ.'

മദ്യം, മാംസം, സുഗന്ധവസ്തുക്കൾ, മാലകൾ, രസമുള്ള ഭക്ഷണസാധനങ്ങൾ, സ്ത്രീകൾ, പുളിയുള്ള സകലവസ്തുക്കൾ, പ്രാണിഹിംസ, അംഗരാഗം, കണ്ണെഴുത്തു, ചെരിപ്പു (അഥവാ മെതിയടി), കുട ഇവ ധരിക്കുക, കാമം, ക്രോധം, ദ്രവ്യത്തിലുള്ള അത്യാഗ്രഹം, ആട്ടം, പാട്ടു, വീണമുതലായതു വായി

ക്കുക (അല്ലെങ്കിൽ മദ്ദളം മുതലായതു കൊട്ടുക), ചൂതുകളി, വെറുതെയുള്ള സംസാരം, ജനങ്ങളുടെ ദോഷം പറയുക, കള്ളം പറയുക, സ്ത്രീകളെ നോക്കുക, സ്ത്രീകളെ സ്പർശിക്കുക, അന്യന്മാരെ അടിക്കുക—ഇവയെ വിദ്യാർത്ഥി വർജ്ജിക്കണം.

എല്ലായ്പോഴും ഏകനായിത്തന്നെ ശയിക്കണം. ഒരിക്കലും ഇന്ദ്രിയസ്ഖലനം ചെയ്യരുത്. എന്തുകൊണ്ടെന്നാൽ, കാമംകൊണ്ട് ഇന്ദ്രിയസ്ഖലനം ചെയ്യുന്നവൻ തന്റെ വ്രതത്തെ നശിപ്പിക്കുന്നു.

കാമംകൂടാതെ, ഉറക്കത്തിൽ, ഒരു ദ്വിജബ്രഹ്മചാരിക്കു സ്വപ്നേന്ദ്രിയം ഉണ്ടായാൽ അവൻ സ്നാനം ചെയ്തു, സൂര്യദേവനെ പൂജിച്ചു, 'പുനർമ്മാം' എന്നുതുടങ്ങിയുള്ള ഋഗ്വേദമന്ത്രത്തെ മൂന്നുപ്രാവശ്യം ജപിക്കണം.‡

ചെരിപ്പും കുടയും ധരിക്കരുതെന്നുള്ള നിഷേധം ഒഴികെ, മനുവിന്റെ മേൽപറഞ്ഞ സകല നിയോഗങ്ങളും അശേഷമായി ഇക്കാലത്തേയ്ക്കു യോജിക്കുന്നതാകുന്നു. സമുദായസമ്പ്രദായങ്ങൾക്കു ഭേദംവന്നിട്ടുള്ളതുകൊണ്ടു, കുടയും ചെരിപ്പും ഉപയോഗിക്കുന്നതിലും, മേൽപറഞ്ഞിട്ടുള്ളതിൽ ഉൾപ്പെടാത്തതായ വേറെ ചില സംഗതികളിലും ഭേദഗതികൾ വന്നിരിക്കുന്നു.

ഇന്ദ്രിയനിഗ്രഹവും പരിശുദ്ധിയും ബാല്യത്തിൽ അത്യാവശ്യമാണെന്നു പറഞ്ഞിരിക്കുന്നതു, യൌവ്വനത്തിലെ ആരോഗ്യം, ദൃഢഗാത്രത്വം, സുഖപ്രജ, ദീർഘായുസ്സ് എന്നിവയെല്ലാം വേറെ ഒരു ഗുണത്തെ ആശ്രയിച്ചിരിക്കുന്നതിൽ അധികമായി ഈ ജിതേന്ദ്രിയത്വം എന്ന ഗുണത്തെ അവലംബിച്ചിരിക്കുന്നതിനാലാകുന്നു. ആത്മമാലിന്യം പോലെ രോഗത്തേയും അകാലനാശത്തേയും ഉണ്ടാക്കുന്നതായിട്ട് വേറെയാതൊന്നും ഇല്ല. അതുഹേതുവായിട്ടു പൂർവ്വന്മാരായ നിയമകർത്താക്കന്മാരും ഗുരുക്കന്മാരും ബ്രഹ്മചര്യവ്രതത്തെ വിദ്യാർത്ഥിയുടെ ഒരു നിർബ്ബന്ധിതവ്രതമായി നിശ്ചയിച്ചു. വിദ്യാർത്ഥിയുടെ 'ബ്രഹ്മചാരി' എന്നുള്ള നാമധേയംതന്നെ ഇന്ദ്രിയനിഗ്രഹത്തെ വ്രതമായി ദീ

‡ മനുസ്മൃതി ൨. ൧൭൭—൧൮൧.

ക്ഷിയ്ക്കുന്നവന്ന് ഒരു സംജ്ഞയായിത്തീർന്നിരിയ്ക്കുന്നു. ആട്ടം, പാട്ട്, കൊട്ട്, ചൂതുകളി, വൃഥാലാപം, സ്ത്രീകളെ പ്രേക്ഷിക്കുകയും സ്പർശിയ്ക്കുകയും ചെയ്ക എന്നിവയെ ഉപേക്ഷിയ്ക്കണമെന്നു മേൽപറഞ്ഞിരിയ്ക്കുന്നതു വിദ്യാർത്ഥിയുടെ വ്രതഭംഗത്തിന്നു കാരണമായിത്തീരുന്നതായ വിനോദങ്ങളിൽ നിന്ന് അവനെ രക്ഷിയ്ക്കുന്നതിന്നായിട്ടാകുന്നു. മിതവും ശുദ്ധവുമായ ഭക്ഷണം, ദുഃഖകരമായ വേല, മിതവ്യയത്തോടുകൂടിയ ജീവിതം ഇവയെല്ലാം ദേഹദാർഢ്യത്തെ ജനിപ്പിയ്ക്കുകയും ബാലനെ കായക്ലേശത്തെ സഹിയ്ക്കുവാൻ ശീലിപ്പിയ്ക്കുകയും ചെയ്യുന്നു. ഇതിനെപ്പററി മനുഭഗവാൻ പിന്നെയും പിന്നെയും ആവൎത്തിച്ചു പറഞ്ഞിരിയ്ക്കുന്നു.

'ഇന്ദ്രിയാണാം വിചരതാം
വിഷയേഷ്വപഹാരിഷു
സംയമേ യത്നമാതിഷ്ഠേ-
ദ്വിദ്വാൻ യന്തേവ വാജിനാം.'

കുതിരകളെ ഓടിയ്ക്കുന്നവൻ കുതിരകളെ എന്നപോലെ വിദ്വാനായിരിയ്ക്കുന്നവൻ മനസ്സിനെ ആകർഷിയ്ക്കുന്നവയായ വിഷയങ്ങളിൽ സഞ്ചരിയ്ക്കുന്ന ഇന്ദ്രിയങ്ങളെ അടക്കുന്നതിൽ പ്രയത്നം ചെയ്യണം.*

'വശേ കൃത്വേന്ദ്രിയഗ്രാമം
സംയമ്യ ച മനസ്തഥാ
സർവ്വാൻ സംസാധയേദർത്ഥാ-
നക്ഷിണ്വന്യോഗതസ്തനും.'

സകല ഇന്ദ്രിയങ്ങളെ സ്വാധീനപ്പെടുത്തുകയും മനസ്സിനെ അടക്കുകയും ചെയ്തു യോഗത്താൽ സകലകാര്യങ്ങളേയും ദേഹത്തെ ക്ഷീണിപ്പിയ്ക്കാതെ സാധിയ്ക്കാവുന്നതാണ്.§

യജ്ഞം, ഇഷ്ടദേവതോപാസന, സാധുക്കൾക്കു ഭക്ഷണം കൊടുക്കുക, അരണ്യവാസം എന്നിവയെല്ലാം ബ്രഹ്മചര്യത്തി

* മനുസ്മൃതി ൨-൯൯.
§ മനുസ്മൃതി ൨-൧൦൦.

ൽ അടങ്ങിയിരിക്കുന്നു എന്നും ബ്രഹ്മലോകത്തെ ഈ വിധം മാത്രമേ പ്രാപിച്ചുകൂട എന്നും ഛാന്ദോഗ്യോപനിഷത്തിൽ പറഞ്ഞിരിക്കുന്നു $

ആത്മവിനിയമനവും ഇന്ദ്രിയനിഗ്രഹവും നിശ്ശേഷം സാധിക്കുവാൻ ഇടയായത്, യുവാക്കന്മാരുടെ ദേഹബലത്തെ ശരീരായാസങ്ങളെക്കൊണ്ടും പൌരുഷത്തെ വൎദ്ധിപ്പിക്കുന്നതായ പലപ്രകാരത്തിലുള്ള കളികളെക്കൊണ്ടും പോഷിപ്പിച്ചിരുന്നതിനാലാണ്. ബാലന്മാർ ശസ്ത്രാഭ്യാസത്തിലും കുതിരയെ ഓടിക്കുന്നതിലും കായബലത്തെ സൂചിപ്പിക്കുന്നതായ മത്സരക്കളികളിലും പരിചയിച്ചിരുന്നു എന്നു നാം രാമായണത്തിലും മഹാഭാരതത്തിലും വായിക്കുന്നുണ്ട്. ഈ ശരീരായാസങ്ങൾ ബാലന്മാരുടെ വിദ്യാഭ്യാസത്തിന്റെ ഒരു നിൎണ്ണീതാംശമായിരുന്നു. അതിനാൽ അവൎക്ക് ആരോഗ്യവും ദേഹബലവും ഉണ്ടാകുന്നതിനു കാരണമായി.

ഇപ്രകാരം അദ്ധ്യയനത്തോടും ദൃഢമായ ഇന്ദ്രിയനിഗ്രഹത്തോടുംകൂടി ബ്രഹ്മചൎയ്യാശ്രമത്തെ നിൎവ്വഹിച്ചതിന്റെ ശേഷം, വിദ്യാൎത്ഥി തന്റെ ശക്തിക്കുതക്കവണ്ണം ഗുരുദക്ഷിണ കഴിച്ചു ഗൃഹത്തിൽ പോയി ഗൃഹസ്ഥാശ്രമത്തെ കൈക്കൊണ്ടു.

ബ്രഹ്മചൎയ്യത്തെ നിൎവ്വഹിച്ചതിന്റെ ശേഷം മാത്രമാണ് യുവാവു വിവാഹം ചെയ്തു ഗൃഹസ്ഥധൎമ്മത്തെ അനുഷ്ഠിക്കുവാൻ അൎഹനായത്. വിവാഹത്തിനു ശേഷം മൈഥുനധൎമ്മത്തെ വളരെ പരിമിതമായിട്ട് അനുഷ്ഠിച്ചുപോന്നു. സ്ത്രീപുരുഷസംയോഗം മാസത്തിൽ പത്തുരാത്രികളിൽ ഒരു രാത്രിയിൽ മാത്രമാണ് യുക്തമായിട്ടുള്ളത്.|| സ്ത്രീകളെ ബഹുമാനിക്കുകയും സ്നേഹിക്കുകയും ചെയ്തിരുന്നു. അങ്ങിനെ ചെയ്യാതിരുന്നാൽ ഗൃഹത്തിൽ യാതൊരു സുഖവും ഉണ്ടാകുന്നതല്ല.

$ ഛാന്ദോഗ്യോപനിഷത്ത് വ- ൮- ന; ൫- ൧—൪

|| മനുസ്മൃതി ൩-ാം അദ്ധ്യായം ൪൫ മുതൽ ൪൯ വരെ ശ്ലോകങ്ങൾ നോക്കുക.

'പിതൃഭിർഭ്രാതൃഭിശ്ചൈതാഃ
പതിഭിർദ്ദേവരൈസ്തഥാ
പൂജ്യാ ഭൂഷയിതവ്യാശ്ച
ബഹുകല്യാണമീപ്സുഭിഃ'.
യത്ര നാൎയ്യസ്തു പൂജ്യന്തേ
രമന്തേ തത്ര ദേവതാഃ
യത്ര താസ്തു ന പൂജ്യന്തേ
സൎവ്വാസ്തത്രാഫലാഃ ക്രിയാഃ.
ശോചന്തി ജാമയോ യത്ര
വിനശ്യത്യാശു തൽ കുലം
ന ശോചന്തി തു യാത്രൈതാ
വൎദ്ധതേ തദ്ധി സൎവ്വദാ.'

അധികമായ സുഖത്തെ ഇച്ഛിക്കുന്ന പിതാക്കന്മാരും സഹോദരന്മാരും ഭൎത്താക്കന്മാരും ഭൎത്തൃസഹോദരന്മാരും സ്ത്രീകളെ പൂജിക്കുകയും അലങ്കരിപ്പിക്കുകയും വേണം.

യാതൊരേടത്തു സ്ത്രീകൾ പൂജിക്കപ്പെടുന്നുവോ, അവിടെ ദേവകൾ സന്തോഷിക്കുന്നു. എവിടെ അവർ പൂജിക്കപ്പെടുന്നില്ലയോ, അവിടെ സകല ക്രിയകളും നിഷ്ഫലങ്ങളായിത്തീരുന്നു.

യാതൊരേടത്തു ബന്ധുസ്ത്രീകൾ ദുഃഖിക്കുന്നു, ആ കുടുംബം ഉടനെ നശിച്ചുപോകുന്നു; യാതൊരു ദിക്കിൽ അവർ ദുഃഖിക്കുന്നില്ല, ആ കുലമാകട്ടെ സദാ വൎദ്ധിക്കുന്നു.*

'സന്തുഷ്ടോ ഭാൎയ്യയാ ഭൎത്താ-
ഭൎത്ത്രാ ഭാൎയ്യാ തഥൈവ ച
യസ്മിന്നേവ കുലേ നിത്യം
കല്യാണം തത്ര വൈ ധ്രുവം.'

യാതൊരു കുലത്തിൽ നിത്യം ഭാൎയ്യയോടുകൂടി ഭൎത്താവും ഭൎത്താവിനോടുകൂടി ഭാൎയ്യയും സന്തോഷിക്കുന്നുവോ, അവിടെ നിശ്ചയമായും സുഖം ഭവിക്കുന്നു.†

* മനുസ്മൃതി ൩- ൫൫—൫൭

† മനുസ്മൃതി ൩. ൬൦

ഗൃഹസ്ഥാശ്രമം ആൎയ്യജീവിതത്തിന്റെ ആശയമാണ്. ഗൃഹസ്ഥനെ ആശ്രയിച്ചാകുന്നു സകലവും ഇരിക്കുന്നത്.

'യഥാ വായും സമാശ്രിത്യ
സൎവ്വേ ജീവന്തി ജന്തവഃ
തഥാ ഗൃഹസ്ഥമാശ്രിത്യ
വൎത്തന്തഇതരാശ്രമാഃ'

സകല ജന്തുക്കളും വായുവിനെ ആശ്രയിച്ചു ജീവിക്കുന്നതു പോലെ ഇതരങ്ങളായ ആശ്രമങ്ങൾ എല്ലാം ഗൃഹസ്ഥനെ ആശ്രയിച്ചിരിക്കുന്നു.$

'സൎവ്വേഷാമപി ചൈതേഷാം
വേദശ്രുതിവിധാനതഃ
ഗൃഹസ്ഥ ഉച്യതേ ശ്രേഷ്ഠഃ
സ ത്രീനേതാൻ ബിഭൎത്തിഹി.

യഥാ നദീനദാഃ സൎവ്വേ
സാഗരേ യാന്തി സംസ്ഥിതിം
തഥൈവാശ്രമിണഃ സൎവ്വേ
ഗൃഹസ്ഥേ യാന്തി സംസ്ഥിതിം.'

ഇവരിൽ എല്ലാവരിലും വെച്ചു, "വേദശ്രുതി സിദ്ധാന്തങ്ങളാൽ, ഗൃഹസ്ഥൻ ശ്രേഷ്ഠനെന്നു പറയപ്പെടുന്നു; എന്തുകൊണ്ടെന്നാൽ, അവൻ മററു മൂന്ന് ആശ്രമങ്ങളെ ഭരിക്കുന്നു. സ സകല നദികളും പുഴകളും ഒഴുകി സമുദ്രത്തിൽ ചേരുന്നതുപോലെ സകല ആശ്രമങ്ങളും ഗൃഹസ്ഥാശ്രമിയിൽ വിശ്രമിക്കുന്നു.‡

ഇതു ഹേതുവായിട്ടു, ഗൃഹസ്ഥാശ്രമിയാകുന്നു എല്ലാ ആശ്രമികളിലും വെച്ച് ഉത്തമൻ: 'ജ്യേഷ്ഠാശ്രമോ ഗൃഹീ.' ഗൃഹസ്ഥന്റെ ധൎമ്മം ന്യായമായി ധനം ആൎജ്ജിക്കുകയും വ്യയം ചെയ്യുകയുമാകുന്നു. ഈ കാൎയ്യത്തിൽ വൈശ്യൻ ആകുന്നു ഗൃ

$ മനുസ്മൃതി ൩- ൭൭,
‡ മനുസ്മൃതി ൬, ൮൯—൯൦

ഹസ്ഥാശ്രമിയുടെ പ്രധാനലക്ഷണത്തോടുകൂടിയവൻ. അതിഥിപൂജനവും ഗൃഹസ്ഥന്റെ ഒരു മുഖ്യമായ ധൎമ്മമാകുന്നു; ഇതിൽനിന്നു അവൻ ഒരിക്കലും തെററരുതു്.

'തൃണാനി ഭൂമിരുദകം
വാൿ ചതുൎത്ഥീ ച സൂനൃതാ
ഏതാന്യപി സതാം ഗേഹേ
നോച്ഛിദ്യന്തേ കദാചന'.

ദൎഭപ്പുല്ലു, മണ്ണു, ജലം, ദയയോടുകൂടിയ വാക്കു്, ഇവ നാലും സത്തുക്കളുടെ ഗൃഹത്തിൽ ഒരിക്കലും ഇല്ലാതിരിക്കുകയില്ല.*

ഗൃഹസ്ഥൻ ആദ്യമായി അതിഥികളേയും ബ്രാഹ്മണരേയും ബന്ധുക്കളേയും ഭൃത്യന്മാരേയും ഭുജിപ്പിക്കണം. പിന്നെ താനും തന്റെ ഭാൎയ്യയും ഭുജിക്കണം. എന്നാൽ അതിഥിമുതലായവൎക്കു മുമ്പിൽ ഗൃഹസ്ഥൻ നവോഢകളേയും ശിശുക്കളേയും രോഗികളേയും ഗൎഭിണികളേയും ഭുജിപ്പിക്കേണ്ടതാകുന്നു †

ഗൃഹസ്ഥാശ്രമി പഞ്ചമഹായജ്ഞങ്ങളെ ക്രമാനുസരണം അനുഷ്ഠിക്കണം. ബ്രാഹ്മണരായ ഗൃഹസ്ഥാശ്രമികൾ മാസം തോറുമുള്ള ശ്രാദ്ധങ്ങളേയും അനുഷ്ഠിക്കണം.¶ ബ്രാഹ്മണൻ അദ്ധ്യയനം ചെയ്യണം; അദ്ധ്യയനത്തിന്നു വിഘ്നം വരുത്തുന്ന കാൎയ്യാന്തരങ്ങളിൽ പ്രവേശിക്കരുതു്. അന്യന്മാൎക്കു ദോഷം നേരിടാത്തതായ വൃത്തികൊണ്ടു് ഉപജീവിക്കണം.‡ ആചാരസംബന്ധമായി വളരെ സാരമായ നിയമങ്ങൾ നിശ്ചയിച്ചിരിക്കുന്നു. ഗൃഹസ്ഥാശ്രമി മനുഷ്യവൎഗ്ഗത്തിന്റെ പ്രധാനലക്ഷണത്തോടുകൂടിയവനായതുകൊണ്ടു മനുഷ്യരുടെ സാമാന്യനടവടിയെപ്പററി ൩-ാം കാണ്ഡത്തിൽ പ്രതിപാദിക്കുമ്പോൾ ആ നിയമങ്ങളെ അവിടെ വിവരിക്കുന്നതാണു്. ഗൃഹസ്ഥന്റെ

* മനുസ്മൃതി ൩- ൧൦൧
† മനുസ്മൃതി ൩- ൧൧൪—൧൧൬
¶ മനുസ്മൃതി ൪- ൧൭.
‡ മനുസ്മൃതി ൪- ൨

പ്രത്യേകധർമ്മങ്ങൾ അതിഥിസൽക്കാരം, വ്യവസായം, സത്യം, നിഷ്കാപട്യം, ഔദാര്യം, ഭൂതദയ, ഭക്ഷണത്തിലും ജീവിതത്തിലും പരിശുദ്ധി എന്നിവയാകുന്നു. അവൻ ധനംകൊണ്ടു ദാനം ചെയ്യുന്ന പക്ഷം ധനം സമ്പാദിയ്ക്കുകയും സ്വയം ഭിക്ഷിയ്ക്കുകയും ചെയ്യാം.

മുൻപ്രസ്താവിച്ചിട്ടുള്ളപ്രകാരം, വാർദ്ധക്യംവന്നു പൌത്രന്മാരുണ്ടായാൽ ഗൃഹസ്ഥനു ഗൃഹസ്ഥാശ്രമം വിട്ടു വനത്തിൽ പോയി വാനപ്രസ്ഥാശ്രമം സ്വീകരിയ്ക്കാം. ഗൃഹസ്ഥപത്നിയ്ക്കു ഭർത്താവിനോടുകൂടി പോകുകയോ പുത്രന്മാരോടുകൂടി സ്വഗൃഹത്തിൽ തന്നെ വസിയ്ക്കുകയൊ ചെയ്യാം. ഗൃഹസ്ഥന്റെ പ്രസ്ഥാനസമയം അദ്ദേഹം അഗ്നിയേയും യജ്ഞോപകരണങ്ങളേയും കൊണ്ടുപോകുന്നു. മേലാൽ തനിയ്ക്കു ചെയ്യുവാനുള്ള ലോകധർമ്മം ധ്യാനംകൊണ്ടും യജ്ഞംകൊണ്ടും ലോകത്തെ സഹായിയ്ക്കുകയാകുന്നു. അതിനാൽ വാനപ്രസ്ഥർ പഞ്ചമഹായജ്ഞങ്ങളേയും അഗ്നിഹോത്രത്തെയും പാവുതാറും ഉള്ള യജ്ഞങ്ങളേയും മററും ചെയ്തുകൊണ്ടുതന്നെയിരിയ്ക്കണം. യജ്ഞം, അദ്ധ്യയനം, തപസ്സ്, ഭൂതദയ എന്നിവയാകുന്നു വാനപ്രസ്ഥന്റെ ജീവിതധർമ്മം.

'സ്വാദ്ധ്യായേ നിത്യയുക്തഃ സ്യാ-
ദ്ദാന്തോ മൈത്രസ്സമാഹിതഃ
ദാതാ നിത്യമനാദാതാ
സർവ്വഭൂതാനുകമ്പകഃ'

വാനപ്രസ്ഥൻ എല്ലായ്പോഴും വേദാദ്ധ്യയനം ചെയ്തുകൊണ്ടിരിയ്ക്കണം; ശമം, ദമം, ദയ, മൌനം എന്നിവയോടുകൂടിയിരിയ്ക്കണം; സദാ ദാനം ചെയ്യണം; ഒരിയ്ക്കലും ദാനം സ്വീകരിയ്ക്കരുത്; സർവ്വജീവജാലങ്ങളിലും അനുകമ്പയോടുകൂടിയിരിയ്ക്കണം.*

ഈ നിഷ്കളങ്കമായ ജീവിതം വാനപ്രസ്ഥനെ സന്ന്യാസാ

* മനുസ്മൃതി ൬, ൮.

ശ്രമമാകുന്ന അന്ത്യാശ്രമത്തിലേയ്ക്കു നയിപ്പിയ്ക്കുന്നു. സന്ന്യാസി സൎവ്വസംഗപരിത്യാഗിയാകുന്നു. സന്ന്യാസിയ്ക്കു യജ്ഞാനുഷ്ഠാനം ഇല്ല. അദ്ദേഹം സൎവ്വസ്വത്തേയും ത്യജിച്ചവനാണല്ലോ. അദ്ദേഹം ഏകാകിയായി ജീവിയ്ക്കുന്നു. വൃക്ഷങ്ങളുടെ തണലാകുന്നു അദ്ദേഹത്തിന്റെ വാസസ്ഥാനം. അദ്ദേഹം ധ്യാനൈകനിരതനായി സ്ഥിതിചെയ്യുന്നു.

'അനഗ്നിരനികേതഃ സ്യാൽ
ഗ്രാമമന്നാൎത്ഥമാശ്രയേൽ
ഉപേക്ഷകോ/സംകുസുകോ
മുനിൎഭാവസമാഹിതഃ'

അവൻ (സന്ന്യാസി) അഗ്നിയോടും ഗൃഹത്തോടും കൂടാതിരിയ്ക്കണം; ഭക്ഷണത്തിന്നായിട്ടു മാത്രം ഗ്രാമത്തിൽ പോകണം, ഉദാസീനനായി, നിശ്ചയബുദ്ധിയോടുകൂടിയവനായി, മനസ്സമാധാനമുള്ള മുനിയായിരിയ്ക്കണം. ‡

ഒരു യഥാൎത്ഥസന്ന്യാസിയെപ്പററി വിശേഷമായ ഒരു വിവരണം മനുസ്മൃതിയിൽ ഉണ്ടു്.

'നാഭിനന്ദേത മരണം
നാഭിനന്ദേത ജീവിതം
കാലമേവ പ്രതീക്ഷേത
നിൎദ്ദേശം ഭൃതകോ യഥാ.
ദൃഷ്ടിപൂതം ന്യസേൽ പാദം
വസ്ത്രപൂതം ജലം പിബേൽ
സത്യപൂതം വദേദ്വാചം
മനഃപൂതം സമാചരേൽ.
അതിവാദാംസ്തിതിക്ഷേത
നാവമന്യേത കംചന
ന ചേമം ദേഹമാശ്രിത്യ
വൈരം കുൎവ്വീത കേനചിൽ.

‡ മനുസ്മൃതി ൬- ൪൩-

ക്രുദ്ധ്യന്തം നപ്രതിക്രുദ്ധ്യേ-
ദാക്രുഷ്ടഃ കുശലം വദേൽ
സപ്തദ്വാരാവകീർണ്ണാം ച
ന വാചമനൃതാം വദേൽ.

അദ്ധ്യാത്മരതിരാസീനോ
നിരപേക്ഷോ നിരാമിഷഃ
ആത്മനൈവ സഹായേന
സുഖാർത്ഥീ വിചരേദിഹ.'

അവൻ (സന്ന്യാസി) മരണത്തെ ഇച്ഛിയ്ക്കരുത്, ജീവിതത്തേയും ഇച്ഛിയ്ക്കരുത്; ഭൃത്യൻ മൂല്യത്തെ—കൂലിയെ— എന്നപോലെ, മരണകാലത്തെ കാത്തുനില്ക്കണം.

നടക്കുമ്പോൾ നല്ലവണ്ണം നോക്കി കാൽവെയ്ക്കണം. വസ്ത്രത്തിൽ അരിച്ചു ശുദ്ധമാക്കിയ ജലം പാനം ചെയ്യണം; സത്യംകൊണ്ടു പരിശുദ്ധമായ വാക്കു പറയണം; ബുദ്ധികൊണ്ടാലോചിച്ചു പ്രവർത്തിയ്ക്കണം.

അതിവാദങ്ങളെ ഉപേക്ഷിയ്ക്കണം; ഒരുത്തനേയും അപമാനിയ്ക്കരുത്; തന്റെ ദേഹരക്ഷയ്ക്കായി യാതൊരുവനേയും ശത്രുവാക്കിത്തീർക്കരുത്.

ക്രോധിയ്ക്കുന്നവന്റെ നേരെ ക്രോധിയ്ക്കരുത്. ശപിയ്ക്കുന്നവനെ അനുഗ്രഹിയ്ക്കണം; ഏഴു പടികളിലും— നാനാദിക്കിലും— വാക്കു വലിച്ചെറിഞ്ഞുകൊണ്ട് അസത്യം പറയരുത്.

ആത്മാനന്ദത്തിൽ സ്ഥിതിചെയ്തുകൊണ്ട്, ഒന്നിലും അപേക്ഷകൂടാതെ, ജിതേന്ദ്രിയനായി തനിയ്ക്കു താൻതന്നെ സഹായിയായി മോക്ഷാർത്ഥിയായി ഇഹത്തിൽ സഞ്ചരിയ്ക്കണം.* സന്ന്യാസി സംസാരദുഃഖത്തെപ്പററി സദാ മനനം ചെയ്തുകൊണ്ടിരിയ്ക്കണം. ഉൽകൃഷ്ടാപകൃഷ്ടവസ്തുക്കളിൽ ഒരുപോലെ സ്ഥിതി

* മനുസ്മൃതി ൬- ൪൫—൪൯

ചെയ്യുന്ന പരമാത്മാവിനെ സദാ ധ്യാനിക്കണം. അനേക ജന്മങ്ങളിൽ കൂടിയുള്ള ജീവാത്മാവിന്റെ ഗതിയെ പര്യാലോചിച്ചു ബ്രഹ്മത്തിൽതന്നെ വിശ്രാന്തിയെ പ്രാപിക്കണം. ഇങ്ങിനെ ചെയ്താൽ ബ്രഹ്മത്തെ പ്രാപിക്കാം.

മേൽപറഞ്ഞവയാകുന്നു സനാതനധർമ്മപ്രകാരമുള്ള നാലാശ്രമങ്ങൾ. ഇവയുടെ ഉദ്ദേശം മനുഷ്യനെ സർവ്വോൽകൎഷസിദ്ധിക്കായി ശിക്ഷിക്കുകയാകുന്നു. യഥാവിധി അവയെ അനുഷ്ഠിക്കുവാൻ ഇക്കാലത്തു പൂർണ്ണമായി സാധിക്കുന്നതല്ല. എന്നാൽ ഈ ആശ്രമങ്ങളുടെ ആശയാനുസരണം സാധിക്കാവുന്നതാണ്. അങ്ങിനെ ചെയ്യുന്നതുകൊണ്ട് ആധുനികജീവിതക്രമത്തിനു വളരെ പരിഷ്ക്കാരവും സിദ്ധിക്കും. ഇക്കാലത്തു ബ്രഹ്മചര്യാശ്രമത്തെ കുട്ടികളും, വിദ്യാലയങ്ങളിലും കലാശാലകളിലും കഴിച്ചുകൂട്ടേണ്ടിയിരിക്കുന്നു; ഗുരുവിന്റെ ആശ്രമത്തിൽ അല്ല. എങ്കിലും ബ്രഹ്മചര്യത്തോടും സുഖവിരോധഭാവത്തോടും കൂടിയുള്ള അതേ ജീവിതക്രമത്തെ ആചരിക്കുകയും ബ്രഹ്മചര്യത്തെ സർവ്വസാധാരണമായി ഇപ്പോഴും അനുഷ്ഠിക്കുകയും ചെയ്യാം. വിവാഹം മുതൽ ആരംഭിക്കുന്നതായ ഗൃഹസ്ഥധർമ്മാനുഷ്ഠാനത്തിന്റെ പരമകാഷ്ഠയെ, അതിന്റെ ആശയത്തിൽ അന്തർഭവിച്ചിരിക്കുന്നതായ ധർമ്മനിഷ്ഠ, ധുരന്ധരത്വം, ഋണനിർമ്മോചനം, യുക്തമായിരിക്കുന്ന ജീവിതക്രമം, സർവ്വാവകാശങ്ങളുടേയും ഋണബന്ധങ്ങളുടേയും അഭിജ്ഞാനം, എന്നിവയെ അനുഷ്ഠിച്ചു വളരെ പ്രയാസംകൂടാതെ ഇപ്പോഴും സാധിക്കാവുന്നതാണ്. മൂന്നാമത്തെ ആശ്രമത്തെ അധികം ആളുകൾക്ക് അരണ്യത്തിൽ വസിച്ച് അനുഷ്ഠിക്കുവാൻ സാധിക്കുന്നതല്ല. നാലാമത്തെ ആശ്രമവും ഇക്കാലങ്ങളിൽ മിക്ക ആളുകൾക്കും അസാദ്ധ്യമായിട്ടുള്ളതാണ്. എങ്കിലും ലോകരീതിയെ അനുസരിച്ചിട്ടുള്ള ജീവിതംവിട്ടു, ചെറുപ്പക്കാരുടെ അധീനത്തിൽ കാര്യനിർവ്വഹണത്തെ ഏല്പിച്ചു, ധ്യാനം, അദ്ധ്യയനം, ഉപാസന, എന്നിവയെ ജീവിതത്തിന്റെ പ്രധാനധർമ്മങ്ങളാക്കിത്തീൎക്കുന്നത് ഇപ്പൊഴും സാധിക്കാവുന്നതാകുന്നു. എ

ന്നതന്നെയുമല്ല, ഇപ്രകാരം വൃദ്ധതപസ്വികളായിരിക്കുന്ന മഹാജനങ്ങളുടെ സന്നിധാനം ജനസമുദായത്തെ ആസകലം പവിത്രമാക്കുകയും, ധാൎമ്മികമായിരിക്കുന്ന ജീവിതത്തിന്റെ ഗൌരവത്തേയും വാസ്തവത്തേയും സദാ ഉൽബോധപ്പെടുത്തുകയും, മാഹാത്മ്യമുള്ള ഒരു പരമപുരുഷാൎത്ഥത്തെ സംസ്ഥാപിച്ച്, അവരുടെ ശ്ലാഘ്യമായ നടപടികൊണ്ടു സമുദായത്തെ ആസകലം ഉദ്ധരിപ്പിക്കുകയും ചെയ്യുന്നതാണ്.

ആൎയ്യന്മാർ യഥാൎത്ഥമായി നിശ്ചയിക്കപ്പെട്ടിരിക്കുന്ന ഒരു ജീവിതക്രമമാകുന്നു 'ആശ്രമചതുഷ്ടയം' എന്നു പറയുന്നതുകൊണ്ടു സൂചിക്കുന്നത്. അവയിൽ ബ്രഹ്മചൎയ്യവും ഗാൎഹസ്ഥ്യവും ഒരു മനുഷ്യന്റെ ആയുഷ്കാലത്തിൽ ജീവനെ പ്രവൃത്തിമാൎഗ്ഗത്തിൽ ചരിപ്പിക്കുന്നതായ ബാഹ്യവേഗത്തോടുകൂടിയ ശക്തിയെ സൂചിപ്പിക്കുന്നു എന്നു പറയാം. വാനപ്രസ്ഥവും സന്ന്യാസവും ലോകത്തിൽ നിന്നുള്ള നിവൃത്തിയേയും പുരുഷായുസ്സിൽ നിവൃത്തിമാൎഗ്ഗത്തേയും സൂചിപ്പിക്കുന്നു. പൂൎവ്വന്മാർ മനുഷ്യൻ ചരിക്കേണ്ടതായ മാൎഗ്ഗത്തെ ഏററവും ജ്ഞാനബുദ്ധിയോടുകൂടി നിശ്ചയിച്ചിരിക്കുന്നതുകൊണ്ടു, നാലാശ്രമങ്ങളായി വിഭജിച്ചിരിക്കുന്ന ഈ ജീവിതക്രമത്തെ അനുസന്ധാനം ചെയ്യുന്നവർ എല്ലാം പ്രവൃത്തിക്കും നിവൃത്തിക്കും കാരണമായിരിക്കുന്ന അവരുടെ ശക്തികളെ ക്രമപ്രകാരം നിയമപ്പെടുത്തുന്നുണ്ടെന്നു കാണാം. കന്നാമതായി, ന്യായമായി അനുഷ്ഠിക്കേണ്ടതും സമ്പാദനം നിൎവ്വഹിക്കേണ്ടതുമായ ബ്രഹ്മചൎയ്യാശ്രമം; പിന്നെ ലോകകാൎയ്യങ്ങളിൽ അത്യുത്സാഹത്തോടുകൂടി ആചരിക്കേണ്ടതായ ഗൃഹസ്ഥാശ്രമം; അതിന്നുശേഷം ലോകകാൎയ്യത്തിൽനിന്നും യഥാക്രമം വിരമിച്ചു വിജനവാസത്തിൽ സ്ഥിതിചെയ്തു ധ്യാനത്തോടും ഈശ്വരസേവയോടുംകൂടി ആത്മകാൎയ്യത്തിൽ പ്രവൎത്തിക്കുകയും ലോകവൃത്തികളിൽ യത്നിച്ചുകൊണ്ടിരിക്കുന്ന ചെറുപ്പക്കാരായവൎക്ക ജ്ഞാനോപദേശത്തെ കൊടുക്കുകയും ചെയ്യേണ്ടതിനുള്ള വാനപ്രസ്ഥാശ്രമം; അതിന്റെ ശേഷം ദുല്ലഭം ചിലൎക്കെങ്കിലും സൎവ്വസംഗപരിത്യാഗത്തോടുകൂടിയ ജീവസന്ധാ

നത്തെ നിവ്വഹിക്കേണ്ടതായ സന്ന്യാസാശ്രമം; ഇവയാകുന്നു ജീവയാത്രയുടെ നാലു സ്ഥാനങ്ങൾ.

ഈ ആശ്രമവാസവും മോക്ഷസിദ്ധിയും ലോകോപകാരത്തിനായിട്ടാണെന്നും ഈശ്വരൻെറ കൃപയോടുകൂടിയ ലോകപരിപാലനത്തിലും ലോകപരിണാമത്തെ വിനിയമനം ചെയ്യുന്നതിലും അദ്ദേഹത്തിനു സാഹായ്യത്തെ ചെയ്യുന്നതിനായിട്ടാകുന്നു എന്നും പുരാണേതിഹാസങ്ങളിലുള്ള മുക്തന്മാരുടെ കഥകളെക്കൊണ്ട് അറിയാവുന്നതാണ്. ബാഹ്യവൃത്തികളിൽ സന്ന്യാസത്തെ ശീലിക്കുന്നതുകൊണ്ടു ജീവാത്മാവ് അസംഗതത്തേയും വൈരാഗ്യത്തേയും അഭ്യസിക്കുന്നു; എന്നാൽ ഉൽകൃഷ്ടമായ സന്ന്യാസം ആഭ്യന്തരമായിട്ടുള്ളതാകുന്നു, ബാഹ്യമായിട്ടുള്ളതല്ല. ഈ ആഭ്യന്തരമായ സന്ന്യാസത്താൽ സവ്വസംഗപരിത്യാഗത്തോടും വൈരാഗ്യത്തോടും കൂടിയ പുരുഷൻ ലോകോപകാരത്തിന്നായും ലോകോദ്ധാരണത്തിന്നായും മനുഷ്യരുടെ ഇടയിൽ പ്രവത്തിച്ചുകൊണ്ടിരിക്കുന്നു.

'അനാശ്രിതഃ കമ്മഫലം
കാൎയ്യം കമ്മ കരോതി യഃ
സ സന്ന്യാസീ ച യോഗീച
ന നിരഗ്നിൎന്ന ചാക്രിയഃ'.

കമ്മഫലത്തിൽ അപേക്ഷകൂടാതെ ചെയ്യേണ്ടതായ കമ്മത്തെ യാതൊരുവൻ ചെയ്യുന്നുവോ അവനാകുന്നു സന്ന്യാസിയും യോഗിയും. അഗ്നിയോടുകൂടാത്തവനും ക്രിയകളോടു കൂടാത്തവനും സന്ന്യാസിയാകുകയില്ല.*

ഇങ്ങിനെയുള്ള ഒരുവൻ ബന്ധഹേതുക്കളായ വിഷയങ്ങളുടെ മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്നു എന്നു വരികിലും നിസ്സംഗനായിട്ടു തന്നെ സ്ഥിതിചെയ്യുന്നു. അവന്നു ദ്രവ്യമുണ്ടെന്നു വരികിലും അതിനെ അവൻ മമതയോടുകൂടി വിചാരിക്കുന്നില്ല. അ

* ഭഗവൽഗീത ൬- ൧

പ്പോൾ അവൻ ഉൽകൃഷ്ടനായ ഗൃഹസ്ഥാശ്രമിയായിത്തീരുന്നു. സകല ആശ്രമങ്ങൾക്കും ആധാരമായതുകൊണ്ടു ഗൃഹസ്ഥാശ്രമമാകുന്നു ഉൽകൃഷ്ടമായ ആശ്രമം എന്നുള്ള മാനവവചനത്തെ സംപൂൎണ്ണമായി പ്രമാണീകരിക്കുന്നു. എന്നു തന്നെയുമല്ല, ഗൃഹസ്ഥാശ്രമത്തെ വാസ്തവമായിട്ടു് അനുഷ്ഠിക്കേണമെങ്കിൽ മനുഷ്യൻ ഉടമസ്ഥന്റെ ഭാവം വിട്ടു് ഉൽകൃഷ്ടമായ പരിപാലകഭാവത്തെയും, സേവ്യഭാവംവിട്ടു സേവകഭാവത്തെയും സ്വീകരിക്കണം.



# ഏഴാം അദ്ധ്യായം

## ചാതുർവ്വർണ്ണ്യം.

ആശ്രമചാതുഷ്ടം ജീവാത്മാവിന്റെ ഒരു ജീവദശയിലെ അഭിവൃദ്ധിക്കു കാരണമായ ഒരു കളരിയായിത്തീരുന്നതുപോലെ, ചാതുർവ്വർണ്ണ്യവും ജീവാത്മാവിന്റെ ജന്മാന്തരങ്ങൾതോറുമുള്ള അഭിവൃദ്ധിയുടെ ഏകദേശത്തിന്നു കാരണമായ ഒരു കളരിയാകുന്നു. സർവ്വതോമുഖമായിട്ടാലോചിക്കുമ്പോൾ, ചാതുർവ്വർണ്ണ്യം ജീവാത്മാവിന്റെ ആദ്യന്തമായ പരിണാമകാലത്തെ കാണിക്കുന്നു. എന്നാൽ ബാഹ്യാചാരത്തിന്നുള്ള ഒരു സിദ്ധാന്തമായിട്ടാലോചിക്കുമ്പോൾ ജീവാത്മാവു തന്റെ യാത്രാദശയിൽ അല്പകാലം മാത്രമേ ചാതുർവ്വർണ്ണ്യത്തിൽ സ്ഥിതിചെയ്യുന്നുള്ളു. ഇക്കാലത്തുണ്ടായിരിക്കുന്ന വർണ്ണസങ്കരം ചാതുർവ്വർണ്ണ്യംകൊണ്ട് ഒരു കാലത്തു സിദ്ധിച്ചിരുന്ന ഉപയോഗത്തെ മിക്കവാറും നശിപ്പിച്ചിരിക്കുന്നു. പൂർവ്വകാലത്തു ജീവാത്മാവ് അന്യദേശങ്ങളിൽ അനേകകാലം ആദ്യമായി പരിചയത്തെ പ്രാപിച്ചതിന്റെ ശേഷം മാത്രമേ ഭാരതവർഷത്തിലെ ഓരോ വർണ്ണങ്ങളിൽ ജനിക്കുവാൻ അർഹനായിത്തീർന്നുള്ളു. പിന്നെ ഭാരതവർഷത്തിൽ ഓരോ വർണ്ണത്തിൽ ജനിച്ചു നിശ്ചിതമായ ജ്ഞാനത്തെ സമ്പാദിച്ചു. അതിൽപിന്നെ ഭാരതവർഷത്തിൽ നിന്നും വിദേശരാജ്യങ്ങളിൽ ജനിച്ച് ഈ തത്വങ്ങളെ ശീലിച്ചു. പരിണാമം പൂർത്തിയായതോടുകൂടി ഒടുവിൽ ഭാരതവർഷത്തിൽതന്നെ തിരികെ വന്ന് ഉൽകൃഷ്ടജാതികളിൽ ജനിക്കുകയും ചെയ്തു.

ചാതുർവ്വർണ്ണ്യത്തിന്റെ ഗുണങ്ങളെ യഥായോഗ്യം നിർണ്ണയിക്കുന്നതിന്ന് അതിന്റെ അടിസ്ഥാനമായിരിക്കുന്ന മഹത്തായ തത്വങ്ങൾ അറിയുന്നത് ആവശ്യകമാണ്. ഈ തത്വങ്ങളെ അറിയുന്നതിനായി ചാതുർവ്വർണ്ണ്യത്തിന്റെ മൂലപ്രമാണങ്ങളേയും അനേകകാലംകൊണ്ടുണ്ടായിരിക്കുന്ന അസാരവും ദോ

ഷകരവും ആയ അനവധി അനുബന്ധവസ്തുക്കളേയും തിരിച്ചറിയേണ്ടത് ആവശ്യമായിട്ടുള്ളതാണ്.

ഒന്നാമതായി ഗ്രഹിക്കുവാനുള്ള കാര്യം ജീവാത്മാവിന്റെ പരിണാമം നാലു വലിയ സ്ഥാനങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു എന്നും, ഈ സംഗതി സകലജീവാത്മാക്കളുടെ കാര്യത്തിലും ഒരുപോലെ വാസ്തവമാണെന്നും, ജനനവശാൽ ആര്യന്മാരും ഹിന്തുക്കളും ആയിരിക്കുന്നവർക്ക പ്രത്യേകമായിട്ടുള്ളതല്ലെന്നും ആകുന്നു. ജീവാത്മാക്കൾ ഹിന്തുമതത്തിൽ വന്നു ജനിക്കുകയും ഹിന്തുമതത്തിൽ നിന്ന് അന്യമതങ്ങളിൽ പോയി ജനിക്കുകയും ചെയ്യുന്നുണ്ട്. എന്നാൽ സർവ്വജീവാത്മാക്കളും ചാതുർവ്വർണ്ണ്യത്തിൽ ഏതെങ്കിലും ഒന്നിൽ ചേർന്നവരായിരിക്കും. ഈ ചാതുർവ്വർണ്ണ്യക്രമം ഒരു പ്രത്യേകകാലത്തേയോ, പ്രത്യേകനാഗരികതത്തേയോ, പ്രത്യേകവർഗ്ഗത്തേയോ, പ്രത്യേകരാജ്യത്തേയോ സംബന്ധിച്ചതല്ല ഈ ജാതിനിർണ്ണയം സാർവ്വലൌകികവും സാർവ്വകാലികവുമാകുന്നു. ആയതു, സർവ്വജാതിക്കാരിലും ഉള്ളതുമാണ്.

ഒന്നാമത്തെ സ്ഥാനം ജീവാത്മാവിന്റെ ശൈശവം, ബാല്യം, താരുണ്യം എന്നിവയെ പ്രതിസംഹരിച്ചിരിക്കുന്നതാണ്. ഈ അവസ്ഥയിൽ ജീവാത്മാവു ശിശ്രൂഷക്കും ശിക്ഷാക്രമത്തിന്നും യോഗ്യമായ ശിഷ്യഭാവത്തിൽ സ്ഥിതിചെയ്യുന്നു. അപ്പോൾ ജീവാത്മാവിന്നു യാതൊരു ഭാരവാഹിത്വവും ഇല്ലെന്നു തന്നെ പറയാം.

രണ്ടാമത്തെ സ്ഥാനം ജീവാത്മാവിന്റെ യൌവനദശയുടെ പൂർവ്വഭാഗമാകുന്നു. അപ്പോൾ ജീവൻ സാധാരണമായ ലോകകാര്യങ്ങളിൽ പ്രവേശിക്കുകയും, ഗൃഹസ്ഥധർമ്മങ്ങളുടെ ഭാരം വഹിക്കുകയും, ധനം സമ്പാദിച്ചു സുഖാനുഭവത്തിന്നുവേണ്ടി ക്രമമായി വ്യയം ചെയ്യുകയും, തന്നെക്കാൾ പ്രായം കുറഞ്ഞവരെ സകലജീവിതധർമ്മങ്ങളിലും ശിക്ഷിച്ച് അഭ്യസിപ്പിക്കുകയും ഗൌരവമേറിയ ഭാരവാഹിത്വത്തെ വഹിക്കുകയും ചെയ്യുന്നു.

മൂന്നാം സ്ഥാനം ജീവാത്മാവിന്റെ പുരുഷദശയുടെ ഉ

ത്തരാൎദ്ധമാകുന്നു. അപ്പോൾ ജീവൻ രാജ്യധുരന്ധരത്വത്തെ വഹിക്കുകയും മററുള്ളവരെ പരിപാലിക്കുകയും ശരിയായ പന്ഥാവിൽ കൂടി നയിക്കുകയും ശാസിക്കുകയും സ്വസുഖത്തെ പരഗുണായത്തമാക്കിത്തീൎക്കുകയും അന്യന്മാരുടെ ജീവരക്ഷക്കായി തന്റെ ദേഹത്യാഗത്തെപ്പോലും ചെയ്യുകയും ചെയ്യുന്നു.

നാലാം സ്ഥാനം ജീവാത്മാവിന്റെ വാൎദ്ധക്യമാകുന്നു. അപ്പോൾ താൻ ഇതുവരെ സമ്പാദിച്ചതായ പരിചയംകൊണ്ടു ജീവൻ സകല ഐഹികവസ്തുക്കളുടേയും നിഷ്പ്രയോജനത്വത്തെ സൂക്ഷ്മമായി കാണുകയും, ജ്ഞാനവൃദ്ധനായി, ദയാപരിപൂൎണ്ണനായി, സൎവ്വസുഹൃത്തായി, പ്രായം കുറഞ്ഞവരുടെ ഗുരുവും ഉപദേഷ്ടാവും ആയിത്തീരുകയും ചെയ്യുന്നു.

മുൻപറഞ്ഞപ്രകാരം, ഈ സ്ഥാനങ്ങൾ സാൎവ്വലൌകികമാകുന്നു. ഇക്കാൎയ്യത്തിൽ സനാതനധൎമ്മത്തിന്റെ പ്രത്യേകഗുണം എന്തെന്നാൽ, മേൽപറഞ്ഞ നാലു സാൎവ്വത്രികമായ സ്ഥാനങ്ങളെ സാമുദായികമായിരിക്കുന്ന ഒരു നീതിക്രമത്തിന്റെ അടിസ്ഥാനമാക്കിത്തീൎക്കുകയും അവയെ ബാഹ്യാചാരത്തിന്നുള്ള നാലു വൎണ്ണങ്ങളെക്കൊണ്ടോ വൎഗ്ഗങ്ങളെക്കൊണ്ടോ പ്രത്യക്ഷപ്പെടുത്തുകയും ചെയ്തിട്ടുള്ളതാകുന്നു. ഓരോ വൎണ്ണത്തിന്നായി കല്പിച്ചിരിക്കുന്ന ഗുണങ്ങൾ അതാതു വൎണ്ണത്തിന്നു തുല്യമായ സാൎവ്വത്രികമായിരിക്കുന്ന പരിണാമസ്ഥാനത്തിന്നു യുക്തമായ ഗുണങ്ങളാകുന്നു.

പ്രഥമസ്ഥാനം ശൂദ്രവൎണ്ണത്താൽ നിദേശിക്കപ്പെട്ടിരിക്കുന്നു. ഈ വൎണ്ണത്തിൽ ജീവാത്മാവിന്നുള്ള നിയമങ്ങൾ ചുരുക്കവും ജീവാത്മാവിന്റെ ഭാരവാഹിത്വം ലഘുവുമാകുന്നു. ആ സ്ഥാനത്തിന്റെ പ്രധാനധൎമ്മം ശിശ്രൂഷയാകുന്നു. അതിന്നുള്ള ഗുണങ്ങൾ ബാല്യത്തിലും ശിഷ്യകാലത്തും ഉപയുക്തമായിട്ടുള്ളവയാകുന്നു—അതായത്, അനുസരണം, സ്വാമിഭക്തി, ആദരവ്, ഉത്സാഹം മുതലായവ.

രണ്ടാം സ്ഥാനംകൊണ്ടു നിൎദ്ദേശിക്കുന്നതു വൈശ്യാവസ്ഥ

യാകുന്നു. വൈശ്യൻ ആകുന്നു സാക്ഷാൽ ഗൃഹസ്ഥാശ്രമി. ഒരു രാജ്യത്തിലെ സമുദായസ്ഥിതി വൈശ്യനെ അവലംബിച്ചിരിക്കുന്നു. വൈശ്യൻ ദൃഢമായ നിയമങ്ങളോടുകൂടിയവനാകുന്നു. ഇവയുടെ ഉദ്ദേശം അസ്വാതന്ത്ര്യപരതയേയും ദാരവാഹിത്വത്തേയും വർദ്ധിപ്പിക്കുകയും, സമ്പത്തുണ്ടാകുന്നതോടു കൂടി വൈരാഗ്യത്തെ ജനിപ്പിക്കുകയും, വൈശ്യനെക്കൊണ്ടു രാജ്യവാസികളെ തന്റെ കുടുംബമായി വിചാരിപ്പിക്കുകയുമാകുന്നു. വൈശ്യലക്ഷണങ്ങൾ ഉത്സാഹം, വിമൃശ്യകാരിത്വം, ദീർഘദൃഷ്ടി, വിവേകം, ദാനശീലം മുതലായവയാകുന്നു.

മൂന്നാംസ്ഥാനം ക്ഷാത്രഗുണത്തെ നിർദ്ദേശിക്കുന്നു. ക്ഷത്രിയൻ രാജാവും യോദ്ധാവുമാകുന്നു. അദ്ദേഹത്തെ ആശ്രയിച്ചാകുന്നു രാജ്യരക്ഷയും സുഖവും ഇരിക്കുന്നത്. ക്ഷത്രിയനും ദൃഢമായ നിയമങ്ങളോടുകൂടിയവനാണ്. ഇവയുടെ ഉദ്ദേശം ക്ഷത്രിയന്റെ പൌരുഷത്തേയും ധീരോദാത്തതയേയും പ്രകാശിപ്പിക്കുകയും, തനിക്കുള്ള സകലവസ്തുക്കളും, പ്രാണനും കൂടി, ധർമ്മസ്ഥാപനത്തിനായി ത്യജിക്കുവാൻ ശീലിപ്പിക്കുകയുമാകുന്നു. ക്ഷത്രിയഗുണങ്ങൾ ഔദാര്യം, വീര്യം, ധൈര്യം, ബലം, ഭരണശക്തി, ആത്മവിനിയമനം എന്നിവയാകുന്നു

നാലാംസ്ഥാനം ബ്രാഹ്മണ്യത്തെ കാണിക്കുന്നു. ബ്രാഹ്മണൻ ഗുരുവും പുരോഹിതനുമാകുന്നു. എല്ലാ വർണ്ണങ്ങളിലും വെച്ചു ബ്രാഹ്മണൻ ഏററവും അനുല്ലംഘ്യമായ നിയമങ്ങളോടുകൂടിയവനാകുന്നു. ഇവയുടെ ഉദ്ദേശം ബ്രാഹ്മണനെ പ്രാപഞ്ചികമായും സാന്മാൎഗ്ഗികമായും ആത്മീയമായുമുള്ള ഒരു പരിശുദ്ധിഭാജനമാക്കിത്തീർക്കുകയാകുന്നു. ബ്രാഹ്മണൻ സമ്പത്ത്, അധികാരം എന്നിവയിലുള്ള മോഹം ത്യജിച്ചിരിക്കുന്നവനും അദ്ധ്യയനത്തിൽ ആസക്തിയോടുകൂടിയവനും വിദ്വാനും ജ്ഞാനിയും ആയിരിക്കണം; സകലജീവികൾക്കും ആശ്രയഭൂതനും ആപൽക്കാലത്തിൽ നിശ്ചയമായി സഹായം ചെയ്യുന്നവനുമായിരിക്കണം. ബ്രാഹ്മണ്യത്തിന്റെ ഗുണങ്ങൾ ശാന്തത, ക്ഷമ, പരിശുദ്ധി, സ്വേച്ഛാവർജ്ജനം എന്നിവയാകുന്നു.

ഏതുരാജ്യക്കാരിൽ ആണെങ്കിലും ഏതുകാലത്താണെങ്കിലും ഈ ഓരോ ഗുണലക്ഷണങ്ങളോടുകൂടിയ ജീവാത്മാവ് അതാതു പ്രധാനലക്ഷണത്തോടുകൂടിയ സ്ഥാനത്തിൽ ചേൎന്നവനാണ്. അങ്ങിനെയുള്ള ജീവാത്മാവു ഭാരതവൎഷത്തിൽ ആൎയ്യവംശത്തിലാകുന്നു ജനിച്ചിരിക്കുന്നത് എങ്കിൽ, അതാതുവൎണ്ണത്തിൽ ജനിച്ചിരിക്കുന്നതായി ഗണിക്കപ്പെടും. ഇക്കാലത്തു, 'ഗണിക്കപ്പെടണം,' എന്നു പറയുവാനേ തരമുള്ളു. എന്തെന്നാൽ ഇപ്പോഠം വൎണ്ണങ്ങഠം സങ്കരത്തെ പ്രാപിച്ചിരിക്കുന്നതുകൊണ്ടും വൎണ്ണലക്ഷണങ്ങളായിരിക്കുന്ന ഗുണങ്ങഠം അപൂൎവ്വമായിട്ടുമാത്രം കാണപ്പെടുന്നതുകൊണ്ടുമാണ്. ഈ പ്രധാനഗുണങ്ങളെ ഓരോ വൎണ്ണത്തിൻെറ 'ധൎമ്മം' എന്നു പറയുന്നു; എന്നാൽ ഇക്കാലത്ത് ഈ ധൎമ്മങ്ങഠം നിൎഭാഗ്യവശാൽ ധിക്കരിക്കപ്പെട്ടിരിക്കുന്നു.

എല്ലാ ദേശങ്ങളിലും ഉള്ള പ്രധാനമായിരിക്കുന്ന വൎഗ്ഗങ്ങഠം—തരങ്ങഠം—ഈ വൎണ്ണഭേദങ്ങളെ അനുസരിച്ചിരിക്കുന്നു എന്ന് എളുപ്പത്തിൽ അറിയാവുന്നതാണ്. പാശ്ചാത്യദേശങ്ങളിലെ കൈത്തൊഴിലുകാർ ശൂദ്രസ്ഥാനത്തിരിക്കുന്ന ജീവാത്മാക്കളാണ്. വ്യവസായസ്ഥാപകന്മാർ, വ്യാപാരികഠം, ധനവ്യാപാരികഠം (ഹുണ്ടികക്കച്ചവടക്കാർ), ധനാദ്ധ്യക്ഷന്മാർ, വലിയ കൃഷിവേലക്കാർ, ചില്ലറ കച്ചവടക്കാർ എന്നിങ്ങിനെയുള്ളവർ വൈശ്യസ്ഥാനത്തിരിക്കുന്ന ജീവാത്മാക്കളാകുന്നു. നിയമകൎത്താക്കന്മാർ, യോദ്ധാക്കഠം, ന്യായവിചാരസ്ഥലങ്ങളിലും (കോടതികളിലും), കച്ചേരികളിലും ഉള്ള ഉദ്യോഗസ്ഥന്മാർ, രാജ്യകാൎയ്യധുരന്ധരന്മാർ, രാജാക്കന്മാർ എന്നുള്ളവർ ക്ഷത്രിയസ്ഥാനത്തെത്തിയ ജീവാത്മാക്കളായിരിക്കണം. ഉപാദ്ധ്യായന്മാർ, ശാസ്ത്രജ്ഞന്മാർ, പുരോഹിതന്മാർ, ആത്മകാൎയ്യാദ്ധ്യക്ഷന്മാർ മുതലായവർ ബ്രാഹ്മണസ്ഥാനത്തെത്തിയ ജീവാത്മാക്കഠം ആയിരിക്കണം. ഈ നാലുതരത്തിലും ഉള്ള ജീവാത്മാക്കഠം എല്ലാ ദിക്കുകളിലുമുണ്ട്. മേൽപറഞ്ഞ നാലുതരത്തിലുമുള്ള സമുദായകൃത്യങ്ങളും എല്ലാ ദിക്കുകളിലും ഉള്ളതാണ്. എന്നാൽ ഇപ്പോഠം, കലിയുഗത്തിൽ, നാലുതരത്തിലുള്ള ജീവാ

ത്മാക്കളും, നാലുതരത്തിലുള്ള ജീവിതോപായങ്ങളും, അപരിഹാൎയ്യമായ സങ്കരത്തോടുകൂടി കലൎന്നിരിക്കുന്നതുകൊണ്ടു, സകലരാജ്യങ്ങളിലെ നിവാസികളും അന്യോന്യവിരോധം കൂടാതെ ഐകമത്യത്തോടും വ്യവസ്ഥയോടും കൂടിയ ജനസംഘമായി സ്ഥിതിചെയ്യേണ്ടതിന്നു പകരം, പരസ്പരകലഹത്തോടുകൂടിയവരായിരിക്കുന്നു.

ജാതിഭേദത്തിന്റെ സാരമായ വേറെ ഒരു തത്വം, ജീവാത്മാവിന്റെ അഭിവൃദ്ധിയോടുകൂടി, അവന്റെ ബാഹ്യകാൎയ്യങ്ങളിലുള്ള സ്വാതന്ത്ര്യവും, മുൻപറഞ്ഞ പ്രകാരം ഉപൎയ്യുപരി സംകോചിക്കുകയും, അവന്റെ ഭാരവാഹിത്വം മേല്ക്കുമേൽ വൎദ്ധിച്ചുവരികയും ചെയ്തിരുന്നു എന്നുള്ളതാണ്. ശൂദ്രന്റെ ജീവിതം സുഖസാദ്ധ്യവും ഭാരശൂന്യവുമായിരുന്നു. ആഹാരവിഹാരാദികൾക്കും വാസസ്ഥലത്തിന്നും ജീവിതോപായത്തിന്നും ഉള്ള നിബന്ധനകൾ ചുരുക്കമായിരുന്നു. ശൂദ്രന് എവിടെയെങ്കിലും പോകുകയും എന്തെങ്കിലും പ്രവൃത്തിക്കുകയും ചെയ്യാമായിരുന്നു. വൈശ്യൻ വണിഗ്ജീവിതത്തെ സംബന്ധിച്ചു ഗൌരവമേറിയ ഭാരം വഹിക്കുകയും നിൎദ്ദാക്ഷിണ്യമായ ദാനധൎമ്മങ്ങങ്ങളെക്കൊണ്ടു ലോകോപകാരത്തിന്നായിട്ടുള്ള ധൎമ്മശാലകളെ രക്ഷിക്കുകയും ഏററവും ഉത്സാഹത്തോടുകൂടി കാൎയ്യനിൎവ്വഹണത്തിന്നായി ഉദ്യമിക്കുകയും ചെയ്യേണ്ടിയിരുന്നു. ഇതിന്നും പുറമെ, അയാൾ അദ്ധ്യയനം ചെയ്യുകയും യജ്ഞം ചെയ്യുകയും ഭക്ഷണത്തിൽ പരിശുദ്ധിയേയും ജീവിതത്തിൽ ഇന്ദ്രിയനിഗ്രഹത്തേയും ശീലിക്കുകയും വേണ്ടതായിരുന്നു. അധികാരം വഹിച്ചുകൊണ്ടിരുന്ന ക്ഷത്രിയന്നു വളരെ അധികം പ്രവൃത്തികൾ ഉണ്ടായിരുന്നു. രാജ്യം ഭരിച്ചുകൊണ്ടിരുന്നപ്പോൾ, ശ്രമസാദ്ധ്യമായിരുന്ന അദ്ദേഹത്തിന്റെ ജീവിതം ഇക്കാലത്തെ ഉത്സാഹശീലനായ ഒരു രാജാവിന്നുകൂടി ഉദ്വേഗജനകമായിരുന്നു. സകലജനങ്ങളുടേയും സ്വത്തും ജീവനും ക്ഷത്രിയജാതിയാൽ സംരക്ഷിതങ്ങളായിരുന്നു. ആൎക്കെങ്കിലും സങ്കടനിവൃത്തി വരാതിരുന്നാൽ അതു രാജ്യത്തിന്ന് ഒരു മാനഹാനിയായിട്ടാണ് വിചാരിച്ചിരുന്നതു്. എല്ലാവരിലും അധികം ഭാരവാഹിത്വം ബ്രാ

ഹ്മണനായിരുന്നു. അദ്ദേഹത്തിന്റെ ബാഹ്യവൃത്തി തീവ്രതപോനിഷ്ഠയോടും ഉഗ്രമായ ബ്രഹ്മചര്യത്തോടും കൂടിയതായിരുന്നു. അദ്ദേഹത്തിന്റെ അന്നമയപ്രാണമയകോശങ്ങളുടെ ശുദ്ധി അതിസൂക്ഷ്മമായ നിയമങ്ങളെക്കൊണ്ടു ക്ലിപ്തപ്പെടുത്തിയിരുന്നു. അദ്ദേഹം അദ്ധ്യയനംകൊണ്ടും ഉപാസനകൊണ്ടുമാണ് കാലയാപനം ചെയ്തിരുന്നതു്. ഇപ്രകാരം വർണ്ണോൽക്കർഷംകൊണ്ടു ശ്രേഷ്ഠത്വം വർദ്ധിച്ചതോടുകൂടി ഭാരവാഹിത്വം വർദ്ധിച്ചുവരികയും, പുരുഷൻ തന്റെ സുഖത്തെ സമുദായസുഖത്തിന് ഉപര്യുപരി അധീനമാക്കുകയും ചെയ്യണമെന്നായിരുന്നു നിശ്ചയം. ബ്രാഹ്മണന്റെ ദൃഢമായ പരിശുദ്ധി അധികമായി സ്വഗുണത്തിനായിരുന്നില്ല; ജനസമുദായത്തിന്റെ ഗുണത്തിന്നു വേണ്ടിയായിരുന്നു. തന്റെ അതിസൂക്ഷ്മമായ ശുദ്ധി അദ്ദേഹം അന്യന്മാരുടെ സുഖത്തിന്നു കാരണമാക്കി തീർത്തു. ബാഹ്യവസ്തുക്കളിൽനിന്നും തന്റെ ദേഹത്തിൽ വന്നു ചേർന്ന സകല പരമാണുക്കളേയും പരിശുദ്ധമാക്കുകയും മററുള്ളവരുടെ ദേഹങ്ങളെ പോഷിപ്പിക്കുന്നതിന്നു തന്റെ ദേഹത്തിൽനിന്നും പരിശുദ്ധപരമാണുക്കളെ ഉത്സൃജിക്കുകയും ചെയ്തു വന്നു. ഇതിന്റെ കാരണം രോഗവും ദുഃഖവും വ്യാപിക്കുന്നതുപോലെ തന്നെ ദേഹസുഖവും സന്തോഷവും വ്യാപിക്കുന്നതാണ്. ബ്രാഹ്മണനു നിർബ്ബന്ധിതമായിരുന്ന നിയമങ്ങൾ ഗർവ്വത്തെയും അസഹിഷ്ണുതയേയും വർദ്ധിപ്പിക്കുന്നതിനായിട്ടല്ലാ നിശ്ചയിച്ചിരുന്നതു്; അദ്ദേഹം കായികമായും, മാനസികമായും, സാന്മാർഗ്ഗികമായുമുള്ള ഒരു പരിശുദ്ധശക്തിയായി തീരുന്നതിനായിട്ടായിരുന്നു. സമുദായത്തിലെ സകല ജനങ്ങളുടേയും സുഖാഭിവൃദ്ധിക്കായിട്ടുള്ള നിയമങ്ങളെ ശ്രേഷ്ഠജാതികളിൽ നിശ്ചയിച്ചിരിക്കുന്നതായി വിചാരിക്കുന്നതിന്നു പകരം, അവയെ ആത്മാഭിമാനത്തെ വർദ്ധിപ്പിക്കുന്നതായ തടസ്ഥങ്ങളായി വിചാരിക്കുന്ന പക്ഷം, ജാതിഭേദക്രമത്തിന്റെ ഉദ്ദേശത്തെ ആസകലം തെററിധരിക്കുന്നതായിരിക്കും. മാനവവചനപ്രകാരം,

'സമ്മാനാൽ ബ്രാഹ്മണോ നിത്യം
ഉദ്വിജേത വിഷാദിവ

അമൃതസ്യേവ ചാകാംക്ഷേ-
ദവമാനസ്യ സർവ്വദാ,'

ബ്രാഹ്മണൻ വിഷത്തെ എന്നപോലെ സമ്മാനത്തെ സദാ ത്യജിക്കണം; അമൃതു പോലെ അവമാനത്തെ സദാ ആഗ്രഹിക്കണം.*

ഈ വിഷയത്തെ പററി ശ്രുതി സ്മൃതികളിൽ പറഞ്ഞിരിക്കുന്ന ചില സംഗതികളെ നമുക്ക് ആലോചിക്കുക.

ചാതുർവ്വർണ്ണ്യം സർവ്വസാധാരണമാണെന്നും ആയതു പ്രകൃതിവശാലുള്ള ഗുണഭേദത്തെ അടിസ്ഥാനമാക്കിയിരിക്കുന്നതാണെന്നും ഉള്ള മുൻപ്രസ്താവിച്ചതായ സാമാന്യതത്വത്തെ ശ്രീകൃഷ്ണഭഗവാൻ താഴേ പറയുംപ്രകാരം ഉദീരണം ചെയ്തിരിക്കുന്നു:—

'ചാതുർവ്വർണ്ണ്യം മയാ സൃഷ്ടം
ഗുണകർമ്മവിഭാഗശഃ
തസ്യ കർത്താരമപി മാം
വിദ്ധി.......................'

ചാതുർവ്വർണ്ണ്യം ഗുണങ്ങളുടേയും കർമ്മങ്ങളുടേയും വിഭാഗത്തെ അനുസരിച്ച് എന്നാൽ സൃഷ്ടിക്കപ്പെട്ടതാകുന്നു. എന്നെ അതിന്റെ കർത്താവായിട്ട് അറിഞ്ഞാലും.†

ഈ (ഗുണകർമ്മ) വിഭാഗമാകുന്നു ജാതികളുടെ ലക്ഷണമായിരിക്കുന്നത്. ആയതു ഭാരതവർഷത്തിൽ മാത്രം ഉള്ളതല്ല എന്നു പറയേണമെന്നില്ലല്ലോ. എന്നാൽ ആര്യവംശത്തിലെ ആദ്യജാതിക്കാർ വാസം ചെയ്തതായ ഈ ദേശത്തിൽ, പരിണാമത്തിന്റെ ഗതിയെ സംക്ഷിപ്തമായി കാണിക്കുന്നതായ ഒരു ഉത്തമസമുദായരീതിയെ മനു സ്ഥാപിക്കുകയും, അതിൽ ചാതുർവ്വർണ്യസ്ഥാനത്തെത്തിയതും നാലു ജാതികളുടെ ലക്ഷണങ്ങളെ പ്രദർശിപ്പിക്കുന്നതുമായ ജീവാത്മാക്കൾ വന്നു ജനിക്കുകയും,

* മനുസ്മൃതി ൨. ൧൬൨.
† ഭഗവൽഗീത ൪- ൧൩.

ഇവർ യഥാൎത്ഥത്തിൽ ഒരു ഉത്തമസമുദായമാതൃകയായി തീരുകയും ചെയ്തു. ഇക്കാലമായിരുന്നു ഭാരതവൎഷത്തിലെ 'കൃതയുഗം.' മഹിമയേറിയ ഈ കാലത്തെപ്പററി ഇപ്പോഴും ഉള്ള കിംവദന്തി ഭാരതവൎഷത്തിൻെറ ചരിത്രമാലയുടെ നടുനായകമാകുന്നു.

മനുഷ്യവൎഗ്ഗത്തെ ഒരു വിരാൾപുരുഷനായിട്ടുപമിക്കുകയോ, ഈശ്വരനിൽനിന്നു മനുഷ്യർ നിൎഗ്ഗമിക്കുന്നതായിട്ടു പറയുകയോ ചെയ്യുമ്പോൾ, ചാതുൎവ്വൎണ്യത്തിൻെറ മനോഹരമായ കവിവരണം താഴെ പറയുംപ്രകാരം ഉണ്ടാകുന്നു:—

'ബ്രഹ്മണോഽസ്യ മുഖമാസീൽ
ബാഹൂ രാജന്യഃ കൃതഃ
ഊരൂ തദസ്യ യദ്വൈശ്യഃ
പദ്ഭ്യാം ശൂദ്രോ അജായത.'

ബ്രാഹ്മണൻ അദ്ദേഹത്തിൻെറ മുഖമായി ഭവിച്ചു; രാജന്യർ അദ്ദേഹത്തിൻെറ ബാഹുക്കളായിത്തീൎന്നു. വൈശ്യൻ അദ്ദേഹത്തിൻെറ ഊരുക്കളായി; ശൂദ്രൻ അദ്ദേഹത്തിൻെറ പാദങ്ങളിൽനിന്നു ജനിച്ചു.*

ഉപാദ്ധ്യായൻ വക്ത്രമാകുന്നു; രക്ഷണശക്തി ബാഹുക്കളാകുന്നു. ഊരുക്കൾ ദേഹത്തിൻെറ സ്തംഭങ്ങൾ ആയിരിക്കുന്നതുപോലെ; വ്യാപാരികൾ രാജ്യത്തിൻെറ സ്തംഭങ്ങളാകുന്നു. സകല അവയവങ്ങളും പാദങ്ങളെ ആശ്രയിച്ചിരിക്കുന്നതുപോലെ, സകല ജനങ്ങളും കൈവേലക്കാരെ ആശ്രയിച്ചു സ്ഥിതി ചെയ്യുന്നു. സമുദായരചനയുടെ തത്വങ്ങളേയും ആവശ്യകതയേയും നാം ഗ്രഹിക്കുമ്പോൾ, ആ രചന ചാതുൎവ്വൎണ്യത്തിൽ സ്ഥാപിതമായാലും അല്ലെങ്കിലും, ജാതിഭേദത്തിൻെറ ഭവിതവ്യതയെ സമ്മതിക്കാതെ കഴികയില്ല.

* ഋഗ്വേദം ൧൦. ൯൦- ൧൨.

നാലു വർണ്ണങ്ങളുടെ ഗുണങ്ങളെ ശ്രീകൃഷ്ണഭഗവാൻ ഇങ്ങിനെ വിവരിച്ചിരിക്കുന്നു:—

'ബ്രാഹ്മണക്ഷത്രിയവിശാം
ശൂദ്രാണാം ച പരന്തപ!
കർമ്മാണി പ്രവിഭക്താനി
സ്വഭാവപ്രഭവൈർഗ്ഗുണൈഃ.

ശമോദമസ്തപഃ ശൌചം
ക്ഷാന്തിരാർജ്ജവമേവ ച
ജ്ഞാനം വിജ്ഞാനമാസ്തിക്യം
ബ്രഹ്മകർമ്മ സ്വഭാവജം.

ശൌര്യം തേജോ ധൃതിർദ്ദാക്ഷ്യം
യുദ്ധേ ചാപ്യപലായനം
ദാനമീശ്വരഭാവശ്ച
ക്ഷാത്രം കർമ്മ സ്വഭാവജം.

കൃഷിഗോരക്ഷവാണിജ്യം
വൈശ്യകർമ്മ സ്വഭാവജം
പരിചര്യാത്മകം കർമ്മ
ശൂദ്രസ്യാപി സ്വഭാവജം.

അല്ലയോ ശത്രുക്കളെ തപിപ്പിക്കുന്നവനേ! ബ്രാഹ്മണരുടേയും ക്ഷത്രിയരുടേയും വൈശ്യരുടേയും ശൂദ്രരുടേയും പ്രകൃതിവശാലുണ്ടായിരിക്കുന്നതായ ഗുണങ്ങളെ അനുസരിച്ച കർമ്മങ്ങൾ വിഭജിക്കപ്പെട്ടിരിക്കുന്നു.

മനോനിയമനം, ബാഹ്യേന്ദ്രിയനിഗ്രഹം, തപസ്സ്, പരിശുദ്ധി, ക്ഷമ, സത്യം, ജ്ഞാനം, വിജ്ഞാനം, ഈശ്വരവിശ്വാസം ഇവയാകുന്നു സ്വഭാവത്താലെ ഉണ്ടായിരിക്കുന്നതായ ബ്രാഹ്മണകർമ്മങ്ങൾ.

ശൌര്യം, തേജസ്സ്, ധൈര്യം, സാമർത്ഥ്യം, യുദ്ധത്തിൽ പിൻതിരിഞ്ഞ് ഓടാതിരിക്കുക, ദാനം, പ്രഭുത്വം ഇവയാകുന്നു സ്വഭാവത്താലെ ഉണ്ടായിരിക്കുന്ന ക്ഷത്രിയകർമ്മങ്ങൾ.

കൃഷി, പശുക്കളെ രക്ഷിയ്ക്കുക, കച്ചവടം എന്നിവ സ്വഭാവജങ്ങളായ വൈശ്യകർമ്മങ്ങളാകുന്നു. പരിചാരകസ്വഭാവത്തോടുകൂടിയ കർമ്മമാകുന്നു ശൂദ്രൻെറ സ്വഭാവകർമ്മം.*

സംസാരത്തിൽ ചരിയ്ക്കുന്ന ജീവാത്മാവിൻെറ പരിണാമയാത്രയിലുള്ള നാലു സ്ഥാനങ്ങളിൽ ഓരോ സ്ഥാനത്തിൽ വൎദ്ധിപ്പിയ്ക്കേണ്ടതായ ഗുണങ്ങളാകുന്ന ചാതുർവ്വർണ്ണ്യധർമ്മങ്ങൾ മേൽപറഞ്ഞ പ്രകാരം വിശദമായി നിർദ്ദേശിയ്ക്കപ്പെട്ടിരിയ്ക്കുന്നു.

ഓരോ വർണ്ണത്തിൻെറ തൊഴിലുകളെ മനുസ്മൃതിയിൽ ഇങ്ങിനെ വളരെ വ്യക്തമായി വിവരിച്ചിരിയ്ക്കുന്നു:—

'സർവ്വസ്യാസ്യ തു സർഗ്ഗസ്യ
ഗുപ്ത്യർത്ഥം സമഹാദ്യുതിഃ
മുഖബാഹൂരുപജ്ജാനാം
പൃഥക്കർമ്മാണ്യ കല്പയൽ.
അദ്ധ്യാപനം അദ്ധ്യയനം
യജനം യാജനം തഥാ
ദാനം പ്രതിഗ്രഹം ചൈവ
ബ്രാഹ്മണാനാമകല്പയൽ.

പ്രജാനാം രക്ഷണം ദാന-
മിജ്ജാദ്ധ്യയന മേവ ച
വിഷയേഷ്വ പ്രസക്തിം ച
ക്ഷത്രിയസ്യ സമാദിശൽ.

പശൂനാം രക്ഷണം ദാന-
മിജ്യാദ്ധ്യയന മേവ ച
വണിക്പഥം കുസീദം ച
വൈശ്യസ്യ കൃഷിമേവ ച.

ഏകമേവ തു ശൂദ്രസ്യ
പ്രഭുഃ കർമ്മ സമാദിശൽ

* ഭഗവൽഗീത ൧൮ അ. ൪൪,

ഏതേഷാ മേവ വർണ്ണാനാം
ശുശ്രൂഷാമനസൂയയാ.'

മഹാദ്യുതിയായിരിക്കുന്ന അദ്ദേഹം— ബ്രഹ്മാവു — താൻ സൃഷ്ടിച്ചതായ ഈ സകലജീവികളുടേയും രക്ഷക്കായിട്ടു, മുഖം, കൈകൾ, തുടകൾ, പാദങ്ങൾ എന്നിവയിൽ നിന്നു ജനിച്ചവൎക്കു വെവ്വേറെ കൎമ്മങ്ങൾ കല്പിച്ചു.

വേദം പഠിക്കുകയും, പഠിപ്പിക്കുകയും, യാഗം ചെയ്യുകയും, ചെയ്യിപ്പിക്കുകയും, ദാനം കൊടുക്കുകയും, വാങ്ങുകയും എന്നീ കൎമ്മങ്ങൾ ബ്രാഹ്മണൎക്കു കല്പിച്ചു.

പ്രജകളെ രക്ഷിക്കുക, ദാനം ചെയ്യുക, യാഗം ചെയ്യുക, വേദാദ്ധ്യയനം ചെയ്യുക, വിഷയവസ്തുക്കളിൽ വൈരാഗ്യത്തോടുകൂടിയിരിക്കുക എന്നീ കൎമ്മങ്ങളെ ക്ഷത്രിയൎക്കു നിശ്ചയിച്ചു.

പശുമുതലായ നാല്ക്കാലികളെ രക്ഷിക്കുക, ദാനം ചെയ്യുക, യാഗം ചെയ്യുക, വേദാദ്ധ്യയനം ചെയ്യുക, കച്ചവടം, പണക്കച്ചവടം, കൃഷി എന്നിവയെ വൈശ്യൎക്കു (നിശ്ചയിച്ചു).

ബ്രഹ്മാവു മേൽപറഞ്ഞ വൎണ്ണങ്ങളെ അസൂയകൂടാതെ പരിചരിക്കുക എന്ന ഒരു ധൎമ്മത്തെ മാത്രമേ ശൂദ്രനു വിധിച്ചിട്ടുള്ളു *

ഇതിൽ നിന്നു ബ്രാഹ്മണൎക്കു മാത്രമേ വേദം പഠിപ്പിക്കുന്നതിന്നുള്ള അധികാരം ഉണ്ടായിരുന്നുള്ളു എന്നറിയാം. എന്നാൽ വേദാദ്ധ്യയനത്തിന്നുള്ള അധികാരം ദ്വിജന്മാരായ ആദ്യത്തെ ത്രിവൎണ്ണങ്ങൾക്കും ഉണ്ടായിരുന്നു.

പ്രാചീനകാലത്തെ സ്മൃതികൎത്താക്കന്മാരുടെ ഉപദേശത്തെ പൎയ്യാലോചിക്കുമ്പോൾ, അതാതു വൎണ്ണധൎമ്മത്തോടുകൂടാത്ത മനുഷ്യനെ അതാതുവൎണ്ണത്തിൽ ചേരുന്നതായി വിചാരിച്ചുകൂടാ. ജ്ഞാനമില്ലാത്ത ബ്രാഹ്മണർ, തീ കെട്ടുപോയ ഭസ്മംപോലെ, ധൎമ്മാനുഷ്ഠാനത്തിന്ന് അയോഗ്യന്മാരാണെന്നു നാം മുമ്പിൽ

* മനുസ്മൃതി ൧- ൮൭—൯൧-

പറഞ്ഞിട്ടുണ്ടല്ലോ. മനുസ്മൃതിയിൽ ഇതിലും അധികം നിഷ്കൃഷ്ടമായി പറഞ്ഞിരിക്കുന്നു:—

'യഥാ കാഷ്ഠമയോ ഹസ്തീ
യഥാ ചർമ്മമയോ മൃഗഃ
യശ്ച വിപ്രോഽനധീയാന-
സ്ത്രയസ്തേ നാമധാരകാഃ.

യോഽനധീത്യ ദ്വിജോ വേദ-
മന്യത്ര കുരുതേ ശ്രമം
സ ജീവന്നേവ ശൂദ്രത്വ-
മാശു ഗച്ഛതി സാന്വയഃ.'

മരംകൊണ്ടുണ്ടാക്കിയ ആനയും തോൽകൊണ്ടുണ്ടാക്കിയ മൃഗവും വിദ്യാഭ്യാസമില്ലാത്ത ബ്രാഹ്മണനും ഒരുപോലെ ആണ്. ഈ മൂന്നു വസ്തുക്കളും നാമമാത്രധാരികളാണ്.

വേദാഭ്യാസം ചെയ്യാതെ അന്യകാര്യത്തിൽ ശ്രമം ചെയ്യുന്ന ദ്വിജൻ അതേ ജന്മത്തിൽ തന്നെ സന്താനസഹിതം ശൂദ്രനായിത്തീരുന്നു.*

എന്നുതന്നെയുമല്ല,

'ശൂദ്രോ ബ്രാഹ്മണതാമേതി
ബ്രാഹ്മണശ്ചൈവ ശൂദ്രതാം
ക്ഷത്രിയാജ്ജാതമേവന്തു
വിദ്യാദ്വൈശ്യാത്തഥൈവ ച.'

(ആചാരംകൊണ്ടു) ശൂദ്രൻ ബ്രാഹ്മണനായിട്ടും ബ്രാഹ്മണൻ ശൂദ്രനായിട്ടും തീരുന്നു. ഈ നിയമം തന്നെ ക്ഷത്രിയകുലത്തിൽ ജനിച്ചവർക്കും വൈശ്യകുലത്തിൽ ജനിച്ചവർക്കും പറയുന്നതാണ്.†

ഇങ്ങിനെതന്നെ, യുധിഷ്ഠിരമഹാരാജാവും സാരമായിരി

* മനുസ്മൃതി ൨- ൧൫൭, ൧൬൮.
† മനുസ്മൃതി ൧൦- ൬൫.

സ്സുന്ന ഗുണഭേദങ്ങൾ ഇന്നവയെന്നുപദേശിച്ചിട്ടുണ്ട്. ഈ ഗുണഭേദങ്ങളോടുകൂടാത്ത പക്ഷം വൎണ്ണഭേദം നാമമാത്രമായിത്തീരുന്നു.

'സത്യം ദാനം ക്ഷമാ ശീലം
ആനൃശംസ്യം തപോ ഘൃണാ
ദൃശ്യന്തേ യത്ര നാഗേന്ദ്ര!
സ ബ്രാഹ്മണ ഇതി സ്മൃതഃ.

ശൂദ്രേ തു യൽ ഭവേല്ലക്ഷ്യം
ദ്വിജേ തച്ച ന വിദ്യതേ
നൈവ ശൂദ്രോ ഭവേച്ഛൂദ്രോ
ബ്രാഹ്മണോ ന ച ബ്രാഹ്മണഃ.

യത്രൈതല്ലക്ഷ്യതേ സൎപ്പ!
വൃത്തം സ ബ്രാഹ്മണഃ സ്മൃതഃ
യത്ര നൈതൽ ഭവേൽ സൎപ്പ!
തം ശൂദ്രമിതി നിൎദ്ദിശേൽ.'

അല്ലയോ സൎപ്പരാജാവേ! സത്യം, ദാനം, ക്ഷമ, സദാചാരം, ശാന്തി, തപസ്സ്, ദയ ഈവക ഗുണങ്ങൾ ആരിൽ കാണുന്നുവോ, അവൻ ബ്രാഹ്മണനെന്നു പറയപ്പെടുന്നു.

ഈ ലക്ഷണങ്ങൾ ഒരു ശൂദ്രനിൽ ഉണ്ടായിരിക്കുകയും ഒരു ദ്വിജനിൽ ഉണ്ടാകാതിരിക്കുകയും ചെയ്താൽ, ആ ശൂദ്രൻ ശൂദ്രനമല്ല, ബ്രാഹ്മണൻ ബ്രാഹ്മണനുമല്ല.

അല്ലയോ സൎപ്പരാജാവേ! ഇത് ആരിൽ കാണപ്പെടുന്നുവോ അവൻ ബ്രാഹ്മണനെന്നു പറയപ്പെടുന്നു. ഇതു യാതൊരുത്തനിൽ കാണപ്പെടുന്നില്ലയോ അവനെ ശൂദ്രൻ എന്നു നിശ്ചയിക്കണം.*

വിഷ്ണുഭാഗവതത്തിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു:—

* മഹാഭാരതം വനപൎവ്വം ൧൮൦. ൨൧, ൨൬. ൨൭.

'യസ്യ യല്ലക്ഷണം പ്രോക്തം
പുംസോ വൎണ്ണാഭിവ്യഞ്ജകം
യദന്യത്രാപി ദൃശ്യേത
തൽ തേനൈവ വിനിൎദ്ദിശേൽ.'

പുരുഷന്റെ വൎണ്ണസൂചകമായി പറഞ്ഞിരിക്കുന്ന ലക്ഷണങ്ങൾ അന്യനിൽ കണ്ടാൽ, അവനെ അവനുള്ള ലക്ഷണങ്ങൾക്ക യുക്തമായ വൎണ്ണത്തിൽ ചേൎന്നതായിട്ടു വിചാരിക്കണം. (ജന്മവശാലുള്ള വൎണ്ണത്തിൽ ചേൎന്നതായിട്ടു വിചാരിച്ചുകൂടാ).*

ശ്രീധരസ്വാമികൾ ഈ ശ്ലോകത്തെ വ്യാഖ്യാനിക്കുന്നതിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു:—

'ബ്രാഹ്മണരേയും മററും ശമാദിഗുണങ്ങളെക്കൊണ്ടു വേണം നിൎണ്ണയിക്കുവാൻ, ജനനംകൊണ്ടല്ല.'

'ജന്മനാ ജായതേ ശൂദ്രഃ
സംസ്കാരാൽ ദ്വിജ ഉച്യതേ,'

ജനനംകൊണ്ട് എല്ലാവരും ശൂദ്രരാണ്. സംസ്കാരംകൊണ്ടാണ് ദ്വിജന്മാരായിത്തീരുന്നത്.

സത്യകാമൻ എന്നവൻ ഗൌതമഗോത്രത്തിൽ ചേൎന്ന ഹരിദ്രുമതൻ എന്ന ഗുരുവിന്റെ അടുക്കൽ ചെന്നു തന്നെ ശിഷ്യനായി സ്വീകരിക്കണമെന്ന് അപേക്ഷിച്ചപ്പോൾ അദ്ദേഹം സത്യകാമന്റെ ഗോത്രം ഏതെന്നു ചോദിച്ചു. തന്റെ മാതാവ് അതിഥികളെ ശുശ്രൂഷിച്ചുകൊണ്ടിരിക്കുമ്പോൾ ആണ് തന്നെ പ്രസവിച്ചത് എന്നും അതിനാൽ തന്റെ ഗോത്രം ഇന്നതെന്നു മാതാവിന്നറിഞ്ഞുകൂടായിരുന്നു എന്നും മാതാവിന്റെ പേർ ധരിച്ചു, ജബാലായുടെ പുത്രൻ ആയ സത്യകാമൻ എന്നമാത്രമാണ് തന്നെ പറയാറുള്ളത് എന്നും അവൻ മറുപടി പറഞ്ഞു. ഇതുകേട്ടിട്ടു ഹരിദ്രുമതൻ ഇങ്ങിനെ പറഞ്ഞു: 'ഇത്ര

* വിഷ്ണുഭാഗവതം ൭-൧൧-൩൫.

പരമാത്ഥമായ ഒരു ഉത്തരം ഒരു ബ്രാഹ്മണൻെറ ഉത്തരമായിരിക്കണം; അതിനാൽ നിന്നെ ശിഷ്യനായി കൈക്കൊള്ളാം.'*

വിശേഷിച്ച്, ഇതും ഓമ്മവെക്കണം:

'ആചാരഹീനം ന പുനന്തി വേദാഃ,'

സദാചാരത്തോടുകൂടാത്തവനെ വേദങ്ങൾ പരിശുദ്ധനാക്കുന്നില്ല.†

ഒരു ജീവകാലത്തിൽ തന്നെ ഒരുവന് ഒരു ഉൽകൃഷ്ടവൎണ്ണത്തിൽ ചേരുവാൻ പാടുണ്ടോ എന്നുള്ള കാൎയ്യത്തെ പററി വളരെ വാദം ഉണ്ടായിട്ടുണ്ട്. സദാചാരം കൊണ്ടാകുന്നു ഉൽകൃഷ്ടവൎണ്ണത്തിൽ ചേരുന്നത് എന്നു സൎവ്വസമ്മതമാണ്. എന്നാൽ സദാചാരഫലം സിദ്ധിക്കുന്നതു ഭവിഷ്യജ്ജന്മത്തിൽ ആകുന്നു എന്നാണ് സാധാരണ ബോധം. ഉൽകൃഷ്ടജാതിയിൽ പ്രവേശിച്ചതായി പറഞ്ഞിരിക്കുന്ന വാക്യങ്ങളുടെ താൽപ്പൎയ്യം മിക്കവാറും ഇപ്രകാരമാണ്. ജാതിയിൽനിന്ന് അധഃപതനം വന്നു എന്നു പറഞ്ഞിരിക്കുന്നതിൻെറ താൽപ്പൎയ്യവും അപകൃഷ്ടജാതിയിലുള്ള ഭാവിജന്മത്തെ സൂചിപ്പിക്കുന്നതാണ്. എന്നാൽ ഒരു ജന്മത്തിൽ തന്നെ ഉൽകൃഷ്ടജാതിയിൽ പ്രവേശിച്ചതായിട്ടുള്ള ദൃഷ്ടാന്തങ്ങളും ഉണ്ട്. ക്ഷത്രിയനായിരുന്ന വിശ്വാമിത്രൻ ബ്രാഹ്മണനായി തീൎന്ന കഥ എല്ലാവൎക്കും അറിയാവുന്നതാണ്.§

എന്നാൽ തൻെറ ഇഷ്ടസാദ്ധ്യത്തിന്നു വേണ്ടി അദ്ദേഹം ചെയ്ത അതിപ്രയത്നവും അപ്രകാരം തന്നെ സുപ്രസിദ്ധമാണ്. ഇതിൽനിന്ന് ഇങ്ങിനെയുള്ള ഒരു വിപൎയ്യാസം എത്ര ദുഃഖസാദ്ധ്യമായിട്ടുള്ളതാണെന്നു തെളിയുന്നു ശിനിപുത്രനായ ഗാൎഗ്ഗ്യനും, ദുരിതക്ഷയൻെറ പുത്രന്മാരായ ത്രയ്യാരുണിയും, കവിയും, പുഷ്കരാരുണിയും ക്ഷത്രിയന്മാരായിരുന്നിട്ടും ബ്രാ

* ഛാന്ദോഗ്യോപനിഷത്ത് ൪-൪-
† വാസിഷ്ഠസ്മൃതി ൬-൩-
§ രാമായണം, ബാലകാണ്ഡം ൫൭—൬൫

ഹ്മണരായി. ഭർമ്മ്യാശ്വന്റെ പുത്രനും ക്ഷത്രിയനും ആയിരുന്ന മുൽഗലനും ബ്രാഹ്മണനായി.* ഭൃഗുവിന്റെ ആശ്രമത്തിൽ അഭയം പ്രാപിച്ച ക്ഷത്രിയനായ വീതഹവ്യനെ ഭൃഗുമഹർഷി ബ്രാഹ്മണനാക്കി.†

ഇക്കാര്യത്തിലുള്ള വാസ്തവം ഇതായിരിക്കാം. പൂർവ്വകാലങ്ങളിൽ വർണ്ണവിപര്യാസങ്ങൾ നടപ്പുണ്ടായിരുന്നു; എങ്കിലും അവ അസാധാരണമായിരുന്നു. സദാചാരത്തിന്റെ ഫലം മിക്കവാറും അപരജന്മത്തിൽ ഉൽകൃഷ്ടജാതിയിൽ ജനിച്ചിട്ടാണ് സിദ്ധിച്ചത്.

'ന യോനിർന്നാപി സംസ്കാരോ
ന ശ്രുതം ന ച സന്തതിഃ
കാരണാനി ദ്വിജത്വസ്യ
വൃത്തമേവ തു കാരണം.'

ബ്രാഹ്മണത്വത്തിനുള്ള കാരണം ജനനമല്ല, സംസ്കാരമല്ല, വേദാദ്ധ്യയനമല്ല, കുലവുമല്ല; സദാചാരം ഒന്നു മാത്രമാണ് അതിന്റെ കാരണം.‡

മേലെഴുതിയ പ്രസിദ്ധപ്പെട്ട ശ്ലോകവും കൂടി ഉൽകൃഷ്ടവർണ്ണത്തിലുള്ള പുനർജ്ജന്മത്തേയോ, ഉൽകൃഷ്ടജാതിയിലേയ്ക്ക് ഒരു ജന്മത്തിൽ തന്നെയുള്ള പ്രവേശനത്തേയോ, പ്രസ്താവിക്കുന്നതായിട്ടു വിചാരിക്കാം. പ്രാചീനകാലങ്ങളിൽ ഇക്കാലത്തുള്ളതുപോലെ താൽക്കാലികാവസ്ഥയ്ക്കു ഗൌരവം കല്പിച്ചിരുന്നില്ല. ജീവാത്മാവിന്റെ അവിച്ഛിന്നഗതിയിൽ ആണ് അധികം ദൃഷ്ടി വെച്ചിരുന്നത്. കർമ്മബന്ധം കൊണ്ടുള്ള ഫലപ്രാപ്തിയെ അക്കാലങ്ങളിൽ അധികം സന്തോഷപുരസ്സരം അനുമോദിക്കുകയും ചെയ്തിരുന്നു. ഉൽകൃഷ്ടവർണ്ണികൾക്ക് ഭാരവാഹിത്വവും പരോപകാരതല്പരതയും വേണ്ടതിനു പകരം ദുരഭിമാനവും

* വിഷ്ണുഭാഗവതം ൯- ൨൧, ൧൯, ൨൦, ൩൩.
† മഹാഭാരതം, അനുശാസനപർവ്വം ൩൦-
‡ മഹാഭാരതം, വനപർവ്വം ൩൧൩- ൧൦൭.

വർണ്ണധർമ്മങ്ങളിൽ അവജ്ഞയും ഉള്ളതായ ആധുനികകാലത്തു ജാതിഭേദം അന്യായമായിട്ടുള്ളതാണെന്നു വിചാരിക്കപ്പെടുന്നുണ്ടെങ്കിലും, പൂർവ്വകാലങ്ങളിൽ വർണ്ണവ്യത്യാസത്തെ അങ്ങിനെ വിചാരിച്ചിരുന്നില്ല.

പ്രധാനജാതികളിൽ അസംഖ്യം അവാന്തരവിഭാഗങ്ങൾ ഉണ്ടായിരിക്കുന്നതിന്നു നിസർഗ്ഗവശാൽ യാതൊരു അടിസ്ഥാനവുമില്ല; അതു ഹേതുവായിട്ട് അവക്കു സ്ഥൈര്യത്തെയോ ദോഷാപദേശത്തെയോ കല്പിച്ചുകൂടുന്നതുമല്ല. ഇവയെക്കൊണ്ടു സമുദായത്തിൽ സംസർഗ്ഗത്തിന്നു വളരെ സങ്കടം നേരിടുകയും, ലോകോപകാരത്തെയും, പരസ്പരസാഹായ്യത്തെയും ഉദ്ദേശിച്ചിരിക്കുന്ന പ്രാചീനനിശ്ചയങ്ങൾക്കു വിരുദ്ധമായിട്ടു ജാതികൾ തമ്മിൽ ഓരോ ആവരണങ്ങൾ ഉത്ഭവിച്ചു മത്സരാസൂയാദികളായ ദുർഗ്ഗുണങ്ങൾ വർദ്ധിക്കുകയും ചെയ്തിരിക്കുന്നു. ഇതിനാൽ പരസ്പരവിവാഹത്തിന്നുള്ള സൌകര്യങ്ങൾ കുറയുകയും, അപ്രധാനങ്ങളായ ദേശ്യാചാരങ്ങൾ കാലാന്തരത്തിൽ ദൃഢീഭവിച്ചു ധർമ്മനിഷ്ഠകളുടെ നിബന്ധനയോടുകൂടി തീരുകയും ചെയ്യുന്നതുകൊണ്ടു, സമുദായത്തിൽ ജനസംസർഗ്ഗം ക്ലിഷ്ടമായി തീർന്നു്. അസ്വാതന്ത്ര്യത്തിന്നു മാത്രം ഉള്ള സീമകളെ ഉണ്ടാക്കി, കലഹത്തെ പ്രോത്സാഹിപ്പിക്കുകയും ക്രോധോദ്ദീപനങ്ങളായ വികാരങ്ങളെ കൊണ്ടു മനസ്സിനെ കർക്കശപ്പെടുത്തുകയും ചെയ്യുന്നു. ഇതിന്നും പുറമേ, ഏററവും സാരമെന്നു വിചാരിക്കപ്പെടുന്ന വളരെ ആചാരങ്ങൾ കേവലം ദേശ്യാചാരങ്ങൾ മാത്രമാണ്. ദക്ഷിണദേശത്തിൽ ഗൌരവമായി വിചാരിക്കപ്പെടുന്ന ആചാരങ്ങൾ ഉത്തരദേശവാസികൾ അറിയാതെയും, അതുപോലെ തന്നെ ഉത്തരദേശിയരുടെ ആചാരങ്ങൾ ദക്ഷിണദിക്കിൽ അവിജ്ഞാതമായും കാണുന്നുണ്ട്. ഇതു ഹേതുവായിട്ടു ഹിന്തുക്കൾ അനവധി അല്പസംഘങ്ങളായി വേർതിരിഞ്ഞിരിക്കുന്നു. ഇവയിൽ ഓരോ സംഘം ഓരോ അതിർത്തിക്കുള്ളിൽ ഇരുന്നു സ്വയം സർവ്വോൽകൃഷ്ടമായി വിചാരിക്കുന്നു. സമുദായസ്ഥിതി ഇത്ര കർക്കശമായിരിക്കുമ്പോൾ, ജനങ്ങളിൽ ഒരു ദേശാഭിമാനം ജനിപ്പിക്കുന്നതിന്നും ലോകകാര്യങ്ങളിൽ ഇപ്രകാ

രം ദീൎഘദൃഷ്ടിയോടു കൂടാത്ത ജനങ്ങളെ ജീവിതത്തിൽ ദീൎഘദൃഷ്ടിയുള്ളവരാക്കി തീൎക്കുന്നതിനും പ്രയാസമെന്നു മാത്രമല്ല, അസാദ്ധ്യം തന്നെയാണ്. പൂൎവ്വകാലങ്ങളിൽ ചാതുൎവ്വൎണ്ണ്യത്തിൽ ചേൎന്ന ഒരുവൻ, തന്നെ രാജ്യത്തിലെ ഒരു അന്യൂനഭാഗമായി വിചാരിച്ചുപോന്നു. ഇപ്പോൾ ഒരു ചെറിയ ഉപജാതിയിൽ ചേൎന്നവന്ന് അന്യോന്യസംബന്ധത്തോടുകൂടി, ഏകശേഖരമായിരിക്കുന്ന ഒരു ജീവിതത്തെ പററി യാതൊരു ബോധവും ഇല്ലെന്നു തന്നെയല്ല, അയാൾക്കു സ്വദേശാഭിമാനത്തിന്നു പകരം ജാത്യഭിമാനമാണുള്ളത്.

ഇക്കാലത്ത് ഏതു ജാതിയിൽ ചേൎന്നവനും ഏതു തൊഴിലിലെങ്കിലും പ്രവേശിക്കുന്നു; സ്വജാതിക്ക് അനുകൂലമായ ഗുണങ്ങളെ അഭ്യസിക്കുവാൻ യാതൊരു ശ്രമവും ചെയ്യുന്നതുമില്ല. ഇതുകൊണ്ടാണ് ബാഹ്യാന്തരങ്ങൾ തമ്മിൽ യോജിക്കാത്തതും ജനങ്ങളുടെ ഇടയിൽ രഞ്ജിപ്പിന്നു പകരം വംശപാതം സംഭവിക്കുന്നതും. ശരീരധാരണത്തെ ദീക്ഷിക്കുന്ന ജീവാത്മാക്കൾക്കു ജാതിക്കു തക്കതായ ശരീരങ്ങളുമില്ല, ജാതിധൎമ്മങ്ങളുമില്ല; അതിനാൽ ജാതികൾ പുരാതനകാലങ്ങളിലെ പോലെ ജീവാത്മാക്കളുടെ പരിണാമസ്ഥാനങ്ങളല്ല. ഇതു ഹേതുവായിട്ട്, ഓരോ സ്ഥാനത്തിൽ ജീവാത്മാക്കളുടെ നിൎണ്ണീതമായിരിക്കുന്ന ജ്ഞാനസിദ്ധിക്ക് ഉപയുക്തമായതും യഥാക്രമം രചിക്കപ്പെട്ടതുമായ ഒരു വിദ്യാഗാരമായിരിക്കുന്നതിന്നു പകരം, ഹിന്തുക്കളുടെ ഈ ചാതുൎവ്വൎണ്ണ്യക്രമം അതിന്നുണ്ടായിരുന്ന മഹത്തായ ഗുണോൽകൎഷത്തെ മിക്കവാറും ത്യജിച്ചിരിക്കുന്നു; അതു ഹേതുവായിട്ടു, മനുഷ്യവൎഗ്ഗത്തിൻെറ അഭിവൃദ്ധിക്കും താമസം തേരിട്ടിരിക്കുന്നു.

വിശിഷ്ടന്മാരും വിദ്യാസമ്പന്നന്മാരുമായ മഹത്തുക്കൾക്കുകൂടി ജാതിക്രമത്തെ പററി വലുതായ ഭിന്നാഭിപ്രായങ്ങൾ ഉള്ളതുകൊണ്ടു, ബാലന്മാർ അതിൻെറ ഗുണദോഷനിരൂപണം ചെയ്തു സൂക്ഷ്മവിചാരത്തോടും ദീൎഘാലോചനയോടും കൂടി സ്വാഭിപ്രായത്തെ നിശ്ചയിക്കേണ്ടതാകുന്നു. ഈ ജാതിസമ്പ്രദായം ശ്രീമനുഭഗവാൻ ഭൂമിയിലെ പഞ്ചാമത്തെ ജാതിക്കാരാ

യ ആയ്യന്മാർ എന്നു പറഞ്ഞുവരുന്ന ഭൂമിയിലെ 'പഞ്ചജനങ്ങൾ'ക്ക് ഉത്തമമാണെന്നു കരുതി ഏൎപ്പെടുത്തിയിരിയ്ക്കുന്നതാകുന്നു. ആയത് ആദികാലങ്ങളിൽ ലോകരക്ഷയേയും, അഭിവൃദ്ധിയേയും, സുഖത്തേയും ദൃഢീകരിച്ചു. വേറെ ഒരു സമ്പ്രദായത്താലും ഈ ഫലം സിദ്ധിച്ചിട്ടില്ല. ആയതു മനുഷ്യസമുദായത്തിൻെറ ഏറ്റവും നാശകാരികളായ ഗൎവ്വം, അഭിമാനം, സ്വാത്മപ്രതിപത്തി എന്നിങ്ങിനെയുള്ള അഹങ്കാരസമൂഹത്താൽ ദുൎദ്ദശയെ പ്രാപിച്ചിരിയ്ക്കുന്നതാണ്. ഈ അഹങ്കാരാദി ദോഷങ്ങൾ ജീവാത്മാവിന്നുള്ള പരമശത്രുക്കളാണെന്നു പറയേണ്ടതില്ലല്ലോ.

ജാതിക്രമത്തോടുകൂടി കലൎന്നിരിയ്ക്കുന്ന ദോഷങ്ങളെ നീക്കാതിരുന്നാൽ, അതിൻെറ അന്ത്യം അനിവാൎയ്യമാണ്. എന്നാൽ ആ ദോഷങ്ങളെ കളഞ്ഞു ജാതിക്രമത്തിന്നു സ്ഥൈൎയ്യത്തെ കൊടുത്താൽ, പാശ്ചാത്യനാഗരികതയെ ഉന്മൂലനം ചെയ്യുവാൻ തുടങ്ങുന്നതായ ചില സമുദായരോഗങ്ങളെ ഹിന്തുമതം ദൂരീകരിയ്ക്കുന്നതിന്നു പുറമെ, സൎവ്വഗുണസമ്പന്നമായ ഒരു സമുദായസ്ഥിതിയുടെ ദൃഷ്ടാന്തത്തെ ലോകത്തിൽ സന്ദൎശിപ്പിയ്ക്കുകയും ചെയ്യുമെന്നുള്ളതിന്നു യാതൊരു സംശയവുമില്ല.



സന്മാൎഗ്ഗപ്രദൎശനകാണ്ഡം

എന്ന

# തൃതീയകാണ്ഡം

സന്മാൎഗ്ഗശാസ്ത്രോപദേശങ്ങളും.

# ഒന്നാം അദ്ധ്യായം

---

## സന്മാൎഗ്ഗശാസ്ത്രം എന്നാൽ എന്തു്?

---

സന്മാൎഗ്ഗശാസ്ത്രമെന്നതു സദാചാരശാസ്ത്രമാകുന്നു; അതായതു, മനുഷ്യന്റെ നടവടിക്കു് അടിസ്ഥാനമായിരിക്കുന്നതും യഥാക്രമം രചിക്കപ്പെട്ടിരിക്കുന്നതുമായ പ്രമാണങ്ങളെ പ്രതിപാദിക്കുന്ന ശാസ്ത്രം. മനുഷ്യന്റെ നടവടി തനിക്കും തന്റെ ചുറ്റുമുള്ള കാൎയ്യങ്ങൾക്കും സംബന്ധമുള്ളതാകുന്നു. നമ്മുടെ ചുറ്റുമുള്ളവരെ അപേക്ഷിച്ചു നന്നായിട്ടുള്ളതെന്തെന്നും, പ്രവൎത്തിക്കുന്നാളുടെ കാലദേശങ്ങളെ അപേക്ഷിച്ചു നന്നായിട്ടുള്ളതു് എന്തെന്നും നാം നിശ്ചയിക്കണം. എന്നു മാത്രമല്ല, നമുക്കുള്ള അറിവിന്റെ ആധിക്യംപോലെ നമ്മുടെ ചുറ്റുമുള്ള കാൎയ്യങ്ങളെപ്പററി ഉപൎയ്യുപരി വൎദ്ധിച്ചതായ ഒരു ദൃഷ്ടി നമുക്കുണ്ടാവുന്നതുമാണു്. നമുക്കു നന്നായിട്ടുള്ളതെന്തെന്നും നമ്മെ സംബന്ധിച്ചു നന്നായിരിക്കുന്നതു് ഇന്നതെന്നും കൂടി നാം തീൎച്ചയാക്കണം. ഒരാൾക്കു ഗുണപ്രദമായിട്ടുള്ളതു മറെറാരാൾക്കു ഗുണപ്രദമായിരിക്കണമെന്നില്ല. ഒരു കാലത്തോ ഒരു ദേശത്തോ നന്നായിട്ടുള്ളതു മറെറാരു കാലത്തോ മറെറാരു ദേശത്തും നന്നായിരിക്കണമെന്നില്ല.

മേൽപറഞ്ഞ കാരണങ്ങളാൽ സന്മാൎഗ്ഗശാസ്ത്രം ഒരു സാംബന്ധികശാസ്ത്രമാകുന്നു. അതു മനുഷ്യനും മനുഷ്യന്റെ ചുറ്റുമുള്ള കാൎയ്യങ്ങൾക്കും സംബന്ധമുള്ളതാണു്.

സന്മാൎഗ്ഗശാസ്ത്രത്തിന്റെ ഉദ്ദേശം ഏതെങ്കിലും ഒരു പ്രത്യേകദിക്കിൽ വൎത്തിക്കുന്ന ജീവാത്മാക്കൾ തമ്മിൽ അവിരുദ്ധമായ—സ്വരച്ചേൎച്ചയോടുകൂടിയ— സംബന്ധത്തെ സ്ഥാപിക്കുകയാകുന്നു; എങ്ങിനെയെന്നാൽ, ഒരു കുടുംബത്തിലെ അംഗങ്ങൾ തമ്മിൽ സ്വരച്ചേൎച്ചയുള്ള സംബന്ധങ്ങൾ സ്ഥാപിക്കുക; ഒരു ജനസമുദായത്തിലെ കുടുംബങ്ങൾ തമ്മിൽ സ്വരച്ചേൎച്ചയു

ള്ള സംബന്ധത്തെ സ്ഥാപിയ്ക്കുക; ഒരു ജാതിക്കാരിൽ ചേൎന്ന ജനസമുദായങ്ങൾ തമ്മിൽ സ്വരച്ചേൎച്ചയുള്ള സംബന്ധത്തെ സ്ഥാപിയ്ക്കുക; മനുഷ്യവൎഗ്ഗത്തിലുൾപ്പെട്ട ജാതികൾ തമ്മിൽ സ്വരച്ചേൎച്ചയുള്ള സംബന്ധത്തെ സ്ഥാപിയ്ക്കുക; മനുഷ്യവൎഗ്ഗവും ഭൂമിയിലെ മററു ജീവികളും തമ്മിൽ സ്വരച്ചേൎച്ചയോടുകൂടിയ സംബന്ധത്തെ സ്ഥാപിയ്ക്കുക; ഭൂനിവാസികളും പ്രപഞ്ചത്തിൽ ചേൎന്ന അന്യലോകവാസികളും തമ്മിൽ സ്വരച്ചേൎച്ചയോടുകൂടിയ സംബന്ധത്തെ സ്ഥാപിയ്ക്കുക. ഇങ്ങിനെ സന്മാൎഗ്ഗാചരണത്തിനുള്ള സന്ദൎഭങ്ങൾ അനവരതം വൎദ്ധിയ്ക്കുകയും മേൽക്കുമേൽ മനുഷ്യൎക്കു ഭാരവാഹിത്വം അധികമധികം കൂടുകയും ചെയ്യുന്നു. എന്നാൽ ഈ സന്ദൎഭങ്ങൾ വൎദ്ധിച്ചാലും സങ്കോചിച്ചാലും, സന്മാൎഗ്ഗശാസ്ത്രമെന്നതു 'സ്വരച്ചേൎച്ചയോടുകൂടിയ, അല്ലെങ്കിൽ അവിരുദ്ധങ്ങളായ, സംബന്ധങ്ങളുടെ പ്രമാണമാകുന്നു.' ഇതു ഹേതുവായിട്ടു, കുടുംബനീതിശാസ്ത്രം, സമുദായനീതിശാസ്ത്രം, ജാതിനീതിശാസ്ത്രം, ബഹുജാതിനീതിശാസ്ത്രം, മനുഷ്യനീതിശാസ്ത്രം, ബഹുലോകനീതിശാസ്ത്രം എന്നിങ്ങിനെ പലപ്രകാരത്തിലുള്ള സന്മാൎഗ്ഗശാസ്ത്രഭേദങ്ങൾ, അല്ലെങ്കിൽ നീതിശാസ്ത്രങ്ങൾ ഉണ്ടു്. ഇവയെല്ലാം നമ്മെ സംബന്ധിച്ചവയാണു്. സദാചാരശാസ്ത്രത്തിന്റെ ഇതിലും അധികം വിസ്താരമായ പങ്ക്തികളെപ്പററി നമുക്കു് ഇപ്പോൾ ആലോചിയ്ക്കേണമെന്നില്ല. എന്നാൽ ഈ സകല നീതിശാസ്ത്രഭേദങ്ങളുടേയും മൂലപ്രമാണം സൎവ്വസാധാരണമാകുന്നു.

ഒരു മനുഷ്യനും അവന്റെ ചുററും, ദൂരത്തിലോ സമീപത്തിലോ, ഉള്ള ജീവികളും തമ്മിൽ അവിരുദ്ധമായ സംബന്ധത്തെ സ്ഥാപിയ്ക്കുന്നതു സുഖപ്രദമാണെന്നു പ്രത്യക്ഷമാണല്ലോ. നാം സദാ സ്വരച്ചേൎച്ചയുടെ അഭാവത്താൽ ദുഃഖിച്ചുകൊണ്ടിരിയ്ക്കുന്നു. നമ്മുടെ അഭിഗ്രഹങ്ങൾ പരസ്പരവിരുദ്ധങ്ങളായിരിയ്ക്കുക; നമുക്കും മററുള്ളവൎക്കും തമ്മിൽ സ്പൎദ്ധയുണ്ടായിരിയ്ക്കുക; പരസ്പരം സഹായം ചെയ്യാതിരിയ്ക്കുക; പരസ്പരസന്തുഷ്ടിയോടുകൂടാതിരിയ്ക്കുക; ഇങ്ങിനെ പലപ്രകാരത്തിലും നാം ദുഃഖാക്രാന്തന്മാരാണു്. സ്വരച്ചേൎച്ച എവിടെ ഉണ്ടോ, അവിടെ സുഖവും ഉ

ണ്ടു്; എവിടെ സദാചാരമില്ലയോ, അവിടെ സുഖക്കേടുമുണ്ടു്. അതു ഹേതുവായിട്ടു, സദാചാരം സദാചാരത്തെ ഉണ്ടാക്കുന്നതുകൊണ്ടു സുഖത്തേയും ഉണ്ടാക്കുന്നു; എങ്ങിനെയെന്നാൽ കുടുംബങ്ങളേയും സമുദായങ്ങളേയും, ജാതികളേയും, മനുഷ്യവർഗ്ഗത്തേയും, ഭൂനിവാസികളേയും സുഖമുള്ളവരാക്കിത്തീർക്കുന്നു. സന്മാർഗ്ഗശാസ്ത്രം, അല്ലെങ്കിൽ നീതിശാസ്ത്രം, അല്ലെങ്കിൽ സദാചാരശാസ്ത്രം എന്നതിന്റെ അന്തിമോദ്ദേശം ഭിന്നങ്ങളായിരിക്കുന്ന ജീവരാശികളെ പരമാത്മാവിനോടുകൂടി ചേർത്തു സാർവ്വത്രികമായിരിക്കുന്ന സുഖത്തേയും സാർവ്വലൌകികമായിരിക്കുന്ന അഭ്യുദയത്തേയും വരുത്തുകയാണു്. ആറു ദർശനങ്ങളും മനുഷ്യന്റെ സർവ്വോൽകൃഷ്ടമായിരിക്കുന്ന ഈ പുരുഷാർത്ഥസിദ്ധിയെപ്പറ്റി തുല്യാഭിപ്രായത്തോടുകൂടിയവയാണു്.

ബാലന്മാർ ഈ തത്വത്തെ യഥാർത്ഥമായി മനസ്സിലാക്കി സദാനുഭവപ്പെടുത്തണം. സദാചാരം അവസാനത്തിൽ സാർവ്വത്രികമായ സുഖത്തെ തരുന്നു. 'സുഖം' എന്നു പറയുന്ന ഈ പദത്തിന്റെ നിഷ്കൃഷ്ടാർത്ഥത്തെപ്പററി നമുക്ക പര്യാലോചിക്കുക. സുഖം എന്നാൽ താൽക്കാലികങ്ങളായ ഇന്ദ്രിയസുഖങ്ങളല്ല; അധികകാലം നിലനില്ക്കുന്നതായ മാനസികസുഖങ്ങളും കൂടിയല്ല. സുഖമെന്നു പറയുന്നതു് ഉപാധികളുടെ അഭിലാഷപൂരണമല്ല; ബാഹ്യങ്ങളായ വിഷയവസ്തുക്കളെ ലഭിക്കുന്നതിലുള്ള സന്തോഷവുമല്ല. സുഖമെന്നതിന്റെ താൽപ്പര്യം അഗാധമായി, അനന്തമായി, ശാശ്വതമായിരിക്കുന്ന ആത്മതൃപ്തി എന്നു പറയപ്പെടുന്നതായ ആനന്ദമാകുന്നു. സുഖമെന്നാൽ പരിപൂർണ്ണമായ സദാചാരം, അല്ലെങ്കിൽ അവിരുദ്ധതയാകുന്നു; സ്ഥായിയായ ശാന്തിയാകുന്നു.

'യത്രോപരമതേ ചിത്തം
നിരുദ്ധം യോഗസേവയാ
യത്ര ചൈവാത്മനാത്മാനം
പശ്യന്നാത്മനി തുഷ്യതി.
സുഖമാത്യന്തികം യത്തൽ
ബുദ്ധിഗ്രാഹ്യമതീന്ദ്രിയം

വേത്തിയത്ര ന ചൈവായം
സ്ഥിതശ്ചലതി തത്വതഃ.

യം ലബ്ധ്വാ ചാപരം ലാഭം
മന്യതേ നാധികം തതഃ
യസ്മിൻ സ്ഥിതോ ന ദുഃഖേന
ഗുരുണാപി വിചാല്യതേ.'

യോഗാഭ്യാസംകൊണ്ടു ശാന്തിയോടുകൂടിയ മനസ്സ് യാതൊന്നിങ്കൽ സമാധാനത്തെ പ്രാപിക്കുന്നുവോ; യാതൊന്നിങ്കൽ മനുഷ്യൻ ആത്മാവിനെ ആത്മാവിനെക്കൊണ്ടു കണ്ടിട്ട് ആത്മാവിൽ സന്തോഷത്തെ പ്രാപിക്കുന്നു; ഇന്ദ്രിയങ്ങൾക്ക് അതീതമായി, ബുദ്ധിയാൽ ഗ്രഹിക്കത്തക്കതായി, സർവ്വോൽകൃഷ്ടമായിരിക്കുന്ന യാതൊരു സുഖത്തെ യാതൊന്നിൽ പുരുഷൻ അറിയുന്നു; യാതൊന്നിൽ സ്ഥിതിചെയ്തിട്ട്, പരമാർത്ഥത്തിൽ നിന്ന് അവൻ ഇളകുന്നില്ല; യാതൊന്നിനെ ലഭിച്ചിട്ട്, അതിലുമധികം ശ്രേഷ്ഠമായി അവൻ ഒന്നുംതന്നെ വിചാരിക്കുന്നില്ല; യാതൊന്നിൽ സ്ഥിതിചെയ്കകൊണ്ട് അവൻ വലുതായ ദുഃഖത്താൽകൂടി ചലിക്കപ്പെടുന്നില്ല; (ഇതുതന്നെയാകുന്നു സുഖം)*

ഈ സുഖമാകുന്നു സദാചാരംകൊണ്ടു സിദ്ധിക്കുന്നത്. ഈ തത്വത്തിന്റെ ദൃഢമായ ബോധത്തെ ബാലന്മാർ ഇതിനു വിരുദ്ധമായി തോന്നുന്നതായ ഓരോ പുറംപൂച്ചുകളെക്കൊണ്ടു വിസ്മരിക്കുവാൻ ഇടയാകരുത്. ന്യായമായി പ്രവർത്തിക്കുന്നത് എത്രതന്നെ പ്രയാസവും ദുഃഖകരവും ആയിരുന്നാലും, സന്മാർഗ്ഗതത്വങ്ങളുടെ അനുഷ്ഠാനം ചില സന്ദർഭങ്ങളിൽ എത്രതന്നെ കഷ്ടാവഹവും പീഡാകരവും ആയിരുന്നാലും, ന്യായമായ പ്രവൃത്തി കാലാന്തരത്തിൽ നിശ്ചയമായി സുഖപ്രദവും, അന്യായമായ പ്രവൃത്തി ദുഃഖകരവുമാകുന്നു. ശ്രീബുദ്ധഭഗവാൻ പറഞ്ഞപ്രകാരം, 'വണ്ടിയുടെ ചക്രം കാളയെ അനുഗമിക്കുന്നതുപോലെ ദുഃഖം പാപത്തെ അനുഗമിക്കുന്നു.' ഇങ്ങിനെ തന്നെ സകല ശാസ്ത്രങ്ങളും ഘോഷിക്കുന്നു.

---

* ഭഗവൽഗീത ൬- ൨൧—൨൨

ൟ കാൎയ്യകാരണസംബന്ധം അനിവാൎയ്യമാകുന്നു എന്നുള്ളതു നമുക്കു പിന്നീടു മനസ്സിലാക്കാം.

സ്വൈരേച്ഛ, സുഖം, ന്യായം, അന്യായം, ഭൂലോകവാസികൾ, അന്യലോകവാസികൾ എന്നിവയെപ്പററി നാം ഇതിന്നു മുമ്പിൽ പ്രസ്താവിച്ചുവല്ലോ. എന്നാൽ വസ്തുക്കളുടെ ആദിതത്വങ്ങളേയും മൂലപ്രമാണങ്ങളേയും ധരിക്കണമെങ്കിൽ ധൎമ്മശാസ്ത്രത്തിന്റെ — മതസിദ്ധാന്തത്തിന്റെ — സഹായംകൂടാതെ കഴിയുകയില്ല. എന്തുകൊണ്ടെന്നാൽ, സന്മാൎഗ്ഗശാസ്ത്രത്തിന്ന് അടിസ്ഥാനമായിരിക്കുന്ന അന്തിമതത്വങ്ങൾ ധൎമ്മശാസ്ത്രസിദ്ധാന്തത്തിൽ നിന്നാകുന്നു നമുക്കു കിട്ടുന്നതു്. സന്മാൎഗ്ഗശാസ്ത്രത്തിന്ന് ഒരു അടിസ്ഥാനമേ ഉള്ളു. ഒരു ഭവനം അസ്തിഭാരത്തെ എന്നപോലെ ധൎമ്മശാസ്ത്രത്തെ അവലംബിച്ചാകുന്നു സന്മാൎഗ്ഗശാസ്ത്രവും സ്ഥിതിചെയ്യുന്നതു്. അതിനാൽ ലോലമായിരിക്കുന്ന അസ്തിഭാരത്തിന്മേൽ ഗൃഹം പണിതാൽ എങ്ങിനെ അതു ചെരിഞ്ഞുവീഴുമോ, അപ്രകാരം തന്നെ ധൎമ്മശാസ്ത്രസിദ്ധാന്തമാകുന്ന ആ സുസ്ഥിരമായിരിക്കുന്ന ആധാരത്തെ അവലംബിക്കാതിരിക്കുന്ന സകലസന്മാൎഗ്ഗശാസ്ത്രസിദ്ധാന്തങ്ങളും അധഃപതനത്തെ പ്രാപിക്കുന്നു.



# രണ്ടാം അദ്ധ്യായം

## സന്മാൎഗ്ഗശാസ്ത്രത്തിന്റെ ധൎമ്മശാസ്ത്രത്തെ അനുസരിച്ചുള്ള അടിസ്ഥാനം.

ധൎമ്മശാസ്ത്രത്തിൽ നിന്നു നാം ഒന്നാമതായി പഠിക്കുന്നതു സകല ജീവാത്മാക്കളുടേയും ഐക്യമാകുന്നു. ഇതു തന്നെയാകുന്നു സന്മാൎഗ്ഗശാസ്ത്രത്തിന്റേയും അടിസ്ഥാനം.

സന്മാൎഗ്ഗശാസ്ത്രം നാനാത്വത്തോടുകൂടിയ അനാത്മവസ്തുക്കളിൽ ആത്മാവ് ഐക്യത്തോടുകൂടിയവനാകുന്നു എന്നുള്ള പരിബോധത്തെ ആധാരമായി സ്വീകരിച്ചിരിക്കുന്നതാകുന്നു.

ആത്മാവ് ഏകനാകുന്നു. നാനാരൂപത്തോടുകൂടിയ ജീവന്മാർ ഏകനായിരിക്കുന്ന ആത്മാവിന്റെ 'അംശങ്ങൾ' അല്ലെങ്കിൽ പ്രതിബിംബങ്ങളാകുന്നു.

'യഥാ പ്രകാശയത്യേകഃ
കൃത്സ്നം ലോകമിമം രവിഃ
ക്ഷേത്രം ക്ഷേത്രീ തഥാ കൃത്സ്നം
പ്രകാശയതി ഭാരത!'

ഏകനായിരിക്കുന്ന സൂൎയ്യൻ ഈ ലോകത്തെ ആസകലം പ്രകാശിപ്പിക്കുന്നതുപോലെ, ആത്മാവു സകല ശരീരങ്ങളേയും പ്രകാശിപ്പിക്കുന്നു.*

'ഏകോ ദേവഃ സൎവ്വഭൂതേഷു ഗൂഢഃ
സൎവ്വവ്യാപീ സൎവ്വഭൂതാന്തരാത്മാ,'

ഏകനായിരിക്കുന്ന ഈശ്വരൻ സൎവ്വവ്യാപിയായി, സൎവ്വജീവജാലങ്ങളുടേയും അന്തരാത്മാവായി, സൎവ്വഭൂതങ്ങളിലും ഗൂഢനായി സ്ഥിതി ചെയ്യുന്നു †

* ഭഗവൽഗീത ൧൩-൩൩-

† ശ്വേതാശ്വതരോപനിഷത്ത് ൬-൧൧-

ഒരു സൂൎയ്യൻ മാത്രമേ പ്രകാശിക്കുന്നുള്ളു എങ്കിലും പൃഥഗ്ഭാവത്തോടുകൂടിയ സകല ദിക്കുകളിലും, സകല ആവൃതവസ്തുക്കളിലും അദ്ദേഹം പ്രകാശിക്കുന്നുണ്ടു്. ഒരു ദിക്കിൽ ഉന്നതപ്രാകാരങ്ങളെക്കൊണ്ടു വേർതിരിക്കപ്പെട്ട ഉദ്യാനങ്ങൾ അസംഖ്യം ഉണ്ടായിരിക്കാം; എന്നാൽ ഒരു സൂൎയ്യൻ തന്നെയാണ് ഇവയിൽ എല്ലാം പ്രകാശിക്കുന്നതു്; ഓരോ ഉദ്യാനത്തിൽ പ്രവേശിക്കുന്ന വെളിച്ചവും കൂടാ ഒരു സൂൎയ്യനിൽ നിന്നാകുന്നു വരുന്നത് — ഒരു സൂൎയ്യന്റെ അംശങ്ങളാകുന്നു. അപ്രകാരം തന്നെ, സകല ജന്തുക്കളിലും അന്തൎയ്യാമിരൂപേണ വൎത്തിക്കുന്ന ജീവാത്മാക്കൾ ഒരു ആത്മാവിന്റെ അംശങ്ങളാകുന്നു. ശരീരങ്ങളാകുന്ന പ്രാകാരങ്ങളെക്കൊണ്ടു വിഭിന്നങ്ങളായിരിക്കുന്നവരാണെങ്കിലും, അവരുടെ ഉള്ളിൽ പ്രകാശിക്കുന്ന ജീവാത്മാക്കൾ സൂൎയ്യനെപ്പോലെ സൎവ്വത്തിലും പ്രകാശിച്ചുകൊണ്ടിരിക്കുന്ന പരമാത്മാവിന്റെ കിരണങ്ങളാകുന്നു. നമുക്കു് ഇതിന്റെ പൂൎണ്ണമായ ബോധം വരുവാനും, അനുഭവപ്പെടുവാനും, ഈ തത്വബോധത്തിൽ തന്നെ സദാ വൎത്തിക്കുവാനും നാം പരിപൂൎണ്ണമായ പരിശുദ്ധിയോടുകൂടി തീരുന്നതുവരെ സാധിക്കുന്നതല്ല. എന്നാൽ, നമുക്കു് ഈ തത്വം വാസ്തവമാണെന്നു മനസ്സുകൊണ്ടു് അറിയുകയും ഏററവും സാരമായ ഒരു തത്വമാണെന്നു ഗ്രഹിക്കുകയും ചെയ്യുവാൻ കഴിയുന്നതാണു്. എന്നു തന്നെയുമല്ല, നമ്മുടെ ജീവിതക്രമം ഈ തത്വബോധത്തിന്നു് അനുരൂപമായി തീരും തോറും, നാം സദാചാരമുള്ളവരായി തീരുകയും ചെയ്യും. സദാചാരശാസ്ത്രത്തെ നാം പഠിക്കുമ്പോൾ, അതിലെ സകല സിദ്ധാന്തങ്ങളും ഈ ആത്മൈക്യബോധത്തെ അവലംബിച്ചിരിക്കുന്നു എന്നു നമുക്കു് അറിയാറാവും. ആത്മാവ് ഏകനാണ് എങ്കിൽ പരോപദ്രവത്തിന്നായി ഞാൻ ചെയ്യുന്ന സകല പ്രവൃത്തികളും എനിക്കു് ഉപദ്രവമായി തീരാതെ കഴികയില്ല. പ്രമാദം ഇല്ലാത്ത ഒരുവനും തന്റെ കൈകാൽകളേയോ മുഖത്തേയോ ഛേദിക്കുന്നതല്ല. എന്തുകൊണ്ടെന്നാൽ, ഇവയെല്ലാം അവന്റെ ദേഹത്തിലെ അംഗങ്ങളാണു്. കയ്യിന്മേൽ വെട്ടിയാൽ കാ

ലിനു തൽക്കാലം വേദന തോന്നുന്നില്ലെങ്കിലും, വെട്ട് ഏറ്റാൽ ആൾക്കു വേദന തോന്നുന്നുണ്ട്. ദേഹത്തിലെ ഏതൊരു അംഗത്തെയായാലും ഇപ്രകാരം സംഭവിക്കാതിരിക്കുന്നതല്ല. അറിവില്ലാത്തതുകൊണ്ടും, പരിച്ഛിന്നമായതുകൊണ്ടും, കാലു കയ്യിന്മേലുള്ള മുറിയുടെ വേദന ഉടനെ അറിയാതിരിക്കുന്നു; എന്നാൽ ദേഹിക്കു് ഈ അറിവുണ്ട്; കയ്യിന് ഉപദ്രവം നേരിടുന്ന ദിക്കിൽ തന്റെ ദേഹത്തെ കൊണ്ടുപോകുവാൻ കാലിനെ അയാൾ അനുവദിക്കുന്നതുമല്ല. ദേഹത്തിൽ ഏതെങ്കിലും ഒരു അംഗത്തിനു കഠിനമായ ഉപദ്രവം നേരിടുന്നതുകൊണ്ടു ദേഹത്തിന്നാസകലം ജ്വരം പിടിപെടുമെന്നും തന്നിമിത്തം അവസാനത്തിൽ കാലിനും ദോഷം തട്ടുമെന്നും പറയേണമെന്നില്ലല്ലോ. അവയവസമുദായമാണ് ദേഹമെന്നുള്ള തത്വബോധത്തിന്റെ അഭാവംകൊണ്ട് ആ തത്വത്തിനു യാതൊരു ഹാനിയും വരുന്നില്ല. ഈ കാരണത്താൽ, തന്നിലും അന്യന്മാരിലും വർത്തിക്കുന്ന ആത്മാവ് ഒന്നാണെന്നു വിശ്വസിക്കുന്ന മനുഷ്യൻ ഏതെങ്കിലും ഒരു അംഗത്തിന് ഉപദ്രവം ചെയ്യുന്നതുകൊണ്ടു താൻ തന്നെ ഉപദ്രവിക്കുകയാണെന്നു വിശ്വസിക്കുന്നവനായിരിക്കുന്നു. അറിവില്ലാത്തതുകൊണ്ടും പൃഥഗ്ഭാവജ്ഞാനംകൊണ്ടും തൽക്കാലം ഈ ജ്ഞാനം ഉള്ളിൽ ഉദിക്കുന്നതല്ലായിരിക്കും. ഇപ്രകാരം സകലരെയും അയാൾ ഒരു വസ്തുവിന്റെ അംഗങ്ങളായിട്ടു വിചാരിക്കുവാനും തന്നിൽ അന്തര്യാമിയായിരിക്കുന്ന ആത്മാവിനെ തന്റെ ദേഹത്തെ ഉപയോഗിക്കുന്നതായിട്ടും സകലത്തിലും വർത്തിച്ചു ചരിക്കുന്നതായിട്ടും കാണ്മാനും ശീലിക്കുന്നു.

ഈ തത്വത്തെ നമുക്ക് അനുഭവിച്ചറിവാൻ കഴിവുണ്ടെങ്കിൽ സന്മാർഗ്ഗശാസ്ത്രംകൊണ്ട് ഒരു പ്രയോജനവും ഉണ്ടാകുന്നതല്ല. നമ്മുടെ ആത്മജ്ഞാനംകൊണ്ടു തന്നെ സകലരുടേയും സർവ്വോൽകൃഷ്ടമായ അഭ്യുദയത്തിന്നായി നാം സദാ പ്രവർത്തിക്കുന്നവരായിരിക്കും. എന്നാൽ ഈ തത്വത്തെ അനുഭവിച്ചറിയാത്തതുകൊണ്ടും, വളരെ അപൂർവ്വമായിട്ടു മാത്രം അതിനെ അനുസരിച്ചു പ്രവർത്തിക്കുന്നതുകൊണ്ടും, ആത്മപരാമർശംസ

യെ ചെയ്യാതിരിക്കുവാനും ആത്മപരോപകാരത്തെ ചെയ്യുന്നതിൽ സഹായിക്കുവാനും ഈ തത്വത്തെ ആസ്പദമാക്കി സ്വീകരിച്ചിരിക്കുന്ന സദാചാരനിയമങ്ങൾ നമുക്ക് ആവശ്യമാണ്.

മഹാന്മാരായ ഋഷീശ്വരന്മാർ സകല ജീവികളുടേയും ആത്മാവ് ഒന്നാണെന്നുള്ള ഈ സിദ്ധാന്തത്തെ അടിസ്ഥാനമാക്കിയാകുന്നു അവരുടെ സകല പ്രമാണങ്ങളേയും കല്പിച്ചിരിക്കുന്നത്. നിശ്ചലമായ ഈ തത്വബോധത്തെ ആധാരമാക്കിയാകുന്നു അവർ സദാചാരശാസ്ത്രത്തെ സ്ഥാപിച്ചിരിക്കുന്നത്. സാമാന്യമായ സന്മാർഗ്ഗക്രമത്തെ പററി ശ്രുതിയിൽ പ്രമാണമായി പറഞ്ഞിരിക്കുന്ന വചനങ്ങൾക്കു വേറെ പ്രമാണം ആവശ്യമില്ല; ആ വചനങ്ങൾ മേൽപറഞ്ഞ തത്വത്തെ ആസ്പദമായി സ്വീകരിച്ചിരിക്കുന്നു. ഇതിന്നും പുറമേ, ആ ശ്രുതിവാക്യങ്ങൾ യുക്തിയുക്തമാണെന്നു പ്രതിപാദിക്കുകയും സർവ്വസാധാരണമായ അനുബന്ധത്തോടും ആവശ്യകതയോടും കൂടിയവയാണെന്നു പ്രത്യക്ഷപ്പെടുത്തുകയും ചെയ്യുവാൻ കഴിയുന്നതാണ്.

പ്രകൃതി നിയമങ്ങളെല്ലാം ഈശ്വരപ്രകൃതിയുടെ ആവിർഭാവങ്ങളാണ്. ഈശ്വരപ്രകൃതിയുടെ ഭാവങ്ങളിൽ ഒന്നു ചിച്ഛക്തിയായതുകൊണ്ട്, ആ ആവിർഭാവങ്ങളെ ബുദ്ധികൊണ്ടു ഗ്രഹിക്കുകയും നിർണ്ണയപ്പെടുത്തുകയും ചെയ്യാം. ഈശ്വരപ്രകൃതിയുടെ ആവിർഭാവങ്ങൾ സർവ്വഥാ യുക്തിക്കനുസരിച്ചവയാണ്. അവയെ യുക്തിയെന്നു തന്നെ വേണം പറയുവാൻ. യുക്തിസ്ഥാനമായ മനുഷ്യന്റെ ബുദ്ധിശക്തികൊണ്ട് അവയെ ഗ്രഹിക്കുവാൻ ശ്രമിക്കുന്നത് അനുരൂപവുമാണ്. എന്നാൽ ബുദ്ധി എന്നു പറയപ്പെടുന്ന ഈ ശക്തിയും അനുമാനവും തമ്മിൽ വ്യത്യാസമുണ്ട്. ഈ അനുമാനമെന്നത് ഒരു വാദത്തിൽ നിന്നു സാദ്ധ്യത്തെ യുക്തിയുക്തമായി ഗ്രഹിക്കുകയാകുന്നു. ഈ ഉപയോഗം ബുദ്ധിയുടെ അനേകവൃത്തികളിൽ ഒന്നു മാത്രമാണ്. അതിനെ ആകുന്നു വിതർക്കശക്തിയെന്നു പറയുന്നത്. ഇത് അപകൃഷ്ടമനസ്സായ സ്ഥൂലബുദ്ധിയു

ടെ ഒരു ശക്തിയാകുന്നു. എന്നാൽ സാക്ഷാൽ 'ബുദ്ധി'യെന്നു പറയപ്പെടുന്നതു ചിച്ഛക്തിയാകുന്നു. അതിൽ സ്ഥൂലസൂക്ഷ്മങ്ങളായ സകല മനോവൃത്തികളും, ഇഹാമുത്രസംബന്ധമായ തത്വഗ്രഹണവും, തത്വങ്ങളുടെ അപരോക്ഷാനുഭൂതിയും കൂടി അടങ്ങിയിരിക്കുന്നു. ജ്ഞാനം പ്രമാണത്തിന്റെ ന്യായമായ അടിസ്ഥാനമായതുകൊണ്ടും ഋഷിശ്വരന്മാരുടെ ജ്ഞാനം ഈശ്വരചിച്ഛക്തിക്കനുരൂപമായി പ്രവൎത്തിക്കുന്ന അവരുടെ ബുദ്ധിയിൽനിന്ന് ഉൽപ്പന്നമായതുകൊണ്ടും, ഋഷികളിൽനിന്ന് ആൎയ്യന്മാർ സമ്പാദിച്ചിരിക്കുന്നതായ ശ്രുതികൾ പ്രമാണമായിട്ടുള്ളവയാകുന്നു. ഈ പറഞ്ഞ കാരണങ്ങളാൽ ശ്രുതികളുടെ പ്രമാണത്വം യുക്തിസിദ്ധമാകുന്നു. അവയുടെ ഒന്നാമതായ ആധാരം ബ്രഹ്മജ്ഞാനം തന്നെ. രണ്ടാമത് ആത്മപ്രകാശത്തോടു കൂടിയ മനുഷ്യബുദ്ധി. നാം മുമ്പിൽ മുഖവുരയിൽ പ്രസ്താവിച്ചിട്ടുള്ള പ്രകാരം, കാലഭേദത്തെ അനുസരിച്ച് ഋഷികൾ ശ്രുതികളേയും ഭേദപ്പെടുത്തിയിരിക്കുന്നു. ഒരു കാലത്ത് ഉപയോഗകരമായ സിദ്ധാന്തങ്ങൾ മറ്റൊരു കാലത്ത് ഉപയുക്തമായി തീരുന്നില്ല. ഇതിന്നും പുറമേ, യുക്തികൊണ്ടാലോചിക്കുമ്പോൾ, സൎവ്വസാധാരണങ്ങളായ സിദ്ധാന്തങ്ങളേയും, ദേശ്യങ്ങളായും താൽക്കാലികങ്ങളായുമുള്ള സിദ്ധാന്തങ്ങളേയും വേർതിരിച്ചറിയുവാൻ കഴിയുന്നതുമാണ്.

ഇതു ഹേതുവായിട്ടു, സനാതനധൎമ്മത്തിൽ ഉപദേശിക്കപ്പെട്ടിരിക്കുന്ന സന്മാൎഗ്ഗശാസ്ത്രസിദ്ധാന്തം സപ്രമാണമായിട്ടുള്ളതാകുന്നു. എന്തുകൊണ്ടെന്നാൽ, ആത്മൈക്യബോധത്തെ അടിസ്ഥാനമാക്കിയിരിക്കുന്നതുകൊണ്ടും, ഈ സൎവ്വോൽകൃഷ്ടമായിരിക്കുന്ന തത്വത്തിൽ നിന്ന് അതിന്റെ അനുശാസനങ്ങളേയും പ്രമാണങ്ങളേയും സ്വീകരിക്കുന്നതുകൊണ്ടും, ഈ സന്മാൎഗ്ഗശാസ്ത്രം യുക്തിയുക്തമാണോയെന്ന് ആലോചിച്ചറിയുവാനും പരീക്ഷിക്കുവാനും കഴിവുള്ളതാണ്. ഇങ്ങിനെ ശ്രുതിനിയോഗങ്ങളും യുക്തിബോധവും തമ്മിൽ സകല പ്രകാരത്തിലും യോജിച്ചിരിക്കുന്നു എന്നു സ്ഥാപിക്കാം.

ഈ യോജിപ്പ് ഇല്ലെങ്കിൽ അവിരുദ്ധത ഹേതുവായിട്ടു്

ഇന്ത്യാരാജ്യത്തിൽ, പശ്ചിമദേശത്തിലുള്ളതുപോലെ, പരസ്പരവിരുദ്ധങ്ങളായ സന്മാൎഗ്ഗശാസ്ത്രസിദ്ധാന്തങ്ങൾ ഉണ്ടാകുവാൻ ഇടയായിട്ടില്ല. വിദ്യാൎത്ഥികൾ പാശ്ചാത്യതത്വജ്ഞാനികളുടെ സന്മാൎഗ്ഗസിദ്ധാന്തങ്ങളെ പഠിക്കുമ്പോൾ അവൎക്കു ഈ പറഞ്ഞതിന്റെ താല്പൎയ്യം ബോധംവരുന്നതാണു്.

ആത്മാവിന്റെ ഐക്യത്തെ ഇങ്ങിനെ വിശദമായി പറയാത്തതായ അന്യജാതിക്കാരുടെ വേദശാസ്ത്രങ്ങൾക്ക സദാചാരത്തിന്നുള്ള ഏററവും ഉൽകൃഷ്ടമായ പ്രമാണത്തെ വിശദമായി നിൎണ്ണയിക്കുവാൻ കേവലം അസാദ്ധ്യമായിരിക്കുന്നു. മേല്പ്പറഞ്ഞ വേദശാസ്ത്രങ്ങൾ സന്മാൎഗ്ഗസിദ്ധാന്തത്തെ പ്രധാനമായി ഈശ്വരവചനമാകുന്ന പ്രമാണത്തെ അടിസ്ഥാനമാക്കിയാണു് സ്ഥാപിച്ചിരിക്കുന്നതു്. ഈ പ്രമാണം ആത്മൈക്യഭാവംപോലെ സൎവ്വസാധാരണമായി സ്വീകരിക്കത്തക്കതല്ലെന്നു പറയേണ്ടതില്ലല്ലോ. അതിനാൽ ആ സിദ്ധാന്തങ്ങളെ പൎയ്യാലോചിക്കുമ്പോൾ പ്രമാണവും യുക്തിയും തമ്മിൽ വിരുദ്ധങ്ങളായിരിക്കുന്നു. ഈ വിരോധംകൊണ്ടു പ്രമാണത്തിന്നും യുക്തിക്കും ദോഷം വരുന്നു. ഈ വിരോധം ഹേതുവായിട്ടുതന്നെ, സന്മാൎഗ്ഗശാസ്ത്രസിദ്ധാന്തങ്ങൾ പരസ്പരവിരുദ്ധമായും വേദശാസ്ത്രവിരുദ്ധമായുമുള്ള രണ്ടു ശാഖകളായി പിരിഞ്ഞിരിക്കുന്നു.

ഈ രണ്ടു സിദ്ധാന്തങ്ങളിൽ ഒന്നു് 'അന്തൎജ്ഞാനോപലബ്ധസമ്പ്രദായം' എന്നു പറയപ്പെടുന്നു. ഈ സിദ്ധാന്തപ്രകാരം സന്മാൎഗ്ഗത്തിന്റെ അടിസ്ഥാനം അന്തൎജ്ഞാനം, അല്ലെങ്കിൽ മനസ്സാക്ഷിയുടെ നിയോഗമാകുന്നു. എന്നാൽ മനസ്സാക്ഷിതന്നെ കാലദേശഭേദങ്ങളെക്കൊണ്ടും, ജാത്യാചാരങ്ങളെക്കൊണ്ടും, സമുദായസമ്പ്രദായങ്ങളെക്കൊണ്ടും, വിദ്യാഭ്യാസത്താൽ ഉണ്ടാകുന്നതായ ബുദ്ധിവികാസംകൊണ്ടും, ഭേദപ്പെട്ടുകാണുന്നു എന്നുള്ള ദുൎഘടത്തെ നിവാരണം ചെയ്യുവാൻ ഈ പക്ഷക്കാൎക്ക സാധിക്കുന്നില്ല.

രണ്ടാമത്തെ സിദ്ധാന്തത്തെ 'പ്രയോജനാൎത്ഥസമ്പ്രദായ'മെന്നു പറയുന്നു. ഈ സിദ്ധാന്തപ്രകാരം സന്മാൎഗ്ഗാചരണത്തി

ന്നുള്ള അടിസ്ഥാനം 'ഭൂരിപക്ഷക്കാരുടെ ഭൂരിസുഖം' ആകുന്നു. എന്നാൽ ഭൂരിപക്ഷസുഖത്തെ മാത്രം സദാചാരത്തിന്നുള്ള പ്രമാണമാക്കി സ്വീകരിച്ചാൽ, ശിഷ്ടന്മാരായ അല്പപക്ഷക്കാരെ നിഷേധിക്കുന്നതിന്നു തക്കതായ ന്യായം കാണുന്നില്ല. എന്നുതന്നെയുമല്ല, ഈ പ്രമാണംകൊണ്ടു സന്മാർഗ്ഗനിഷ്ഠക്കു മതിയായ അനുബന്ധവും ശക്തിയും കിട്ടുന്നില്ല. ഇതിന്നും പുറമെ, 'ഭൂരിപക്ഷക്കാരുടെ ഭൂരിസുഖം' എന്താണെന്നുതന്നെ തക്കത്തിലാണു്. അതുകൊണ്ടു് ഈ 'സൂത്രം' സാധുവാകുന്നതല്ല.

വിദ്യാർത്ഥികൾക്കു് ഈ പക്ഷാന്തരങ്ങളെ അതാതു സിദ്ധാന്തഗ്രന്ഥങ്ങളിൽനിന്നു ഗ്രഹിക്കാവുന്നതാണു്. അവയെ സന്ധിപ്പിക്കുന്നതിന്നുള്ള മാർഗ്ഗം ആത്മൈക്യബോധം ആകുന്നു എന്നു നല്ലവണ്ണം മനസ്സിലാക്കണം. മേൽപ്പറഞ്ഞ സിദ്ധാന്തങ്ങളുടെ അടിസ്ഥാനമായ അസമ്പൂർണ്ണതത്വങ്ങളെ പൂർണ്ണമാക്കുന്നതിന്നും ആത്മൈക്യബോധംകൊണ്ടു കഴിയുന്നതാണു്. ഈ പ്രമാണം സകലസിദ്ധാന്തങ്ങൾക്കും സഹായമായിത്തീരുന്നതാണെന്നു് അപ്പോൾ അറിയാറാവും. ഈശ്വരവാക്യം പ്രമാണം എന്നു പറയുന്ന വൈദികസിദ്ധാന്തക്കാർക്കു യുക്ത്യുപായങ്ങൾകൊണ്ടുണ്ടാകുന്ന ബലം ഈ പ്രമാണത്താൽ സിദ്ധിക്കുന്നു. മനസ്സാക്ഷിയുടെ തത്വനിർണ്ണയത്തിലുള്ള ഭേദഗതികൾ ജീവാത്മാവിന്റെ പരിണാമഭേദത്തേയും ജ്ഞാനസംപ്രാപ്തിയേയും അനുസരിച്ചിരിക്കും എന്നു് അന്തർജ്ഞാനവാദികൾക്കു് ആത്മൈക്യബോധത്താൽ നിശ്ചയിക്കാവുന്നതാണു്. കൂലംകഷമായി വിചാരിക്കുമ്പോൾ, സർവ്വജീവികൾക്കും ഗുണമായിത്തീരാത്തതു് ഒരുവക്കും ഗുണമായിത്തീരുകയില്ലെന്നും, ഭൂരിപക്ഷവാദവും അല്പപക്ഷവാദവുമല്ല കാർയ്യം, അഭേദഭാവനയാകുന്ന സാരമായിട്ടുള്ള സംഗതി എന്നും, സന്മാർഗ്ഗാചരണത്തിന്നുള്ള പ്രമാണം പുരുഷാർത്ഥങ്ങളുടെ ഈ അഭേദത്തേയും ജീവരാശികളുടെ പ്രകൃതിസിദ്ധമായ ഐക്യത്തേയും ആശ്രയിച്ചിരിക്കുന്നു എന്നും പ്രയോജനവാദികൾക്കു് ഈ പ്രമാണം പ്രത്യക്ഷമാകുന്നു.

മേൽപ്പറഞ്ഞ കാരണങ്ങളാൽ, സനാതനധർമ്മപ്രകാരം

സദാചാരത്തിനുള്ള പ്രമാണം ആത്മൈക്യബോധവും ഭിന്നങ്ങളായ ജീവികൾ തമ്മിൽ പരസ്പരസാഹായ്യത്തെ ചെയ്യുന്നതായ ബന്ധങ്ങളെ ഉണ്ടാക്കുന്നതുമാണെന്നറിയാം. സകലസന്മാർഗ്ഗോപദേശത്തിനും ഈ ഐക്യമാകുന്ന പ്രമാണം എന്നു തന്നെയുമല്ല, സാർവ്വത്രികമായ ജീവകാരുണ്യം ഈ ഐക്യബോധത്തിന്റെ ആവിർഭാവമാണെന്നും, സകലസന്മാർഗ്ഗഗുണങ്ങളുടേയും അടിസ്ഥാനമാണെന്നും, അതിന്നു വിപരീതമായിരിക്കുന്ന മനോവൃത്തി സകലസാന്മാർഗ്ഗികദോഷങ്ങളുടേയും മൂലകാരണമാണെന്നും നമുക്ക് ഉടനെ അറിയാം.

സാർവ്വത്രികമായിരിക്കുന്ന സൌഭ്രാത്രത്തിനും അടിസ്ഥാനം ഈ ഐക്യംതന്നെയാണ്. സ്ഥൂലസൂക്ഷ്മങ്ങളായ ഉപാധികളെപ്പററി ആലോചിക്കുമ്പോൾ മനുഷ്യർക്ക് ഭിന്നതയുണ്ട്. എന്നാൽ ആത്മാവിന്റെ കാര്യത്തിൽ അവർ ഐക്യതയോടുകൂടിയവരാണ്. ഈ ഉപദേശം പരക്കെ അനുഭവമായിത്തീന്നാൽ മാത്രമേ യുദ്ധങ്ങൾ ഇല്ലാതാകുകയും സമാധാനം അടിസ്ഥാനമുള്ളതായിത്തീരുകയും ചെയ്യു. ഈ ഉപദേശം ഒന്നുമാത്രമാണ് ജാതിവൈരത്തേയും രാജ്യവൈരത്തേയും ഉന്മൂലനം ചെയ്യുകയും, പരസ്പരനിന്ദയേയും അവിശ്വാസത്തേയും നശിപ്പിക്കുകയും, സകലമനുഷ്യരേയും ഏകകുടുംബമാക്കിത്തീക്കുകയും ചെയ്യുന്നത്. അങ്ങിനെയുള്ള ഒരു മനുഷ്യജാതികുടുംബത്തിൽ വയോധികന്മാരും യുവാക്കന്മാരും ഉണ്ടാകാമെങ്കിലും വിദേശീയന്മാരായിട്ട് ആരുംതന്നെ ഉണ്ടാകുന്നതല്ല.

ഇതിന്നും പുറമെ, ആത്മൈക്യത്തെ അടിസ്ഥാനമായി സ്വീകരിച്ചിരിക്കുന്ന ഒരു സഹോദരസംഘത്തിൽ മനുഷ്യവർഗ്ഗത്തിന്നു മാത്രമേ ചേൎന്നുകൂട എന്നില്ല. ആ സൌഭ്രാത്രത്തിൽ സകലവസ്തുക്കളും ചേരും; എന്തെന്നാൽ, അശേഷമായിരിക്കുന്ന സകലവും ആത്മാവിൽ സ്ഥിതിചെയ്യുന്നതാണല്ലോ. ഭഗവൽഗീതയിൽ ൧൦-ാം അദ്ധ്യായത്തിൽ ശ്രീകൃഷ്ണഭഗവാൻ ഇങ്ങിനെ അരുളിച്ചെയ്തിരിക്കുന്നു:—

'അഹമാത്മാ ഗുഡാകേശാ!
സർവ്വഭൂതാശയസ്ഥിതഃ

അഹമാദിശ്ച മദ്ധ്യം ച
ഭൂതാനാമന്ത ഏവ ച.'

അല്ലയോ നിദ്രയെ ജയിച്ച അൎജ്ജുന! ഞാൻ സകലജീവികളുടേയും ഹൃദയത്തിൽ സ്ഥിതിചെയ്യുന്ന ആത്മാവാകുന്നു. ഞാൻ ജീവികളുടെ ആദിയും മദ്ധ്യവും അന്തവുമാകുന്നു.*

അനന്തരം ഭഗവാൻ, സൂൎയ്യൻ, ചന്ദ്രൻ, പൎവ്വതം, വൃക്ഷം, അശ്വം, പശു, പക്ഷി, സൎപ്പം എന്നിങ്ങിനെ അനവധി ജീവികളായി താൻ സ്ഥിതിചെയ്യുന്നു എന്നു പറയുന്നു. ഒടുവിൽ താൻ സൎവ്വാന്തൎയ്യാമിയായി വൎത്തിയ്ക്കുന്നു എന്നതിനെ കാണിയ്ക്കുന്നതിനായി ഇപ്രകാരം അരുളിച്ചെയ്യുന്നു:—

'യച്ചാപി സൎവ്വഭൂതാനാം
ബീജം തദഹമൎജ്ജുന!
ന തദസ്തി വിനാ യത്സ്യാ-
ന്മയാ ഭൂതം ചരാചരം.'

അല്ലയോ അൎജ്ജുന! സകലജീവികളുടേയും ഉൽപ്പത്തിയ്ക്കു കാരണം യാതൊന്നോ, അതു ഞാൻ ആകുന്നു. എന്നെക്കൂടാതെ, ചരാചരമായ യാതൊരു വസ്തുവും ഇല്ല.†

പിന്നേയും പിന്നേയും ഭഗവാൻ ഈ ആത്മൈക്യബോധത്തിൻെറ ഗൌരവത്തെ ഗൂഢമായി കഥിയ്ക്കുന്നു. ആത്മാവു സകലവസ്തുക്കളിലും ഉള്ളവനാണെന്നു പ്രൌഢമായി ഘോഷിയ്ക്കുന്നു:—

'സമം സൎവ്വേഷു ഭൂതേഷു
തിഷ്ഠന്തം പരമേശ്വരം
വിനശ്യത്സ്വവിനശ്യന്തം
യഃ പശ്യതി സ പശ്യതി.

* ഭഗവൽഗീത ൧൦-൨൦-
† ഭഗവൽഗീത ൧൦, ൩൯.

സമം പശ്യൻ ഹി സർവ്വത്ര
സമവസ്ഥിതമീശ്വരം
ന ഹിനസ്ത്യാത്മനാത്മാനം
തതോ യാതി പരാം ഗതിം.

* * * *

യദാഭൂത പൃഥഗ് ഭാവ-
മേകസ്ഥമനുപശ്യതി
തത ഏവ ച വിസ്താരം
ബ്രഹ്മ സംപദ്യതേ തദാ.'

സർവ്വേശ്വരനായിരിക്കുന്ന ഭഗവാൻ സർവ്വഭൂതങ്ങളിലും സമനായി സ്ഥിതിചെയ്യുന്നവനായും, നശിക്കുന്ന വസ്തുക്കളിൽ നശിക്കാത്തവനായും യാവനൊരുത്തൻ കാണുന്നുവോ അവനാകുന്നു കാണുന്നവൻ (പരമാർത്ഥം അറിയുന്നവൻ).

സർവ്വടിക്കിലും സ്ഥിതിചെയ്യുന്നവനായ ഈശ്വരനെ വാസ്തവത്തിൽ സമമായി കണ്ടിട്ടു, മനുഷ്യൻ ആത്മാവിനെക്കൊണ്ട് ആത്മാവിനെ നശിപ്പിക്കുന്നില്ല; അനന്തരം ഉത്തമയായിരിക്കുന്ന ഗതിയെ പ്രാപിക്കുന്നു (മോക്ഷം പ്രാപിക്കുന്നു).

* * * * * * * * *

പലപ്രകാരത്തിലുള്ള ജീവജാലങ്ങളെ ഏകമായിരിക്കുന്ന ബ്രഹ്മത്തിൽ സ്ഥിതിചെയ്യുന്നതായും ആ ബ്രഹ്മത്തിൽ നിന്നുതന്നെ പുറപ്പെടുന്നതായും എപ്പോൾ കാണുന്നുവോ അപ്പോൾ ബ്രഹ്മത്തെ കാണുന്നു.*

യാജ്ഞവല്ക്യന്റെ ധർമ്മപത്നിയായ മൈത്രേയി അമൃതപദം പ്രാപിക്കുന്നതിനുള്ള രഹസ്യതത്വത്തെ തനിക്കുപദേശിക്കുവാൻ ഭർത്താവിനോടപേക്ഷിച്ചപ്പോൾ അദ്ദേഹം പറഞ്ഞപ്രകാരം, ഈ ഐക്യംകൊണ്ടാകുന്നു സകല മനുഷ്യജാതിബന്ധങ്ങളും നിലനില്ക്കുന്നതു്.

---

* ഭഗവൽഗീത ൧൩- ൨൭, ൨൮, ൩൦-

'ന വാ അരേ പത്യുഃ കാമായ പതിഃ പ്രിയോ ഭവത്യാത്മനസ്തു കാമായ പതിഃ പ്രിയോ ഭവതി.'

ഭൎത്താവിന്റെ നേരെയുള്ള സ്നേഹംകൊണ്ടല്ല ഭൎത്താവു പ്രിയനായിത്തീരുന്നതു്; ആത്മാവിനെ കുറിച്ചുള്ള സ്നേഹംകൊണ്ടാകുന്നു ഭൎത്താവു പ്രിയനായിഭവിക്കുന്നതു്.*

അപ്രകാരം തന്നെ, ഭാൎയ്യാപുത്രസമ്പൽബന്ധുലോകദേവാദികളിലുംകൂടി, സ്നേഹത്തിന്റെ കാരണം ഏകനായിരിക്കുന്ന ആത്മാവു സൎവ്വാന്തൎയ്യാമിയായതുകൊണ്ടാകുന്നു.

'ന വാ അരേ സൎവ്വസ്യ കാമായ സൎവ്വം പ്രിയം ഭവതി
ആത്മനസ്തു കാമായ സൎവ്വം പ്രിയം ഭവതി'.

സൎവ്വവസ്തുക്കളും പ്രിയമായിത്തീരുന്നതു സൎവ്വവസ്തുക്കളിലുമുള്ള പ്രേമംകൊണ്ടല്ല; ആത്മാവിന്റെ നേരെയുള്ള പ്രേമംകൊണ്ടാകുന്നു സൎവ്വവും പ്രിയമായി ഭവിക്കുന്നതു്.†

'ഘൃതാൽ പരം മണ്ഡമിവാതിസൂക്ഷ്മം
ജ്ഞാത്വാ ശിവം സൎവ്വഭൂതേഷു ഗൂഢം
വിശ്വസ്യൈകം പരിവേഷ്ടിതാരം
ജ്ഞാത്വാ ദേവം മുച്യതേ സൎവ്വപാശൈഃ'

അതിസൂക്ഷ്മനായി, മംഗളസ്വരൂപിയായി, തൈരിൽ വെണ്ണയെന്നതുപോലെ സകല ജീവികളിലും ഗൂഢമായി സ്ഥിതിചെയ്യുന്നവനായി, സകല ലോകങ്ങളിലും ഏകനായി വ്യാപിച്ചുകൊണ്ടിരിക്കുന്നവനായി, ഉത്തമനായിരിക്കുന്ന ദേവനെ അറിഞ്ഞിട്ടു സകല ബന്ധങ്ങളിൽ നിന്നും മോചിക്കുന്നു.‡

ശ്രുതികൾ ഈ തത്വത്തെ സൎവ്വഥാ ഘോഷിക്കുന്നതുകൊണ്ടു്, ഇതിലധികം പ്രമാണങ്ങൾ എടുത്തു പറയേണമെന്നില്ല. ഇതു തന്നെ— ഇതൊന്നുതന്നെ— ആകുന്നു സന്മാൎഗ്ഗനിഷ്ഠക്കു

* ബൃഹദാരണ്യകോപനിഷത്ത് ൪-൪-൫
† ബൃഹദാരണ്യകോപനിഷത്ത് ൪-൪-൫
‡ ശ്വേതാശ്വതരോപനിഷത്ത് ൪-൧൬

ള്ള അടിസ്ഥാനം; സ്നേഹഹേതുവും സ്നേഹത്തിന്നുള്ള സമാധാനവും ഈ ആത്മൈക്യംതന്നെയാകുന്നു. എങ്ങിനെയെന്നാൽ പല രൂപഭേദങ്ങളോടുകൂടി വൎത്തിക്കുന്നു എങ്കിലും ഏകനായിരിക്കുന്ന ആത്മാവു തന്റെ ഐക്യത്തെ വീണ്ടും സാക്ഷാൽകരിക്കുവാനായി ഈ രൂപഭേദങ്ങളെ സമാഹരിക്കുകയാകുന്നു ചെയ്യുന്നതു്. ഇതു ഹേതുവായിട്ടാകുന്നു ചിത്സ്വരൂപമാകുന്ന ബുദ്ധികൊണ്ടുള്ള ആത്മൈക്യസാക്ഷാൽക്കാരം രൂപഭേദങ്ങളെക്കൊണ്ടുണ്ടായിരിക്കുന്ന പ്രപഞ്ചത്തിൽ സ്നേഹരൂപേണ പ്രത്യക്ഷീഭവിക്കുന്നതു്. അപ്രകാരം തന്നെ ഓരോ രൂപഭേദങ്ങൾ മറ്റു രൂപഭേദങ്ങളോടു് എതിരിടുമ്പോൾ ഉണ്ടാകുന്ന വൈരത്തിന്നുള്ള കാരണവും വൈരത്തിന്നുള്ള സമാധാനവും അനാത്മവസ്തുക്കളുടെ നാനാത്വമാകുന്നു. വിദ്യാൎത്ഥികൾക്കു് ഈ തത്വം പൂൎണ്ണമായി ഗ്രഹിക്കുന്നതിന്നു പരിപക്വമായ വിദ്യാഭ്യാസം ആവശ്യമാകുന്നു. എന്നാൽ, സകല സൽഗ്ഗുണങ്ങളും നന്മയും, ആത്മൈക്യബോധംകൊണ്ടുണ്ടാകുന്നതും പരിശുദ്ധവുമായ സ്നേഹത്തിന്റെ താൽക്കാലികഫലമാകുന്നു എന്നും, സകല ദുൎഗ്ഗുണങ്ങളും തിന്മയും, അപ്രകാരം തന്നെ, ഈ തത്വത്തിന്റെ അനാദരവുകൊണ്ടും ആത്മാവു് ഏകനല്ല, ശരീരങ്ങൾപോലെ അനേകമാകുന്നു എന്നുള്ള അജ്ഞാനംകൊണ്ടും ഉണ്ടാകുന്നു എന്നുമുള്ള വാസ്തവത്തെ, പിന്നീടു് അധികം സ്പഷ്ടമായി ഗ്രഹിക്കാമെങ്കിലും, ഇപ്പോൾ ബാലന്മാർ ദൃഢമായി മനസ്സിൽ ഉറപ്പിക്കണം.



# മൂന്നാം അദ്ധ്യായം

## ന്യായവും അന്യായവും

തത്വപ്രദൎശനകാണ്ഡത്തിൽ ത്രിലോകിയെ വിവരിച്ചിരിക്കുന്നതു വായനക്കാർ ഓൎക്കുന്നുണ്ടായിരിക്കും. ഒരു ത്രിലോകി നൂതനമായിട്ടാരംഭിക്കുമ്പോൾ ജീവപരിണാമവും ആരംഭിക്കുന്നു. ഈ പരിണാമം മൂന്നു ലോകങ്ങളിലും നടക്കുന്നുണ്ട്. എന്നാൽ നമുക്കു ഭൂമിയിൽ നടക്കുന്ന പരിണാമത്തെപ്പററി പൎയ്യാലോചിച്ചാൽ മതി. ആദ്യമായി ജീവവ്യക്തികൾ പ്രത്യക്ഷപ്പെടുന്നു. ഓരോ കോശം ഉണ്ടായി ജീവനെ ആവരണം ചെയ്യുന്ന ക്രമത്തെപ്പററി പുരാണങ്ങൾ അസ്പഷ്ടവചനങ്ങളെക്കൊണ്ടു വിവരിക്കുന്നു. അവിദ്യാ, അസ്മിതാ, രാഗം, ദ്വേഷം, അഭിനിവേശം— എന്ന അവിദ്യയുടെ അഞ്ചുതരം രൂപഭേദങ്ങൾക്കു വശമായിട്ടു ജീവരൂപങ്ങളുടെ ആവിൎഭാവം ഉണ്ടാകുന്നു. ഒടുവിൽ, ഇപ്പോൾ നാം കാണുന്നപ്രകാരം, ഭൂമിയിൽ സകല സൃഷ്ടിരൂപങ്ങളും പ്രത്യക്ഷപ്പെടുന്നു. ഈ ആവിൎഭാവസമയത്തിൽ തങ്ങൾക്കു വൎദ്ധന വരണമെന്നാകുന്നു ജീവികളുടെ വിചാരം. ഈ വിചാരം പ്രളയാവസ്ഥയുടെ അവശിഷ്ടമായും സകല ജീവികൾക്കും സ്വതസ്സിദ്ധമായുമുള്ള തമോഗുണത്തെ അതിക്രമിക്കുന്നു. ഈ വിചാരത്തിന്നു പരിശുദ്ധിവരുമ്പോൾ 'പ്രവൃത്തി' അല്ലെങ്കിൽ വാസനയായിത്തീരുന്നു. വാസനയെന്നാൽ വിഷയാസക്തി എന്ന് അൎത്ഥമാകുന്നു. ലോകം അപ്പോൾ 'പ്രവൃത്തിമാൎഗ്ഗ'ത്തിൽ എത്തി.

ജീവികൾ പ്രകൃതിവശന്മാരായിത്തീരുന്നു; അവരുടെ ഭേദബുദ്ധിക്കു വികാസം വരുന്നതോടുകൂടി അവരുടെ സ്വേച്ഛാപൂരണത്തിന്നുള്ള വാസനകളും പ്രബലമായിത്തീരുന്നു. ഇപ്രകാരമുള്ള ഓരോ ജീവി സ്വയം ഓരോ ലോകമായിത്തീരുകയും മററു ജീവികളെ പ്രതിഷേധിക്കുകയും ചെയ്യുന്നു. മനുഷ്യർ സുഖാനുഭവത്തിന്നായി ജീവിക്കുന്നു; അവൎക്കു താൽക്കാലികവസ്തുക്കളിൽ മാത്രമേ ആസക്തിയുള്ളു. ഭേദഭാവനകൊണ്ടു മനോവൃത്തി വ

ദ്ധിക്കുന്നു: മനസ്സു മമതയെ അപേക്ഷിച്ചാണല്ലോ പ്രവൎത്തിക്കുന്നതു്. മനുഷ്യന്റെ വ്യക്തിരൂപമായ ശക്തികളെ പ്രകടീകരിക്കുന്നതിന്നും മനോവികാസത്തെ മിക്കവാറും പൂൎത്തിയാക്കുവാനായി ആശക്തികളെ ഉപയോഗിക്കുന്നതിന്നും ഈ ഭേദഭാവന മനുഷ്യന്നു് ആവശ്യമാകുന്നു.

എന്നാൽ കുറെ കഴിയുമ്പോൾ ഈ ഭേദഭാവന തന്നെ ഉൽക്കൎഷാധിക്യത്തിന്നു വിഘ്നമായിത്തീരുന്നു. മനുഷ്യൻ ക്രമത്തിൽ ആഭേദഭാവനയെ അതിക്രമിക്കണം. സകല ജീവികളുടേയും ആത്മൈക്യത്തെ അറിഞ്ഞു നിത്യകൎമ്മാനുഷ്ഠാനത്തിൽ ആ ഐക്യബോധത്തെ ബലപ്പെടുത്തുവാൻ സഹായിക്കുന്നതായ കാൎയ്യങ്ങൾ ചെയ്കയും, അവസാനത്തിൽ ആ ബോധത്തെ തന്റെ ജീവിതത്തിന്റെ ഒരു അംശമാക്കിത്തീൎക്കുകയും വേണം. ഈ സമ്പ്രദായത്തെ ആത്മപരിണാമക്രമമെന്നു പറയാം. അപ്പോൾ മനുഷ്യൻ 'നിവൃത്തിമാൎഗ്ഗത്തിൽ'— തിരികേ പോകുന്ന വഴിയിൽ— ആയി.

ഒടുവിൽ പ്രളയം വരികയും ബ്രഹ്മാണ്ഡത്തിന്റെ അന്ത്യകാലം അടുക്കുകയും ചെയ്യുന്നു.

പ്രവൃത്തിമാൎഗ്ഗത്തിന്റെ അവസാനഭാഗങ്ങളിൽ ഒഴികെയുള്ള സ്ഥാനങ്ങളിൽ ഭേദഭാവനയെ ജനിപ്പിക്കുന്നതു ന്യായവും, അതിന്നു വിപരീതമായിട്ടുള്ളതു് അന്യായവുമാകുന്നു.

പിന്നെ കുറെ കാലത്തേക്കു് അവസ്ഥാന്തരം വരുന്നു. അപ്പോൾ മനുഷ്യൻ നിവൃത്തിമാൎഗ്ഗത്തെ പ്രവേശിക്കുവാൻ സന്നദ്ധനാകുന്നു. ആ അവസ്ഥാന്തരത്തിലും നിവൃത്തിമാൎഗ്ഗത്തിലും ഐക്യഭാവത്തെ ജനിപ്പിക്കുന്നതു ന്യായവും ഏതദ്വിപരീതമായിട്ടുള്ളതു് അന്യായവുമാകുന്നു.

പ്രളയകാലം വരുമ്പോൾ, അതിനെ സഹായിക്കുന്നതു ന്യായവും അതിന്നു വിരോധമായിട്ടുള്ളതു് അന്യായവുമാകുന്നു.

സാമാന്യമായി പറയുമ്പോൾ, ലോകത്താൽ സംപ്രാപ്തമായിരിക്കുന്ന പരിണാമാവസ്ഥയ്ക്കു യോജിച്ചിരിക്കുന്നതും ലോകപരിണാമത്തെ പ്രോത്സാഹിപ്പിക്കുന്നതും ന്യായമാകുന്നു. പര

ണാമത്തെ എതൃക്കുന്നതും തടുക്കുന്നതും അന്ന്യായമാകുന്നു. ഇതിന്റെ കാരണം പറയാം. ഈശ്വരേച്ഛ സ്ഥിരമായി പ്രവൎത്തിക്കുന്നതു സൎവ്വോത്തമമായ അഭ്യുദയത്തിന്നായിട്ടാകുന്നു; ആയതു പ്രപഞ്ചത്തെ നന്മക്കായിട്ടാകുന്നു നയിക്കുന്നത്. ഈ ഇച്ഛക്കു യോജിച്ചു പ്രവൎത്തിക്കുന്നതു ബ്രഹ്മാണ്ഡത്തിന്റെ ഉൽകൃഷ്ടഗതിയെ അനുസരിച്ചു പ്രവൎത്തിക്കുകയാകുന്നു. അങ്ങിനെ ചെയ്താൽ പരിണാമമാകുന്ന പ്രവാഹത്തെ അനുസരിച്ചു പോകാം. അതിന്നു വിപരീതമായി പ്രവൎത്തിക്കുന്നത്, അതിശക്തിയോടുകൂടി ഒഴുകുന്ന നദിക്കു് എതിരായി പോകുവാൻ യത്നിക്കുന്നതുപോലെയാകുന്നു. അങ്ങിനെ ചെയ്താൽ പാറമേൽ അലഞ്ഞു ശരീരം ആസകലം മുറിഞ്ഞു വ്രണപ്പെടുന്നതാണ്. ന്യായമായി പ്രവൎത്തിക്കുന്നതു നമുക്കു സ്വയമായും ഈശ്വരനെ അപേക്ഷിച്ചും സമാധാനപ്പെട്ടിരിക്കുകയാകുന്നു. ആയതുകൊണ്ടു് അതു സുഖവുമാകുന്നു. അന്ന്യായമായി പ്രവൎത്തിക്കുന്നതു നമുക്കും ഈശ്വരനും കലഹത്തെ ദീക്ഷിക്കുകയാകുന്നു. അതിനാൽ അതു ദുഃഖവുമാകുന്നു. ഇതു ഹേതുവായിട്ടു, ദുൎജ്ജനങ്ങൾ കാഴ്ചക്കു് എത്രതന്നെ ഉപഭോഗങ്ങളോടു കൂടിയവരായാലും, കുറെ കഴിയുമ്പോൾ, അതൃപ്തിയുള്ളവരും, കോപിഷ്ഠന്മാരും, അസന്തുഷ്ടിയുള്ളവരുമായിത്തീരുന്നു. നേരെമറിച്ചു, സത്തുക്കൾ ബാഹ്യദൃഷ്ടിയിൽ എത്രതന്നെ അസുഖമുള്ളവരായാലും, ആന്തരമായ സമാധാനത്തോടും തൃപ്തിയോടും കൂടിയവരാകുന്നു. ഇക്കാൎയ്യത്തിലും സാരമായ സംഗതി മുൻപറഞ്ഞതുതന്നെയാണ്. എന്തുകൊണ്ടെന്നാൽ, ഈശ്വരേച്ഛ സൎവ്വോൽകൃഷ്ടമായ ജ്ഞാനത്താലും സ്നേഹത്താലും നയിക്കപ്പെടുന്നതുകൊണ്ടു സൎവ്വോൽകൃഷ്ടമായിരിക്കുന്ന ഗുണത്തെ അവശ്യം, അനവരതം, ലക്ഷീകരിക്കുന്നതാകുന്നു — അതായത്, അനന്തരൂപഭേദങ്ങളിൽ വൎത്തിക്കുന്നതായ ആത്മാവിന്റെ ഐക്യത്തെ ഉപര്യുപരി സമ്പൂൎണ്ണമായി സാക്ഷാൽകരിക്കുകതന്നെ.

ഈ വിഷയം ഏററവും ഗൌരവമായിട്ടുള്ളതാകകൊണ്ടു് ഈ കാൎയ്യത്തെപ്പററി ഒന്നുകൂടി നിഷ്കൃഷ്ടമായി ആലോചിക്കാം.

അങ്ങിനെ പര്യാലോചിയ്ക്കുമ്പോൾ പരിണാമത്തിന്റെ മുൻവിവരിച്ച സ്വഭാവത്തെ വീണ്ടും പ്രസ്താവിയ്ക്കേണ്ടിവന്നിരിയ്ക്കുന്നു. ജീവന്റെ ഈ പരിണാമത്തിൽനിന്നാകുന്നു ജീവരാശികൾ തമ്മിലുള്ള സംബന്ധഭേദങ്ങളും സ്ഥിതിഭേദങ്ങളും ജനിയ്ക്കുന്നത്. ഈ ഭേദങ്ങൾകൊണ്ടുതന്നെയാകുന്നു 'ന്യായ'മെന്നും 'അന്യായ'മെന്നും പറയുന്ന കർമ്മഭേദങ്ങളുണ്ടാകുന്നത്. അതുഹേതുവായിട്ടു, 'ന്യായ'മെന്നും 'അന്യായ'മെന്നും പറയുന്നതിന്റെ സ്വഭാവം അതാതു ജീവന്മാരുടെ പരിണാമക്രമത്തിന്റെ സ്വഭാവത്തെ അനുസരിച്ചിരിയ്ക്കും; ആ ക്രമത്തെ ആശ്രയിയ്ക്കാതെ അതിനെ വിവരിയ്ക്കുവാൻ പാടുള്ളതുമല്ല.

ഈ പുസ്തകത്തിന്റെ പ്രഥമകാണ്ഡത്തിൽ നിന്നു പരിണാമമെന്നു പറയുന്നതിന്റെ താൽപ്പര്യം എന്താണെന്നു നാം ഗ്രഹിച്ചിട്ടുണ്ടല്ലോ. സാമാന്യമായി പറയുമ്പോൾ, ഒരു മനുഷ്യന്നുള്ളതുപോലെതന്നെ ഒരു ബ്രഹ്മാണ്ഡത്തിന്നും ജീവൻ ഉണ്ട്. എന്നുതന്നെയുമല്ല, ഒരു മനുഷ്യൻ തന്റെ ജീവകാലത്തിന്റെ പൂർവ്വാർദ്ധത്തിൽ കായബലത്തിൽ വളരുന്നതുപോലെ, ഒരു ബ്രഹ്മാണ്ഡവും അതിന്റെ ജീവകാലമാകുന്ന കല്പത്തിന്റെ പൂർവ്വാർദ്ധത്തിൽ—പ്രഥമപരാർദ്ധത്തിൽ—അത്യധികം പ്രകൃതിവശമായിത്തീരുകയും ദ്വിതീയപരാർദ്ധത്തിൽ ഉപര്യുപരി ആത്മവശമായിത്തീരുകയും ചെയ്യുന്നു. ഈ രീതി ജനനം മുതൽ മരണം വരേയും, മരണം മുതൽ വിശിഷ്ടതരമായ ജനനം വരേയും, അവിടുന്ന് അധികം ഗഹനമായ മരണം വരേയും, അവിടന്നു വീണ്ടും അത്യധികം ഉൽകൃഷ്ടമായ ജനനം വരേയും, എന്നുവേണ്ടാ, അനന്തമായ ആവൃത്തിയോടുകൂടി നടന്നുകൊണ്ടിരിയ്ക്കുന്നു. ഇതുതന്നെയാണ് ജീവപരിണാമങ്ങളുടെ സാധാരണക്രമം. നാം വസിയ്ക്കുന്ന ഈ ബ്രഹ്മാണ്ഡത്തിൽ ഈ ആവൃത്തിയുടെ മാർഗ്ഗം താഴേ പറയുംപ്രകാരമാകുന്നു. ആത്മാവു സ്ഥൂലപ്രകൃതിപരമാണുക്കളോടുകൂടിയ ധാതുവർഗ്ഗത്തിൽ യഥാക്രമം അവരോഹണം ചെയ്യുന്നു. അവിടുന്ന് 'അർവ്വാക്സ്രോതസ്സുകൾ' എന്നു പറയപ്പെടുന്ന സസ്യവർഗ്ഗത്തിൽ കൂടിയും, 'തിര്യക്സ്രോതസ്സുകൾ' എന്നു പറയപ്പെടുന്ന ജന്തുവർഗ്ഗ

ത്തിൽ കൂടിയും, 'ഊർദ്ധ്വസ്രോതസ്സുകൾ' എന്നു പറയപ്പെടുന്ന മനുഷ്യവർഗ്ഗത്തിൽ കൂടിയും, അതിലുമധികം ഉൽകൃഷ്ടരൂപഭേദങ്ങളിൽ കൂടിയും ആത്മാവു തിരികെ ആരോഹണം ചെയ്തു മുക്തിപദമാകുന്ന പുരുഷാർത്ഥത്തെ സാധിക്കുന്നു. കുറെക്കൂടി വിശദമായി വിവരിക്കാം. മനുഷ്യരുടെ ഇടയിൽ ഈ അവരോഹണാരോഹണങ്ങളുടെ ക്രമം ഇപ്രകാരമാകുന്നു. ആദികാലത്തിൽ അവക്രബുദ്ധികളായും ബാലിശന്മാരായും ഇരിക്കുന്ന മനുഷ്യജാതികൾ സദാ യുദ്ധം ചെയ്തുകൊണ്ടിരിക്കുന്ന സ്ഥിതിയിലാകുന്നു. ഇത് ആദ്യത്തെ അവരോഹണം. ഇതിന്നുള്ള കാരണം, ദിവ്യന്മാരായ മഹാത്മാക്കളുടെ ധുരന്ധരത്വത്തോടും ഭരണത്തോടും കൂടിയവരായിരുന്ന അക്കാലത്തെ മനുഷ്യജാതികൾ പ്രവൃത്തിമാർഗ്ഗത്തിൽ ചരിക്കുന്നവരായിരുന്നതുകൊണ്ടു പ്രകൃതിവശന്മാരായി, ഭേദബുദ്ധിയുള്ളവരായി, അതിനാൽ തന്നെ സ്വാർത്ഥപ്രിയന്മാരായി, പരഗുണാസഹിഷ്ണുക്കളായി, സർവ്വസാധാരണമായിരിക്കുന്ന പ്രപഞ്ചവസ്തുക്കളെ സ്വാധീനപ്പെടുത്തുന്നവരായിത്തീർന്നതുതന്നെയാണ്. പിന്നെ ക്രമത്തിൽ സാവധാനമായി ആരോഹണം തുടങ്ങുന്നു. നിഷ്കൃതിബന്ധമായും സ്വാംഗ്രാമികമായുമുള്ള രാജ്യഭരണം, വ്യവസ്ഥാനുരൂപമായുള്ള ഏകരാജാധിപത്യം, ക്രമപ്രകാരം സ്ഥിതിചെയ്യുന്നതായ ജനസമുദായം എന്നിങ്ങിനെയുള്ള പരിണാമസ്ഥാനങ്ങൾ കടന്ന്, ഒടുവിൽ മനുഷ്യവർഗ്ഗം ദീർഘകാലംകൊണ്ടു പ്രാപിക്കുന്നതായ സാർവ്വലൌകികസൌഭ്രാത്രത്തോടുകൂടിയ കാലത്തെ പ്രാപിക്കുന്നു. അപ്പോൾ സ്വേച്ഛാവർജ്ജനവും പരേച്ഛാനുവൃത്തിയും ലോകത്തിലെങ്ങും പ്രകാശിച്ചു, മനുഷ്യർ ഭേദബുദ്ധിയെ വിട്ടു സർവ്വസാധാരണമായിട്ടുള്ള ഐക്യത്തിന്റെ ബോധത്തെ പ്രാപിക്കുന്നു. ഇപ്രകാരം തന്നെ സമഷ്ടിയെ വിട്ടു വ്യഷ്ടിയെപ്പറ്റി ആലോചിക്കുമ്പോൾ, ജീവാത്മാവിന്റെ കാര്യത്തിലും മേൽപ്പറഞ്ഞതുപോലെയുള്ള പരിണാമക്രമം കാണാം. ജനനശേഷമുള്ള ആദ്യകാലങ്ങളിൽ ജീവാത്മാവു പലപ്രകാരത്തിൽ അറിവുകളെ സമ്പാദിക്കുന്നു; പിന്നെ കുടുംബസ്ഥാപനത്തിന്നായിട്ട് ആ അറിവിനെ ഉപയോഗപ്പെടുത്തുന്നു; അനന്തരം

ബാല്യാവസ്ഥയിൽ ഇരിക്കുന്നവരെ വിദ്യാഭ്യാസം ചെയ്യിപ്പിച്ചു ഗൃഹസ്ഥാശ്രമധർമ്മം വഹിക്കുവാൻ അവരെ സഹായിക്കുകയും ചെയ്യുന്നു. അന്ത്യകാലത്തിൽ ലോകത്തെ വിട്ടു സന്യാസത്തെ അവലംബിക്കുകയും സർവ്വസംഗപരിത്യാഗംകൊണ്ടുള്ള ശാന്തിയേയും സുഖകരമായിട്ടുള്ള ചരമഗതിയേയും അനായാസേന പ്രാപിക്കുകയും ചെയ്യുന്നു.

പരിണാമത്തിൻെറ സാമാന്യക്രമം ഇപ്രകാരമായതുകൊണ്ടു്, ഈ പരിണാമക്രമത്തെ സഹായിക്കുന്നതായ ആചാരം ന്യായമായിട്ടുള്ളതാകുന്നു; തദ്വിപരീതമായിട്ടുള്ളതെല്ലാം അന്യായമായിട്ടുള്ളതാകുന്നു. നാം ഏതെങ്കിലും ഒരു സ്ഥലത്തേക്കു പോകുമ്പോൾ വഴിയാത്രയെ സുഖകരമാക്കിത്തീർക്കുന്ന സകല ഉപായങ്ങളും, നമ്മുടെ യാത്രക്കുപകരിക്കുന്നതായ സകല കാര്യങ്ങളും ഗുണപ്രദമാണല്ലോ: നമ്മുടെ യാത്രക്കു ദുർഘടമായിട്ടുള്ളതും വിഘ്നത്തെ ഉണ്ടാക്കുന്നതും ആയ സകല തടസ്ഥങ്ങളും ദോഷകരമായിട്ടുള്ളതാണ്. നാം മുൻപറഞ്ഞ സ്ഥലത്തിന്നു കേവലം എതിരായിട്ടുള്ള ഒരു ദിക്കിലേക്കു പോകുകയാണെങ്കിൽ, ആദ്യത്തെ യാത്രക്കുപയുക്തമായിരുന്ന ഉപായങ്ങൾ, തൽക്കാലത്തെ യാത്രയിൽ വിപരീതമായി നമ്മെ ചരിപ്പിക്കുന്നതുകൊണ്ടു, ദോഷകരമായിത്തീരും. നാം നമ്മുടെ ഇപ്പോഴത്തെ പരിണാമമാർഗ്ഗത്തിൽ ചരിക്കുന്നകാലത്തിൽ ആ മാർഗ്ഗലംഘനത്തെ സഹായിക്കുന്ന പ്രവൃത്തികളെല്ലാം നല്ലതും ന്യായവുമാകുന്നു; തദ്വിപരീതമായിട്ടുള്ള പ്രവൃത്തികൾ ദോഷവും അന്യായവുമാണ്. എന്നുതന്നെയുമല്ല, ഏതെങ്കിലും ഒരു പ്രത്യേകസന്ദർഭത്തിൽ ന്യായവും അന്യായവും ഇന്നതെന്നറിയുവാൻ ഏതെങ്കിലും ഒരു പ്രവൃത്തി ഉദ്ദേശത്തിലുള്ള പ്രത്യേകകാര്യസാദ്ധ്യത്തിന്നു് ഉപയുക്തമോ വിപരീതമോ എന്നു തീർച്ചയാക്കണം. ഇതിന്നു പുറമെ ഈ പ്രത്യേകകാര്യം തന്നെ മനുഷ്യപരിണാമത്തിൻെറ സർവ്വസാധാരണമായ പുരുഷാർത്ഥസിദ്ധിക്കു യോജിച്ചതോ എന്നുകൂടി തീർച്ചയാക്കണം. ഇപ്രകാരം സംഘടിപ്പിക്കാതെ ന്യായവും അന്യായവും ഇന്നതെന്നു പറയുവാൻ അസാദ്ധ്യമാണ്. നേരെ മറിച്ചു്, ഇങ്ങിനെ സംഘടിപ്പിക്കുന്ന

തായാൽ, നമ്മുടെ ജീവിതക്രമത്തിൻേറയും പരിണാമമാൎഗ്ഗത്തിൻേറയും വിവരമായിട്ടുള്ള സംഗതികളെ ചിത്രലിഖിതംപോലെ എളുപ്പത്തിൽ നിൎണ്ണയിക്കുവാൻ കഴിയുന്നതാണ്. അപ്പോൾ നമ്മുടെ പ്രവൃത്തികളെ വിനിയമനം ചെയ്യുന്നതിനായിട്ടു, ന്യായവും അന്യായവും ഇന്നതെന്നു കാണിക്കുന്നതായ ഒരു പ്രമാണം നമുക്ക് അടിക്കടി ഉണ്ടായിരിക്കുകയും ചെയ്യും.

ഈ വിവരങ്ങൾ നമുക്കു തന്നിരിക്കുന്നതു ജ്ഞാനദയാവിശിഷ്ടന്മാരായ പ്രാചീനതത്വദൎശികളും മുനികളുമാകുന്നു. അവർ നമുക്കു നമ്മുടെ ബ്രഹ്മാണ്ഡപരിണാമക്രമത്തിൻെറ ഒരു പൂൎണ്ണമായ ബാഹ്യരേഖാവിവരണം തന്നിട്ടുണ്ട്. ഇതിന്നും പുറമേ, ധാതു, സസ്യം, ജന്തു, മനുഷ്യൻ, ദേവൻ എന്നിങ്ങിനെയുള്ള അനേകപരിണാമസ്ഥാനങ്ങളിൽ കൂടി ജീവികളുടെ ഊൎദ്ധ്വഗതിയെ കഴിയുന്നതും സുഖകരമാക്കിത്തീൎക്കുന്നതായ ആത്മപരജീവിതോപായക്രമങ്ങളേയും അവർ നമുക്കു തന്നിരിക്കുന്നു. ഈ സാമാന്യതത്വങ്ങളും നിയമങ്ങളും ഈ ഗ്രന്ഥത്തിൻെറ പല ഭാഗങ്ങളിലും സൂചിപ്പിച്ചിട്ടുണ്ട്.

ഇതിന്നു ചില ഉദാഹരണങ്ങൾ പറയാം. ആശ്രമചതുഷ്ടനിയമങ്ങൾ ഒരു പുരുഷൻെറ പരിണാമത്തെ സംബന്ധിച്ച തത്വങ്ങളേയും നിയമങ്ങളേയും നിൎദ്ദേശിക്കുന്നവയാകുന്നു. ചാതുൎവ്വൎണ്യത്തിൻെറ നിയമങ്ങൾ സമുദായസംവിധാനത്തോടും പരിശ്രമവിഭാഗത്തോടും നിയമപരിപാലനത്തോടും കൂടി മദ്ധ്യാവസ്ഥയിൽ സ്ഥിതിചെയ്യുന്ന മനുഷ്യവൎഗ്ഗത്തിൻെറ പരിണാമസംബന്ധമായ തത്വങ്ങളേയും നിയമങ്ങളേയും നിൎദ്ദേശിക്കുന്നു.

ചാതുൎവ്വൎണ്യത്തിൻേറയും ആശ്രമചതുഷ്ടത്തിൻേറയും നിശ്ചയങ്ങൾ ഇപ്പോഴുള്ള മനുഷ്യവൎഗ്ഗത്തിൻെറ ജീവിതക്രമത്തിൽ ആസകലം ഉണ്ടാകുവാൻ പാടുള്ളതായ സ്ഥിതിഭേദങ്ങളെ അന്യൂനമായി നിൎണ്ണയിക്കുന്നു. അതിനാൽ സനാതനധൎമ്മം ഇപ്രകാരമുള്ള സകല സ്ഥിതിഭേദങ്ങളേയും ഓരോ സാമാന്യവൎഗ്ഗങ്ങളായി തരംതിരിച്ച് അവക്കു സാമാന്യനിയമങ്ങളെ ഏൎപ്പെടുത്തിയിരിക്കുന്നു.

ലോകകാൎയ്യങ്ങളെ സൂക്ഷിച്ചുനോക്കാത്തവർ ആധുനികകാലത്തുള്ള മനുഷ്യവൎഗ്ഗത്തിൽ ചേൎന്ന അനേകം രാജ്യക്കാരുടെ ഇടയിൽ വൎണ്ണാശ്രമങ്ങൾ സ്പഷ്ടമായി നിൎദ്ദേശിച്ചിട്ടില്ലാത്തതുകൊണ്ടു മേൽപ്പറഞ്ഞ സാമാന്യനിശ്ചയങ്ങൾ ഓരോ രാജ്യക്കാൎക്ക് ഓരോപ്രകാരത്തിൽ സമ്മൂലം ഭേദപ്പെട്ടിരിക്കുന്നവയാണെന്നു വിചാരിക്കാം. എന്നാൽ അത് അങ്ങിനെയല്ല. വ്യക്തമായി പ്രതിപാദിച്ചിട്ടില്ലെങ്കിലും, വൎണ്ണാശ്രമനിയമങ്ങൾ ഭിന്നങ്ങളായ നാമരൂപങ്ങളോടുകൂടി സകലദിക്കുകളിലും, സകല ആധുനികരാജ്യവാസികളിലും കാണുന്നുണ്ട്. അങ്ങിനെ സ്പഷ്ടമായി പ്രതിപാദിക്കാത്തത് ആ രാജ്യക്കാൎക്ക്, അൎത്ഥശാസ്ത്രതത്വങ്ങളെ ആലോചിക്കുമ്പോൾ, ചില സന്ദൎഭങ്ങളിൽ ബുദ്ധിമുട്ടിന്നും കാലദുൎവ്യയത്തിന്നും സങ്കടത്തിന്നും ഹേതുവായിരിക്കുന്നു; അത് എങ്ങിനെയെന്നാൽ, ഇന്ത്യാരാജ്യത്തിൽ ജാത്യാചാരങ്ങളിലുള്ള അധികപ്രതിപത്തിയും അതിശയോക്തിയും ഇവിടെ അസുഖത്തേയും അനൎത്ഥത്തേയുമുണ്ടാക്കുന്നതുപോലെ.

ഇപ്പോഴത്തെ പരിണാമത്തിന്റെ സ്വാഭാവികമായ സ്ഥിതികൾ ചില ബന്ധങ്ങളെ അപരിഹാൎയ്യമായി മനുഷ്യവൎഗ്ഗത്തിൽ ഉണ്ടാക്കിത്തീൎക്കുന്നു. എങ്ങിനെയുള്ള ബന്ധങ്ങളെന്നാൽ, ഉപാദ്ധ്യായനും ശിഷ്യനും, രക്ഷിതാവും രക്ഷിതവ്യനും, സമ്പാദിക്കുന്നവനും അനുഭവിക്കുന്നവനും, യജമാനനും ഭൃത്യനും, പിതാവും പുത്രനും, ഭൎത്താവും ഭാൎയ്യയും, സഹോദരനും സഹോദരിയും, ഉദ്യോഗസ്ഥനും വൃത്തിഭോഗിയും (കുടുത്തുൺകാരനും), പ്രവൎത്തകനും പ്രവൃത്തി എടുക്കുന്നവനും, യോദ്ധാവും പൌരകാൎയ്യസ്ഥനും, കൃഷിക്കാരനും കച്ചവടക്കാരനും, പ്രാകൃതനും പുരോഹിതനും, ഗൃഹസ്ഥനും വാനപ്രസ്ഥനും എന്നിവർ തമ്മിലുള്ള ബന്ധങ്ങൾ തന്നെ. ഈ ബന്ധങ്ങളെ വ്യവസ്ഥപ്പെടുത്തുവാൻ അനിശ്ചിതങ്ങളായിരിക്കുന്ന പരീക്ഷകൾക്ക് ആശ്രയമായിരിക്കാതെ, സനാതനധൎമ്മം അവയെ യുക്തിയുക്തമായി വിനിയമനം ചെയ്തു സ്ഥാപിക്കുന്നു; ഓരോ സംബന്ധത്തിന്നനുകൂലമായ ധൎമ്മങ്ങളേയും ഗുണങ്ങളേയും സാമാന്യമായി ഉപദേശിക്കുന്നു; വ്യത്യസ്തങ്ങളായ രണ്ടു ബന്ധങ്ങളുടേയും സ്ഥാനങ്ങളു

ടേയും ധൎമ്മങ്ങളും ഗുണങ്ങളും തമ്മിൽ വ്യവസ്ഥകൂടാതെ സംകലീകരിക്കരുതെന്നും, അങ്ങിനെ ചെയ്യുന്നതുകൊണ്ടു വലുതായ ആപത്തും സംക്ഷോഭവും ഉണ്ടാകുന്നു എന്നും നിൎദ്ദേശിക്കുന്നു.

'സ്വധൎമ്മേ നിധനം ശ്രേയഃ
പരധൎമ്മോ ഭയാവഹഃ,'

സ്വധൎമ്മാനുഷ്ഠാനത്തിൽ മരിക്കുന്നതു ശ്രേയസ്കരമാകുന്നു. അന്യധൎമ്മത്തെ ചെയ്യുന്നത് ആപൽക്കരമാകുന്നു.*

ഒരു രാജാവു സ്വധൎമ്മത്തിൽ സ്ഥിതിചെയ്യുമ്പോൾ ഒരു കച്ചവടക്കാരനെപ്പോലെ ആചരിക്കുകയും രാജധൎമ്മങ്ങളെ പ്രദൎശിപ്പിക്കാതെ വണിഗ്വൃത്തിയെ അനുഷ്ഠിക്കുകയും, ഒരു ന്യായാധിപതി വ്യവഹാരനിൎണ്ണയത്തിൽ നീതിധൎമ്മത്തെ അനുസരിക്കാതെ ഒരു യോദ്ധാവിനെപ്പോലെ പ്രത്യക്ഷമായി ക്രൌൎയ്യം പ്രദൎശിപ്പിക്കുകയോ ഒരു പുരോഹിതനെപ്പോലെ ആൎദ്രബുദ്ധിയെ കാണിക്കുകയോ ചെയ്യുകയും, ഒരു ശ്രോത്രിയൻ പൌരോഹിത്യത്തെ നിൎവ്വഹിക്കുന്നതിൽ ഘാതകനെപ്പോലെ ആചരിക്കുകയും, യഥാക്രമം ബ്രഹ്മചാരിയോ ഗൃഹസ്ഥനോ ആയിരിക്കേണ്ടുന്നവൻ പ്രത്യേകകാരണമൊന്നും കൂടാതെ വാനപ്രസ്ഥത്തേയോ സന്ന്യാസത്തേയോ സ്വീകരിക്കുകയും, പ്രത്യുത, വാനപ്രസ്ഥനോ സന്ന്യാസിയോ ആദ്യാശ്രമധൎമ്മങ്ങളെ കൈക്കൊള്ളുകയും, പ്രകൃതിസിദ്ധമായ ക്ഷാത്രഗുണങ്ങളോടുകൂടിയ ഒരുവൻ വണിഗ്വൃത്തിയെ സ്വീകരിക്കുകയും, അഥവാ, അദ്ധ്യയനത്തിനു മാത്രം യോഗ്യനായിരിക്കുന്ന ഒരുവൻ കൃഷിപ്രവൃത്തിക്കു പുറപ്പെടുകയും ചെയ്യുന്നതായാൽ, ഇപ്രകാരം വ്യത്യസ്തധൎമ്മനിഷ്ഠയോടുകൂടിയ രാജ്യത്തിന്റേയും രാജ്യവാസികളുടേയും നീതിവിന്യാസം സംക്ഷോഭത്തെ പ്രാപിക്കുന്നതാണല്ലോ.

അതുകൊണ്ട് ഒരു സന്ദൎഭത്തിൽ ന്യായമായിരിക്കുന്നതു മറ്റൊരു സന്ദൎഭത്തിൽ ന്യായമായിരിക്കുന്നതല്ല. എന്നല്ല, ന്യായമെന്നും അന്യായമെന്നും പറയുന്നതിന്റെ സൎവ്വസാധാരണ

* ഭഗവൽഗീത ൩. ൩൫.

മായ വിവരണം, ന്യായമായ നടവടി ഒരു പ്രസ്തുതപരിണാമ ക്രമത്തെ സഹായിക്കുന്നതും അന്യായമായ നടവടി ഇതിന്നു വിപരീതവുമാകുന്നു എന്നാണ്.

ന്യായമെന്നും അന്യായമെന്നും പറയുന്ന വിശേഷണപദങ്ങൾ സന്ദർഭങ്ങൾകൊണ്ട് ഒരു കാൎയ്യത്തിന്നുതന്നെ കല്പിക്കാമെന്നുള്ളതിലേക്ക് ഒരു ഉദാഹരണം പറയാം. രണ്ടു മനുഷ്യർ ഒരുമിച്ച് വരുന്നു. അവരിൽ ഒരുവൻ അന്യനെ ബലാൽക്കാരേണ പിടിച്ച് അകത്തിട്ടു പൂട്ടുന്നു; അവന്റെ സ്വേച്ഛാനുവൎത്തനത്തിനുള്ള സ്വാതന്ത്ര്യത്തെയും അവന്റെ കൈവശമുള്ള സകല ഉളകുന്ന വസ്തുക്കളേയും അപഹരിക്കുന്നു; ആ വസ്തുക്കളെ, തന്നെ സഹായിക്കുന്നവരും തന്റെ കല്പനക്ക് അധീനന്മാരുമായ മററു ചിലരുടെ കൈവശം കൊടുക്കുന്നു. അന്യകാൎയ്യങ്ങളെപ്പററി ചിന്തിക്കാതെ, ഈ പ്രവൃത്തിയെ മാത്രം നോക്കുന്നതായാൽ, അത് അന്യായമാണ്. അതു ബന്ധനസ്ഥന്റെ ജീവിതത്തിന്നും പരിണാമത്തിന്നും വിഘ്നം ചെയ്യുന്നതിന്നു പുറമേ, അവന്റെ കുടുംബത്തിന്നും അവനെ ആശ്രയിച്ചു കഴിയുന്നവൎക്കും കൂടി ഉപദ്രവത്തെ ചെയ്യുന്നു. വാസ്തവത്തിൽ അത് ഏററവും അന്യായമായ ബന്ധനത്തോടുകൂടിയ കവൎച്ചയാകുന്നു. എന്നാൽ ബന്ധനത്തിൽ ആക്കപ്പെട്ട മനുഷ്യൻ മൂന്നാമതൊരുവന്റെ സ്വത്തു ബലാൽക്കാരേണ അപഹരിച്ചിരുന്നു എന്നും, അവനെ ബന്ധനത്തിൽ വെക്കുവാൻ കല്പിച്ച ആൾ ഒരു ന്യായാധിപതിയായിരുന്നു എന്നും, അകത്തിട്ടു പൂട്ടിയ സ്ഥലം പൊതുവിലുള്ള ഒരു കാരാഗൃഹമായിരുന്നു എന്നും വിചാരിക്കുക. അപ്പോൾ ആ ബന്ധനംതന്നെ ഒരു കള്ളനെ ന്യായമായി തടവിലിടുന്ന പ്രവൃത്തിയായിത്തീരുന്നു; അവന്റെ കൈവശത്തിൽനിന്നു സ്വത്തു മാററുന്നത് ആവശ്യകമായ ഒരു കാരാഗൃഹശിക്ഷയുമാകുന്നു. ഈ പ്രവൃത്തികളെല്ലാം സമുദായപരിണാമത്തേയും ചോരന്റെ പ്രത്യേകപരിണാമത്തേയും സാമാന്യമായി സഹായിക്കുന്നതുകൊണ്ടു സൎവ്വഥാ ന്യായവും ആവശ്യകവുമാകുന്നു. ഇനിയും വേറേ ഒരു സ്ഥിതിഭേദത്തെ ആലോചിക്കുക. തടവിലാക്കപ്പെട്ട മനുഷ്യൻ ബലാൽക്കാരേണ

കൈവശപ്പെട്ടത്തിയ സ്വത്തു തന്റെ സ്വത്തുതന്നെ മറേറവൻ കട്ടതായിരുന്നു എന്നും മറേറവന്റെ സ്വത്ത് അല്ലായിരുന്നു എന്നും വിചാരിക്കുക. ആ സന്ദൎഭത്തിൽ ന്യായാധിപതിയുടെ പ്രവൃത്തി അന്യായമായിത്തീരുന്നു. അദ്ദേഹത്തിന്റെ കല്പന പുനൎവ്വിചാരണയിൽ ദുൎബ്ബലപ്പെടുന്നു.

ലോകത്തിലെ ഉൽകൃഷ്ടകാൎയ്യങ്ങളും ഈ പ്രമാണത്തെ അനുസരിച്ചുതന്നെയാകുന്നു നടക്കുന്നതു്; എന്നാൽ അവ ഉൽകൃഷ്ടരീതിയിലാണന്നേ ഉള്ളൂ. ലോകത്തിന്റെ ആദ്യകാലത്തിൽ മനുഷ്യവൎഗ്ഗത്തെ വൎദ്ധിപ്പിക്കുവാനും ഗൃഹസ്ഥാശ്രമത്തിൽ സ്ഥിതി ചെയ്യിപ്പിക്കുവാനുമായിരുന്നു പ്രധാനമായ ഉദ്ദേശം. അക്കാലത്തു ദക്ഷപ്രജാപതിഹൎയ്യശ്വന്മാർ എന്നു തുടങ്ങിയുള്ള ചില സന്താനങ്ങളെ സൃഷ്ടിച്ചു എന്നു പുരാണങ്ങളിൽ പറഞ്ഞിരിക്കുന്നു. ലോകത്തിൽ തിന്മയെ കളഞ്ഞു നന്മയെ വൎദ്ധിപ്പിക്കുന്നതിന്നും സന്ന്യാസവൃത്തിയെ സാമാന്യമായി സഹായിക്കുന്നതിന്നും ഉദ്യുക്തനായിരിക്കുന്ന ശ്രീനാരദമഹൎഷി അക്കാലത്തു തന്റെ കൃത്യത്തിന്നു പുറപ്പെട്ടു്, ഗൃഹസ്ഥാശ്രമധൎമ്മത്തെ ത്യജിച്ചു വാനപ്രസ്ഥന്മാരായിരിക്കുവാൻ ഹൎയ്യശ്വന്മാരെ പ്രോത്സാഹിപ്പിച്ചു. അദ്ദേഹത്തിന്റെ പ്രവൃത്തി അകാലികത്വം ഹേതുവായിട്ട് അന്യായമായിരുന്നു. അതിനാൽ അദ്ദേഹത്തിന് ദക്ഷശാപമുണ്ടായി. അദ്ദേഹത്തിന്നു തിൎയ്യങ്മനുഷ്യയോനികളിൽ ജനിച്ചു മററു ജീവികളോടുകൂടി ഗൃഹസ്ഥാശ്രമത്തെ അനുഷ്ഠിക്കേണ്ടി വന്നു. അപ്രകാരം തന്നെ, മനുഷ്യവൎഗ്ഗത്തിന്റെ ആദ്യകാലങ്ങളിൽ രജോഗുണസ്വരൂപിയും സൃഷ്ടികൎത്താവുമായിരിക്കുന്ന ബ്രഹ്മാവിനെ ഭജിക്കണമെന്നു നിൎബ്ബന്ധം ഉണ്ടായിരുന്നു. പിന്നീടു, സത്വഗുണപ്രധാനനും ജ്ഞാനഭക്തികൾക്കു ഭാജനവും സ്ഥിതികൎത്താവുമായിരിക്കുന്ന ശ്രീവിഷ്ണുഭഗവാന്റെ ഭജനം യുക്തമായിത്തീരുന്നു. യുഗാവസാനത്തിൽ, തമോഗുണപ്രധാനിയും സന്ന്യാസവൈരാഗ്യങ്ങളുടെ ഇരിപ്പിടവും പ്രളയകാരകനുമായ ശ്രീരുദ്രഭഗവാനെ ആരാധിക്കുക പതിവാകുന്നു.

ഇപ്രകാരം ന്യായവും അന്യായവും സദാ കാലദേശാവസ്ഥകളെ അനുസരിച്ചിരിക്കുമെന്നു നാം കാണുന്നു. ഇങ്ങിനെ

കാലദേശാവസ്ഥകളുടെ സംബന്ധത്തെ ലക്ഷീകരിക്കാതെ, ന്യായവും അന്യായവും ഇന്നതാണെന്നു സാമാന്യമായി നിർദ്ദേശിക്കണമെങ്കിൽ, സംസ്കൃതജ്ഞാനമുള്ള സകല ആൎയ്യന്മാരുടേയും രസനാവസ്ഥിതമായതും താഴെ പറയുന്നതുമായ സംസ്കൃതശ്ലോകത്തിലാണ് കഴിയുന്നതും യഥാൎത്ഥമായ ഒരു വിവരണമുള്ളത്.

'അഷ്ടാദശപുരാണേഷു
വ്യാസസ്യ വചനദ്വയം
പരോപകാരഃ പുണ്യായ
പാപായ പരപീഡനം.'

ശ്രീവ്യാസഭഗവാൻ പതിനെട്ടു പുരാണങ്ങളിലും രണ്ടു കാൎയ്യമേ പറഞ്ഞിട്ടുള്ളു: പരോപകാരം പുണ്യത്തിന്നായിട്ടുള്ളതാകുന്നു — പുണ്യമാകുന്നു (ന്യായമാകുന്നു); പരപീഡനം പാപമാകുന്നു (അന്യായമാകുന്നു).

ഒരു ജീവൻ മറെറാരു ജീവന്ന് അറിഞ്ഞിട്ടോ അറിയാതേയോ സാഹായ്യം ചെയ്തു സുഖത്തെ കൊടുക്കുമ്പോൾ, ആ സുഖം, കാൎയ്യപ്രതികാരനിയമപ്രകാരം, തിരികെ തനിക്കുതന്നെ കിട്ടുന്നതാകുന്നു. ഈ തത്വംതന്നെയാണ് പുണ്യംചെയ്താൽ സുഖമുണ്ടാകുമെന്നു പറയുന്നതിൻെറ താൽപൎയ്യം. അതുപോലെതന്നെ പാപദുഃഖങ്ങളുടെ കാൎയ്യത്തിലും കണ്ടുകൊള്ളുന്നം.

മേൽവിവരിച്ച സൃഷ്ടി, സ്ഥിതി, ലയം എന്ന മൂന്നു പ്രവൃത്തികൾ പ്രകൃതിസംബന്ധമായ സത്വരജസ്തമസ്സുകളാകുന്ന മൂന്നുമൂലഗുണങ്ങളെ ആസ്പദമാക്കിയിരിക്കുന്നവയാകുന്നു. ആദിയിൽ പ്രളയവശാലുള്ളതായ ജാഡ്യമുണ്ടാകുന്നു. ജീവികളുടെ പ്രകൃതിപരമാണുക്കളിൽ തമോഗുണത്തിൻെറ ചേഷ്ടയാകുന്നു ഇതിന്നുള്ള കാരണം. പിന്നെകായികമായും മാനസികമായുമുള്ള ചേഷ്ട സംഭവിക്കുന്നു. ഈ ചേഷ്ട ഹേതുവായിട്ടു, മനോവികാരങ്ങളും വിജ്ഞാനശക്തിയും വൎദ്ധിക്കുന്നു. ഇതിന്നുള്ള കാരണം, ജീവികളുടെ പ്രകൃതിഭാവത്തിൽ രജോഗുണം പ്രവൎത്തിക്കുന്നതുകൊണ്ടാണ്. ഒടുവിൽ ജീവികൾ ക്ഷോഭം വിട്ടു വ്യാമോഹങ്ങളെ കളഞ്ഞു സ്വാൎത്ഥപരമായ പരിശ്രമങ്ങളെ

38 *

ത്യജിച്ച്, ശാന്തിയോടും നിശ്ചലതയോടും, ആനന്ദത്തോടുംകൂടി വൎത്തിയ്ക്കുവാൻ സൎവ്വദാ തുനിയുന്നു. ഈ ആത്മീയമായിരിയ്ക്കുന്ന പരിണാമം ജീവികൾ സത്വഗുണപ്രധാനികളായിത്തീരുമ്പോൾ ഉണ്ടാകുന്നതാണ്. അനന്തരംപ്രളയത്തിന്റെ പ്രാരംഭത്തിൽ അവരെ തമസ്സു വീണ്ടും ആക്രമിയ്ക്കുന്നു.

എല്ലാ മനുഷ്യരിലും സത്വരജസ്തമോഗുണങ്ങളിലേതെങ്കിലും ഒരു ഗുണം പ്രധാനമായിരിയ്ക്കും; അവരുടെ അഭിവൃദ്ധി ഈ ഗുണങ്ങളുടെ മാത്രാഭേദത്തെ അനുസരിച്ചിരിയ്ക്കുകയും ചെയ്യും. ഒരുവനിൽ തമോഗുണം അധികരിച്ചിരുന്നാൽ അവൻ മൂഢനും മടിയനും മന്ദബുദ്ധിയും അജ്ഞാനിയുമായിരിയ്ക്കും. അപ്പോൾ അവനിൽ രജോഗുണമാണ് ക്രമത്തിൽ വൎദ്ധിപ്പിയ്ക്കേണ്ടതു്. അവനെ പ്രോത്സാഹിപ്പിയ്ക്കുന്നതും അവന്റെ ജിജ്ഞാസയെ വൎദ്ധിപ്പിയ്ക്കുന്നതുമായ സകല വസ്തുക്കളും അവന്നു ന്യായവും ഗുണപ്രദവുമാകുന്നു. അവൻ ജാഗ്രതയോടുകൂടി ലോകത്തിൽ പ്രവൎത്തിച്ചുകൊണ്ടിരിയ്ക്കുമ്പോൾ അനവരതം ഉണ്ടാകുന്നതായ മാനഭംഗങ്ങളും സുഖലേശങ്ങളും എന്നു വേണ്ടാ, സകല സുഖദുഃഖാനുഭവങ്ങളും അവന്നു ബുദ്ധിവികാസത്തെ ജനിപ്പിയ്ക്കുന്നു.

രജോഗുണം വൎദ്ധിച്ചാൽ മനുഷ്യൻ ഐഹികവസ്തുക്കളെ സമ്പാദിയ്ക്കുന്നതിൽ ഔൽസുക്യമുള്ളവനായിരിയ്ക്കും. അവന്റെ മനസ്സു സകല വിഷയങ്ങളിലും ഓടിക്കൊണ്ടിരിയ്ക്കും. അവന്റെ ആശകൾ സദാ വൎദ്ധിച്ചുകൊണ്ടിരിയ്ക്കും. ആശാപൂരണത്തിന്നായിട്ടുള്ള അവന്റെ യത്നങ്ങൾ പലപ്രകാരത്തിലുള്ള മനോവൃത്തികളിൽ അവനെ പ്രേരിപ്പിയ്ക്കും. കൎമ്മം അവന്റെ സ്വഭാവനിയമമായിത്തീരുന്നു. രാഗദ്വേഷങ്ങൾ അവനെ കൎമ്മത്തിന്നായി പ്രോത്സാഹിപ്പിയ്ക്കുന്നതുകൊണ്ടു, സ്വാൎത്ഥപരത്വം അവന്റെ സകല കൎമ്മങ്ങളുടേയും പരിസമാപ്തിയായിത്തീരുന്നു.

സത്വഗുണം അധികരിച്ചിരിയ്ക്കുമ്പോൾ മനുഷ്യൻ സ്വാൎത്ഥപരങ്ങളായ യത്നങ്ങളുടെ അല്പതയേയും, ഇഹലോകാഭിലാഷങ്ങളുടെ അനിത്യതയേയും, സകല കൎമ്മങ്ങളേയും ആശ്രയി

ച്ചിരിക്കുന്ന അസ്വാസ്ഥ്യത്തേയും, അനിവൃതിയേയും അറിയുവാൻ തുടങ്ങുന്നു. അവൻ സകല വസ്തുക്കളേയും ശാന്തമായി വിശാലബുദ്ധിയോടുകൂടി, നോക്കുന്നു. നിത്യവും അനിത്യവും, ശാശ്വതവും ക്ഷണഭംഗുരവും, ശാശ്വതാനന്ദവും താൽക്കാലികസുഖവും തമ്മിൽ അവൻ വേർതിരിച്ചറിയുന്നു. അവൻ സമാധാനത്തേയും ശാന്തിയേയും നിവൃതിയേയും കാംക്ഷിക്കുന്നു.

ഇപ്രകാരം ആലോചിക്കുമ്പോൾ, എല്ലാ മനുഷ്യനും അവനവന്നു തക്കതായ പരിണാമസ്ഥാനം ഉണ്ട്. ഈ സ്ഥാനം അവന്റെ ജനനവശാലുള്ള സന്ദർഭങ്ങളെക്കൊണ്ടു സമാന്യമായി സൂചിപ്പിക്കപ്പെടുന്നു എങ്കിലും, അവന്റെ ഗുണങ്ങൾ ആകുന്നു ആ സ്ഥാനത്തെ അധികം സൂക്ഷ്മമായി നിർണ്ണയിക്കുന്നത്. പ്രാചീനവർണ്ണാശ്രമധർമ്മങ്ങളെക്കൊണ്ടു നിർണ്ണയിക്കാവുന്നതായ ഒരുവന്റെ പ്രത്യേകപരിണാമസ്ഥാനങ്ങൾക്ക പ്രത്യേകനിയമങ്ങളെ നിശ്ചയിക്കാമെങ്കിലും, സാമാന്യപരിഷ്കൃതാവസ്ഥയിലിരിക്കുന്ന ഒരു സാധാരണമനുഷ്യന്റെ ആചാരത്തിന്നായിട്ടും ചിലനിയമങ്ങൾ നിശ്ചയിക്കാം. ഈ നിയമങ്ങൾ തന്നെയാകുന്നു സന്മാർഗ്ഗശാസ്ത്രസംബന്ധമായ സാമാന നിയമങ്ങൾ.

അത്യന്തം ഗൌരവമുള്ളതായ സന്മാർഗ്ഗശാസ്ത്രത്തെ എങ്ങിനെ മേൽവിവരിച്ചതായ അടിസ്ഥാനത്തിന്മേൽ സ്ഥാപിക്കാമെന്ന് ഇനി നമുക്ക് ആലോചിച്ചുനോക്കാം.

ഈ സന്മാർഗ്ഗശാസ്ത്രവും മനുഷ്യസ്വഭാവവും തമ്മിലുള്ള സംബന്ധത്തെ നോക്കുമ്പോൾ അതു വാസ്തവത്തിൽ മനുഷ്യന്ന് അവധാനം ചെയ്യുവാൻ പാടുള്ളതായ വിഷയങ്ങളിൽ ഏററവും ഗൌരവമായിട്ടുള്ളതാകുന്നു. യുവാക്കന്മാരുടെ ഭാവിയുടെ ആലംബനമായതുകൊണ്ട് അവക്കു വിശേഷിച്ചും സർവ്വഥാ ആദരണീയമായിട്ടുള്ളതാണ്. എന്തുകൊണ്ടെന്നാൽ, മനുഷ്യജീവിതത്തിൽ ഏററവും ഉപയുക്തമായി തീരുന്നതു സൌശീല്യമാകുന്നു. അതിനെ ആശ്രയിച്ചാകുന്നു ആന്തരസുഖവും ബാഹ്യകാര്യങ്ങളിൽ ജയവും പ്രധാനമായി സ്ഥിതി ചെയ്യുന്നത്. സന്മാർഗ്ഗത്തിന്നും സുഖത്തിന്നും പരസ്പരസംബന്ധമുണ്ടെന്നു നാം

മുമ്പിൽ പറഞ്ഞിട്ടുണ്ടല്ലോ. ലോകത്തിൽ വൎത്തിച്ചുകൊണ്ടിരിക്കുമ്പോഴും, സ്ഥായിയായ ജയം സ്വഭാവത്തെ ആശ്രയിച്ചിരിക്കും. ഭാസ്വരബുദ്ധിയായ ഒരു മനുഷ്യനു സകല അഭീഷ്ടങ്ങളും ലഭിച്ചു എന്നു വരാം; എന്നാൽ അവൻ ഒരു ദുസ്സ്വഭാവിയാണെന്നറിഞ്ഞാൽ, അവൻെറ സഹചരന്മാൎക്ക് അവനിൽ അവിശ്വാസം ജനിക്കുകയും അവൻ അഗണ്യനായി തീരുകയും ചെയ്യുന്നു. സകലലോകവൃത്തികളിലും സൽസ്വഭാവമാകുന്നു ഏററവും കാംക്ഷിക്കത്തക്കതും വിശ്വാസയോഗ്യവുമായിട്ടുള്ളതു്; എന്നു തന്നെയുമല്ല, സൽസ്വഭാവമുള്ള ഒരു മനുഷ്യൻ സൎവ്വപ്രകാരേണ പൂജ്യനും ശ്ലാഘ്യനുമാകുന്നു.

യൌവനകാലമാകുന്നു സ്വഭാവപരിഷ്ക്കരണത്തിനുള്ള സമയം. അപ്പോഴാം നിഷ്പ്രയാസമായി ദുൎവ്വാസനകളെ ഉന്മൂലനം ചെയ്യുവാനും സദ്വാസനകളെ ശീലിക്കുവാനും കഴിയുന്നതാണ്.

പൂൎവ്വകൎമ്മവാസനാനുരൂപമായ സ്വഭാവത്തോടുകൂടി സകലരും ലോകത്തിൽ ജനിക്കുന്നു. ഈ സ്വഭാവം ബന്ധുവായാലും ശത്രുവായാലും സ്വയംകൃതമായിട്ടുള്ളതുകൊണ്ടു, മനുഷ്യൻ അതിനെ യഥാന്യായം ഉപയോഗിക്കണം. താൻ എന്തുദ്ദേശത്തോടു കൂടിയാണ് പ്രവൎത്തിക്കുന്നതെന്നും, ആ ഉദ്ദേശസാദ്ധ്യത്തിന്നായി താൻ എന്തു പ്രവൃത്തികളെ അനുഷ്ഠിക്കണമെന്നും നിൎവ്വിവാദമായി ഗ്രഹിച്ചിരുന്നാൽ, തനിക്കു് ഏററവും ഗുണപ്രദമായിട്ടു തൻെറ സ്വഭാവത്തെ ഉപയോഗിക്കുവാൻ കഴിയും. സൽഗ്ഗുണങ്ങളുടേയും ദുൎഗ്ഗുണങ്ങളുടേയും ഉൽപ്പത്തികാരണം എന്തെന്നു മനസ്സിലാക്കണം; ഇവയെ വേൎതിരിച്ചറിയുവാൻ പഠിക്കണം. ഒരു തോട്ടക്കാരൻ സസ്യങ്ങളെ വളൎത്തി കളകളെ പറിച്ചു കളയുന്നതുപോലെ സൽഗ്ഗുണങ്ങളെ ശീലിക്കുവാനും ദുൎഗ്ഗുണങ്ങളെ ഉന്മൂലനം ചെയ്യുവാനും പഠിക്കണം. എന്തുകൊണ്ടെന്നാൽ, സകല മനുഷ്യൎക്കും ആഭ്യന്തരമായി ഓരോ ഉദ്യാനമുണ്ടു്; സകല മനുഷ്യരും സമൎത്ഥന്മാരായ ഉദ്യാനപാലകന്മാരായിരിക്കുവാൻ ശ്രമിക്കേണ്ടതുമാണ്.



# നാലാം അദ്ധ്യായം

## സന്മാൎഗ്ഗശാസ്ത്രപ്രമാണം.

ഇപ്പോഴത്തെ പരിണാമാവസ്ഥയിൽ ഒരു പ്രവൃത്തി ന്യായമോ അന്യായമോ എന്നു സന്മാൎഗ്ഗശാസ്ത്രപ്രകാരം നിൎണ്ണയിപ്പാനുള്ള പ്രമാണം, ആ പ്രവൃത്തികൊണ്ട് ഐകമത്യത്തിന്ന് അഭിവൃദ്ധിയോ വിഘ്നമോ വരുവാൻ ഇടയുള്ളത് എന്ന് ആലോചിക്കുകയാകുന്നു

ഇപ്പോഴത്തെ സ്ഥിതിക്കു പരിണാമത്തിന്റെ ഗതി സകല ജീവാത്മാക്കളുടേയും ഐക്യത്തെ സ്ഥാപിക്കുന്നതിന്നും നാനാപ്രകാരമായ രൂപഭേദങ്ങളിൽ ഏകമായിരിക്കുന്ന ചൈതന്യത്തെ അറിയുന്നതിന്നും, അപ്രകാരം സന്മാൎഗ്ഗമാകുന്ന ഐക്യത്തിലേക്കുള്ള മാൎഗ്ഗത്തിൽകൂടി ചരിക്കുന്നതിന്നുമാകുന്നു.

ഇതിന്റെ താല്പൎയ്യം, സന്മാൎഗ്ഗശാസ്ത്രത്തിന്നുള്ള പ്രമാണം ഭേദഭാവനയല്ല, അഭേദഭാവനയാകുന്നു എന്നാണ്. സകല ജീവരാശികളും തമ്മിൽ സ്വാഭ്രേച്ഛയോടുകൂടിയ സമ്പൎക്കത്തെ ഉണ്ടാക്കുന്നതിനാൽ നമുക്ക് അഭേദഭാവനയോടുകൂടി വൎത്തിക്കുവാൻ കഴിയും.

സന്മാൎഗ്ഗശാസ്ത്രത്തിന്റെ ഉദ്ദേശം സ്വാഭ്രേച്ഛയോടുകൂടിയ സമ്പൎക്കത്തെ ഉണ്ടാക്കി സുഖത്തെ ജനിപ്പിക്കുകയാണെന്ന് ഒന്നാമദ്ധ്യായത്തിൽ പറഞ്ഞതിന്റെ കാരണം ഇപ്പോൾ നമുക്ക ഗ്രഹിക്കാം.

'സ്വാഭ്രേച്ഛയോടുകൂടിയ സമ്പൎക്കത്തെ' ഉണ്ടാക്കുക എന്നുള്ളതായ സന്മാൎഗ്ഗശാസ്ത്രത്തിന്റെ പ്രവൃത്തി മനുഷ്യവൎഗ്ഗത്തിൽ ചേൎന്ന സകല അംഗങ്ങളേയും സ്വാഭ്രേച്ഛയോടുകൂടി പ്രവൎത്തിക്കുവാൻ ഉത്സാഹിപ്പിക്കുകയാകുന്നു. മനുഷ്യവൎഗ്ഗത്തെ ആസകലം ഒരു ശരീരമായിട്ടു കല്പിക്കാം. അങ്ങിനെ ചെയ്യുന്നതു കേവലം ഒരു അലങ്കാരം മാത്രമായിരിക്കുയില്ല. സകല ജാതിക്കാരും, സകല രാജ്യക്കാരും ഒരു 'പുരുഷൻ' തന്നെയാണ് എ

നുള്ളതു വാസ്തവമാകുന്നു. അന്തർയ്യാമിയായിരിക്കുന്ന ജീവാത്മാവ്, അല്ലെങ്കിൽ 'പുരുഷൻ' പുരുഷോത്തമനായിരിക്കുന്ന ഈശ്വരൻ തന്നെയാണല്ലോ. എന്നാൽ ഈശ്വരന്റെ ശരീരമാകുന്ന ഒരു പുരുഷൻ വേറെയുണ്ട്. ആ പുരുഷനാകുന്നു മനുഷ്യവർഗ്ഗം. വെവ്വേറെ ഉള്ളതായ ഓരോ ജീവി ആ മഹത്തായിരിക്കുന്ന ശരീരത്തിലെ ഓരോ സൂക്ഷ്മരന്ധ്രമാകുന്നു. നമുക്ക് അസുഖത്തെ ജനിപ്പിക്കുന്നതായ സങ്കടങ്ങൾ എല്ലാം—ഓരോ രാജ്യക്കാർ തമ്മിലുള്ള യുദ്ധങ്ങൾ, മനുഷ്യർ തമ്മിലുള്ള കലഹങ്ങൾ, ദാരിദ്ര്യം, അനാഹാരം, മത്സരം, സാധൂപദ്രവം എന്നുവേണ്ട, നമ്മുടെ ചുററുമുള്ള അളവററ ദോഷങ്ങളെല്ലാം— ഈ മഹത്തായ ശരീരത്തിലെ രോഗങ്ങളാകുന്നു. ഈ രോഗങ്ങൾ ഉണ്ടാകുന്നതു, സർവ്വാവയവങ്ങളുടേയും നിശ്ശേഷസുഖത്തിന്നായി ഐകമത്യത്തോടുകൂടി വേലചെയ്യാതെ ഭേദഭാവനയോടും, മാത്സര്യത്തോടും കൂടി, സമാനോദ്ദേശത്തെ വിട്ട്, അവയവങ്ങൾ വേലചെയ്തു വിപര്യാസത്തെ പ്രാപിക്കുന്നതുകൊണ്ടാകുന്നു.

മനുഷ്യവാസനളെ ശ്രീകൃഷ്ണഭഗവാൻ ദൈവീസമ്പത്ത് എന്നും, ആസുരീസമ്പത്ത് എന്നും രണ്ടു തരമായിട്ടാണു വിഭജിച്ചിരിക്കുന്നതു്.

ദൈവീസമ്പത്തിൽ ശ്രീകൃഷ്ണഭഗവാൻ സകല ജീവികളുടേയും ഇടയിൽ അവിരുദ്ധങ്ങളായ വികാരങ്ങളെ ജനിപ്പിക്കുന്നതും, ഐക്യത്തേയും സുഹൃൽഭാവത്തേയും വർദ്ധിപ്പിക്കുന്നതും, ശാന്തിയേയും സമാധാനത്തേയും സ്ഥാപിക്കുന്നതും, എന്നുവേണ്ട, പരിണാമനിയമത്തെ ആസകലം സാധിപ്പിക്കുന്നതും ആയ സൽഗ്ഗുണങ്ങളെ ഉൾപ്പെടുത്തിയിരിക്കുന്നു.

'അഭയം സത്വസംശുദ്ധിർ
ജ്ഞാനയോഗവ്യവസ്ഥിതിഃ
ദാനം ദമശ്ച യജ്ഞശ്ച
സ്വാദ്ധ്യായസ്തപ ആർജ്ജവം.

'അഹിംസാ സത്യമക്രോധ-
സ്ത്യാഗഃ ശാന്തിരപൈശുനം
ദയാ ഭൂതേഷ്വലോലുപ്ത്വം
മാർദ്ദവം ഹ്രീരചാപലം.
തേജഃ ക്ഷമാ ധൃതിഃ ശൌചം
മദ്രോഹോ നാതിമാനിതാ
ഭവന്തി സംപദം ദൈവീ
മഭിജാതസ്യ ഭാരത!'

ഭയമില്ലായ്മ, അന്തഃകരണശുദ്ധി, ജ്ഞാനയോഗത്തിൽ സ്ഥിരമായ നിഷ്ഠ, ദാനം, ബാഹ്യേന്ദ്രിയനിഗ്രഹം, യാഗം, അദ്ധ്യയനം, തപസ്സ, നേരായ മാർഗ്ഗത്തിൽ ചരിക്കുക, ഹിംസ ചെയ്യാതിരിക്കുക, സത്യം, ക്രോധം കൂടാതിരിക്കുക, ത്യാഗം, ശാന്തി, പരദൂഷണം ചെയ്യാതിരിക്കുക, ഭൂതദയ, അത്യാഗ്രഹത്തോടു കൂടാതിരിക്കുക, മൃദുസ്വഭാവം, വിനയം, ചാപല്യമില്ലാതിരിക്കുക, വീര്യം, ക്ഷമ, സഹനശീലം, ശുദ്ധി, ദ്രോഹിക്കാതിരിക്കുക, ഗർവ്വമില്ലാതിരിക്കുക—ഈ ഗുണങ്ങൾ അല്ലയോ ഭാരത (അർജ്ജുന) ദൈവീസമ്പത്തിന്നായിട്ടു ജനിച്ചിരിക്കുന്നവന്നുണ്ടാകുന്നു.*

ആസുരീസമ്പത്തിൽ മേൽപറഞ്ഞ ഗുണങ്ങൾക്കു വിപരീതങ്ങളായ സകല ദോഷങ്ങളേയും—ജീവാത്മാക്കളെ വേർതിരിക്കുന്നതും ജീവന്റെ അഹംകാരത്തെ വർദ്ധിപ്പിക്കുന്നതുമായ സകലദോഷങ്ങളേയും— ഭഗവാൻ ഉൾപ്പെടുത്തിയിരിക്കുന്നു. മോഹാന്ധകാരജന്യമായ ഭേദഭാവനയിൽനിന്നുൽപ്പന്നമായ സകല ദോഷങ്ങളേയും ഭഗവാൻ ആസുരസ്വഭാവമായിട്ടാണ് വിവരിച്ചിട്ടുള്ളത്.

'ദംഭോ ദർപ്പോഽഭിമാനശ്ച
കോധഃ പാരുഷ്യമേവ ച
അജ്ഞാനം ചാഭിജാതസ്യ
പാർത്ഥ! സംപദമാസുരീം.

അല്ലയോ അർജ്ജുന! ദംഭം (ധർമ്മധ്വജിത്വം=താൻ ധർമ്മിഷ്ഠനാ

* ഭഗവൽഗീത ൧൬- ൧—൩.

ണെന്നുള്ള നാട്യം), ദ്രവ്യം മുതലായതുകൊണ്ടുള്ള മദം, അത്യന്താഭിമാനം, ക്രോധം, ക്രൂരവാക്കുകൾ പറയുക, അറിവില്ലായ്മ എന്നിവ അസുരസമ്പത്തിന്നായി ജനിച്ചവന്നുണ്ടാകുന്നു.†

'ആത്മസംഭാവിതാഃ സ്തബ്ധാ
ധനമാന മദാന്വിതാഃ
യജന്തേ നാമയജ്ഞൈസ്തേ
ദംഭേനാവിധിപൂർവ്വകം.

അഹങ്കാരം ബലം ദർപ്പം
കാമം ക്രോധം ച സംശ്രിതാഃ
മാമാത്മപരദേഹേഷു
പ്രദ്വിഷന്തോഽഭ്യസൂയകാഃ.

.........................

ത്രിവിധം നരകസ്യേദം
ദ്വാരം നാശനമാത്മനഃ
കാമഃ ക്രോധസ്തഥാ ലോഭ-
സ്തസ്മാദേതത്ത്രയം ത്യജേൽ.'

തന്നെത്താൻ പുകഴ്ത്തുന്നവരും, കീഴ്‌വണക്കമില്ലാത്തവരും, ധനംകൊണ്ടുണ്ടാകുന്ന അഹംകാരത്തോടും മദത്തോടുംകൂടിയവരുമായിട്ട്, അവർ (അസുരസമ്പത്തോടുകൂടിയവർ) ഡംഭംകൊണ്ടു, വിധിപ്രകാരമല്ലാതെ, പേരിനു മാത്രം യാഗങ്ങൾ ചെയ്യുന്നു.

അഹംകാരം, ബലം, ഗർവ്വം, കാമം, ക്രോധം ഇവയെ ആശ്രയിച്ചിരിക്കുന്നവരും അസൂയയുള്ളവരുമായ ഈ അസുരസ്വഭാവികൾ, (അന്യന്മാരുടേയും തങ്ങളുടേയും ദേഹങ്ങളിൽ ആത്മാവായി) സ്ഥിതി ചെയ്യുന്ന എന്നെ ദ്വേഷിക്കുന്നു...... ...............................നരകത്തിന്നു ദ്വാരമായും ആത്മനാശത്തിന്നു കാരണമായുമുള്ളതായിട്ടു മൂന്നു വിധം (ദോഷങ്ങ

† ഭഗവൽഗീത ൧൬-൪.

ൾ) ഉണ്ട്—അതായത്, കാമം, ക്രോധം, ലോഭം (ദ്രവ്യത്തിലുള്ള മോഹം). അതുകൊണ്ട് ഈ മൂന്നിനേയും ത്യജിയ്ക്കണം.*

ഈ സന്ദർഭത്തിൽ വിദ്യാർത്ഥികൾ ഭഗവൽഗീതയിൽ ൰൬-ാം അദ്ധ്യായത്തെ പഠിച്ച് അതിസൂക്ഷ്മമായി പര്യാലോചിയ്ക്കണം.



* ഭഗവൽഗീത ൰൬. ൰൭. ൰൮. ൨൰.

# അഞ്ചാം അദ്ധ്യായം

---

## സൽഗ്ഗുണങ്ങളും അവയുടെ അടിസ്ഥാനവും.

---

സ്വരച്ചേർച്ചയോടുകൂടിയ സമ്പൎക്കങ്ങളെ സ്ഥാപിക്കുക എന്നതിന്റെ താല്പൎയ്യം സ്വേച്ഛാവൎജ്ജനത്തോടുകൂടി വൎത്തിക്കുകയെന്നാകുന്നു. സകല ജീവാത്മാക്കളും ഏകനായിരിക്കുന്ന ആത്മാവിന്റെ അംശമാകുന്നു എന്ന ബോദ്ധ്യത്തോടുകൂടി ആത്മാവിന്റെ അധീനത്തിലിരിക്കണമെന്നാകുന്നു അതിന്റെ താല്പൎയ്യം. ശരീരത്തിൽ അസംഖ്യം രന്ധ്രങ്ങൾ ഉണ്ടെങ്കിലും ഓരോ രന്ധ്രത്തിന്റെ ജീവൻ ശരീരത്തിൽ ആസകലം വ്യാപിച്ചിരിക്കുന്ന ചൈതന്യത്തിന്നധീനമായിരിക്കുന്നതുപോലെ, ഓരോ ജീവിയുടെ ചൈതന്യത്തെ ഈശ്വരചൈതന്യത്തിന്നധീനമാക്കിത്തീൎക്കണം. ഓരോ തരത്തിലുള്ള രന്ധ്രങ്ങൾക്ക് ഓരോ തരത്തിലുള്ള ചേഷ്ടകൾ ചെയ്യുവാനുണ്ടെങ്കിലും, ഓരോ ചേഷ്ട ശരീരത്തിൽ ആസകലമുള്ള സാമാന്യചേഷ്ടയുടെ അംശമാകുന്നു. ശരീരത്തിൽ ഓരോ രന്ധ്രത്തിന്ന് ഓരോ ദൃഢമായ സ്ഥാനം ഉള്ളതുപോലെ, ഓരോ ജീവിക്കും പ്രപഞ്ചത്തിൽ ഓരോ നിശ്ചിതമായ സ്ഥാനമുണ്ട്. സകല ജീവികളേയും വ്യാപിച്ചുകൊണ്ടിരിക്കുന്നതായ ഒരു സാമാന്യജീവപ്രവാഹമുള്ളതുകൊണ്ട്, ഓരോ ജീവിയുടെ ജീവിതവും അദ്വിതീയനായി, ജീവസ്വരൂപിയായിരിക്കുന്ന ഈശ്വരനെ അനുവൎത്തിച്ചുകൊണ്ടിരിക്കണം. നാമെല്ലാവരും ഈ സീമയെ അനുസരിച്ചു പ്രവൎത്തിക്കുന്നവരാണ്; എന്നല്ല, നാം കേവലം ജീവിക്കുക എന്നുള്ളതിന്റെ നിയമം തന്നെ ഈ സീമാനുവൎത്തിത്വമാകുന്നു. സകല ജീവികളും പരസ്പരബന്ധത്തോടുകൂടിയവരാണ്; ഓരോ ബന്ധം പരസ്പരമുള്ള ഭാരങ്ങൾക്കും പരിത്യാഗങ്ങൾക്കും കാരണമാണ്. സകല ജീവികളും പരസ്പരാധീനന്മാരും, ഒരു മഹത്തായ ചൈതന്യത്തെ ആശ്രയിച്ചിരിക്കുന്നവരും ആകുന്നു. ഈ പരസ്പരാശ്രയത്തേയും പരസ്പരവിനിയോഗത്തേയും പ്രസ്താവിക്കുന്നതായ നിയമത്തിന്നു

യജ്ഞമെന്നു പേർ പറയുന്നു. അത് ഒന്നും രണ്ടും കാണ്ഡങ്ങളിൽ വിവരിച്ചിട്ടുണ്ട്.

നാം എന്തു കർമ്മങ്ങൾ ചെയ്താലും, അവയെ യജ്ഞാർത്ഥമായി ചെയ്യേണ്ടതാകുന്നു. അങ്ങിനെ ചെയ്താൽ മാത്രമേ നമുക്ക് ഈ മഹത്തായ നിയമത്തെ അനുസരിപ്പാൻ കഴിയൂ. ഒരു മനുഷ്യൻ സ്വാർത്ഥപരനായി വർത്തിക്കുകയും പ്രപഞ്ചത്തിന്റെ മഹത്തായ ആധാരത്തെ അഗണ്യമാക്കി, സ്വയം അനാശ്രിതമായ ഒരു ആധാരമായി കല്പിക്കുകയും ചെയ്യുമ്പോൾ, അവൻ തനിക്കു ബന്ധത്തെ ഉണ്ടാക്കുകയും അതിനാൽ ദുഃഖിക്കുകയും ചെയ്യുന്നു.

'യജ്ഞാർത്ഥാൽ കർമ്മണോഽന്യത്ര
ലോകോയം കർമ്മബന്ധനഃ
തദർത്ഥം കർമ്മ കൌന്തേയ!
മുക്തസംഗഃ സമാചര.'

യജ്ഞാർത്ഥമായി ചെയ്യപ്പെടാത്ത കർമ്മത്താൽ ഈ ലോകം ബന്ധത്തെ പ്രാപിക്കുന്നു. അല്ലയോ കുന്തീപുത്ര! യജ്ഞത്തിന്നായി, ഫലാപേക്ഷ കൂടാതെ, കർമ്മത്തെ ചെയ്യുന്നം.*

പ്രപഞ്ചത്തിൽ പരസ്പരാശ്രയത്തോടുകൂടിയ ജീവികൾ, ദേവ, പിതൃ, ഋഷി, മനുഷ്യ, ജന്തു എന്നിങ്ങിനേയുള്ള അഞ്ചുവർഗ്ഗങ്ങളിൽ ചേർന്നവരാണെന്നു നാം മുമ്പിൽ പറഞ്ഞിട്ടുണ്ടല്ലോ. ഈ വർഗ്ഗങ്ങൾക്കായിട്ടുള്ള യജ്ഞാനുഷ്ഠാനം ധർമ്മമാണെന്നും കർമ്മം ചെയ്യുന്ന സകല മനുഷ്യരും ഈ ധർമ്മത്തെ ആചരിക്കാതെ കഴികയില്ലെന്നും നാം പ്രസ്താവിച്ചിട്ടുണ്ട്. യജ്ഞം നിയമത്താൽ നിശ്ചയിക്കപ്പെടുമ്പോൾ അതു ചെയ്തേ കഴിയൂ എന്ന് ഒരു നിർബ്ബന്ധം വരുന്നു; അതുകൊണ്ടു യജ്ഞാനുഷ്ഠാനം ഒരു ധർമ്മമായി തീരുന്നു.

സനാതനശാസ്ത്രപ്രകാരം, ധർമ്മമെന്നതിന്റെ ശരിയായി അർത്ഥം ധരിക്കുന്നത് എന്നാകുന്നു: ലോകത്തെ ധരിക്കുന്നതു ധ

* ഭഗവൽഗീത ൩-൯.

ർമ്മം; ദുഷ്ടാചാരത്താൽ അധഃപതനത്തെ പ്രാപിക്കുവാൻ സമ്മതിക്കാതെ ലോകത്തെ നിലനിർത്തി പോരുന്നതു ധർമ്മം. തുല്യഭാവത്തിന്നു ഹാനി വരുമ്പോൾ, ആ ഭാവം പ്രകൃതിവശാൽ തന്നെ പൂർവ്വാവസ്ഥയെ പ്രാപിക്കും. കാർയ്യമെന്നും പ്രതികാരമെന്നും ഉള്ള സർവ്വസാധാരണമായ കർമ്മനിയമം ഈ തത്വത്തിന്റെ പൂർണ്ണമായ ഒരു വിവരണമാകുന്നു. പ്രകൃതി സദാ തന്റെ ഗണനയെ സമീകരിക്കുന്നു. ധർമ്മമെന്നത് ഒരുവൻ മററുള്ളവർക്കു കൊടുത്തു വീട്ടുവാനുള്ള ഋണമാകുന്നു. തനിക്കുണ്ടായിരിക്കുന്ന ഋണങ്ങൾക്കു വേണ്ടി താൻ പ്രത്യുപകാരം ചെയ്തു തീർക്കേണ്ടതായ ഋണമാകുന്നു ധർമ്മമെന്നു പറയുന്നതു്.

പഞ്ചയജ്ഞങ്ങളുടെ അനുഷ്ഠാനത്തിന്നായി പഞ്ചധർമ്മങ്ങളെ പറഞ്ഞിട്ടുണ്ടെങ്കിലും, മനുഷ്യന്റെ ജീവകാലത്തെ ആസകലം വ്യാപിക്കുന്നതുകൊണ്ട് അവയിൽ മൂന്നു ധർമ്മങ്ങളെ പ്രത്യേകമായും വിസ്തൃതമായും ഋണങ്ങളെന്നു പറയുമാറുണ്ട്. ഈ മൂന്നു ഋണങ്ങൾ ഋഷിഋണം, പിതൃഋണം, ദേവഋണം എന്നിവയാണ്.

'അധീത്യ വിധിവദ്വേദാൻ
പുത്രാംശ്ചോൽപ്പാദ്യ ധർമ്മതഃ
ഇഷ്ട്വാ ച ശക്തിതോ യജ്ഞൈർ-
മ്മനോ മോക്ഷേ നിവേശയേൽ.'

വിധിപ്രകാരം വേദാദ്ധ്യയനം ചെയ്തു, ധർമ്മാനുസരണം പുത്രോൽപ്പാദനവും ചെയ്തു, ശക്തിക്കു തക്കവണ്ണം യജ്ഞവും ചെയ്തു, മനസ്സിനെ മോക്ഷധർമ്മത്തിൽ ചരിപ്പിക്കണം.*

ദ്വിജന്മാരായ ആദ്യത്തെ ത്രിവർണ്ണങ്ങൾ ഈ ഋണങ്ങളെ വീട്ടുന്നതു ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം എന്നീ മൂന്ന് ആശ്രമങ്ങളിൽ കൂടി ചരിക്കുന്നതുകൊണ്ടാണ്. ഈ മൂന്നാശ്രമങ്ങളും ഓരോ ആശ്രമം മുൻപറഞ്ഞ മൂന്നു ഋണങ്ങളിൽ ഓരോ ഋണത്തെ ക്രമത്തിൽ നിർദ്ദേശിച്ചിരിക്കുന്നു. ഋഷികൾക്കു

* മനുസ്മൃതി ൬. ൩൬.

ള്ള ഋണം അദ്ധ്യയനംകൊണ്ടും അദ്ധ്യാപനംകൊണ്ടും, പിതൃക്കൾക്കുള്ള ഋണം കുഡുംബപരിപാലനം ചെയ്തു ഗൃഹസ്ഥാശ്രമധൎമ്മങ്ങളെ അനുഷ്ഠിക്കുന്നതുകൊണ്ടും ദാനധൎമ്മംകൊണ്ടും, ദേവകൾക്കുള്ള ഋണം പ്രധാനമായി വാനപ്രസ്ഥാശ്രമത്തിൽ സ്ഥിതി ചെയ്തു യജ്ഞം ചെയ്യുന്നതുകൊണ്ടും വീട്ടുന്നു. നാലാമത്തെ ആശ്രമമായ സന്ന്യാസമെന്നത് ആദ്യത്തെ മൂന്നാശ്രമധൎമ്മങ്ങളുടെ അനുഷ്ഠാനത്തെ ഉൽകൃഷ്ടമാകുംവണ്ണം സംഗ്രഹിക്കുന്നു. അതി ബാല്യാവസ്ഥയിൽ ഇരിക്കുന്ന ശൂദ്രജാതിക്കു 'ശുശ്രൂഷ'യെന്ന ഏകപദംകൊണ്ടു സാക്ഷേപമായി സകലധൎമ്മങ്ങളേയും കല്പിച്ചു. വാസ്തവമായിട്ടാലോചിക്കുന്നതായാൽ, ലോകശുശ്രൂഷയിൽ ഉൽകൃഷ്ടസന്ന്യാസിയുടെ സകല ധൎമ്മങ്ങളും അടങ്ങിയിരിക്കുന്നുണ്ട്; എന്തെന്നാൽ, സന്ന്യാസിക്കു തന്റെ ലാഭത്തിന്നായിട്ടു യാതൊന്നും ചെയ്യുവാനില്ലല്ലോ. ഇങ്ങിനെ കനിഷ്ഠജാതിയുടെ ധൎമ്മം ജ്യേഷ്ഠജാതിയുടെ ധൎമ്മംതന്നെ ആയിതീരുന്നു; എന്നാൽ അങ്ങിനെ ആയിത്തീരുമ്പോൾ അത് ഉൽകൃഷ്ടഭാവത്തെ പ്രാപിക്കുന്നുണ്ടെന്നു മാത്രമേ ഉള്ളൂ.

പിതാവിന്റേയും പുത്രന്റേയും സംബന്ധത്താൽ ധൎമ്മത്തിന്റെ സ്വഭാവത്തെ ഉദാഹരിക്കാം. പിതാവു തന്റെ ബാല്യത്തിൽ തന്റെ മാതാപിതാക്കന്മാരിൽനിന്നു രക്ഷയേയും ശുശ്രൂഷയേയും ലഭിച്ച് ഋണബന്ധത്തെ പ്രാപിച്ചിരിക്കുന്നു. ഇങ്ങിനെ അദ്ദേഹം തന്റെ പുത്രനു താൻ ചെയ്യേണ്ടതായ പിതൃധൎമ്മം ചെയ്തു വീട്ടുന്നു. തന്റെ ശൈശവത്തിലും ബാല്യത്തിലും ദേഹരക്ഷാൎത്ഥമായിട്ടു മററുള്ളവർ ബുദ്ധിമുട്ടിയതുപോലെ താനും ഇപ്പോൾ തന്നിൽ നിന്നുണ്ടായതായ പുത്രദേഹത്തിന്റെ രക്ഷക്കായി ബുദ്ധിമുട്ടണം. പുത്രൻ തനിക്കു ദേഹം തന്ന പിതാവിനെ ആ ദേഹംകൊണ്ടു ശുശ്രൂഷിച്ചു പുത്രധൎമ്മത്തെ ആചരിക്കണം. ഇതിന്നും പുറമേ, തന്റെ അസഹായകാലത്തിൽ തന്നെ രക്ഷിച്ച മാതാപിതാക്കന്മാരെക്കൊണ്ടു താൻ ഋണബന്ധത്തെ പ്രാപിക്കുകയും, താനും തന്റെ പുത്രന്മാരെ രക്ഷിച്ച് ആ ബന്ധമോചനത്തെ സമ്പാദിക്കുകയും വേണം.

ധൎമ്മാനുഷ്ഠാനത്തിന്ന് ഒരുവനെ പ്രേരിപ്പിക്കുന്നതായ സ്വഭാവത്തെയാണല്ലോ സൽഗ്ഗുണമെന്നു പറയുന്നത്; ധൎമ്മത്തെ ലംഘിക്കുവാനോ, ധൎമ്മം ചെയ്യാതിരിക്കുവാനോ ഉത്സാഹിപ്പിക്കുന്ന സ്വഭാവത്തെ ദുൎഗ്ഗുണമെന്നും പറയുന്നു. സുഖമെന്നു പറയുന്നത് ഏതെങ്കിലും ഒരു സന്ദൎഭത്തിൽ സ്ഥിതിചെയ്യുന്നവർ പരസ്പരം അനുഷ്ഠിക്കേണ്ടതായ ധൎമ്മാനുഷ്ഠാനത്തെ ആശ്രയിച്ചിരിക്കുന്നതാണ്. ധൎമ്മാനുഷ്ഠാനമെന്നതുകൊണ്ട് അതാതു സന്ദൎഭത്തിന്നനുകൂലമായ ധൎമ്മനിഷ്ഠയ്ക്ക് ആവശ്യമുള്ള സൽഗ്ഗുണങ്ങളുടെ ആചരണത്തെ ഗ്രഹിക്കേണം. ഏതെങ്കിലും ഒരു സ്ഥിതിയിലിരിക്കുന്നവർ അന്യോന്യം ചെയ്യേണ്ടതായ ധൎമ്മത്തെ ആചരിക്കാതിരിക്കുമ്പോൾ അസുഖം ഉണ്ടാകുന്നു; അഥവാ, അതാതവസ്ഥകൾക്കനുരൂപമായ ധൎമ്മങ്ങൾക്കു വിപരീതമായ ദോഷങ്ങളെ ആചരിക്കുമ്പോൾ അസുഖമുണ്ടാകുന്നു. ഒരു പിതാവു തന്റെ പുത്രനെ സ്നേഹിക്കുകയും, രക്ഷിക്കുകയും, അപേക്ഷിക്കുകയും, പുത്രൻ പിതാവിനെ അനുസരിക്കുകയും, ഭയഭക്തികളോടുകൂടി ശുശ്രൂഷിക്കുകയും ചെയ്യുന്നു എന്നു വരികിൽ, ആ പിതാവും പുത്രനും അന്യോന്യസുഖത്തെ അനുഷ്ഠിക്കുന്നവരാണ്. പിതാവു കാഠിന്യം, ഉപദ്രവം, ഉപേക്ഷ എന്നീ ദോഷങ്ങളേയും, പുത്രൻ അനുസരണമില്ലായ്മ, അനാദരവു, പ്രമാദം, അവജ്ഞ എന്നീ ദോഷങ്ങളേയും കാണിക്കുന്നതായാൽ, അവർ അസുഖത്തെ സമ്പാദിക്കുന്നവരാണ്. പിതാവും പുത്രനും പരസ്പരം സ്നേഹിക്കുന്നതായാൽ, അവരുടെ സമ്പൎക്കവശാലുണ്ടാകുന്നതായ ഗുണങ്ങളെ അവർ അനുഷ്ഠിക്കും; അവർ അന്യോന്യം ദ്വേഷിക്കുന്നതായാൽ, ആ സമ്പൎക്കവശാലുള്ള ദോഷങ്ങളും അവരിൽ കാണും. ന്യായമായി ബുദ്ധികൊണ്ടാലോചിച്ചു സ്നേഹത്തെ ക്രമപ്പെടുത്തി വിനിയമനം ചെയ്യുമ്പോൾ, ആ സ്നേഹത്തിൽനിന്നു സൽഗ്ഗുണങ്ങൾ ഉണ്ടാകുന്നു. അങ്ങിനെ ആലോചിക്കുന്ന ബുദ്ധി ആത്മാവിന്റെ നാനാത്വത്തെക്കാൾ, ആത്മാവിന്റെ ഐക്യത്തെ അധികമായി കാണും. അപരിഷ്കൃതമായ ബുദ്ധിയിൽനിന്നുണ്ടാകുന്നതായ കഠിനമായും ബലവത്തായുമുള്ള വിരോധംകൊ

ങ്ങാണ് ദുർഗ്ഗുണങ്ങൾ സംഭവിക്കുന്നതു്. അങ്ങിനെയുള്ള ബുദ്ധി ആത്മൈക്യത്തേക്കാൾ അധികമായി ദേഹാദികളുടെ പൃഥഗ്ഭാവത്തെ കാണും.

നാം സൽഗ്ഗുണങ്ങളേയും ദുർഗ്ഗുണങ്ങളേയും, ന്യായത്തേയും അന്യായത്തേയും, സദാചാരത്തേയും ദുരാചാരത്തേയും പററി പറയുമ്പോൾ, ഇവ മനുഷ്യരുടെ നടവടിയിൽ ഏതുപ്രകാരം പ്രത്യക്ഷപ്പെടുന്നതായാലും, അവയെല്ലാം സത്യത്തെ ആശ്രയിച്ചിരിക്കുന്നവയെന്നും, സത്യം സർവ്വോൽകൃഷ്ടനിയമമാണെന്നും നാം ഒരിക്കലും വിസ്മരിക്കരുതു്. യജ്ഞവും ധർമ്മവും നിയമത്തെ അനുസരിച്ചാകുന്നു നിലനില്ക്കുന്നതു്; നിയമം സ്വതേ സത്യസ്വരൂപമാകുന്നു. വാസ്തവത്തിൽ ഈശ്വരൻതന്നെ സത്യസ്വരൂപിയാകുന്നു. ദേവകൾക്കു പ്രത്യക്ഷമായിരിക്കുന്ന ഈശ്വരൻ ശ്രീകൃഷ്ണഭഗവാനായിട്ടാവിർഭവിച്ചപ്പോൾ ദേവകൾ ഇപ്രകാരം ഘോഷിച്ചു:—

'സത്യവ്രതം സത്യപരം ത്രിസത്യം
സത്യസ്യ യോനിം നിഹിതം ച സത്യേ
സത്യസ്യ സത്യമൃതസത്യനേത്രം
സത്യാത്മകം ത്വാം ശരണം പ്രപന്നാഃ.'

സത്യവ്രതനായി, സത്യപരനായി, ത്രിസത്യനായി. സത്യത്തിന്റെ ഉൽപത്തിസ്ഥാനമായി, സത്യത്തിൽ സ്ഥിതിചെയ്യുന്നവനായി, സത്യത്തിന്നും സത്യമായി, ന്യായത്തിന്നും സത്യത്തിന്നും നേത്രമായി, സത്യാത്മകനായിരിക്കുന്ന അങ്ങയെ ഞങ്ങൾ ശരണം പ്രാപിക്കുന്നു.*

ഇപ്രകാരം തന്നെ സൽഗ്ഗുണങ്ങളെ സത്യത്തിന്റെ രൂപഭേദങ്ങളായി പറഞ്ഞിരിക്കുന്നു. ഭീഷ്മർ അവയെ താഴെ പറയുംപ്രകാരം വർണ്ണിച്ചിരിക്കുന്നു:—

'സത്യം ച സമതാ ചൈവ
ദമശ്ചൈവ ന സംശയഃ

* ഭാഗവതപുരാണം ൧൦. ൨. ൨൬

അമാത്സൎയ്യം ക്ഷമാ ചൈവ
ഹ്രീസ്തിതിക്ഷാനസൂയതാ.
ത്യാഗോ ധ്യാനമഥാൎയ്യത്വം
ധൃതിശ്ച സതതം ദയാ
അഹിംസാ ചൈവ രാജേന്ദ്ര!
സത്യാകാരാസ്ത്രയോദശ.'

സത്യം, സമത്വം, ബാഹ്യേന്ദ്രിയനിഗ്രഹം, മാത്സൎയ്യമില്ലായ്മ, ക്ഷമ, വിനയം, സഹനശീലം, അസൂയയില്ലാതിരിക്കുക, ദാനശീലം, ശ്രേഷ്ഠത്വം, ധൈൎയ്യം, സദാ ദയയോടുകൂടിയിരിക്കുക, അഹിംസ— ഈ പതിമൂന്നും, അല്ലയോ മഹാരാജാവേ! സത്യസ്വരൂപങ്ങളാകുന്നു.*

സത്യമെന്നതു സൽഭാവത്തോടുകൂടിയത്— ഉണ്മയോടുകൂടിയത്— ആകുന്നു.

'.........സത്യംബ്രഹ്മ സനാതനം
.........സൎവ്വം സത്യേ പ്രതിഷ്ഠിതം.'

സത്യം ശാശ്വതമായിരിക്കുന്ന ബ്രഹ്മമാകുന്നു....... സകലവസ്തുക്കളും സത്യത്തിൽ സ്ഥിതിചെയ്യുന്നു. ഇതാകുന്നു ഭീഷ്മരുടെ അഭിപ്രായം.†

സകല പ്രകൃതിനിയമങ്ങളും സത്യസ്വരൂപങ്ങളാകുന്നു; അതായത്, ഈ പ്രകൃതിനിയമങ്ങൾ അനാത്മാവെന്നും, അസത്യമെന്നും, അസൽഭാവമെന്നും മൂലപ്രകൃതിയെന്നും പറഞ്ഞുവരുന്നതിൻെറ ഭിന്നഭാവങ്ങളിൽ പ്രകാശിക്കുന്നതായ സത്യമെന്നും, സത്തെന്നും, സൽഭാവമെന്നും, ആത്മാവെന്നും പുരുഷനെന്നും പറയപ്പെടുന്നതിൻെറ ആകാരങ്ങളാകുന്നു എന്നു താൽപൎയ്യം. അതു ഹേതുവായിട്ടു പ്രകൃതിനിയമങ്ങൾ അനതിക്രമ്യമായ യാഥാൎത്ഥ്യത്തോടും, സമ്പൂൎണ്ണമായ നീതിയോടും സ്

* മഹാഭാരതം ശാന്തിപൎവ്വം ൧൬൨- ൮, ൯.
† മഹാഭാരതം ശാന്തിപൎവ്വം ൧൬൨ ൫.

ക്ഷമതയോടുംകൂടി പ്രവൎത്തിയ്ക്കുന്നു. സത്യമായിരിയ്ക്കുന്നത് ഈ നിയമങ്ങൾക്കു യോജിച്ചിരിയ്ക്കുകയും പ്രകൃതിസംബന്ധമായ നിൎമ്മാണശക്തികൾ നമുക്കനുകൂലമായി നമ്മുടെ ഇഷ്ടംപോലെ പ്രവൎത്തിയ്ക്കുകയും ചെയ്യുകയാകുന്നു. സത്യമായിരിയ്ക്കുന്നത് ഈശ്വരന്നനുകൂലമായി പ്രവൎത്തിയ്ക്കുകയാകുന്നു. ഉള്ളതും ഇല്ലാത്തതും, നിത്യവും അനിത്യവും, തിരിച്ചറിയുവാനുള്ള വിവേകശക്തി ബുദ്ധിയ്ക്കുണ്ട്. വാസ്തവമായിട്ടുള്ളതിനെ നിത്യമായി, ശാശ്വതമായിട്ടറിഞ്ഞു, ബുദ്ധി അതിനെ ഗ്രഹിയ്ക്കുവാൻ പ്രയത്നം ചെയ്യുകയും അപ്രകാരം സത്യസ്വരൂപങ്ങളായ സൽഗ്ഗുണങ്ങളെ ശീലിയ്ക്കുകയും ചെയ്യുന്നു.

അസത്യമെന്നത് അസത്തായിട്ടുള്ളത്— ഇല്ലാത്തത് — ആകുന്നു.

സകല സൽഗ്ഗുണങ്ങളും സത്യസ്വരൂപങ്ങളായിരിയ്ക്കുന്നതുപോലെതന്നെ, സകല ദുൎഗ്ഗുണങ്ങളും അസത്യസ്വരൂപങ്ങളാകുന്നു. ഇതു ഹേതുവായിട്ടു, സത്യത്തിൻെറ മാഹാത്മ്യം അനിൎവ്വചനീയമാകുന്നു. സത്യം സകല സൽഗ്ഗുണങ്ങളുടേയും അടിസ്ഥാനവും സാരമായ അംശവുമാകുന്നു. സത്യത്തെ ഒരു പ്രത്യേക സൽഗ്ഗുണമായി വിചാരിയ്ക്കുന്നതിനെക്കാൾ, ഇങ്ങിനെ സമഷ്ടിയായി വിചാരിയ്ക്കുന്നതാണ് അധികം നല്ലത്.

പ്രാചീനകാലങ്ങളിൽ ആൎയ്യന്മാരുടെ പ്രധാനഗുണം സത്യമായിരുന്നു. വീൎയ്യഗുണത്തിൻെറ സാരാംശമായിട്ട് അതിനെ പലപ്പോഴും പറയുക പതിവായിരുന്നു. അഭിമന്യുവിൻെറ മൃതനായ ശിശുവിനെ വീണ്ടും ജീവിപ്പിയ്ക്കുവാൻ തുടങ്ങിയപ്പോൾ ശ്രീകൃഷ്ണഭഗവാൻ ഇപ്രകാരം പറഞ്ഞു:

'ന ബ്രവീമ്യുത്തരേ മിഥ്യാ
സത്യമേതൽ ഭവിഷ്യതി
ഏഷ സംജീവയാമ്യേനം
പശ്യതാം സൎവ്വദേഹിനാം.
നോക്തപൂൎവ്വം മയാമിഥ്യാ
സ്വൈരേഷ്വപി കദാചന

ന ച യുദ്ധാൽ പരാവൃത്ത-
സ്തഥാ സംജീവതാമയം

.............................

യഥാഹം നാഭിജാനാമി
വിജയേന കദാചന
വിരോധന്തേന സത്യേന
മൃതോ ജീവത്വയം ശിശുഃ.

യഥാസത്യം ച ധർമ്മശ്ച
മയി നിത്യം പ്രതിഷ്ഠിതൌ
തഥാമൃതഃ ശിശുരയം
ജീവതാ മഭിമന്യുജഃ.'

അല്ലയോ ഉത്തരേ! ഞാൻ അസത്യംപറയുന്നതല്ല; ഇതു സത്യമായിട്ടുമുണ്ടാകും. ഇപ്പോൾ തന്നെ ഈ ശിശുവിനെ ഞാൻ വീണ്ടും ജീവിപ്പിയ്ക്കുന്നുണ്ട്. സകല ജീവികളും അതു കണ്ടുകൊള്ളട്ടെ.

ഞാൻ കളിയിൽക്കൂടി ഒരിയ്ക്കലും ഒരു അസത്യംപറഞ്ഞിട്ടില്ലാത്തതുകൊണ്ടു, ഞാൻ യുദ്ധത്തിൽനിന്നു ഒരിയ്ക്കലും പിൻതിരിഞ്ഞിട്ടില്ലാത്തതുകൊണ്ട്, ഈ ശിശു വീണ്ടും ജീവിയ്ക്കട്ടെ.

..................................................................................

എനിയ്ക്കു് ഒരിയ്ക്കലും അർജ്ജുനനോടുകൂടി വിരോധമുണ്ടായതായി ഞാൻ അറിയുന്നില്ല എന്നുള്ള സത്യംകൊണ്ടു, മരിച്ചുപോയ ഈ ശിശു ജീവിയ്ക്കട്ടെ.

സത്യവും ധർമ്മവും എന്നിൽ സദാ പ്രതിഷ്ഠിതങ്ങളായിരിയ്ക്കുന്നതുകൊണ്ട്, അഭിമന്യുവിൻെറ പുത്രനായിരിയ്ക്കുന്ന ഈ ശിശു ജീവിയ്ക്കട്ടെ.*

മററു ശ്രൂരന്മാരും ഇപ്രകാരം തന്നെ പറയുന്നു: 'എൻെറ ജിഹ്വ ഒരിയ്ക്കലും ഒരു അസത്യം പറഞ്ഞിട്ടില്ല.' അച്ഛൻെറ പ്ര

* മഹാഭാരതം, അശ്വമേധപർവ്വം ൬൯-൭൦-൭൧, ൨൭. ൨൨

തിജ്ഞയെ സഫലീകരിക്കുന്നതിന്നായിട്ട, ശ്രീരാമസ്വാമി പതിന്നാലു സംവത്സരം വനവാസത്തിന്നായി രാജ്യംവിട്ടു പോകുന്നു. അജ്ഞാതവാസം ചെയ്യാമെന്നു വാഗ്ദത്തം ചെയ്തിട്ടുണ്ടായിരുന്നതുകൊണ്ടു, യുധിഷ്ഠിരമഹാരാജാവു കാലാവധിക്കു മുമ്പിൽ രാജ്യം കിട്ടുവാൻ യുദ്ധംചെയ്യുന്നതിന്നു വിരോധിക്കുന്നു.

ഇങ്ങിനെ സദാ ആവൎത്തിച്ചുപറഞ്ഞിരിക്കുന്ന ഉപദേശങ്ങളുടേയും ഉദാഹരണങ്ങളുടേയും ഫലം ആൎയ്യന്മാരുടെ സ്വഭാവത്തിൽ സത്യത്തിൽ ഒരു ഗാഢമായ അഭിരുചിയെ ഉണ്ടാക്കുകയായിരുന്നു. ഈ ഗുണം ഹിന്തുക്കളുടെ സ്വഭാവത്തിന്റെ ഒരു പ്രധാനലക്ഷണമായിട്ടു പലരും പലപ്രാവശ്യവും പറഞ്ഞിട്ടുണ്ടു്.

സത്യത്തെ അടിസ്ഥാനമായി സ്വീകരിക്കാത്ത യാതൊരു സ്വഭാവവും സൽഗ്ഗുണത്തോടുകൂടിയിരിക്കയില്ലെന്നും, സത്യത്തെ നിഷ്കളങ്കമായി രക്ഷിച്ചാൽ യാതൊരു സ്വഭാവവും ഹീനമായിരിക്കയില്ലെന്നും, ഒരിക്കലും വിസ്മരിക്കരുതു്. സത്യം വാസ്തവമായ സകല പൌരുഷത്തിന്റേയും മൂലമാകുന്നു. ശൂരന്മാൎക്കുള്ള കീൎത്തിയും, സത്തുക്കൾക്കുള്ള ഭൂഷണവും, കുടുംബത്തിന്റെ രക്ഷിതാവും, രാജ്യത്തിന്നുള്ള രക്ഷയും സത്യംതന്നെ. അസത്യം കുടുംബത്തേയും രാജ്യത്തേയും ഉന്മൂലനം ചെയ്യും; സൽഗ്ഗുണത്തെ ഉത്ഭവത്തിൽതന്നെ വിഷംകൊണ്ടെന്നപോലെ ദൂഷിപ്പിക്കും; സ്വഭാവത്തെ നികൃഷ്ടമാക്കുകയും മലിനമാക്കുകയും ചെയ്യും. അസത്യവാദി സദാ ദുൎബ്ബലനും സൎവ്വഥാ നിന്ദ്യനുമാകുന്നു. അവമാനവും അവജ്ഞയും അവനെ അനുഗമിക്കുന്നു. സ്വഭാവത്തെ നിലനിൎത്തുന്നതിന്നു നിശ്ചയമായ അടിസ്ഥാനം സത്യം ഒന്നു മാത്രമാണു്.

ഇപ്രകാരം സത്യത്തിന്റെ അനിതരസാധാരണമായ ഗൌരവത്തെ ആലോചിക്കുമ്പോൾ, മേൽപ്രസ്താവിച്ചതായ സന്മാൎഗ്ഗശാസ്ത്രത്തിന്റെ അടിസ്ഥാനം നമുക്കു വീണ്ടും പ്രത്യക്ഷപ്പെടുന്നു. അതു് എങ്ങിനെയെന്നാൽ, ഒരുവൻ ജല്പിക്കുന്ന സകല അനൃതങ്ങളും സൂക്ഷ്മമായി പൎയ്യാലോചിച്ചാൽ, അവസാ

നത്തിൽ ഭിന്നമായും സ്വാൎത്ഥപരമായുമുള്ള ജീവിതേച്ഛയിൽ നിന്നുണ്ടായിട്ടുള്ളവയാണെന്നും, അതു ഹേതുവായിട്ടു തന്നെ വിരോധത്തിൽനിന്നും ഭേദബുദ്ധിയിൽനിന്നും വൈരത്തിൽനിന്നും ജനിച്ചിട്ടുള്ളവയാണെന്നും, അങ്ങിനെതന്നെ ഒരുവൻെറ സകല സത്യവാക്കുകളും അഭേദഭാവനയോടുകൂടി, ഏകമായി, ആനന്ദമയമായിരിക്കുന്ന ആത്മസ്വരൂപത്തിൽ വൎത്തിക്കുവാനുള്ള ആഗ്രഹത്തിൽനിന്നുണ്ടായിട്ടുള്ളവയാണെന്നും വിശദമാകുന്നു.



# ആറാം അദ്ധ്യായം

## ആനന്ദവും മനോവികാരങ്ങളും.

ഈശ്വരന്റെ ചിദ്ഭാവം സകല ജീവികളിലും വ്യാപിച്ചിരിക്കുന്നതുകൊണ്ട്, അതാതു ജീവികളുടെ ശരീരാവധിയെ സംബന്ധിച്ചേടത്തോളം, ആയതു ചിദാനന്ദസ്വരൂപമായി ശരീരികളിൽ വിളങ്ങുന്നു. ശരീരബദ്ധനായിരിക്കുന്ന ജീവൻ അധികമധികമായി പ്രാബല്യത്തെ പ്രാപിക്കുന്നതിനായിട്ടു ശരീരവും അവയവങ്ങളും അധികമായി വളൎന്നു വ്യത്യസ്തതയോടുകൂടിത്തീരുന്നു. സകല ജീവികളുടേയും അറിവുബുദ്ധിയെ നയിപ്പിക്കുന്നത് ഈ ചിച്ഛക്തിയാകുന്നു. ഈ ചിച്ഛക്തിയാകുന്നു ധാതുരൂപത്തിലുള്ള താമസികമായ ജാഡ്യത്തെ ലംഘിച്ചു ധാതുപരമാണുക്കളെ അധികം ആകാരഭേദങ്ങളും ബാഹ്യവിഷയസംബന്ധമായിട്ടുണ്ടാകുന്ന സംസ്കാരങ്ങളെ സ്വീകരിക്കുന്നതിന്നു സമൎത്ഥങ്ങളുമാക്കിത്തീൎക്കുന്നതു്. സകല ജീവികളിലും അവസാനത്തിൽ ജീവസ്ഥാനത്തെ ഉണ്ടാക്കുന്നേതും. ബാഹ്യവിഷയസംബന്ധമായിട്ടുണ്ടാകുന്ന സംസ്കാരങ്ങളെ യഥാക്രമമായി വിന്യസിക്കുന്നതായ ശക്തികളെ വളൎത്തുന്നതും, അവയെ മനുഷ്യന്റെ സ്വഭാവമായി പരിണമിക്കുന്നതായ വാസനകളാക്കി കല്പിക്കുന്നതും ഈ ചിച്ഛക്തിതന്നെയാണ്. ഇപ്രകാരം തന്നെയാകുന്നു ഗുണദോഷഭാവനകളും, ന്യായം അന്യായം എന്നുള്ള ഭാവനകളും, ശിഷ്ടദുഷ്ടഭാവനകളും ഉത്ഭവിക്കുന്നതു്.

ചിച്ഛക്തിയുടെ പ്രവൃത്തി ആനന്ദത്തെ അപേക്ഷിക്കുന്നതായ 'ആവേഗങ്ങളെ'ക്കൊണ്ടും, നയിപ്പിക്കുന്നതായ ബുദ്ധിശക്തിയുടെ 'പ്രേരണം'കൊണ്ടുമാകുന്നു. ഇതിന്റെ സൂക്ഷ്മം ഗ്രഹിക്കുന്നതിന്നായിട്ട്, ഈ ഗ്രന്ഥത്തിൽ മനുഷ്യവൎഗ്ഗത്തിന്നു മുമ്പുള്ള ജീവരാശികളുടെ പരിണാമക്രമത്തെപ്പററി ചിന്തിക്കേണമെന്നില്ല. മനുഷ്യന്റെ ആവേഗങ്ങൾ സുഖസാദ്ധ്യത്തിന്നായിട്ടുള്ള ഓരോ വിഷയവസ്തുക്കളെ അക്രമമായിട്ടന്വേഷിക്കുവാ

ൻ മനുഷ്യനെ പ്രേരിപ്പിക്കുന്നു. എന്നാൽ ദുഃഖഹേതുക്കളായ പ്രതിഘാതങ്ങൾ നേരിടുമ്പോൾ മനുഷ്യനു പ്രതിബന്ധം ഉണ്ടാകുകയും ആലോചിക്കുവാൻ കാരണം ഉത്ഭവിക്കുകയും ചെയ്യുന്നു. ഈ അനുഭവം ജീവകാലത്തിൽ അനവധി പ്രാവശ്യം ഉണ്ടാകുന്നു. പിന്നെയും പിന്നെയും ആവേഗങ്ങൾ പ്രേരിപ്പിക്കുന്നു; പിന്നെയും പിന്നെയും ആലോചനശക്തി തടസ്ഥത്തെ ഉണ്ടാക്കുന്നു. ഇപ്രകാരം ആവേഗങ്ങൾക്കു തടസ്ഥമുണ്ടാകുമ്പോൾ അവസ്ഥ യഥാക്രമമായി ചരിക്കുവാൻ പ്രേരണ വരുന്നു; അപ്രകാരം അവസ്ഥ പരിശുദ്ധിയുമുണ്ടാകുന്നു. ആനന്ദവും ആലോചനശക്തിയും യഥാക്രമം പ്രേരിപ്പിച്ചും പ്രതിബന്ധം ചെയ്തും മനുഷ്യനെ സദാ ഉദ്യമിപ്പിക്കുന്നു. ഈ ആനന്ദത്തെ മനോവികാരമെന്നും ആലോചനശക്തിയെ ബുദ്ധിശക്തിയെന്നും പറയുന്നു. ഒരു മനുഷ്യന്ന് ഇടവിടാതെ അഭിവൃദ്ധി പ്രാപിക്കുവാൻ കഴിയുന്നതാണ്. അയാൾക്ക് ഒരു കാലത്തു തലച്ചോറിന്റെ സഹായം ആവശ്യമില്ലെന്നു വരാം; പ്രേരകങ്ങളായ മനോവികാരങ്ങളുടെ സഹായം അയാൾക്ക് ഒരു കാലത്ത് ആവശ്യമില്ലെന്നു വരാം; ബുദ്ധിശക്തിയുടേയും ആനന്ദത്തിന്റെയും ചില പ്രത്യേകരൂപഭേദങ്ങൾ അയാൾക്ക് ഒരു കാലത്ത് ആവശ്യമില്ലെന്നു വരാം. എന്നാൽ അപ്പോൾ ബുദ്ധിശക്തിയും ആനന്ദവും അയാളുടെ ജീവിതാംശങ്ങളായിത്തീരുന്നു. അവ ഈശ്വരഭാവത്തിന്റെ രൂപഭേദങ്ങളായതുകൊണ്ട്, അവയെ അയാൾ സ്വാധീനമാക്കി ഏകീകരിക്കുന്നു; അവ തനിക്കു നിത്യസംബന്ധമുള്ളവയായിത്തീരുകയും ചെയ്യുന്നു.

മനോവികാരങ്ങൾ മനുഷ്യനെ ബാഹ്യവസ്തുക്കളിൽ പ്രേരിപ്പിക്കുകയും തന്റെ ചുററും താൻ കാണുന്ന വിഷയങ്ങളും താനും രണ്ടാണെന്നുള്ള ഭാവനയെ തനിക്കുണ്ടാക്കിത്തീർക്കുകയും ചെയ്യുന്നു. എന്നാൽ ബുദ്ധിയായത് 'അഹം'ഭാവനയ്ക്ക് അടിസ്ഥാനമായിട്ടുള്ളതും, സ്വാത്മപരമായ ഉൾബോധത്തിനു വിഷയവുമാകുന്നു. 'അഹംബുദ്ധി' സകല അനുഭവങ്ങളേയും സ്വാത്മപരമായി കല്പിക്കുന്നു; സകല വസ്തുക്കളേയും സ്വാത്മപരമായ സ്ഥാനത്തിൽ നിന്നു ഗുണദോഷനിരൂപണം ചെയ്യുന്നു.

സ്വാത്മപ്രതിപത്തിയ്ക്കു കാരണവും ഐക്യഭാവനയ്ക്കു പ്രതിബന്ധസാധനവുമാകുന്നു 'അഹംബുദ്ധി'യെന്നതു്. മനുഷ്യനും മനുഷ്യനും തമ്മിൽ ഭേദത്തെ ഉണ്ടാക്കുന്നതു് അതു തന്നേയാണ്. ക്രമേണ ഉപര്യുപരി വർദ്ധിയ്ക്കുന്നതും സാർവ്വലൌകികവുമായ ശാസ്ത്രജ്ഞാനംകൊണ്ടു് ആ പ്രതിബന്ധം നശിയ്ക്കുകയും, സകല മനുഷ്യരും, എന്നുവേണ്ട, സകല ജീവികളും, ഒരു ജീവിയായിത്തീരുകയും ചെയ്യുന്നു. എന്നാൽ അപ്പോൾ പ്രവൃത്തിയ്ക്കുള്ള സ്ഥാനം മാറുന്നു; പ്രവൃത്തിയുടെ ഉദ്ദേശം സ്വാത്മപരത്വം ആയിരുന്നതു മാറി, സർവ്വലോകപരത്വം ആയിത്തീരുന്നു. ഇതു തന്നെയാണ് ഈശ്വരസ്ഥാനവും. മനുഷ്യൻ അപ്പോൾ പരിച്ഛിന്നമായിരിക്കുന്ന 'അഹംബുദ്ധി'യെ ഉണ്ടാക്കുന്നതായ 'അഹംകാരതത്വ'ത്തെ ജയിയ്ക്കുന്നു. 'മഹത്തത്വ'ത്തിൽ മുങ്ങുന്നു; സർവ്വജ്ഞത്വത്തെ പ്രാപിയ്ക്കുന്നു.

സ്വാത്മപരനായിരിയ്ക്കുന്ന മനുഷ്യന്റെ മനോവികാരങ്ങൾ ഇന്ദ്രിയങ്ങൾ വഴിയായി പ്രവർത്തിയ്ക്കുന്നു. ഇന്ദ്രിയങ്ങൾക്കു വിഷയങ്ങളോടു കിട്ടുന്ന അനുഭവങ്ങളെ അവ മനുഷ്യന്റെ ബുദ്ധിയിൽ ചേർക്കുന്നു. അവിരുദ്ധ ചലനങ്ങളെ ഉണ്ടാക്കുന്നതായ അനുഭവങ്ങളെ സുഖകരമായിട്ടും വിപരീതചലനങ്ങളെ ദുഃഖകരമായിട്ടും ബുദ്ധി ഗണിയ്ക്കുന്നു. ധാരണാശക്തികൊണ്ടു് ഈ അനുഭവം ഓർമ്മ വെയ്ക്കുന്നു. ഇങ്ങിനെ ഭാവിയിൽ സുഖപ്രദങ്ങളും ദുഃഖപ്രദങ്ങളുമായ കാര്യങ്ങളെ ബുദ്ധി വേർതിരിച്ചറിയുന്നു. ഇപ്രകാരം മനോവികാരങ്ങൾ പരിഷ്കരിയ്ക്കപ്പെടുന്നു. വിവേകത്തെ ശീലിച്ചിട്ടുള്ളതായ ബുദ്ധിയുടെ നിയോഗം അനുസരിച്ചു, മനോവികാരങ്ങൾക്കു് ഇച്ഛാദ്വേഷങ്ങൾ പ്രകൃതി സിദ്ധങ്ങളായിത്തീരുന്നു.

ഇപ്രകാരം ഇന്ദ്രിയങ്ങളും മനസ്സും, മനോവികാരങ്ങളും ബുദ്ധിയും, സൂക്ഷ്മേന്ദ്രിയങ്ങളും മഹത്തത്വവും, അഭേദ്യമായി യോജിയ്ക്കുകയും മനുഷ്യൻ യഥാക്രമം 'കാമമാനസിക'നായി (കാമമിശ്രമായ മനോവികാരത്തോടു കൂടിയവനായി) തീരുകയും ചെയ്യുന്നു. മനുഷ്യന്റെ അഭിവൃദ്ധിയുടെ തല്ക്കാലസ്ഥിതിയ്ക്കു് ഇതു് അത്യാവശ്യകമാകുന്നു.

ഇപ്രകാരം മനുഷ്യൻ ആദ്യത്തിൽ പ്രയാസമായിട്ടുള്ളതിനെ ഇഷ്ടപ്പെടുകയും അപ്രിയമായിട്ടുള്ളതിനെ അനിഷ്ടപ്പെടുകയും ചെയ്യുന്നു. എന്നാൽ പരിചയംകൊണ്ട് അധികം പ്രിയമായിട്ടുള്ളത് അപ്രിയമായിട്ടുള്ളതുപോലെ തന്നെ അഹിതമാണെന്നു ബോധം വരുന്നു. കാലക്രമംകൊണ്ടു പരിമിതത്വം പരിഷ്കൃതനായ മനുഷ്യന്റെ ക്രമമായ ചിത്തവൃത്തിയായിത്തീരുന്നു.

ആദ്യം പ്രിയമായിട്ടുള്ളതു ചിലപ്പോൾ ഒടുവിൽ അപ്രിയമായിത്തീരുന്നു, പ്രത്യക്ഷത്തിൽ പ്രിയമായിട്ടുള്ളതു ചിലപ്പോൾ വാസ്തവത്തിൽ അപ്രിയമായും വരുന്നു.

'യത്തദഗ്രേ വിഷമിവ
പരിണാമേഽമൃതോപമം
തത്സുഖം സാത്വികം പ്രോക്തം
ആത്മബുദ്ധിപ്രസാദജം
വിഷയേന്ദ്രിയസംയോഗാൽ
യത്തദഗ്രേഽമൃതോപമം
പരിണാമേ വിഷമിവ
തത്സുഖം രാജസം സ്മൃതം.'

ആരംഭത്തിൽ വിഷംപോലെയും അവസാനത്തിൽ അമൃതു പോലേയുമുള്ളതു യാതൊന്നോ ആ സുഖം സാത്വികസുഖമെന്നു പറയപ്പെടുന്നു; ആനന്ദത്തെ ഉണ്ടാക്കുന്നതായ ആത്മജ്ഞാനത്തിൽ നിന്നുണ്ടായിട്ടുള്ളതാകുന്നു (അതു്).

വിഷയങ്ങളുടേയും ഇന്ദ്രിയങ്ങളുടേയും സംബന്ധത്താൽ, ആദ്യത്തിൽ അമൃതുപോലേയും അവസാനത്തിൽ വിഷംപോലേയുമിരിക്കുന്ന സുഖം യാതൊന്നോ അതു രാജസസുഖമെന്നു ഗണിക്കപ്പെടുന്നു.*

ഈ അനുഭവങ്ങൾ കൂടക്കൂടെ ഉണ്ടാകുമ്പോൾ മനുഷ്യന്നു വിവേകമുണ്ടാകുകയും, വിവേകം മനുഷ്യന്റെ സ്വാഭാവികമായ ഒരു ചിത്തവൃത്തിയായിത്തീരുകയും ചെയ്യുന്നു.

---

* ഭഗവൽഗീത ൧൮- ൩൭, ൩൮

പ്രഥമോദ്വേഗത്താൽ സംഭവിയ്ക്കുന്നതായ അസംപ്രേക്ഷ്യ കാരിത്വം ചില സന്ദർഭങ്ങളിൽ ആപൽഫലങ്ങളെ ഉണ്ടാക്കുന്നു. ക്രോധഗ്രസ്തനായിരിയ്ക്കുന്ന മനുഷ്യന്ന് അവിരുദ്ധങ്ങളായ അനുഭവങ്ങളേക്കാൾ അധികം വിരുദ്ധങ്ങളായ അനുഭവങ്ങളാകുന്നു ഉണ്ടാകുന്നത്. ഇപ്രകാരം സഹനശീലവും സമഭാവനയും മനുഷ്യന്റെ സ്വാഭാവികമായ ഒരു മനോവൃത്തിയായി തീരുന്നു

ബുദ്ധി മനോവികാരങ്ങളെ ന്യായമായിട്ടുപയോഗിച്ചാൽ, മനോവികാരങ്ങൾ സൽഗുണങ്ങളായി ഭവിയ്ക്കും. മനുഷ്യന്റെ സ്വഭാവനിർമ്മാണമെന്നും സന്മാർഗ്ഗസംബന്ധമായ അഭിവൃദ്ധിയെന്നും പറയുന്നതു മനോവികാരങ്ങളുടെ പരിഷ്കാരത്തെയാകുന്നു. പരിഷ്കൃതവികാരങ്ങളോടുകൂടിയ മനുഷ്യനെ ന്യായമായി പ്രവൎത്തിയ്ക്കുവാൻ പ്രേരിപ്പിയ്ക്കുന്നത് ആ വികാരങ്ങളാകുന്നു. അവൻ സ്വദേശാഭിമാനമുള്ളവനും, ലോകഹിതകാംക്ഷിയും, ആൎദ്രചിത്തനും, സൎവ്വജീവികളുടേയും സുഹൃത്തുമായി തീരുന്നു. അവന്റെ പ്രധാനമനോവികാരങ്ങൾ സ്നേഹപരങ്ങളായി തീരുന്നു. ഉപര്യുപരി അനേകജീവജാലങ്ങളിൽ അവൻ ആ സ്നേഹത്തെ പ്രകടിപ്പിയ്ക്കുന്നു. ഇപ്രകാരം അഹംകാരയുക്തമായ മനസ്സു സ്വാൎത്ഥപരത്വം വിട്ടു സൎവ്വസാക്ഷിയായിരിയ്ക്കുന്ന ഈശ്വരമനസ്സിന്റെ പ്രതിച്ഛായയായി തീരുമ്പോൾ, മനോവികാരങ്ങളും സൂക്ഷ്മേന്ദ്രിയങ്ങളുടെ പ്രതിബന്ധം കടന്നു ബുദ്ധിയിൽ പ്രവേശിയ്ക്കുകയും ഈശ്വരഭാവത്തെ ഉള്ളിൽ പ്രതിബിംബിപ്പിയ്ക്കുകയും ചെയ്യുന്നു. നിസ്സംശയമായിട്ടും അപ്പോൾ, ആത്മാവു, ബുദ്ധി, മനസ്സ് എന്നിങ്ങിനെ ത്രിവിധസ്വരൂപിയായിരിയ്ക്കുന്ന ജീവൻ ഐക്യത്തെ പ്രാപിയ്ക്കുകയും മനുഷ്യൻ ജീവന്മുക്തനായി തീരുകയും ചെയ്യുന്നു.

സന്മാൎഗ്ഗശാസ്ത്രം മനോവികാരങ്ങളുമായിട്ടു പ്രത്യേകം സംബന്ധമുള്ളതാണ് എന്നും, അതു ഹേതുവായിട്ടുതന്നെ ഈശ്വരന്റെ ആനന്ദഭാവത്തോടു യോജിച്ചിരിയ്ക്കുന്നു എന്നും നമുക്ക് ഇപ്പോൾ അറിയാവുന്നതാണ്.

എന്തുകൊണ്ടാകുന്നു സുഖം ന്യായമായ നടവടിയെ ആ

ശ്രയിച്ചും, ദുഃഖം അന്യായമായ നടപടിയെ ആശ്രയിച്ചും ഇരിക്കുന്നതെന്നു കാണിക്കുവാൻ പല കാരണങ്ങളുമുണ്ടായിരിക്കാം. എന്നാൽ ആ കാരണങ്ങളെല്ലാം, ഏകനായിരിക്കുന്ന ആത്മാവു സൎവ്വവസ്തുക്കളിലും അന്തൎയ്യാമിയായി വൎത്തിക്കുന്നതുകൊണ്ട്, അന്യനെ ഉപദ്രവിക്കുന്നതും സഹായിക്കുന്നതും ആത്മോപദ്രവസഹായങ്ങളെ ചെയ്യുന്നതുപോലെ ആകുന്നു, എന്നുള്ള ഒരു പ്രധാനകാരണത്തിന്റെ ഭാവഭേദങ്ങളാണ്.

ശ്രുതിയിൽ 'വിജ്ഞാനമാനന്ദം ബ്രഹ്മ,' ബ്രഹ്മം വിജ്ഞാനവും ആനന്ദവുമാകുന്നു, എന്നു പറഞ്ഞിരിക്കുന്നു.*

ബ്രഹ്മാനന്ദത്തെ പററിയും ബ്രഹ്മസാക്ഷാൽക്കാരം ആനന്ദമയമാകുന്നു എന്നതിനെ പററിയും പുനരാവൃത്തിയോടുകൂടി ഘോഷിച്ചിരിക്കുന്നു. ഈശ്വരന്റെ—സഗുണബ്രഹ്മത്തിന്റെ—ത്രിവിധാത്മകമായ ഭാവം 'സച്ചിദാനന്ദം' എന്ന വിശേഷണപദംകൊണ്ടു പ്രതിപാദിക്കപ്പെട്ടിരിക്കുന്നു എന്നു സുപ്രസിദ്ധമാണല്ലോ. അതു ഹേതുവായിട്ട്, ആനന്ദം ജീവാത്മാവിന്റെ സ്വഭാവമാകുന്നു. എന്തുകൊണ്ടെന്നാൽ, ജീവസ്വരൂപവും ബ്രഹ്മസ്വരൂപവും ഒന്നുതന്നെ; അതിനാൽ ജീവനും ആനന്ദമയനാണ്. ഇതിനുംപുറമേ ബ്രഹ്മം 'വിരജം'— നിഷ്കളങ്കൻ— ആണെന്നും, 'ശുഭ്രം'—പരിശുദ്ധൻ— ആണെന്നുംകൂടി നാം ശ്രുതികളിൽ പറഞ്ഞുകാണുന്നുണ്ട്.§ അതു ഹേതുവായിട്ടു, പരിശുദ്ധന്മാരും സത്തുക്കളും മാത്രമാണ് ഈശ്വരഭാവത്തോടുകൂടിയവരും ബ്രഹ്മാനന്ദത്തിന്ന് അൎഹന്മാരും ആയിട്ടുള്ളവർ. അതുകൊണ്ടു ജീവാത്മാവിന്റെ സാരമായ ഗുണം പരിശുദ്ധിയായിരിക്കണം. അതിനെപ്പററി ഇങ്ങിനെ പറഞ്ഞിരിക്കുന്നു:—

'താം വിദ്യാച്ഛുഭ്രമമൃതം,' അവനെ (ആത്മാവിനെ) പരിശുദ്ധമായിട്ടുള്ളതായും മരണമില്ലാത്തതായും അറിയുന്നു.‡

---

* ബൃഹദാരണ്യകോപനിഷത്ത് ൩-൯-൨൮-

§ മുണ്ഡകോപനിഷത്ത് ൨. ൨- ൯. വേറെ പല ദിക്കിലും ഇപ്രകാരം പറഞ്ഞിട്ടുണ്ട്

‡ കഠോപനിഷത്ത് ൬- ൧൭.

ഇപ്രകാരം പരിശുദ്ധിയും ആനന്ദവും ജീവാത്മാവിൻെറ സ്വഭാവമാകുന്നു എന്നും ജീവാത്മാവിൽ നിന്ന് അവിഭേദ്യമായിട്ടുള്ളതാണെന്നും പ്രത്യക്ഷപ്പെടുന്നു. എന്തുകൊണ്ടെന്നാൽ, പരിശുദ്ധിയാകുന്നു ഐക്യം; ഐക്യഭാവനയാകുന്നു ആനന്ദഭാവന.

ഓരോ ജീവാത്മാവ് ഏകനായിരിക്കുന്ന ആത്മാവിൻെറ ഭാവമായതുകൊണ്ട്, ഒരു പ്രത്യേകശരീരത്തോടുകൂടിയിരിക്കുമ്പോഴും അന്യശരീരങ്ങളിൽ വർത്തിക്കുന്നതായ ആത്മാവോടുകൂടി സദാ ഐക്യത്തെ അപേക്ഷിക്കുന്നു. ഈ ഐക്യത്തിനും ഐക്യാനന്ദത്തിനുമുള്ള ശ്രമം സഹജമായിട്ടുള്ളതാകുന്നു. ഐക്യം സാധിച്ചാൽ, ആ ശ്രമംകൊണ്ടുള്ള ഫലം പരിപൂർണ്ണസുഖമാകുന്നു. ഇക്കാര്യത്തിൽ എല്ലാവരും ഒരുപോലെയാണ്. മിക്ക കാര്യങ്ങളിലും മനുഷ്യർ വ്യത്യാസപ്പെട്ടവരാണ്; എന്നാൽ സുഖം ഇച്ഛിക്കുന്നതിൽ അവർ എല്ലാവരും ഒരുപോലെയാണ്. ആബാലവൃദ്ധം സകലജനങ്ങൾക്കും സുഖം വേണം. അവർ സുഖമന്വേഷിക്കുന്നതു പലപ്രകാരത്തിലാകുന്നു എങ്കിലും, എല്ലാവരും സുഖംതന്നെയാണ് ആഗ്രഹിക്കുന്നത്. ശരീരസ്ഥനായ ജീവാത്മാവ് അന്ധത്വംകൊണ്ടു പലപ്പോഴും അയുക്തവസ്തുക്കളെ കയ്ക്കൊള്ളുമായിരിക്കും. എന്നാൽ അങ്ങിനെ സ്വീകരിക്കുന്നതിൻെറ ഉദ്ദേശം എല്ലായ്പോഴും ഒന്നുമാത്രമാണ്—അതായതു, സുഖേച്ഛ. സുഖമായിരിക്കുന്നതു ജീവൻെറ സ്വഭാവമാകുന്നു. ആ സ്വഭാവത്തെ പ്രത്യക്ഷമാക്കുവാനാകുന്നു ജീവൻ സദാ യത്നിക്കുന്നതും. ജീവാത്മാവു തൻെറ ദീർഘമായ ലോകയാത്രയിൽ സദാ സുഖത്തെ അന്വേഷിക്കുകയാണ് ചെയ്യുന്നത്. ഇതാകുന്നു ജീവൻെറ മുഖ്യോദ്ദേശം; ഇതിനെയാകുന്നു ജീവൻ നിരന്തരമായി ലക്ഷ്യപ്പെടുത്തുന്നത്. ദുഃഖമായിട്ടെന്തെങ്കിലും ഒന്നു ചെയ്യുന്നുണ്ടെങ്കിൽ തന്നെ, അത് അധികം വലുതായ സുഖം കിട്ടുവാനാണ്. ശ്രമവും അസുഖവും സഹിക്കുന്നുണ്ട് എങ്കിൽ, ആ ശ്രമത്തിൻേറയും അസുഖത്തിൻേറയും ഫലം സുഖമാണ്. സുഖമാകുന്നു ജീവേച്ഛയുടെ പര്യവസാനം. മററു പുരുഷാർത്ഥങ്ങളെല്ലാം ആ കാര്യസാധ്യത്തിന്നായിട്ടാണ്.

തപസ്സും, നിരന്തരമായ സ്വേച്ഛാവൎജ്ജനവും, കായക്ലേശവും എല്ലാം നിരതിശയാനന്ദത്തിന്നു വഴി കാണിക്കുമെന്നുള്ള വിശ്വാസത്തിന്മേൽ അനുഷ്ഠിക്കപ്പെടുന്നവയാണ്. ജീവപരിണാമത്തെ ആസകലം സംക്ഷിപ്തമായി പറയുമ്പോൾ 'സുഖാന്വേഷണം' എന്നു പറയാം. അനവരതം ആശാഭംഗമുണ്ടായിട്ടും മനുഷ്യൻ അശ്രാന്തപരിശ്രമത്തോടുകൂടി ഈ സുഖാന്വേഷണത്തിന്നായിട്ടു തുനിയുകയും, അവസാനത്തിൽ പരിശുദ്ധിയും, ജ്ഞാനവും, ആനന്ദവും ഒന്നാണെന്നും അവിഭേദ്യമായിട്ടുള്ളതാണെന്നും ഗ്രഹിക്കുകയും ചെയ്യുന്നു. അപ്പോൾ മനുഷ്യൻ ശാന്തിയെ പ്രാപിക്കുന്നു.

ഇങ്ങിനെ സംഭവിക്കുന്നതു, പരിശുദ്ധി, ജ്ഞാനം, ആനന്ദം, അല്ലെങ്കിൽ സത്തു, ചിത്ത്, ആനന്ദം എന്നിവ ഈശ്വരസാക്ഷാൽക്കാരമായതുകൊണ്ടാകുന്നു.

ഇപ്രകാരം സന്മാൎഗ്ഗശാസ്ത്രം സൎവ്വോൽകൃഷ്ടമായിരിക്കുന്ന ധൎമ്മശാസ്ത്രത്തിന്നും സൎവ്വോൽകൃഷ്ടമായ തത്വങ്ങളുടെ അനുഭവജ്ഞാനത്തിന്നും വഴികാണിക്കുന്നതായി പ്രത്യക്ഷപ്പെടുകയും സന്മാൎഗ്ഗശാസ്ത്രം അതിന്റെ പൎയ്യവസാനത്തിലെത്തുമ്പോൾ സന്മാൎഗ്ഗശാസ്ത്രവും ധൎമ്മശാസ്ത്രവും തമ്മിലുള്ള പ്രതിബന്ധം നശിക്കുകയും ചെയ്യുന്നു. സന്മാൎഗ്ഗശാസ്ത്രം ധൎമ്മശാസ്ത്രമായിട്ടും, ധൎമ്മശാസ്ത്രം സന്മാൎഗ്ഗശാസ്ത്രമായിട്ടും തീരുന്നു. രണ്ടിന്റേയും പൎയ്യവസാനം ഈശ്വരനും ഈശ്വരസാക്ഷാൽക്കാരവുമാകുന്നു. ഇതുകൊണ്ടാകുന്നു ഹിന്തുക്കളുടെ സന്മാൎഗ്ഗശാസ്ത്രം ഹിന്തുക്കളുടെ ധൎമ്മശാസ്ത്രത്തിന്റെ ഒരു ശാഖയായിരിക്കുന്നതു്. ഇതുകൊണ്ടുതന്നെയാണ് ഈ രണ്ടു ശാസ്ത്രങ്ങളും അവിഭേദ്യമായിരിക്കുന്നതും.



# ഏഴാം അദ്ധ്യായം

## സ്വപരമായ സൽഗുണങ്ങൾ.

അവിരുദ്ധസമ്പർക്കങ്ങളെ സ്ഥാപിക്കുകയാകുന്നു സന്മാർഗ്ഗശാസ്ത്രത്തിന്റെ ഉദ്ദേശമെന്നു നാം മുമ്പേ പറഞ്ഞിട്ടുണ്ടല്ലോ. ഈ സമ്പർക്കങ്ങൾ മനുഷ്യന്റെ ചുററുമുള്ള ഗൃഹം, നഗരം, രാജ്യം മുതലായ സംഗതികളേയും അവന്റെ ദേഹത്തെയും സംബന്ധിച്ചവയാകുന്നു. വൈദികസിദ്ധാന്തപ്രകാരം മനുഷ്യശരീരം അനേകകോശങ്ങളോടുകൂടിയിരിക്കുന്ന ഒരു സങ്കീർണ്ണവസ്തുവാണെന്നു നാം മുമ്പേ പറഞ്ഞിട്ടുണ്ടല്ലോ. ഇപ്പോൾ നമുക്കു് ഓർമ്മവെക്കുവാനുള്ളതു്, പ്രാണൻ പ്രവർത്തിക്കുന്നതായ പ്രാണമയകോശം, ഇന്ദ്രിയങ്ങൾ പ്രവർത്തിക്കുന്നതായ ഇന്ദ്രിയകോശം അല്ലെങ്കിൽ കാമമയകോശം, മനോമയകോശം, വിജ്ഞാനമയകോശം എന്നിങ്ങിനെ നാലുകോശങ്ങൾ ഉണ്ടെന്നാകുന്നു. പ്രാണമയകോശം, കാമമയകോശം, മനോമയകോശം എന്നീ മൂന്നു കോശങ്ങളുമായിട്ടാണു് സന്മാർഗ്ഗശാസ്ത്രം ഇപ്പോൾ—മനുഷ്യപരിണാമത്തിന്റെ ഇപ്പോഴത്തെ സ്ഥിതിയിൽ—പ്രതിപാദിക്കുന്നതു്. എന്തുകൊണ്ടെന്നാൽ, വിജ്ഞാനമയകോശത്തിൽ എത്തുമ്പോൾ മനുഷ്യൻ ദിവ്യനായിത്തീരുന്നു; ഇപ്പോഴത്തെ സന്മാർഗ്ഗശാസ്ത്രസംബന്ധമായ നിബന്ധനകളെ അപ്പോൾ അതിക്രമിക്കുകയും ചെയ്യുന്നു.

അതിനാൽ സന്മാർഗ്ഗശാസ്ത്രോപദേശങ്ങൾ മനുഷ്യന്റെ അപകൃഷ്ടകോശങ്ങളേയും ചുററും പലമാതിരിയിലുള്ള ജീവരാശികളേയും സംബന്ധിച്ചിരിക്കുന്നു. പലപ്രകാരത്തിലുള്ള ഈ ജീവികൾ, ദേവകൾ, പിതൃക്കൾ, ഋഷികൾ, മനുഷ്യർ, ഇതരജന്തുക്കൾ എന്നിവരാണെന്നു നാം മുമ്പേ പറഞ്ഞിട്ടുണ്ടല്ലോ. ചുരുക്കത്തിൽ, സകല മനുഷ്യവർഗ്ഗവും മനുഷ്യവർഗ്ഗത്തിന്റെ കീഴും മേലും ഉള്ള സകല ജീവജാലങ്ങളും ഉൾപ്പെട്ടിരിക്കുന്നു.

ഇങ്ങിനെ ഒന്നാമതായി നാം നമ്മുടെ കോശങ്ങൾക്കായി

ചെയ്യേണ്ടതായ ധർമ്മങ്ങളും, രണ്ടാമത്തു ദേവ, പിതൃ, ഋഷി, മ നുഷ്യ ജന്തുക്കൾക്കായി ചെയ്യേണ്ടതായ ധർമ്മങ്ങളുമുണ്ട്.

ശരീരവും ശരീരാന്തസ്ഥിതനായിരിക്കുന്ന ആത്മാവും കേ വലം അവിരുദ്ധമായി വർത്തിക്കുമ്പോൾ, ശരീരം ഈശ്വരസ്വ രൂപനായ ആത്മാവിനെ ധരിക്കുന്നതിന്നുപയുക്തവും സ്വാധീ നപ്പെട്ടതുമായ ഒരു പാത്രമായിത്തീരുന്നു.

ബാഹ്യപ്രപഞ്ചവും ശരീരസ്ഥനായ ആത്മാവും അവിരു ദ്ധമായി വർത്തിക്കുമ്പോൾ, ആത്മാവിൽനിന്നു പ്രകാശിക്കുന്ന തായ ഈശ്വരചൈതന്യം പ്രപഞ്ചത്തിൽ എങ്ങും വ്യാപിക്കും. അപ്പോൾ മനുഷ്യൻ ധർമ്മസ്വരൂപനായും, ശബ്ദബ്രഹ്മമായ പ്ര ണവാകാരമായും തീരുന്നു. ഈ പുരുഷാർത്ഥസിദ്ധിക്കായിട്ടാണ് നാം എല്ലാവരും യത്നിക്കേണ്ടത്; ഈ പുരുഷാർത്ഥസിദ്ധിക്കുത ന്നെയാണ് സന്മാർഗ്ഗശാസ്ത്രം നമുക്കു വഴി കാണിക്കുന്നത്.

ഇനി നമുക്കു നമ്മുടെ ശരീരത്തെ, അല്ലെങ്കിൽ ശരീരങ്ങ ളെപ്പററി ആലോചിക്കുക.

ഒന്നാമത്തു നമ്മുടെ സ്ഥൂലശരീരം—സ്ഥൂലശരീരത്തെ ശു ചിയായി രോഗം കൂടാതെ സൂക്ഷിക്കണം. ശുചിത്വവും ആരോ ഗ്യവും തന്നെയാണ് അവിരുദ്ധതയെന്നും ക്രമമെന്നും പറയപ്പെ ടുന്നത്. ശരീരം ശുചിയായും സ്വസ്ഥമായും ഇരുന്നാൽ, മനുഷ്യ ന്നു വേലചെയ്യുവാൻ അധികം സൌകര്യം ഉണ്ടാകും. അപ്പോ ൾ മനഃപ്രസാദവും ദേഹകാന്തിയും ഉണ്ടായിരിക്കും. രോഗിയാ യവന്നു വേലയിൽ മനസ്സിരുത്തുവാൻ കഴിയുന്നതല്ല. അവ ന്റെ മനസ്സു ക്ലേശിച്ചുകൊണ്ടിരിക്കും. ഏതെങ്കിലും ഒരു കോശ ത്തിൽ—ഉപാധിയിൽ—വിരുദ്ധതയും ക്രമഭംഗവുമുണ്ടായാൽ, അതു മററുള്ള കോശങ്ങളെക്കൂടി ബാധിക്കും.

സാത്വികഭക്ഷണംകൊണ്ടു ദേഹത്തെ രക്ഷിക്കണം. ഭക്ഷ ണസാധനങ്ങൾക്കു സാരമായ ഓരോ ആകർഷണശക്തികൾ ഉ ണ്ട്. ആ സാധനങ്ങൾ രക്തമായിട്ടു പരിണമിക്കുമ്പോഴും ഈ ആകർഷണശക്തികൾ രക്തത്തിലുണ്ടാകുന്നതാണ്. അതിനാ

ൽ ഈ ശക്തികൾ ഇന്ദ്രിയമനോഗതികളെ യഥാക്രമം ഭേദപ്പെടുത്തുന്നു.

'ആയുഃസത്വബലാരോഗ്യ-
സുഖപ്രീതിവിവർദ്ധനാഃ
രസ്യാഃ സ്നിഗ്ദ്ധാഃ സ്ഥിരാ ഹൃദ്യാ
ആഹാരാഃ സാത്വികപ്രിയാഃ
കട്വമ്ലലവണാത്യുഷ്ണ-
തീക്ഷ്ണരൂക്ഷവിദാഹിനഃ
ആഹാരാ രാജസസ്യേഷ്ടാ
ദുഃഖശോകാമയപ്രദാഃ
യാതയാമം ഗതരസം
പൂതി പര്യുഷിതം ച യൽ
ഉച്ഛിഷ്ടമപി ചാമേദ്ധ്യം
ഭോജനം താമസപ്രിയം.'

ആയുസ്സ് ഉത്സാഹം, ശക്തി, രോഗമില്ലായ്മ, സുഖം, സന്തോഷം ഇവയെ വർദ്ധിപ്പിക്കുന്നവയും, രസത്തോടു കൂടിയവയും, മെഴുക്കമയമുള്ളവയും, കട്ടിയായിട്ടുള്ളവയും, മനസ്സിന്നു പ്രിയമായിട്ടുള്ളവയുമായ ആഹാരങ്ങൾ സത്വഗുണപ്രധാനികൾക്ക് ഇഷ്ടമായിട്ടുള്ളവയാകുന്നു.

അധികമായ കയ്പു, പുളി, ഉപ്പു, ചൂട്, എരിവു, മെഴുക്കമയമില്ലാത്തതു, ദാഹത്തെ ഉണ്ടാക്കുന്നത് ഇങ്ങിനെ ഉള്ളവയും, ദുഃഖം, ശോകം, രോഗം ഇവയെ ഉണ്ടാക്കുന്നവയുമായ ആഹാരങ്ങൾ രജോഗുണപ്രധാനികൾക്കിഷ്ടമാകുന്നു.

പാകം ചെയ്തിട്ട് ഒരു യാമം കഴിഞ്ഞിട്ടുള്ളതും, രസം പോയിട്ടുള്ളതും, ദുർഗ്ഗന്ധമുള്ളതും, തലേദിവസം പാകം ചെയ്തതും, ഉച്ഛിഷ്ടമായിട്ടുള്ളതും ആയ ആഹാരം തമോഗുണപ്രധാനികൾക്കു പ്രിയമാകുന്നു.*

* ഭഗവൽഗീത ൧൭- ൮, ൯, ൧൦.

സത്വഗുണത്തിൻെറ പ്രാധാന്യം കൊണ്ടാകുന്നു ഉൽകൃഷ്ടമായ പരിണാമം ഉത്ഭവിയ്ക്കുന്നതെന്നും സത്വഗുണം തന്നെയാകുന്നു അവിരുദ്ധത എന്നു പറയുന്നതെന്നും നാം മുമ്പേ പറഞ്ഞിട്ടുണ്ടല്ലോ.

രണ്ടാമത്തു, സൂക്ഷ്മശരീരം — ഇന്ദ്രിയങ്ങൾ, പൂവ്വജന്മവാസനാവശാൽ, രജോഗുണപ്രധാനങ്ങളായ രാഗദ്വേഷാദികളെക്കൊണ്ടാകുന്നു പ്രേരിപ്പിയ്ക്കപ്പെടുന്നതു്. അതിനാൽ നാം നമ്മുടെ ഇന്ദ്രിയങ്ങളെ ജയിയ്ക്കണം. നമുക്കു കാണ്മാനും, കേൾക്കുവാനും, ഘ്രാണിയ്ക്കുവാനും, രുചിയ്ക്കുവാനും, സ്പശിയ്ക്കുവാനും, വിരോധമില്ല. എന്നാൽ ഇന്ദ്രിയവിഷയങ്ങളായ വസ്തുക്കൾക്കു രാഗദ്വേഷങ്ങൾ കല്പിയ്ക്കാതിരിയ്ക്കണം. നമ്മുടെ ഇന്ദ്രിയവൃത്തികൾ സ്വഭാവവശാൽ നടക്കുന്നതായിരിയ്ക്കണം; എന്നാൽ ആ വൃത്തികൾ രാഗദ്വേഷങ്ങളെക്കൊണ്ടു മലിനമാക്കപ്പെടരുതു്. നമ്മളും ബാഹ്യപ്രപഞ്ചവും തമ്മിൽ പ്രതിബന്ധം ഉണ്ടാകുന്നതും അവിരുദ്ധസമ്പക്കങ്ങളെ ഇല്ലായ്മ ചെയ്യുന്നതും രാഗദ്വേഷങ്ങളാണു്. സകല മനുഷ്യരും തങ്ങളുടെ രാഗദ്വേഷങ്ങളെക്കൊണ്ടു തങ്ങൾക്കു പ്രത്യേകം ഓരോ പ്രപഞ്ചം ഉണ്ടാക്കിത്തീക്കുന്നു. ഇ പ്രകാരം പരസ്പരഭിന്നമായും, ഈശ്വരസൃഷ്ടിയായിരിയ്ക്കുന്ന ലോകത്തിൽ നിന്നു വ്യത്യസ്തമായുമിരിയ്ക്കുന്ന അനേകലോകങ്ങൾ ഉണ്ടാകുന്നു. സ്വാത്ഥപരന്മാരായിരിയ്ക്കുന്ന മനുഷ്യർ തങ്ങളുടെ അജ്ഞാനംകൊണ്ടും, രാഗദ്വേഷാദി ദോഷങ്ങളെക്കൊണ്ടും, സത്യപരാവൃത്തന്മാരായി രജോഗുണവശാലുള്ളതായ ഉന്മാദത്താൽ മോഹാന്ധന്മാരായിട്ടു്, ഈശ്വരവാക്യമായ ധമ്മത്തെ കാണുന്നില്ല.

അതു ഹേതുവായിട്ടു്, ഇന്ദ്രിയങ്ങളെ അനുസരിച്ചു പ്രവത്തിയ്ക്കുവാൻ മനസ്സിനെ അനുവദിയ്ക്കരുതു്. മനസ്സിൻെറ വിവേകശക്തി തന്നെ മനസ്സിനെ നയിയ്ക്കണം; എന്നിട്ടു, മനസ്സ് ഇന്ദ്രിയങ്ങളെ ജയിയ്ക്കണം.

ജ്ഞാനേന്ദ്രിയങ്ങളെന്നും കമ്മേന്ദ്രിയങ്ങളെന്നും രണ്ടുവിധമായി ഇന്ദ്രിയങ്ങളെ വിഭജിച്ചിരിയ്ക്കുന്നു. (കമ്മേന്ദ്രിയങ്ങൾ സ്ഥൂ

ലശരീരത്തിൽ ചേൎന്നവയാണ്). വിഷയവസ്തുക്കളെ ഗ്രഹിക്കുന്നതിൽ രാഗദ്വേഷങ്ങൾ പ്രവൎത്തിക്കാതിരുന്നാൽ, അങ്ങിനെ ഗ്രഹിക്കുന്നതുകൊണ്ടു യാതൊരു ദോഷവുമില്ല. രാഗദ്വേഷങ്ങൾ അവയുടെ ഇച്ഛാപൂരണത്തിന്നായി കൎമ്മേന്ദ്രിയങ്ങളെ ഉപയോഗിക്കുകയും നമ്മെ വലിച്ചുകൊണ്ടുപോയി അനാഥന്മാരാക്കി തീൎക്കുകയും ചെയ്യുന്നു.

'ഇന്ദ്രിയസ്യേന്ദ്രിയസ്യാൎത്ഥേ
രാഗദ്വേഷൌ വ്യവസ്ഥിതൌ
തയോൎന്ന വശമാഗച്ഛേ-
ത്തൌ ഹ്യസ്യ പരിപന്ഥിനൌ.'

അതായത് ഇന്ദ്രിയത്തിൻെറ വിഷയത്തിൽ രാഗദ്വേഷങ്ങൾ സ്ഥിതി ചെയ്യുന്നു. അവക്കധീനമായി തീരരുത്. എന്തെന്നാൽ, അവ ഇവൻെറ (മോക്ഷമാൎഗ്ഗത്തിൽ പ്രവൎത്തിക്കുന്നവൻെറ) ശത്രുക്കളാകുന്നു.*

രാഗദ്വേഷങ്ങളാകുന്നു മനുഷ്യൻെറ അശാസ്വാതന്ത്ര്യമായിരിക്കുന്നത്. മനോവൃത്തിജനകമായിരിക്കുന്ന ഇതിനെ സ്വാധീനപ്പെടുത്തണം. മനുഷ്യൻെറ മനോവൃത്തി സംബന്ധമായ പ്രകൃതിയെ പരിശുദ്ധമാക്കണം. രാഗം സാൎവ്വത്രികസ്നേഹമായിട്ടു പ്രസരിക്കണം. മനുഷ്യരുടെ അന്യോന്യമുള്ള നടവടിയിലും ജീവികളുടെ അന്യോന്യമുള്ള നടവടിയിലും ദ്വേഷത്തെ ആസകലം നശിപ്പിക്കണം. ധൎമ്മത്തിന്നും ഈശ്വരേച്ഛക്കും വിപരീതമായി പ്രവൎത്തിക്കുമ്പോൾ മാത്രമേ ദ്വേഷത്തെ ഒരു ആകസ്മികമായ ചിത്തവൃത്തിയായിട്ടുപയോഗിക്കുവാൻ പാടുള്ളൂ. എന്നാൽ കേവലമായിരിക്കുന്ന ഈ ദ്വേഷം സാൎവ്വത്രികമായ സ്നേഹത്തിന്നു വിഘ്നം വരുത്തുവാൻ അശേഷം സമ്മതിക്കരുത്. ഈ ദ്വേഷം മനുഷ്യനെ പരിശുദ്ധിയിൽ തീവ്രനിഷ്ഠയുള്ളവനും ദോഷകൎമ്മത്തിൽ തീവ്രവൈരാഗ്യമുള്ളവനുമാക്കിത്തീൎക്കുവാൻ മാത്രമായിട്ടുള്ളതാണ്. മനുഷ്യൻ ദോഷവൃത്തികളെ ദ്വേഷിക്കണം, ദോഷമുള്ള മനുഷ്യരെ ദ്വേഷിക്കരുത്.

* ഭഗവൽഗീത ൩. ൩൪.

മനസ്സ് ഇന്ദ്രിയങ്ങളുടെ വലയിൽ പെടുമ്പോൾ രജോഗുണപ്രധാനമായിത്തീരുന്നു; ബുദ്ധിയ്ക്കു വശമാകുമ്പോൾ സത്വഗുണമുള്ളതായി തീരുന്നു. ഇക്കാലത്തിൽ ഒരു സാധാരണ മനുഷ്യന്റെ മനസ്സു പ്രകൃത്യാ രാജസമായിട്ടുള്ളതാണ്. അവൻ അതിനെ സാത്വികമാക്കി തീൎക്കുവാൻ യത്നം ചെയ്യണം.

മനസ്സു സ്വാൎത്ഥപരങ്ങളായ രാഗദ്വേഷങ്ങളെ ത്യജിയ്ക്കണമെന്നു മുമ്പെ പറഞ്ഞിട്ടുണ്ടല്ലോ. രാഗദ്വേഷങ്ങൾ മനസ്സിന്റെ കന്മഷങ്ങളാകുന്നു. ആ കന്മഷങ്ങൾ നശിച്ചാൽ മനസ്സു വിശുദ്ധമായി തീരും.

മനസ്സിന്നു വേറെ ഒരു ദോഷമുണ്ട്. അതു ചഞ്ചലത്വമാകുന്നു. ഈ ചഞ്ചലത്വം നിമിത്തം മനസ്സ് അനേക ബാഹ്യവസ്തുക്കളിൽ ചെന്നു ചേരുന്നു. അത് ഓരോ വിഷയങ്ങളിൽ ഓടിക്കൊണ്ടിരിയ്ക്കുന്നു. ഏതെങ്കിലും ഒരു വിഷയത്തിൽ തന്നെ സ്ഥിരമായി സ്ഥിതി ചെയ്യുവാൻ അതിന്നു വളരെ പ്രയാസമാണ്. മനസ്സിനെ ഒരു രഥമായിട്ടാണ് ഉപമിച്ചിരിയ്ക്കുന്നത്. പത്ത് ഇന്ദ്രിയങ്ങളാകുന്ന കുതിരകൾ അതിനെ പത്തു ദിക്കുകളിലേയ്ക്കു സദാ വലിച്ചുകൊണ്ടു പോകുന്നു. മനസ്സിന്റെ ഈ 'വിക്ഷേപ'ത്തെ അല്ലെങ്കിൽ ചഞ്ചലസ്വഭാവത്തെ നശിപ്പിയ്ക്കണം. മനസ്സിനെ ഏകാഗ്രവൃത്തിയാക്കി തീൎക്കണം.

മനസ്സിന്റെ മാലിന്യങ്ങളും ചഞ്ചലത്വവും പോയാൽ, അത് സാത്വികമായി തീരും. അപ്പോൾ മനസ്സു ഹൃദയാന്തസ്ഥനായിരിയ്ക്കുന്ന ആത്മാവിനെ പ്രതിബിംബിപ്പിയ്ക്കുകയും അവിരുദ്ധതയേയും ആനന്ദത്തേയും ഉണ്ടാക്കുകയും ചെയ്യും. ഇതു തന്നെയാണു പിണ്ഡാണ്ഡവും ബ്രഹ്മാണ്ഡവും— വ്യഷ്ടിയും സമഷ്ടിയും— തമ്മിലുള്ള അവിരുദ്ധഭാവം; ഈ അവിരുദ്ധഭാവം തന്നെയാണ് ജീവനും പ്രപഞ്ചത്തിൽ പ്രത്യക്ഷപ്പെട്ടിരിയ്ക്കുന്നതായ ഈശ്വരധൎമ്മവും തമ്മിലുള്ള ആനുരൂപ്യം.

മനസ്സിന്റെ ചഞ്ചലസ്വഭാവം കളയുവാൻ ഒന്നാമതായി ചെയ്യേണ്ടതു ദൃശ്യവസ്തുക്കളെ പററി ചിന്തിയ്ക്കാതെ അദൃശ്യവസ്തുക്കളെ കുറിച്ച് ആലോചിയ്ക്കുകയാകുന്നു. നാം തത്വങ്ങളെ സാമാന്യമായി നിൎദ്ദേശിയ്ക്കുകയും, ഒടുവിൽ സൎവ്വോൽകൃഷ്ടമാ

യ തത്വമായി, ഏകസാക്ഷാൽകാരമായിരിക്കുന്ന ഈശ്വരനെ അറിഞ്ഞ്, ആ തത്വത്തെ ദൃഢമായി ഗ്രഹിക്കുകയും വേണം. അപ്പോൾ സമസ്തലോകങ്ങളും ഈശ്വരന്റെ ആവിർഭാവമായും, സർവ്വകർമ്മങ്ങളും ഈശ്വരചേഷ്ടയായും, സർവ്വധർമ്മങ്ങളും ഈശ്വരധർമ്മമായും കാണപ്പെടും. അപ്പോൾ സകലഭേദഭാവനകളും നശിക്കുന്നു; നാനാത്വങ്ങൾ ഇല്ലാതാകുന്നു. ഐക്യം ഹേതുവായിട്ടുള്ള ആനന്ദരൂപ്യം സർവ്വഥാ ശോഭിക്കുന്നു.

മനോവിനിയമനം ആകുന്നു മനുഷ്യന്റെ ഏററവും ഗൗരവമായ കൃത്യം. തദനന്തരം വാക്കർമ്മങ്ങളെ അടക്കണം. എന്നാൽ ഇങ്ങിനെ ചെയ്യുമ്പോൾ സ്ഥൂലശരീരത്തെ നിസ്സാരമായിട്ട വിചാരിക്കരുത്. തനിക്കാധാരമായിരിക്കുന്ന സമസ്തഉപാധികളേയും വിനിയമനം ചെയ്ത് അന്യോന്യം അവിരുദ്ധങ്ങളാക്കി തീർക്കണം

മനുസ്മൃതിയിൽ പറഞ്ഞിരിക്കുന്ന പത്തു ധർമ്മലക്ഷണങ്ങളിൽനിന്നു മനുഷ്യന്ന് അവശ്യം വേണ്ടതായ ചില ഗുണങ്ങളെ അറിയാം:—

'ധൃതിഃ ക്ഷമാ ദമോഽസ്തേയം
ശൗചമിന്ദ്രിയനിഗ്രഹഃ
ധീർവ്വിദ്യാ സത്യമക്രോധോ
ദശകം ധർമ്മലക്ഷണം:'

സഹനശീലം, ക്ഷമ, ബാഹ്യേന്ദ്രിയസംയമം, കളവു ചെയ്യാതിരിക്കുക, ശൗചം, മനോനിഗ്രഹം, ജ്ഞാനം, വിദ്യ, സത്യം, ക്രോധമില്ലായ്മ ഈ പറഞ്ഞ പത്തും ധർമ്മലക്ഷണങ്ങളാകുന്നു.*

ചുരുക്കി പറയുമ്പോൾ,

'അഹിംസാ സത്യമസ്തേയം
ശൗചമിന്ദ്രിയനിഗ്രഹഃ

*മനുസ്മൃതി ൬. ൯൨?

ഏതം സാമാസികം ധൎമ്മം
ചാതുൎവ്വൎണ്ണ്യേ/ബ്രവീന്മനുഃ'

അഹിംസ, സത്യം, കളവില്ലായ്മ, ശുദ്ധി, ഇന്ദ്രിയമനോനിഗ്രഹം ഇവയാകുന്നു നാലു വൎണ്ണങ്ങളുടെ സംക്ഷിപ്തമായ ധൎമ്മമെന്നു മനു പറഞ്ഞിരിക്കുന്നു.*

ഭഗവൽഗീതയിൽ ഈ സാമാന്യഗുണങ്ങളെ പററി സവിസ്താരമായി പറഞ്ഞിട്ടുണ്ടു്:—

'അഭയം സത്വസംശുദ്ധി-
ൎജ്ഞാനയോഗവ്യവസ്ഥിതിഃ
ദാനം ദമശ്ച യജ്ഞശ്ച
സ്വാദ്ധ്യായസ്തപ ആൎജ്ജവം

അഹിംസാ സത്യമക്രോധ-
സ്ത്യാഗഃ ശാന്തിരപൈശുനം
ദയാ ഭൂതേഷ്വലോലുപ്ത്വം
മാൎദ്ദവം ഹ്രീരചാപലം

തേജഃ ക്ഷമാ ധൃതിഃ ശൌചം
അദ്രോഹോ നാതിമാനിതാ
ഭവന്തി സംപദം ദൈവീ-
മഭിജാതസ്യ ഭാരത!'

ഭയമില്ലായ്മ, മനഃശ്ശുദ്ധി, ജ്ഞാനയോഗത്തിൽ പരിനിഷ്ഠ, ദാനം, ബാഹ്യേന്ദ്രിയസംയമം, യാഗം, ശാസ്ത്രാദ്ധ്യയനം, തപസ്സ്, കളവില്ലായ്മ, അഹിംസ, സത്യം, ക്രോധമില്ലായ്മ, ഔദാൎയ്യം, മനസ്സിനെ അടക്കുക, പരദൂഷണം പറയാതിരിക്കുക, ഭൂതദയ, ലോഭമില്ലായ്മ, മൃദുസ്വഭാവം, ലജ്ജ, ചാപല്യമില്ലായ്മ, പ്രാഗത്ഭ്യം, ക്ഷമ, ധൈൎയ്യം, ശുചിത്വം, ദ്രോഹംചെയ്യാതിരിക്കുക, അഭിമാനമില്ലായ്മ — ഈ ഗുണങ്ങൾ, ദൈവീസമ്പത്തുക്കളെ പ്രാപിക്കുവാൻ യോഗ്യതയോടുകൂടിയവനെ പ്രാപിക്കുന്നു.†

* മനുസ്മൃതി ൧൦. ൬൩.
† ഭഗവൽഗീത ൧൬. ൧—൩.

ഈ ഗുണങ്ങളിൽ ചിലതു മേൽപറഞ്ഞ മൂന്നു തരത്തിൽ ഉൾപ്പെടുന്നതാണ്. എന്നാൽ ഇവ മിക്കവാറും ജീവാത്മാവിനുള്ള സ്നേഹവികാരത്തിന്റെ ഒരു സാമാന്യമായ ആവിർഭാവവും സ്വശക്തികളുടെ സംയമവും ആകുന്നു.

സത്യത്തിന്റെ അത്യുൽകൃഷ്ടമായ മാഹാത്മ്യത്തെ മുമ്പെ പ്രസ്താവിച്ചുവല്ലോ. സത്യം ഒരു സാമാന്യസൽഗുണമാകുമ്പോൾ 'നേര്,' 'മര്യാദ,' 'ആർജ്ജവം,' 'നിഷ്കാപട്യം' ഇങ്ങിനെ പരിണമിച്ചു കാണാം. 'സത്യാന്നാസ്തി പരോധർമ്മഃ,' സത്യത്തെക്കാൾ ശ്രേഷ്ഠമായ ധർമ്മം വേറെ ഒന്നുമില്ല, 'സത്യമേവ ജയതേ നാനൃതം,' സത്യം മാത്രം ജയിക്കുന്നു, അസത്യം ജയിക്കുന്നില്ല, എന്നും മററുമുള്ള സദാചാരവാക്യങ്ങളെക്കൊണ്ടു, സത്യത്തിന്റെ ലോകപ്രസിദ്ധമായ, അനിതരസാധാരണമായിരിക്കുന്ന അപരിഹാര്യത്വത്തെ അറിയാവുന്നതാണ്.

മനുസ്മൃതിയിൽനിന്നും ഭഗവൽഗീതയിൽനിന്നും എടുത്തു മേലെഴുതിയ ശ്ലോകങ്ങളിൽ പറഞ്ഞിരിക്കുന്ന 'ഇന്ദ്രിയനിഗ്രഹ'മെന്നും 'ആത്മസംയമ'മെന്നും പറയുന്ന ഗുണം മനുഷ്യന്റെ മനോവാക്കായസംബന്ധമായ സകലചേഷ്ടകളേയും യഥേഷ്ടം വിനിയമനം ചെയ്യുവാൻ കഴിയുന്നതായ ഒരു സാമാന്യശക്തിയാകുന്നു. ഇതിന്റെ താല്പര്യം മനുഷ്യന്നു താനും തന്റെ അപകൃഷ്ടോപാധികളും തമ്മിലുള്ള വ്യത്യാസത്തെ അറിയാറായി എന്നാണ്. ഒരു കുതിരപ്പുറത്ത് ഇരിക്കുന്ന ആൾ താനും കുതിരയും ഒന്നാണെന്ന് എങ്ങിനെ തെററിദ്ധരിക്കുന്നില്ലയോ, അപ്രകാരം താനും തന്റെ അപകൃഷ്ടോപാധികളും ഒന്നാണെന്നു തെററിദ്ധരിക്കുന്നില്ല. ആത്മസംയമം ഇല്ലാത്ത മനുഷ്യനും ഉള്ള മനുഷ്യനും തമ്മിലുള്ള വ്യത്യാസം, ഒരു വികൃതിയായ കുതിരയുടെ പുറത്തിരിക്കുന്ന അസമർത്ഥനായ കുതിരക്കാരനും ഒരു സാധുവായ കുതിരയുടെ പുറത്തിരിക്കുന്ന സമർത്ഥനായ കുതിരക്കാരനും തമ്മിലുള്ള വ്യത്യാസം തന്നെയാണ്. അസമർത്ഥനായ കുതിരക്കാരന്റെ കുതിര, ഓടിച്ചാടി, പുറത്തിരിക്കുന്നവനെ കഠിനവേഗത്തിൽ കൊണ്ടുപോയി അപകട

ത്തിൽ ചാടിയ്ക്കുന്നു. സമത്ഥനായ അശ്വചാതുരൻ സുഖമായിട്ടിരുന്നു യഥേഷ്ടം അശ്വത്തെ ഓടിയ്ക്കുകയും, നിത്തുകയും; ചാടിയ്ക്കുകയും, പലതുക്കെ നടത്തുകയും ചെയ്യുന്നു; അവൻ അശ്വത്തെ സുഖമായിട്ടു വിടുന്നു; അവൻെറ സകലമനോരഥങ്ങളേയും അത് അനുസരണത്തോടുകൂടി സാധിപ്പിയ്ക്കുന്നു.

സന്മാഗ്ഗതത്വജ്ഞന്മാർ ഇന്ദ്രിയനിഗ്രഹത്തെ സദാ ആവത്തിച്ചു പറയുന്നതും ഘോഷിയ്ക്കുന്നതും അതിൻെറ അത്യാവശ്യകതയെ വിചാരിച്ചിട്ടാകുന്നു. മനു അതിൻെറ അത്യാവശ്യത്തെ വിവരിയ്ക്കുന്ന കൂട്ടത്തിൽ കമ്മത്തിന്നു മൂന്നു വേരുകളാണുള്ളതെന്നും ഓരോ വേരിനെ സ്വാധീനപ്പെടുത്തണമെന്നും പറയുന്നു.

'കമ്മ മനോവാഗ്ദേഹസംഭവം,' കമ്മം, മനസ്സ്, വാക്ക്, ദേഹം ഇവയിൽനിന്നുണ്ടായതാണ്.*

ഈ മനോവാക്കായങ്ങൾ മൂന്നിനേയും സ്വാധീനമാക്കണം. അപ്പോൾ ജയം നിശ്ചയമാണ്.

'വാഗ്ദണ്ഡോഥ മനോദണ്ഡഃ
കായദണ്ഡസ്തഥൈവ ച
യസ്യൈതേ നിഹിതാ ബുദ്ധൗ
ത്രിദണ്ഡീതി സ ഉച്യതേ.

ത്രിദണ്ഡമേതന്നിക്ഷിപ്യ
സവ്വഭൂതേഷു മാനവഃ
കാമക്രോധൗ തു സംയമ്യ
തതഃ സിദ്ധിം നിഗച്ഛതി.'

യാവനൊരുത്തൻെറ ബുദ്ധിയിൽ വാഗ്ദണ്ഡം (വാക്സംയമം), മനോദണ്ഡം (മനഃസംയമം), കായദണ്ഡം (ദേഹസംയമം) എന്നിവ സ്ഥിരമായി സ്ഥിതി ചെയ്യുന്നുവോ അവൻ ത്രിദണ്ഡി എന്നു പറയപ്പെടുന്നു.

---

* മനുസ്മൃതി ൧൨. ൩.

യാതൊരു മനുഷ്യൻ സകല ജീവികളേയും ഉദ്ദേശിച്ച് ഈ മൂന്നു ദണ്ഡങ്ങളെ (നിയമങ്ങളെ) തന്നിൽ സ്ഥാപിയ്ക്കുന്നു, അവൻ നിശ്ചയമായിട്ടും കാമക്രോധങ്ങളെ അടക്കി ഉൽകൃഷ്ട പദത്തെ പ്രാപിയ്ക്കുന്നു.*

വാക്കും പ്രവൃത്തിയും മനസ്സിനെ ആശ്രയിച്ചിരിയ്ക്കുന്നതു കൊണ്ടു, മേൽപറഞ്ഞ മൂന്നു സംയമങ്ങളിൽ മനഃസംയമമാകുന്നു ഏറ്റവും പ്രധാനമായിട്ടുള്ളത്. മനുസ്മൃതിയിൽ ഇപ്രകാരം പറഞ്ഞിരിയ്ക്കുന്നു:—

'മനോ വിദ്യാൽ പ്രവർത്തകം,' മനസ്സിനെ പ്രവർത്തിപ്പിയ്ക്കുന്നതായിട്ട് അറിയുക.†

മനസ്സു സ്വാധീനമായാൽ പിന്നെയെല്ലാം സ്വാധീനമായി. പക്ഷേ മനസ്സ് ഏറ്റവും ചഞ്ചലമായതുകൊണ്ടു മനസ്സു സ്വാധീനമാകുന്നതിനാണ് ബഹുപ്രയാസം. അയ്യായിരം സംവത്സരങ്ങൾക്കു മുമ്പെ അർജ്ജുനൻ ശ്രീകൃഷ്ണഭഗവാനോട് ഈ പ്രയാസത്തെപ്പററി പ്രസ്താവിച്ചു:

'ചഞ്ചലം ഹി മനഃ കൃഷ്ണ!
പ്രമാഥി ബലവദ്ദൃഢം
തസ്യാഹം നിഗ്രഹം മന്യേ
വായോരിവ സുദുഷ്കരം.'

അല്ലയോ ശ്രീകൃഷ്ണഭഗവാനേ! മനസ്സ് ഇളകിക്കൊണ്ടിരിയ്ക്കുന്നതെന്നും, ദേഹേന്ദ്രിയങ്ങളെ ക്ഷോഭിപ്പിയ്ക്കുന്നതെന്നും, ജയിയ്ക്കുവാൻ അസാദ്ധ്യമായിട്ടുള്ളതെന്നും, വിഷയവാസനാനുബന്ധംകൊണ്ടു ഭേദിയ്ക്കുവാൻ പ്രയാസമായിട്ടുള്ളതെന്നും പ്രസിദ്ധമത്രേ. അതിനെ സ്വാധീനപ്പെടുത്തുവാൻ കാററിനെ നിഗ്രഹിയ്ക്കുവാൻ വിചാരിയ്ക്കുന്നതുപോലെ ഏററവും ദുസ്സാദ്ധ്യമാണെന്നു ഞാൻ വിചാരിയ്ക്കുന്നു.$

---

* മനുസ്മൃതി ൧൨. ൧൦, ൧൧.
† മനുസ്മൃതി ൧൨. ൪.
$ ഭഗവൽഗീത ൬- ൩൪.

ഇതിന്നു സമാധാനമായി ദിവ്യഗുരുവായിരിക്കുന്ന ഭഗവാൻ പറഞ്ഞിട്ടുള്ള സമാധാനമല്ലാതെ വേറെ യാതൊന്നുമില്ല.

'അസംശയം മഹാബാഹോ!
മനോ ദുൎന്നിഗ്രഹം ചലം
അഭ്യാസേന തു കൌന്തേയ!
വൈരാഗ്യേണ ച ഗൃഹ്യതേ.'

അല്ലയോ അൎജ്ജുന! മനസ്സു സ്വാധീനപ്പെടുത്തുവാൻ പ്രയാസമായിട്ടുള്ളതാണെന്നും ഇളകിക്കൊണ്ടിരിക്കുന്നതാണെന്നുമുള്ളതിന്നു യാതൊരു സംശയവുമില്ല. എങ്കിലും, അഭ്യാസം (കൂടക്കൂടെയുള്ള പരിചയം) കൊണ്ടും വിഷയങ്ങളിലുള്ള വൈരാഗ്യംകൊണ്ടും അതു സ്വാധീനപ്പെടുന്നതാണ്.†

ദീൎഘകാലത്തെ പരിശ്രമംകൊണ്ടും, അഭിനിവേശംകൊണ്ടും മാത്രമേ, ഈ ചഞ്ചലമായി, ബലവത്തായിരിക്കുന്ന മനസ്സിനെ നിരോധിക്കുവാൻ കഴിയൂ; ഈ നിരോധം കൂടാതെമനുഷ്യൻ ഒരിക്കലും സുഖമായിരിക്കുന്നതുമല്ല.

'യതോ യതോ നിശ്ചരതി
മനശ്ചഞ്ചലമസ്ഥിരം
തതസ്തതോ നിയമ്യൈത-
ദാത്മന്യേവ വശം നയേൽ.'

ചലിച്ചുകൊണ്ടിരിക്കുന്നതും സ്ഥൈൎയ്യമില്ലാത്തതുമായ മനസ്സ് ഏതേതു വിഷയത്തിൽ പ്രവേശിക്കുന്നുവോ, അതാതു വിഷയത്തിൽ നിന്ന് ഈ മനസ്സിനെ നിയമനം ചെയ്തിട്ട് (പ്രത്യാഹരിച്ചിട്ട്) ആത്മസ്വരൂപത്തിൽ തന്നെ സ്ഥിരമാക്കി നിൎത്തണം.*

ഇപ്രകാരം ചെയ്താൽ സുഖം ശാശ്വതമായി കിട്ടുമെന്നുള്ളതിന്നു സംശയമില്ല; എന്തെന്നാൽ ശ്രീകൃഷ്ണഭഗവാൻ സുഖ

† ഭഗവൽഗീത ൬- ൩൫-
* ഭഗവൽഗീത ൬- ൨൬-

ത്തെ വൃത്തിയായിട്ടു അനുഷ്ഠിക്കപ്പെടുന്ന മാനസികതപസ്സിന്റെ ഒരു അംഗമായിട്ടാണു പറഞ്ഞിരിക്കുന്നതു്.

'മനഃപ്രസാദഃ സൌമ്യത്വം
മൌനമാത്മവിനിഗ്രഹഃ
ഭാവസംശുദ്ധിരിത്യേതൽ
തപോ മാനസമുച്യതേ.'

മനസ്സിന്റെ പ്രശാന്തി (സന്തോഷം), സൌമ്യഭാവം (ക്രൂരതയില്ലായ്മ), മനസ്സിന്റെ വാഗ്വിഷയമായ സംയമം, കപടം കൂടാതിരിക്കുക എന്നിവ മനസ്സുകൊണ്ടു ചെയ്യപ്പെടുന്ന തപസ്സാകുന്നു.*

എന്നാൽ മനുഷ്യസ്വഭാവത്തെ ഏററവും ക്ഷോഭിപ്പിക്കുന്നതു മോഹങ്ങളാണു്. ഇവ സദാ തൃഷ്ണാപരതന്ത്രങ്ങളും ഒരിക്കലും അലംഭാവത്തോടുകൂടാത്തവയുമാകുന്നു. വാസ്തവത്തിൽ, സാധിക്കുന്തോറും കാമം വർദ്ധിച്ചുവരുന്നതാണു്.

'ന ജാതു കാമഃ കാമാനാ-
മുപഭോഗേന ശാമ്യതി
ഹവിഷാ കൃഷ്ണവത്മേവ
ഭൂയഏവാഭിവർദ്ധതേ.'

കാമസുഖങ്ങളെ അനുഭവിക്കുന്നതുകൊണ്ടു കാമം ഒരുകാലത്തും ശമിക്കുന്നതല്ല. ഹവിസ്സുകൊണ്ടു് അഗ്നി വർദ്ധിക്കുന്നതുപോലെ, കാമോപഭോഗംകൊണ്ടു കാമം വർദ്ധിക്കുകയേ ഉള്ളു.†

ഇന്ദ്രിയങ്ങളെ സ്വാധീനപ്പെടുത്തുന്നതിനു മനസ്സിനെ ഉപയോഗിക്കണം; അങ്ങിനെ ചെയ്യാത്തപക്ഷം, മനുഷ്യൻ സദാ ചാഞ്ചല്യത്തോടും അസുഖത്തോടുംകൂടിയിരിക്കും. ഇന്ദ്രിയങ്ങൾ വഴിക്കു വ്യാമോഹങ്ങൾ വരുന്നതിനാൽ, മനസ്സുകൊണ്ടു് ഇന്ദ്രിയങ്ങളെ സ്വാധീനപ്പെടുത്തുവാൻ ശീലിക്കണം.

* ഭഗവൽഗീത ൧൭-൧൬.

† മനുസ്മൃതി ൨-൯൪-

ഇപ്രകാരം സകല ഇന്ദ്രിയങ്ങളേയും സ്വാധീനമാക്കണം. സംയമനം ചെയ്യപ്പെടാത്തതായ ഏതെങ്കിലും ഒരു ഇന്ദ്രിയം മതി, മനസ്സിനെ കലക്കി മറിച്ചു നാശമാക്കുവാൻ.

'ഇന്ദ്രിയാണാം ഹി ചരതാം
യന്മനോഽനുവിധീയതേ
തദസ്യ ഹരതി പ്രജ്ഞാം
വായുൎന്നാവമിവാംഭസി.'

സ്വൈരമായി വിഷയങ്ങളിൽ സഞ്ചരിക്കുന്ന അസ്വാധീനങ്ങളായ ഇന്ദ്രിയങ്ങളുടെ കൂട്ടത്തിൽ ഏതൊരു ഇന്ദ്രിയത്തേയാണ് മനസ്സ് അനുഗമിക്കുന്നത്, ആ ഒരു ഇന്ദ്രിയംതന്നെ മനുഷ്യന്റെ വിവേകത്തെ, സമുദ്രത്തിൽ കാററു കപ്പലിനെ എന്നപോലെ, വലിച്ചുകൊണ്ടു പോകുന്നു.$

ഏതെങ്കിലും ഒരു ഇന്ദ്രിയത്തെ സ്വാധീനത്തിൽ നിന്നു വിട്ടുപോകുവാൻ അനുവദിക്കുന്നതിലുള്ള ദുഘടത്തെപ്പററി മനുവും പ്രബലമായി ചിത്രലിഖിതംപോലെ പറഞ്ഞിരിക്കുന്നു:

'ഇന്ദ്രിയാണാം തു സൎവ്വേഷാം
യദ്യേകം ക്ഷരതീന്ദ്രിയം
തതോഽസ്യ ക്ഷരതിപ്രജ്ഞാ
ദൃതേഃ പാദാദിവോദകം.'

ഇന്ദ്രിയങ്ങളിൽ ഏതെങ്കിലുമൊന്നു സ്വാധീനപ്പെടാഞ്ഞാൽ, ജ്ഞാനമാകട്ടെ ആ ഇന്ദ്രിയങ്ങളിൽ കൂടി പച്ചകുടത്തിൽ കൂടി ജലം എന്നപോലെ, ഒലിച്ചുപോകും.‡

പച്ചക്കുടത്തിൽ നിന്നു വെള്ളം കൊണ്ടുപോകുന്നവന്റെ വെള്ളം എപ്രകാരം പോകുന്നുവോ അപ്രകാരം അസ്വാധീനമായ ഏതെങ്കിലും ഒരു ഇന്ദ്രിയംവഴിക്കു മനുഷ്യന്റെ വിവേകവും നശിച്ചുപോകുന്നു.

---

$ ഭഗവൽഗീത ൨-൬൭.
‡ മനുസ്മൃതി ൨-൯൯.

അതുഹേതുവായിട്ടു മനസ്സിനെ സ്വാധീനമാക്കണം; എന്നിട്ട് ഇന്ദ്രിയങ്ങളെ സ്വാധീനമാക്കുവാൻ അതിനെ ഉപയോഗപ്പെടുത്തണം. ഇതിനാലാകുന്നു കഠോപനിഷത്തിൽ മനസ്സിനെ തേരാളിയ്ക്കു കുതിരകളെ നയിച്ചു സ്വാധീനത്തിൽ വെയ്ക്കുവാനുള്ള കടിഞ്ഞാണായിട്ടും, ദേഹത്തേയും ദേഹാന്തസ്ഥനായ ജീവാത്മാവിനേയും വലിച്ചുകൊണ്ടുപോകുന്ന ഇന്ദ്രിയങ്ങളെ കുതിരകളായിട്ടും ഉപമിച്ചിരിയ്ക്കുന്നത്.

'ആത്മാനം രഥിനം വിദ്ധി
ശരീരം രഥമേവ തു
ബുദ്ധിം തു സാരഥിം വിദ്ധി
മനഃ പ്രഗ്രഹമേവ ച.

ഇന്ദ്രിയാണി ഹയാനാഹുഃ
വിഷയാംസ്തേഷു ഗോചരാൻ
ആത്മേന്ദ്രിയമനോയുക്തം
ഭോക്തേത്യാഹുർമ്മനീഷിണഃ.
യസ്ത്വവിജ്ഞാനവാൻ ഭവത്യ-
യുക്തേന മനസാ സദാ
തസ്യേന്ദ്രിയാണ്യവശ്യാനി
ദുഷ്ടാശ്വാ ഇവ സാരഥേഃ.

യസ്തു വിജ്ഞാനവാൻ ഭവതി
യുക്തേന മനസാ സദാ
തസ്യേന്ദ്രിയാണി വശ്യാനി
സദശ്വാ ഇവ സാരഥേഃ.
* * * * *
വിജ്ഞാനസാരഥിര്യസ്തു
മനഃപ്രഗ്രഹവാന്നരഃ.
സോഽദ്ധ്വനഃ പാരമാപ്നോതി
തദ്വിഷ്ണോഃ പരമം പദം.'

ആത്മാവിനെ തേരാളിയായിട്ടും ശരീരത്തെ തേരായിട്ടും അറിയുക. ബുദ്ധിയെ അംകട്ടെ സാരഥിയായിട്ടും മനസ്സിനെ കടിഞ്ഞാണായിട്ടും അറിയുക.

ഇന്ദ്രിയങ്ങളെ കുതിരകളെന്നും വിഷയങ്ങളെ അവറ്റു സഞ്ചരിയ്ക്കുവാനുള്ള ദിക്കുകളെന്നും പറയുന്നു. ഇന്ദ്രിയങ്ങളോടും മനസ്സിനോടും കൂടിയ ആത്മാവാകുന്നു ഭോക്താവെന്നു വിദ്വാന്മാർ പറയുന്നതു്.

യാവനൊരുത്തൻ അറിവില്ലാത്തവനായി, ആത്മനിഷ്ഠയിൽ സദാ മനസ്സിനെ വെയ്ക്കാത്തവനായിരിയ്ക്കുന്നുവോ, അവന്റെ ഇന്ദ്രിയങ്ങൾ സാരഥിയുടെ വികൃതികളായ കുതിരകളെപ്പോലെ, അസ്വാധീനങ്ങളാകുന്നു.

യാതൊരുവൻ വിവേകമുള്ളവനായി, മനസ്സിനെ സദാ ആത്മനിഷ്ഠയിൽ വെച്ചവനായിരിയ്ക്കുന്നുവോ, അവന്റെ ഇന്ദ്രിയങ്ങൾ സാരഥിയുടെ സാധുവായ കുതിരകളെപ്പോലെ സ്വാധീനങ്ങളാകുന്നു.

*   *   *   *   *   *   *   *

യാതൊരുത്തന്റെ സാരഥി അറിവുള്ളവനാണ്, യാതൊരു മനുഷ്യന്റെ മനസ്സാകുന്ന കടിഞ്ഞാൺ സ്വാധീനത്തിലിരിയ്ക്കുന്നു, അവൻ വഴിയുടെ അവസാനമാകുന്ന ഉൽകൃഷ്ടമായ വിഷ്ണുപദം പ്രാപിയ്ക്കുന്നു.*

മനുവും ഈ അലങ്കാരത്തെത്തന്നെ ഉപയോഗിച്ചിരിയ്ക്കുന്നു:—

'ഇന്ദ്രിയാണാം വിചരതാം
വിഷയേഷ്വപഹാരിഷു
സംയമേ യത്നമാതിഷ്ഠേ-
ദ്വിദ്വാൻ യന്തേവ വാജിനാം.'

മനസ്സിനെ അപഹരിയ്ക്കുക ശീലമായിട്ടുള്ള ശബ്ദാദിവിഷയങ്ങളിൽ സഞ്ചരിയ്ക്കുന്ന ഇന്ദ്രിയങ്ങളെ വിദ്വാനായിരിയ്ക്കുന്നവൻ, സാരഥി കുതിരകളെ സ്വാധീനപ്പെടുത്തുന്നതുപോലെ സ്വാധീനപ്പെടുത്തുവാൻ യത്നം ചെയ്യുന്നു.||

* കഠോപനിഷത്ത ൩- ൩, ൪, ൫, ൬, ൯-
|| മനുസ്മൃതി ൨- ൮൮.

അഞ്ചു ജ്ഞാനേന്ദ്രിയങ്ങളേയും അഞ്ചു കൎമ്മേന്ദ്രിയങ്ങളേയും പറയുന്ന കൂട്ടത്തിൽ, മനഃസംയമത്തിൽ ഇന്ദ്രിയസംയമം ഉൾപ്പെട്ടിരിക്കുന്നു എന്നു മനു പറയുന്നു.

'ഏകാദശം മനോ ജ്ഞേയം
സ്വഗുണേനോഭയാത്മകം
യസ്മിഞ്ജിതേ ജിതാവേതൌ
ഭവതഃ പഞ്ചകൌ ഗണൌ.'

തന്റെ ഗുണത്തെ അനുസരിച്ച് ഈ രണ്ടു (ജ്ഞാനേന്ദ്രിയ, കൎമ്മേന്ദ്രിയ) വിധമായ പത്ത് ഇന്ദ്രിയങ്ങളേയും ചേഷ്ടിപ്പിക്കുന്നതായ മനസ്സിനെ പതിനൊന്നാമത്തെ ഇന്ദ്രിയമെന്ന് അറിയുക. മനസ്സിനെ ജയിച്ചാൽ ഈ അയ്യഞ്ച് ഇന്ദ്രിയങ്ങളും ജയിച്ചകൂട്ടത്തിലായി.$

വാക്‌സംയമം എന്നതു വാക്കിനെ, മാന്യന്മാരോട് ആദരവോടും സമന്മാരോടു മൎയ്യാദയോടും താഴെ ഉള്ളവരോടു സൌമ്യതയോടും കൂടി ഉപയോഗിക്കുകയാകുന്നു. പ്രത്യേകഗുണങ്ങളെപ്പററി പറയുമ്പോൾ ഇതിനെ വീണ്ടും വിവരിക്കുന്നതാണ്. തൽക്കാലം ന്യായമായ സംഭാഷണത്തിന്റെ സാമാന്യലക്ഷണങ്ങളെ മനസ്സിലാക്കുക.

'അനുദ്വേഗകരം വാക്യം
സത്യം പ്രിയഹിതം ച യൽ
സ്വാദ്ധ്യായാഭ്യസനം ചൈവ
വാങ്മയം തപ ഉച്യതേ.'

അന്യനു ദുഃഖത്തെ ഉണ്ടാക്കാത്തതും, സത്യമായിട്ടുള്ളതും, പ്രിയമായിട്ടുള്ളതും, ഹിതമായിരിക്കുന്നതും ആയ വാക്കും വേദശാസ്ത്രങ്ങളുടെ അഭ്യാസവും യാതൊന്നോ അതു വാക്കുകൊണ്ടു ചെയ്യപ്പെടുന്ന തപസ്സ് എന്നു പറയപ്പെടുന്നു.‡

മനുവും ഇപ്രകാരം പറഞ്ഞിരിക്കുന്നു:—

$ മനുസ്മൃതി ൨: ൯൨.
‡ ഭഗവൽഗീത ൧൭. ൧൫.

'വാച്യർത്ഥാ നിയതാഃ സർവ്വേ
വാങ്മൂലാ വാഗ്വിനിഃസൃതാഃ
താന്തു യഃ സ്തേനയേദ്വാചം
സ സർവ്വസ്തേയകൃന്നരഃ.'

സകലവസ്തുക്കളും വാക്കുകൊണ്ടു ഭരിയ്ക്കപ്പെടുന്നു; വാക്കാകുന്ന മൂലത്തോടുകൂടിയവയാണ്; വാക്കിൽനിന്നുണ്ടാകുന്നു. അതുഹേതുവായിട്ടു, വാക്കിനെ യാതൊരുത്തൻ മോഷണം ചെയ്യുന്നുവോ—അസത്യം പറയുന്നുവോ—അവൻ സകലത്തേയും മോഷണം ചെയ്യുന്നവനായി ഭവിയ്ക്കുന്നു.*

ഇത്ര ഗൌരവമുള്ളതാണ് വാക്ക്.

ദേഹസംയമത്തെ ശ്രീകൃഷ്ണഭഗവാൻ ഇപ്രകാരം സംക്ഷേപിച്ചിരിയ്ക്കുന്നു:—

'ദേവദ്വിജഗുരുപ്രാജ്ഞ
പൂജനം ശൌചമാർജ്ജവം
ബ്രഹ്മചര്യമഹിംസാ ച
ശാരീരം തപ ഉച്യതേ.'

ദേവന്മാർ, ദ്വിജന്മാർ, ഗുരുക്കന്മാർ, വിദ്വാന്മാർ, ഇവരെ പൂജചെയ്യുക, ദേഹശുദ്ധിവരുത്തുക, നേരായ മാർഗ്ഗത്തിൽ ചരിയ്ക്കുക, ബ്രഹ്മചര്യം, ഉപദ്രവം ചെയ്യാതിരിയ്ക്കുക ഇവയെല്ലാം ദേഹംകൊണ്ടു ചെയ്യപ്പെടുന്ന തപസ്സ് എന്നു പറയപ്പെടുന്നു.‡

ഇപ്രകാരമുള്ള ആത്മസംയമംകൊണ്ടു മനസ്സിന്നു സമഭാവനയും, ശമവും, ശാന്തിയും, സംതൃപ്തിയുമുണ്ടാകുന്നു.

ആത്മസംയമത്തെ സാധിയ്ക്കുവാനുള്ള രഹസ്യങ്ങൾ 'അഭ്യാസവും വൈരാഗ്യവും' ആണെന്നു മുൻപറഞ്ഞിട്ടുണ്ടല്ലോ. (൨൯൨-ാം ഭാഗം നോക്കുക). 'വൈരാഗ്യം' എന്ന രണ്ടാമത്തെ

* മനുസ്മൃതി ൪. ൨൫൬
‡ ഭഗവൽഗീത ൧൭- ൧൪.

പദം പ്രത്യേകം അഭിപ്രായഗർഭമായിട്ടുള്ളതാണ്. എന്നു തന്നെയുമല്ല, ഈ ആത്മസംയമരഹസ്യത്തെ ആസകലം കഠോപനിഷത്തിൽനിന്നും എടുത്തു പറഞ്ഞിരിയ്ക്കുന്ന ശ്ലോകങ്ങളെക്കൊണ്ടു വിശദീകരിയ്ക്കത്തക്കവിധത്തിൽ നിദിദ്ധ്യാസം ചെയ്യണം. കഠോപനിഷത്തിൽ ബുദ്ധിയെ സാരഥിയായിട്ടാണ് പറഞ്ഞിരിയ്ക്കുന്നത്. ഈ സാരഥി തന്റെ കയ്യിൽ ബഹുശാഖകളോടുകൂടിയ മനസ്സാകുന്ന കടിഞ്ഞാൺ പിടിച്ചിരിയ്ക്കുന്നു. മുൻപറഞ്ഞിട്ടുള്ള പ്രകാരം, എങ്ങിനെ നാനാപ്രകാരത്തിലുള്ള വിഷയങ്ങളെ ഗ്രഹിയ്ക്കുന്നുവോ, അങ്ങിനെതന്നെ ബുദ്ധിയും ആത്മൈക്യത്തെ അറിഞ്ഞ് ആത്മാനുഭവത്തെ പ്രാപിയ്ക്കുന്നു. തേരാളിയായ ജീവാത്മാവു, തന്റെ രഥത്തെ ഓടിയ്ക്കുന്നതു ബുദ്ധിയായ തന്റെ സാരഥിതന്നെ അല്ലേയെന്നു നല്ലവണ്ണം ദൃഷ്ടിവെയ്ക്കണം; അങ്ങിനെ ചെയ്താൽ കടിഞ്ഞാണും കുതിരകളും സ്വാധീനപ്പെടും.

ഇപ്രകാരം, തന്റെ രഥത്തെ ഓടിയ്ക്കുവാൻ ബുദ്ധിതന്നെ വേണം എന്ന് ആഗ്രഹിയ്ക്കുന്ന തത്വജിജ്ഞാസുവായ വിദ്യാർത്ഥി ആത്മൈക്യതത്വത്തെ നിരന്തരമായി നിദിദ്ധ്യാസം ചെയ്യണം.

'ശനൈഃ ശനൈരുപരമേൽ
ബുദ്ധ്യാ ധൃതിഗൃഹീതയാ
ആത്മസംസ്ഥം മനഃ കൃത്വാ
ന കിഞ്ചിദപി ചിന്തയേൽ.

യതോ യതോ നിശ്ചരതി
മനശ്ചഞ്ചലമസ്ഥിരം
തതസ്തതോ നിയമ്യൈത-
ദാത്മന്യേവ വശം നയേൽ.'

ധൈര്യത്തോടുകൂടിയ ബുദ്ധികൊണ്ടു മനസ്സിനെ ആത്മാവിൽ തന്നെ ഇരുത്തീട്ട്, അല്പമല്പമായി (ക്രമത്തിൽ) മനസ്സിനെ വിഷയങ്ങളിൽനിന്നും ഇന്ദ്രിയങ്ങളിൽനിന്നും നിവൃത്തിപ്പിയ്ക്കേണ്ടതാകുന്നു; ഒന്നിനേയും വിചാരിയ്ക്കുകയുമരുത്.

ചപലസ്വഭാവമുള്ളതും വ്യവസ്ഥയില്ലാത്തതുമായ മനസ്സ് ഏതേതുവിഷയത്തിൽ പോകുന്നുവോ, അതാതുവിഷയത്തിൽനിന്ന് ഇതിനെ (മനസ്സിനെ) പ്രത്യാഹരിച്ചിട്ട് ആത്മാവിൽതന്നെ സ്ഥിരമായി നിൎത്തണം.*

ഇതാകുന്നു മനുഷ്യന്നു വേണ്ടതായ 'അഭ്യാസം'. ഈ അഭ്യാസം മനുഷ്യന്റെ 'വൈരാഗ്യത്തെ' സ്വാഭാവികമായിട്ടുതന്നെ പ്രബലപ്പെടുത്തും. ഈ വൈരാഗ്യം സ്വാൎത്ഥപ്രതിപത്തിയോടുകൂടിയ സുഖാനുഭവത്തിലുള്ള അനാസക്തിയാകുന്നു. ഇപ്രകാരമുള്ള ഏതെങ്കിലും ഒരു സുഖാനുഭവത്തിന്നു മോഹം വരുമ്പോൾ, അതുകൊണ്ട് അന്യന്മാൎക്ക നേരിടുന്ന ദോഷത്തേയും, തന്നിൽ സ്വാൎത്ഥപ്രതിപത്തിയെ വൎദ്ധിപ്പിയ്ക്കുന്നതുകൊണ്ടു തനിയ്ക്കുണ്ടാകുന്ന ഫലങ്ങളേയും, തന്റെ സ്വാൎത്ഥപ്രതിപത്തികൊണ്ടു സമുദായത്തിന്നാസകലം നേരിടുന്നതായ ബാധകളേയും ഉടനെ മനസ്സിൽ ഓൎക്കണം. സ്വാൎത്ഥനിഷ്ഠകൊണ്ടു തനിയ്ക്കും മററുള്ളവൎക്കും വരുന്ന ഫലത്തെ മനസ്സിൽ സങ്കല്പിയ്ക്കുന്നതുകൊണ്ടും, അതിന്റെ ഉദാഹരണങ്ങൾ ആൎഷപുരാണങ്ങളിൽ പറഞ്ഞിട്ടുള്ളതു പഠിയ്ക്കുന്നതുകൊണ്ടും, സാവധാനത്തിൽ ആത്മസംയമത്തിന്നുള്ള ശക്തിയെ വൎദ്ധിപ്പിയ്ക്കുകയും, ശാസ്ത്രങ്ങളിൽ അനവരതം സദുപദേശം ചെയ്തിരിയ്ക്കുന്നതായ ധൎമ്മബുദ്ധിയേയും, കൃതകൃത്യാവസ്ഥയേയും തന്നിൽ ദൃഢീകരിയ്ക്കുകയും, ചെയ്യുന്നതാണ്.

ധൎമ്മം മാത്രമേ ആചരിയ്ക്കപ്പെടേണ്ടതുള്ളു എന്നു പുനരാവൎത്തിയോടുകൂടി പറഞ്ഞിരിയ്ക്കുന്നു.

'അധാൎമ്മികോ നരോ യോ ഹി
യസ്യ ചാപ്യനൃതം ധനം
ഹിംസാരതശ്ച യോ നിത്യം
നേഹാസൌ സുഖമേധതേ.
ന സീദന്നപി ധൎമ്മേണ
മനോऽധൎമ്മേ നിവേശയേൽ

* ഭഗവൽഗീത ൬- ൨൬-൭

അധാൎമ്മികാണാം പാപാനാ-
മാശു പശ്യൻ വിപൎയ്യയം.

നാ ധൎമ്മശ്ചരിതോ ലോകേ
സദ്യഃ ഫലതി ഗൌരിവ
ശനൈരാവൎത്തമാനസ്തു
കൎത്തുൎമ്മൂലാനി കൃന്തതി

അധൎമ്മിയും, വ്യാജംകൊണ്ടു ധനത്തെ ആൎജ്ജിക്കുന്നവനും, ഹിംസയിൽ താല്പൎയ്യമുള്ളവനും ഇഹലോകത്തിൽ സുഖം പ്രാപിക്കുന്നതല്ല.

ധൎമ്മാനുഷ്ഠാനംകൊണ്ടു ദുഃഖിക്കുന്നവനാണെങ്കിലും അധൎമ്മത്തിൽ കരിക്കലും മനസ്സു വെക്കരുതു്. എന്തെന്നാൽ, അധൎമ്മികളായി, പാപികളായിരിക്കുന്ന അവൎക്കു ഉടനെ ആപത്തു നേരിടുന്നതു കാണാം.

ലോകത്തിൽ അധൎമ്മം ചെയ്താൽ അതു, പശുവിനെപോലെ, ഉടനെ ഫലത്തെകൊടുക്കുന്നില്ല. അതു കാലക്രമം കൊണ്ടു ബലപ്പെട്ടു് അധൎമ്മം ചെയ്യുവന്റെ മൂലവിച്ഛേദം ചെയ്യുന്നതാണു്.*

ധൎമ്മത്തേയും സത്യത്തേയുംപ്പററി സാമാന്യമായി പറയുമ്പോഠം, അവ രണ്ടും ഒന്നുതന്നെയാണെന്നു പറയാം. ധൎമ്മമെന്നതിന്റെ വിശേഷാൎത്ഥം ന്യായമായിട്ടുള്ളതു ചെയ്യുന്നതിനുള്ള മോഹമെന്നോ, കാരോരുത്തൎക്കവകാശമുള്ളതിനെ കൊടുക്കുന്നതിനുള്ള താല്പൎയ്യമെന്നോ, അന്യഥാ പ്രവൎത്തിക്കാതെ, സദാസത്യത്തെ അറിഞ്ഞു സത്യംപോലെ പ്രവൎത്തിക്കുന്നതിനുള്ള ഔത്സുക്യമെന്നോ പറയാം.

ധൎമ്മനിഷ്ഠയോടുകൂടിയിരിക്കുന്നതു് ഒരു മനുഷ്യന്നു് അശ്രാന്തസുഹൃല്ലാഭംപോലെയാണു്. സൎവ്വവും തന്നെ ത്യജിച്ചാലും, ദൃഢപ്രേമത്തോടുകൂടിയ ഈ മിത്രം മരണത്തിൽകൂടി തന്നെ വി

* മനുസ്മൃതി ൪ ൧൭൧—൧൭൪

ട്ടുപിരിയാതെ മരണാനന്തരമുള്ള ലോകങ്ങളിലും യശസ്വിയാക്കിത്തീൎക്കും. ഇതിനെപ്പററി മനുസ്മൃതിയിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു:—

'ധൎമ്മം ശനൈഃ സ്സഞ്ചിനുയാ-
ദ്വത്മീകമിവ പുത്തികാഃ
പരലോകസഹായാൎത്ഥം
സൎവ്വഭൂതാന്യ പീഡയൻ.
നാമുത്ര ഹി സഹായാൎത്ഥം
പിതാ മാതാ ച തിഷ്ഠതഃ
ന പുത്രദാരാ ന ജ്ഞാതി-
ൎദ്ധൎമ്മസ്തിഷ്ഠതി കേവലഃ.

ഏകഃ പ്രജായതേ ജന്തു-
രേക ഏവ പ്രലീയതേ
ഏകോഽനുഭുംക്തേ സുകൃതം
ഏക ഏവ ച ദുഷ്കൃതം.

മൃതം ശരീര മുൽസൃജ്യ
കാഷ്ഠലോഷ്ടസമം ക്ഷിതൌ
വിമുഖാ ബാന്ധവായാന്തി
ധൎമ്മസ്തമനുഗച്ഛതി.

തസ്മാദ്ധൎമ്മം സഹായാൎത്ഥം
നിത്യംസഞ്ചിനുയാച്ഛനൈഃ
ധൎമ്മേണഹി സഹായേന
തമസ്തരതി ദുസ്തരം.

ധൎമ്മപ്രധാനം പുരുഷം
തപസാ ഹതകില്ബിഷം
പരലോകം നയത്യാശു
ഭാസ്വന്തം സ്വശരീരിണം.'

യാതൊരു ജീവിക്കും ഉപദ്രവം ചെയ്യാതെ, പരലോകത്തിൽ തനിക്കു സഹായത്തിന്നായിട്ടു ധൎമ്മത്തെ അല്പമല്പമായി,

ചിതൽ പുററിനെയുണ്ടാക്കി വളൎത്തുന്നതുപോലെ, സമ്പാദിക്കേണ്ടതാണ്.

പിതാവു, മാതാവു, പുത്രൻ, ഭാൎയ്യ, ജ്ഞാതി, ഇവരാരും പരലോകത്തേയ്ക്കു സഹായത്തിന്നായി വരുന്നതല്ല. ധൎമ്മം മാത്രമേ സഹായിക്കുകയുള്ളു.

ഓരോ ജന്തു ജനിക്കുമ്പോഴും ഏകനായിട്ടാണ് ജനിക്കുന്നത്. മരിക്കുന്നതും ഏകനായിട്ടാണ്. ഏകനായിതന്നെയാണ് പുണ്യമനുഭവിക്കുന്നതു്; പാപമനുഭവിക്കുന്നതും ഏകനായിതന്നെയാണ്.

വിറകു, മൺകട്ട എന്നിവയെപോലെ, ബന്ധുക്കൾ ശവശരീരത്തെ നിലത്തിട്ടു മുഖംമറച്ചു പോകും. ധൎമ്മം മാത്രമേ മരിച്ചവന്റെ കൂടെ പോക.

അതുകൊണ്ടു, തന്റെ സഹായത്തിന്നായിട്ട്, അല്പാല്പമായിട്ടെങ്കിലും നിത്യം ധൎമ്മത്തെ ചെയ്യേണ്ടതാകുന്നു. ധൎമ്മത്തിന്റെ സഹായംകൊണ്ടു കടക്കുവാൻ പ്രയാസമായിട്ടുള്ള അന്ധകാരത്തെ മനുഷ്യൻ കടക്കുന്നു.

ധൎമ്മനിഷ്ഠനായും, തപസ്സുകൊണ്ടു നശിപ്പിക്കപ്പെട്ട പാപത്തോടുകൂടിയവനായുമിരിക്കുന്ന പുരുഷനെ പ്രകാശമുള്ള ശരീരത്തോടുകൂടി പരലോകത്തെ ധൎമ്മം വേഗത്തിൽ പ്രാപിപ്പിക്കുന്നു.*

ഇഹലോകത്തിലാകട്ടെ, പരലോകത്തിലാകട്ടെ സുഖത്തിന്ന് ഏകകാരണമായിരിക്കുന്ന ധൎമ്മനിഷ്ഠയെ ഇപ്രകാരം അതിനിൎബ്ബന്ധമായി ഘോഷിക്കുന്നതു സനാതനധൎമ്മത്തിന്റെ ഒരു പ്രത്യേകലക്ഷണമാകുന്നു. എന്തെന്നാൽ, സനാതനധൎമ്മത്തിന്റെ (ഹിന്ദുമതത്തിന്റെ) സാക്ഷാൽ മൎമ്മമായിരിക്കുന്നതു ധൎമ്മനിഷ്ഠയും, ശിരോലങ്കാരമായിരിക്കുന്നതു നീതിയും, ജീവനായിരിക്കുന്നത് അഭേദമായ നിയമവും ആകുന്നു. ഒരുവൻ ന്യാ

* മനുസ്മൃതി ൪ ൨൩൮—൨൪൩

യമായി സമ്പാദിച്ചിട്ടുള്ളതെല്ലാം അവന്നു കിട്ടും. ഇതിൽ ഏറ്റക്കുറവുണ്ടാകുന്നതല്ല. സകല ഋണബന്ധവും തീരണം. സകല കാരണത്തിന്നും ഒരു കാൎയ്യം വേണം.

'സംതൃപ്തി' എന്ന സൽഗുണം ഈ തത്വത്തിന്റെ പൂൎണ്ണമായ ബോധത്തിൽ നിന്നും ജനിയ്ക്കുന്നതാണ്. ഈ സംതൃപ്തി തന്നെയാണ് സുഖത്തിന്നു മൂലമായിരിയ്ക്കുന്നത്. സകല മനുഷ്യരും ഈ സൽഗുണത്തെ സ്വായത്തമാക്കിത്തീൎക്കുവാൻ ശ്രമിയ്ക്കണം.

'സന്തോഷം പരമാസ്ഥായ
സുഖാൎത്ഥീ സംയതോ ഭവേൽ
സന്തോഷമൂലം ഹി സുഖം
ദുഃഖമൂലം വിപൎയ്യയഃ'.

സുഖത്തെ ഇച്ഛിയ്ക്കുന്നവൻ ഇന്ദ്രിയനിഗ്രഹത്തേയും പരിപൂൎണ്ണമായ സന്തോഷത്തേയും—സംതൃപ്തിയേയും— ആസ്പദമാക്കി പ്രവൎത്തിയ്ക്കണം. എന്തെന്നാൽ, സംതൃപ്തി സുഖഹേതുവും അതൃപ്തി ദുഃഖഹേതുവുമാകുന്നു.*

അത്യധികം പ്രതികൂലമായ അവസ്ഥകളിൽകൂടി സംതൃപ്തിയുള്ള മനുഷ്യൻ സുഖമുള്ളവനാണ്. എന്തുകൊണ്ടെന്നാൽ, അവന്റെ ഗുണം സ്വാശ്രയമായിട്ടുള്ളതാകുന്നു. നേരെ മറിച്ച്, അതൃപ്തിയുള്ള മനുഷ്യന്റെ അവസ്ഥകൾ എത്രതന്നെ അനുകൂലമായിരുന്നാലും, അവന്റെ അതൃപ്തിയെ പോഷിപ്പിയ്ക്കുവാൻ തക്കതായ വിഷയങ്ങൾ അവന്റെ ദൃഷ്ടിയിൽ പെട്ടുകൊണ്ടിരിയ്ക്കും. നമ്മേക്കാൾ ഉന്നതസ്ഥിതിയിലിരിയ്ക്കുന്നവരും, അധികം സമ്പന്നന്മാരും, അധികം ഭാഗ്യവാന്മാരുമായ ആളുകൾ സദാ ലോകത്തിൽ ഉണ്ടായിരിയ്ക്കുന്നതാണ്. അതിനാൽ, അറിവില്ലാത്തവൎക്ക് അതൃപ്തിയ്ക്കു കാരണം എന്നുമുണ്ടായിരിയ്ക്കും. നമുക്കു കിട്ടുവാൻ അൎഹതയുള്ളതു നമുക്കു കിട്ടിയിരിയ്ക്കുന്നു എന്നുള്ള വിചാരത്തോടുകൂടി സന്തുഷ്ടിയെ പ്രാപിച്ചിരിയ്ക്കുകയാകുന്നു

* മനുസ്മൃതി ൪. ൧൨.

പരമാത്മമായ ജ്ഞാനം. അതുകൊണ്ടു സകല അസന്തുഷ്ടിയും മൂഢലക്ഷണമാണ്.

ജീവാത്മാക്കൾ തമ്മിൽ അവിരുദ്ധങ്ങളായ സമ്പർക്കങ്ങളെ ഉണ്ടാക്കുന്നവയാണ് സൽഗുണങ്ങൾ എന്നു നാം മുമ്പിൽ പറഞ്ഞിട്ടുണ്ടു്; എന്നാൽ മേൽപറഞ്ഞ സൽഗുണങ്ങൾ, പ്രഥമദൃഷ്ടിയിൽ അന്യസംബന്ധമില്ലാത്തവയാണെന്നും, ഗുണാധികാരിയുടെ സാമാന്യപരിണാമത്തിനു മാത്രം സഹായിക്കുന്നവയാണെന്നും ഉള്ള ഊഹത്തിന്മേൽ, ആദ്യം പ്രസ്താവിച്ച പ്രധാനലക്ഷണത്തോടുകൂടാത്തവയാണെന്നു വിചാരിക്കരുതു്. എന്തെന്നാൽ, സൂക്ഷ്മമായിട്ടാലോചിക്കുമ്പോൾ, ഈ സ്വപരങ്ങളായ സൽഗുണങ്ങൾ, അപ്രത്യക്ഷമായിട്ടാണെങ്കിലും, അന്യന്മാരുടെ സുഖത്തിന്നും ഹേതുഭൂതങ്ങളാണെന്നു കാണാം. ജീവിതം, പരിണാമം, സൽഗുണം, ദുർഗ്ഗുണം, ധർമ്മം— ഇവയെന്നും, ഒരു ജീവാത്മാവു മാത്രമേ പ്രപഞ്ചത്തിലുള്ളു എങ്കിൽ, സാദ്ധ്യമല്ല. ഇവയെപ്പററി പറയുമ്പോൾ, ഒരു സമുദായഭാവനയെ വിടുവാൻ തരമില്ല. സ്വപരമായ (തന്നെ സംബന്ധിച്ച) എന്തെങ്കിലും ഒരു ധർമ്മം അവസാനത്തിൽ അന്യസംബന്ധമുള്ളതായി തീരുന്നു; മററുള്ളവക്കു് ഒരു സഹായം ചെയ്യുവാനോ അവരുടെ ഒരു സങ്കടം നിവൃത്തിക്കുവാനോ കാരണമായി തീരുന്നു. ഇതിന്നു് ഒരു ഉദാഹരണം പറയാം. നാം ശുചിത്വമില്ലാത്തവരായിരുന്നാൽ നമുക്കു മററുള്ളവരോടുകൂടി സമ്പർക്കമുണ്ടാകുമ്പോൾ നാം കേവലം അവരുടെ ദുഃഖത്തിന്നു കാരണമായിതീരുന്നു. 'നിങ്ങൾ നിങ്ങളുടെ ഗുണത്തിന്നായിട്ടുതന്നെ ഇപ്രകാരം ചെയ്യണം' എന്നു് ഒരുവൻ മറെറാരുവനോടു പറയുമ്പോൾ ആ പറയുന്ന ആൾ യഥാർത്ഥമായും ആന്തരമായും കരുതുന്നതു 'സാമാന്യമായ മനുഷ്യവർഗ്ഗത്തിന്റെ പരിണാമവും നിങ്ങളുടെ പ്രത്യേകമായ ജീവപരിണാമവും തമ്മിൽ, ആത്മൈക്യത്താൽ സംബന്ധമുള്ളതുകൊണ്ടു നിങ്ങൾ ഇപ്രകാരം ചെയ്യുന്നതു യുക്തമാണ്' എന്നാകുന്നു. എന്തുകൊണ്ടെന്നാൽ ഒരു ജീവന്റെ പരിണാമവും അന്യജീവന്മാരുടെ പരിണാമവും അവിഭേദ്യമായിട്ടുള്ളതാണ്. നമ്മുടെ അഭിവൃദ്ധിക്കുനാം സഹായമോ ഹാന

യോ ചെയ്യുമ്പോഴും, അനന്മാരുടെ അഭിവൃദ്ധിയ്ക്കും, പ്രത്യക്ഷമായിട്ടാകട്ടെ, പരോക്ഷമായിട്ടാകട്ടെ, സഹായത്തേയോ ഹാനിയേയോ ചെയ്യുകയാണ്. അശുചിയായി, അപരിഷ്കൃതനായിരിക്കുന്ന ഒരുവൻ ഒന്നാമതായി തനിയ്ക്കുതന്നെ ഉപദ്രവം ചെയ്യുന്നു; രണ്ടാമതു മനുഷ്യരുടെ സാമാന്യമായ പരംകാഷ്ഠയെ അധഃപതനം ചെയ്ത്, അവരുടെ ജീവിതത്തെ സോത്സാഹമായിട്ടല്ലെങ്കിലും, പരോക്ഷമായി ഭേദപ്പെടുത്തുന്നു.

ദേവകളും, പിതൃക്കളും, ഋഷികളും, മനുഷ്യർ, ജന്തുക്കളും ഇവരുടെ നേരെ അനുഷ്ഠിക്കേണ്ടതായ ധർമ്മങ്ങളെ ൫-ം ൨-ം കാണ്ഡങ്ങളിൽ പ്രതിപാദിച്ചിട്ടുണ്ട്. അതുകൊണ്ടു മനുഷ്യരുടെ നേരെ നാം പ്രത്യേകം അനുഷ്ഠിക്കേണ്ടതായ ധർമ്മങ്ങളെ പററി പറയുവാൻ തുനിയുന്നതിനു മുമ്പ്, നമ്മുടെ സാമാന്യമായ ചിത്തവൃത്തി അഹിംസാപരയായിരിക്കണമെന്നു മാത്രം പറഞ്ഞാൽ മതി.

‘അഹിംസാ പരമോ ധർമ്മഃ’

അഹിംസയാകുന്നു ഏററവും ഉൽകൃഷ്ടമായ ധർമ്മം എന്നു ഭീഷ്മർ ഉപദേശം ചെയ്തിരിക്കുന്നു.*

മനുവും അങ്ങിനെതന്നെ.

‘യസ്മാദണ്വപി ഭൂതാനാം
ദ്വിജാന്നോൽപദ്യതേ ഭയം
തസ്യ ദേഹാദ്വിമുക്തസ്യ
ഭയം നാസ്തി കുതശ്ചന’.

യാതൊരു ദ്വിജനിൽനിന്നു ജീവികൾക്കു ലേശംപോലും ഭയം ഉണ്ടാകുന്നില്ലയോ, അവൻ മരിച്ച ശേഷം യാതൊരു ഭയവും ഒന്നിൽ നിന്നും അവന്നുണ്ടാകുന്നില്ല.†

ഈശ്വരൻ സത്യസ്വരൂപിയായതുകൊണ്ട്, അഹിംസാപരനായ മനുഷ്യനെ യാതൊന്നും ഉപദ്രവിക്കുന്നതല്ല. സർവ്വജീ

* മഹാഭാരതം അനുശാസനപർവ്വം അ- ൧൧൫-

† മനുസ്മൃതി ൬. ൪൦.

ധികളുടേയും നേരേ സ്നേഹപരിപൂർണ്ണമായ മനസ്സോടുകൂടിയും ഒന്നിന്റേയും നേരെ ദ്വേഷത്തോടു കൂടാതേയും ഇരിയ്ക്കുന്ന യോഗിയ്ക്കു യാതൊരു ഭയവും കൂടാതെ കാട്ടുജന്തുക്കളുടെ കൂട്ടത്തിൽ സഞ്ചരിയ്ക്കാം. 'ഹന്താവു ഹനിയ്ക്കപ്പെടുന്നു' എന്നു മിഷ്ലർ വീണ്ടും പറഞ്ഞിരിയ്ക്കുന്നു. അതുകൊണ്ടു യാതൊന്നിനേയും ഹനിയ്ക്കാത്തവനെ ഒന്നുംതന്നെ ഹനിയ്ക്കുകയില്ല. അഹിംസാപരനായി, സർവ്വഭൂതങ്ങളുടേയും സുഹൃത്തായിരിയ്ക്കുന്ന മനുഷ്യൻ സർവ്വത്തിലും ആത്മാവിനെ കാണുന്നു; അവൻ സർവ്വശരീരങ്ങളേയും സ്വശരീരത്തിന്റെ ഓരോ അംഗങ്ങളായി വിചാരിയ്ക്കുകയും ചെയ്യുന്നു. ഇങ്ങിനേയുള്ള ഒരുവനെ ആണ്, 'സുഹൃദം സർവ്വഭൂതാനാം' (സർവ്വ ഭൂതങ്ങളുടേയും സുഹൃത്ത്) എന്നു പറയുന്നതു്. അവൻ ഏതു ദിക്കിൽ പോയാലും ഭയരഹിതനായിരിയ്ക്കും.

സർവ്വഭൂതങ്ങളിലും അവിരുദ്ധമായ സംബന്ധങ്ങളെ ഉണ്ടാക്കുവാൻ യജ്ഞം—ത്യാഗം—കൊണ്ടു മാത്രം സാധിയ്ക്കുന്നതാണെന്നും, അവിരുദ്ധസമ്പർക്കങ്ങളെ ഉണ്ടാക്കുകയാകുന്നു നമ്മുടെ പരിണാമത്തിന്റെ സാരമായ സംഗതിയെന്നും നാം മുമ്പിൽ പറഞ്ഞിട്ടുണ്ടല്ലോ. മനുഷ്യനു സ്വാതന്ത്ര്യപ്രതിപത്തിയോടുകൂടി സ്വസുഖത്തെ മാത്രം വീക്ഷിയ്ക്കുവാൻ സാധിയ്ക്കുന്നതല്ല. ലോകം ഒരാൾക്കു മാത്രമുള്ളതല്ല. മനുഷ്യനു തന്റെ ഇഷ്ടംപോലെ വിചാരിയ്ക്കുകയും പ്രവർത്തിയ്ക്കുകയും ചെയ്യാം. എന്നാൽ അവൻ ഈശ്വരനും ഈശ്വരവാക്യത്തിനും—പരിശുദ്ധമായ പ്രണവത്തിനും—യോജിയ്ക്കാതെ പ്രവർത്തിയ്ക്കുന്നുവെങ്കിൽ അവന്ന് ആപത്തടുത്തു എന്നു വിചാരിയ്ക്കാം. അവന്റെ സ്ഥിതി ബഹു കഷ്ടമാണ്. ഇപ്രകാരം അനേകകാലം കഷ്ടപ്പെട്ടതിന്റെ ശേഷം, അവന്റെ പ്രതിനിവിഷ്ടമായിരിയ്ക്കുന്ന സ്വാതന്ത്ര്യപ്രതിപത്തി നശിച്ച് അവൻ സകല പ്രപഞ്ചവുമായിട്ടു യോജിയ്ക്കുന്നു.

ഈ തത്വത്തെ ദൃഢമായി, സ്ഥിരമായി, മനസ്സിൽ വെച്ചാൽ, ഇനിയത്തെ അദ്ധ്യായത്തിൽ പറയുന്നത് എളുപ്പത്തിൽ ധരിയ്ക്കാം.



# എട്ടാം അദ്ധ്യായം

## മനുഷ്യസമ്പർക്കവശാലുണ്ടാകുന്നതായ ഗുണദോഷങ്ങൾ. ഉൽകൃഷ്ടന്മാരായിട്ടുള്ളവരെ സംബന്ധിച്ച ഗുണദോഷങ്ങൾ.

---

ഗുണദോഷങ്ങളെ സ്നേഹദ്വേഷങ്ങളുടെ ആവിർഭാവങ്ങളായി വിചാരിയ്ക്കാം. സ്നേഹം സ്വാർത്ഥത്യാഗത്തിന്നു നമ്മെ പ്രേരിപ്പിയ്ക്കുന്നു; ലോകത്തിൻെറ സാമാന്യാഭ്യുദയസിദ്ധിയ്ക്കായി നമ്മുടെ പ്രവൃത്തികൾക്ക് ഒരു അവധി കല്പിയ്ക്കുന്നതിന്നും നമ്മെ അപ്രധാനന്മാരാക്കി കല്പിയ്ക്കുന്നതിന്നും പ്രോത്സാഹിപ്പിയ്ക്കുന്നു. ഈ സ്നേഹം അന്തര്യാമിയായ ആത്മാവിൽ നിന്നുത്ഭവിയ്ക്കുന്നതും, ആനന്ദസ്വരൂപമായിട്ടുള്ളതും, നമ്മുടെ കൃതകൃത്യതയെ സന്തോഷകരവും ത്യാഗത്തെ ഇഷ്ടകർമ്മവും ആക്കിത്തീർക്കുന്നതും ആകുന്നു.

ആദ്യകാലങ്ങളിൽ നിയമബോധമില്ലാത്തതുകൊണ്ടു, മനോവികാരങ്ങൾ നിയമത്തെ അതിക്രമിച്ചു പ്രവർത്തിയ്ക്കുന്നു. എന്നാൽ നിയമത്തിൻെറ ജ്ഞാനമുണ്ടായി അനുഭവം വരികയും ചിത്തും ആനന്ദവും സംയോജിച്ച മനോവികാരം വിവേകത്തോടുകൂടിയ അന്തരാത്മാവിൽനിന്നു പ്രവർത്തിയ്ക്കുകയും കാലക്രമംകൊണ്ട് ഈ ആത്മസ്ഥിതി സാർവ്വത്രികമായി തീരുകയും ചെയ്യുമ്പോൾ, സകല മനോവികാരങ്ങളും ഈശ്വരപ്രേരിതമായ ധർമ്മമായി തീരുന്നു.

സ്നേഹം സകല സൽഗുണങ്ങൾക്കും അടിസ്ഥാനമായിരിയ്ക്കുന്നതുപോലെ, ദ്വേഷം സകല ദുർഗ്ഗുണങ്ങൾക്കും അടിസ്ഥാനമാകുന്നു. എന്തുകൊണ്ടെന്നാൽ, അഭേദവൃത്തിയാകുന്നു നമ്മുടെ നിയമം; ഭേദവൃത്തി നിയമവിരുദ്ധവുമാകുന്നു. അവിരുദ്ധത—സ്വരച്ചേർച്ച—ആകുന്നു നമ്മുടെ പരിണാമഹേതു; വിരുദ്ധത—സ്വരച്ചേർച്ചയില്ലായ്മ— പരിണാമഹാനിയ്ക്കു കാരണവുമാകുന്നു.

സ്നേഹം നമ്മുടെ പരസ്പരസമ്പൎക്കങ്ങളെ പ്രേരിപ്പിക്കുന്നതായാൽ, ആ സമ്പൎക്കങ്ങളെ അവിരുദ്ധങ്ങളും ആനന്ദകരങ്ങളുമാക്കി തീൎക്കുന്നതിന്നു നാം സ്വാഭാവികമായും അക്ലിഷ്ടമായും ജാഗരൂകന്മാരായിരിക്കും.

മനുഷ്യസമ്പൎക്കവശാലുണ്ടാകുന്നതായ ഗുണദോഷങ്ങളെ പൎയ്യാലോചിക്കുമ്പോൾ, അവയെ മൂന്നു തരമായിട്ടു വേർതിരിക്കാം: ഉൽകൃഷ്ടന്മാരെ (മേലെ ഉള്ളവരെ) സംബന്ധിച്ചവ; സമന്മാരെ സംബന്ധിച്ചവ; അപകൃഷ്ടന്മാരെ (താഴെ ഉള്ളവരെ) സംബന്ധിച്ചവ.

മനുഷ്യരിൽ പ്രകൃത്യാ ഉൽകൃഷ്ടന്മാരായിരിക്കുന്നവർ ഈശ്വരൻ, രാജാവു, മാതാപിതാക്കന്മാർ, ഗുരുക്കന്മാർ, വൃദ്ധന്മാർ എന്നിവരാണ്.*

ഒരുവന്നു 'യാദൃച്ഛികന്മാരായും' ചില ഉൽകൃഷ്ടന്മാർ ഉണ്ടായേക്കാം. അവർ തന്റെ മാതാപിതാക്കന്മാരോടും ഉപാദ്ധ്യായന്മാരോടും തുല്യന്മാരും തന്നെക്കാൾ ബുദ്ധിശക്തികൊണ്ടും നീതിയായ നടവടികൊണ്ടും ഉൽകൃഷ്ടന്മാരുമായിരിക്കാം. അവൻ അവരുടെ നേരേയും ഇനി പറയുവാൻ പോകുന്നതായ സൽഗുണങ്ങളുടെ രൂപഭേദങ്ങളെ കാണിക്കേണ്ടതാണ്. ഇതിന്നു സന്ദൎഭഭേദം കൊണ്ടും സ്ഥിതിഭേദംകൊണ്ടുമുണ്ടാകുന്നതായ വ്യത്യാസങ്ങളെ അനുസരിച്ച് അതാതുഗുണങ്ങളെ സംവിധാനം ചെയ്കയും വേണം. ഇതുകൊണ്ടു നാം ആദ്യംപറഞ്ഞ വൎഗ്ഗവിന്യാസത്തിന്നു ഭേദം സംഭവിക്കുന്നതുമല്ല.

സ്നേഹമെന്ന മനോവികാരത്തെ ഈശ്വരന്റെ നേരെ പ്രേരിപ്പിക്കുമ്പോൾ ആയതു 'ഭക്തി' എന്ന സൽഗുണത്തിന്റെ സൎവ്വോൽകൃഷ്ടമായ സ്വഭാവത്തോടുകൂടി പ്രകാശിക്കുന്നതാണ്. ഈ ഗുണം പ്രഥമമായി ഈശ്വരോപാസനയിൽ പ്രത്യക്ഷപ്പെ

* ഇവരുടെ ഉൽകൃഷ്ടഭാവത്തിൽ ഒരു ക്രമം ഉദ്ദേശിച്ചല്ല ഇവിടെ പറഞ്ഞിരിക്കുന്നത്- ശാസ്ത്രങ്ങളിൽ പല പ്രകാരത്തിലുള്ള ക്രമങ്ങൾ പറഞ്ഞു കാണുന്നുണ്ട്.

ടുന്നു; രണ്ടാമത്, ഈശ്വരനെപ്പററിയുള്ള സകല വിചാരങ്ങളേയും ഈശ്വരോപാസനാസംബന്ധമായ സകല വസ്തുക്കളേയും, പുണ്യസ്ഥലങ്ങളേയും, പുണ്യസാധനങ്ങളേയും പ്രമാണപുരസ്സരം പൂജിക്കുന്നതിൽ വിളങ്ങി കാണാം. ഭക്തിയെന്നത് അത്യന്തരഹിതമായിരിക്കുന്ന ഭഗവന്മാഹാത്മ്യത്തിന്റെ ബോധംകൊണ്ടും, ഈശ്വരന്റെ അനിതരസാധാരണമായ സൎവ്വജ്ഞത്വംകൊണ്ടും, കാരുണ്യംകൊണ്ടും ഉത്ഭവിക്കുന്നതായ പ്രേമാധിക്യമായതിനാൽ, അതു സ്വാഭാവികമായിട്ടുതന്നെ 'വിനയ'ത്തെ ഉത്ഭവിപ്പിക്കുന്നു. 'വിനയ'മെന്നത് അനുസരണേച്ഛയോടുകൂടിയും മനഃക്ലേശം കൂടാതെയും അന്യാപേക്ഷമായി തന്റെ ലഘുത്വത്തിന്റെ സ്പഷ്ടാവബോധമുള്ള ബോധമാകുന്നു. മേല്പറഞ്ഞ ഭക്തിയോടുകൂടിതന്നെ ഈശ്വരന്റെ സൎവ്വജ്ഞത്വത്തിൽ 'ശ്രദ്ധ'യും, 'പ്രണതി'യും, കരുണയിൽ 'അഭിനിവേശ'വും 'കൃതജ്ഞത'യും ഉണ്ടായിരിക്കുകയും, ഈ ഗുണങ്ങൾ അവസാനത്തിൽ ഈശ്വരശുശ്രൂഷാൎത്ഥമായിട്ടുള്ള 'ആത്മപരിത്യാഗ'മായി പരിണമിക്കുകയും ചെയ്യും. ഈശ്വരന്റെ നേരെ ഉള്ള നമ്മുടെ പ്രേമാധിക്യത്തിന്റെ ഫലമായിരിക്കുന്ന ഈ സൽഗുണങ്ങളെ സ്ഥിരമായി ശീലിക്കുകയാകുന്നു ഈശ്വരപ്രീതിക്കായി ചെയ്യുവാനുള്ള നമ്മുടെ ധൎമ്മം. ഈ ഗുണങ്ങൾ ഭക്തി, വിനയം, ശ്രദ്ധ, പ്രണതി, അഭിനിവേശം, കൃതജ്ഞത, ആത്മപരിത്യാഗം എന്നിവയാണ്.

ഈ ഗുണങ്ങളെ സംപൂൎണ്ണമായി പ്രദൎശിപ്പിച്ചിട്ടുള്ള ഭക്തന്മാരായ അനേകം മഹാത്മാക്കളുടെ കഥകൾ ആൎയ്യഗ്രന്ഥങ്ങളിൽ ഉൽഘോഷിക്കപ്പെട്ടിരിക്കുന്നു. ഈശ്വരപ്രേമഭാജനങ്ങളായ ആ സുകൃതികളുടെ ചരിത്രത്തെ ബാലന്മാർ പഠിച്ച് അവരെ അനുവൎത്തിക്കുവാൻ ശ്രമിക്കണം. ഭീഷ്മർ പോൎക്കളത്തിൽ ശരശയനത്തിൽ കിടന്നു ശ്രീകൃഷ്ണഭഗവാനെ സ്തുതിച്ചപ്പോൾ ഭഗവാൻ തന്റെ അടുക്കൽ വരുന്നതിന്നു കാരണമായ ശാന്തിപൎവ്വത്തിലെ പ്രശസ്തമായ സ്തോത്രത്തെ സശ്രദ്ധം വായിച്ചു നിദിദ്ധ്യാസം ചെയ്യണം.

തന്റെ ഭക്ത്യതിശയം ഹേതുവായിട്ടു സൎവ്വസങ്കടങ്ങളിൽനിന്നും മുക്തനായിത്തീൎന്ന പ്രഹ്ലാദൻ ഇങ്ങിനെ പ്രാൎത്ഥിച്ചു:—

'അല്ലയോ നാശരഹിതനായ ഭഗവാനേ! എനിയ്ക്കു ഭാവിയിൽ അനേകജന്മങ്ങളിൽ എടുക്കേണ്ടിവരാൻ തക്ക കഷ്ടം സംഭവിയ്ക്കുന്നതായാലും, എന്റെ ഭഗവൽഭക്തിയ്ക്കു നാശം വരരുതേ. സംസാരികൾക്ക് ഇന്ദ്രിയസുഖങ്ങളിൽ എന്തൊരു ഔത്സുക്യമാണുള്ളത്, ആ ഔത്സുക്യം ഭഗവൽഭജനത്തിൽ എനിയ്ക്കുണ്ടാകണേ.'*

ഇങ്ങിനെയുള്ള ഭക്തന്മാരെപ്പററി ശ്രീകൃഷ്ണഭഗവാൻ താഴേപറയും പ്രകാരം പറഞ്ഞിരിയ്ക്കുന്നു:—

'മഹാത്മാനസ്തു മാം പാൎത്ഥ!
ദൈവീം പ്രകൃതിമാശ്രിതാഃ
ഭജന്ത്യനന്യമനസോ
ജ്ഞാത്വാ ഭൂതാദിമവ്യയം.

സതതം കീൎത്തയന്തോ മാം
യതന്തശ്ച ദൃഢവ്രതാഃ
നമസ്യന്തശ്ച മാം ഭക്ത്യാ
നിത്യയുക്താ ഉപാസതേ.

ജ്ഞാനയജ്ഞേന ചാപ്യന്യേ
യജന്തോ മാമുപാസതേ
ഏകത്വേന പൃഥക്ത്വേന
ബഹുധാ വിശ്വതോമുഖം.'

അല്ലയോ അൎജ്ജുന! മഹാത്മാക്കളാകട്ടെ, ദൈവിയായ പ്രകൃതിയെ ആശ്രയിച്ചിട്ട് അന്യവസ്തുക്കളിൽ മനസ്സു വെയ്ക്കാതെ ജഗൽകാരണനായും നാശരഹിതനായുമിരിയ്ക്കുന്ന എന്നെ അറിഞ്ഞ് ഉപാസിയ്ക്കുന്നു.

എപ്പോഴും എന്നെ കീൎത്തനം ചെയ്യുന്നവരായും, ദൃഢമായ വ്രതങ്ങളോടുംകൂടിയവരായും, ജ്ഞാനയോഗാദികളിൽ പ്രയത്നം ചെയ്യുന്നവരായും, നിരന്തരമായ നിയമത്തോടു കൂടിയവ

* വിഷ്ണുപുരാണം ҫ. ൨൦

രായും, ഭക്തിയോടുകൂടി എന്നെ നമിക്കുന്നവരായു(മിരിക്കുന്ന അവർ എന്നെ) ഉപാസിക്കുന്നു.

മററു ചിലർ സൎവ്വാത്മകനായ എന്നെ ജ്ഞാനമാകുന്ന യജ്ഞംകൊണ്ടു പൂജിക്കുന്നവരായിട്ടു, അഭേദഭാവനയോടും ഭേദഭാവനയോടും ബഹുപ്രകാരത്തിൽ ഉപാസിക്കുന്നു.*

എന്നു തന്നെയുമല്ല,

'അഹം സൎവ്വസ്യ പ്രഭവോ
മത്തഃ സൎവ്വം പ്രവൎത്തതേ
ഇതി മത്വാ ഭജന്തേ മാം
ബുധാ ഭാവസമന്വിതാഃ.

മച്ചിത്താ മൽഗത പ്രാണാ
ബോധയന്തഃ പരസ്പരം
കഥയന്തശ്ച മാം നിത്യം
തുഷ്യന്തി ച രമന്തി ച.

തേഷാം സതതയുക്താനാം
ഭജതാം പ്രീതിപൂൎവ്വകം
ദദാമി ബുദ്ധിയോഗം തം
യേന മാമുപയാന്തി തേ'

'ഞാൻ സകലജഗത്തിന്റേയും ഉൽപ്പത്തിക്കു കാരണമാകുന്നു; എന്നിൽനിന്നു സകലവും ഉണ്ടാകുന്നു.' എന്നിങ്ങിനെ അറിഞ്ഞു വിവേകികൾ പ്രീതിയോടു കൂടിയവരായിട്ടു എന്നെ ഭജിക്കുന്നു.

എന്നിൽതന്നെ മനസ്സു വെച്ചവരായും, എന്നിൽ തന്നെ പ്രാണങ്ങളെ സമൎപ്പിച്ചവരായും ഇരിക്കുന്ന (വിവേകികൾ) എന്നെ പരസ്പരം ബോധപ്പെടുത്തുന്നവരായും കീൎത്തനം ചെയ്യുന്നവരായും ആയി എപ്പോഴും സന്തോഷിക്കുകയും സുഖത്തെ പ്രാപിക്കുകയും ചെയ്യുന്നു.

* ഭഗവൽഗീത ൯. ൧൩. ൧൫

യാതൊന്നുകൊണ്ട് അവർ എന്നെ പ്രാപിയ്ക്കുന്നുവോ- ആ ബുദ്ധിയോഗത്തെ, എന്നിൽ സദാ മനസ്സുവെച്ചിരിയ്ക്കുന്നവരും പ്രീതിയോടുകൂടി ഭജിയ്ക്കുന്നവരുമായ അവൎക്ക് ഞാൻ കൊടുക്കുന്നു.*

ഭക്തിയെ വൎദ്ധിപ്പിയ്ക്കുന്നതിന്നുള്ള ഉപായങ്ങൾ ഭക്തിവിഷയമായിരിയ്ക്കുന്ന ഈശ്വരനെ ധ്യാനിയ്ക്കുകയും, ഭജിയ്ക്കുകയും, അദ്ദേഹത്തിന്റെ കഥകൾ വായിയ്ക്കുകയും, ഭക്തന്മാരായ വിശിഷ്ടന്മാരോടുകൂടിയുള്ള സംസാരവും സാഹചൎയ്യവും, ഭക്തവാക്യശ്രവണവും ആകുന്നു. ഇങ്ങിനെ ചെയ്താൽ ഭക്തി വൎദ്ധിയ്ക്കുന്നതാണ്.

'യേ തു സൎവ്വാണി കൎമ്മാണി
മയി സന്ന്യസ്യ മൽപരാഃ
അനന്യേനൈവ യോഗേന
മാം ധ്യായന്ത ഉപാസതേ.
തേഷാമഹം സമുദ്ധൎത്താ
മൃത്യുസംസാര സാഗരാൽ
ഭവാമി ന ചിരാൽ പാൎത്ഥ
മയ്യാവേശിത ചേതസാം.'

എന്നാൽ, യാവെ ചിലർ സകല കൎമ്മങ്ങളേയും എന്നിൽ സമൎപ്പിച്ചിട്ട്, എന്നെത്തന്നെ ഉത്തമമായ ഗതിയാക്കി കല്പിച്ചവരായി, ഏകാന്തഭക്തിയോഗം കൊണ്ടുതന്നെ എന്നെ ധ്യാനിയ്ക്കുന്നവരായി, ഉപാസിയ്ക്കുന്നുവോ, എന്നിൽ പ്രവേശിപ്പിയ്ക്കപ്പെട്ട മനസ്സോടുകൂടിയ അവരെ, അല്ലയോ അൎജ്ജുന! മൃത്യുവാകുന്ന സംസാരസമുദ്രത്തിൽനിന്നു ഞാൻ വേഗത്തിൽ കരകയറ്റുന്നു.†

'ഈശ്വരപ്രണതി', അല്ലെങ്കിൽ 'ഈശ്വരാനുവൃത്തി' എന്ന ഗുണം ഭക്തിയിൽനിന്നും യഥേഷ്ടമായിട്ടുണ്ടാകുന്ന ഒരു ഗു

* ഭഗവൽഗീത ൧൦. ൮, ൧൦
† ഭഗവൽഗീത ൧൨- ൬, ൭

ണമാകുന്നു. ഇതിൻെറ കാരണം നമുക്ക് അറിവും പ്രേമവുമുള്ള വിശിഷ്ടന്മാരെ അക്ലിഷ്ടമായി അനുവർത്തിക്കുവാൻ നാം സദാ ഇച്ഛിക്കുന്നതിനാലാണ്. ജ്ഞാനവും കരുണയും പ്രണതിയെ ആകർഷിക്കുന്നു; എന്തുകൊണ്ടെന്നാൽ, ജ്ഞാനം നമുക്ക് ഉത്തമമായ മാർഗ്ഗത്തെയും, കരുണ നമുക്ക് അശേഷം അക്ലിഷ്ടമായ മാർഗ്ഗത്തെയും കാണിച്ചുതരുന്നു. അതു ഹേതുവായിട്ട്, ഈശ്വരനിൽ ജ്ഞാനവും കരുണയും പരിപൂർണ്ണമായിരിക്കുന്നതുകൊണ്ട് അന്യൂനമായ ഈശ്വരാനുവർത്തിത്വം സ്വഭാവസിദ്ധമാകുന്നു. എന്നു തന്നെയുമല്ല, ഒരുവൻെറ ജീവകാലത്തുണ്ടാകുന്ന സകല സംഗതികളും ഈശ്വരനിശ്ചയപ്രകാരം ഉണ്ടായിരിക്കുന്നതാണെന്നു കാണുമ്പോൾ, ആ സംഗതികളെ മനഃപ്രസാദത്തോടും സംതൃപ്തിയോടുംകൂടി കൈക്കൊള്ളുന്നു. ഈ വിഷയത്തിൽ മനുഷ്യർ ഈശ്വരൻെറ നേരെ അനുഷ്ഠിക്കേണ്ടതായ മനോവൃത്തി ഭക്തിവിശ്വാസമുള്ള ഒരു ബാലൻ ജ്ഞാനദയാപരിപൂർണ്ണനായ ഒരു പിതാവിൻെറ നേരെ അനുഷ്ഠിക്കുന്നതുതന്നെ ആയിരിക്കണം.

'പിതാഹമസ ജഗതോ
മാതാ ധാതാ പിതാമഹഃ
* * * *
ഭർത്താ നിവാസഃ ശരണം സുഹൃൽ,'

ഈ ജഗത്തിന്നു പിതാവും, മാതാവും, പിതാമഹനും, കർമ്മഫലത്തെ കൊടുക്കുന്നവനും, ഭരിക്കുന്നവനും, വാസസ്ഥാനവും, രക്ഷകനും, ഹിതത്തെ ചെയ്യുന്നവനും ഞാൻ ആകുന്നു.

ഇപ്രകാരമുള്ള 'ഒരുവ'ൻെറ നേരെ കൃതജ്ഞത ഉദിക്കുന്നതും ജ്ഞാനത്തിൻെറ വർദ്ധനയോടുകൂടി സദാ വർദ്ധിക്കുന്നതുമാണ്. അങ്ങിനെതന്നെ, ആത്മസമർപ്പണമെന്നും ആത്മപരിത്യാഗമെന്നും പറയുന്നതു ഭക്തിയുടെ പരമകാഷ്ഠയാകുന്നു. ദിനംപ്രതി നമ്മുടെ സകല കർമ്മങ്ങളേയും ഈശ്വരാർപ്പണബുദ്ധി

* ഭഗവൽഗീത ൯-൧൭—൧൮

യോടുകൂടി ചെയ്യുന്നതുകൊണ്ടു്, ഈ ആത്മപരിത്യാഗനിഷ്ഠയ്ക്കു് അഭിവൃദ്ധിയുണ്ടാകും; അതങ്ങിനെ പരിപൂർണ്ണമായിത്തീരുന്നതോടുകൂടി, ഉപാധികൃതമായിരിയ്ക്കുന്ന ദേഹേന്ദ്രിയാദികൾ സ്വാധീനപ്പെടുകയും പരമാത്മാവു് പ്രത്യക്ഷപ്പെടുകയും ചെയ്യും.

'യൽ കരോഷി യദശ്നാസി
യജ്ജുഹോഷി ദദാസി യൽ
യത്തപസ്യസി കൌന്തേയ!
തൽ കുരുഷ്വ മദർപ്പണം.'

അല്ലയോ കുന്തീപുത്ര! (അർജ്ജുന!) നീ എന്തുചെയ്യുന്നുവോ, നീ എന്തു ഭക്ഷിയ്ക്കുന്നുവോ, എന്തു ഹോമം ചെയ്യുന്നുവോ, എന്തു ദാനം ചെയ്യുന്നുവോ, എന്തു തപസ്സു ചെയ്യുന്നുവോ, അതെല്ലാം എനിയ്ക്കു് അർപ്പണമായി നീ ചെയ്താലും.*

ഭക്തിയുടെ ശാഖകളായ ഈ ഗുണങ്ങൾ സ്നേഹത്തിൽ നിന്നുണ്ടാകുന്നതുപോലെ തന്നെ, ഉൽകൃഷ്ടനായ ഒരുവന്റെ നേരെയുള്ള ദ്വേഷം ഹേതുവായിട്ടുണ്ടാകുന്നതായ 'ഭയത്തിൽ' നിന്നും തത്തുല്യങ്ങളായ ദോഷശാഖകളും ഉണ്ടാകുന്നു. ഉൽകൃഷ്ടനായ ആളെ നിസ്സാരനാക്കുന്നതിന്നും അവനെക്കൊണ്ടുള്ള ഭയം നശിയ്ക്കുവാൻ അവനെ താഴ്ത്തി തങ്ങളുടെ നിലയിൽ ആക്കുന്നതിന്നും ദ്വേഷബുദ്ധിയുള്ളവർ സദാ ശ്രമം ചെയ്യുന്നു. ഇതിന്റെ കാരണം ഇതാണ്. താൻ ശത്രുവായി കരുതുന്ന ഒരു വരിഷ്ഠനിൽനിന്നു തനിയ്ക്കു ഭയം ജനിയ്ക്കുന്നതും, അവന്റെ ശക്തി അവൻ ഉപയോഗിയ്ക്കുമ്പോൾ അതു തടുക്കുവാൻ കഴിയാത്തതുകൊണ്ട്, ഈ ശത്രുബലത്തെ കുറയ്ക്കുവാനോ അതിൽനിന്നും രക്ഷപ്പെടുവാനോ ശ്രമിയ്ക്കുന്നതും സ്വാഭാവികമാണ്.

ഈ ദ്വേഷവികാരം ഈശ്വരന്റെ നേരെ പ്രവർത്തിയ്ക്കുമ്പോൾ, ആയതു് ഈശ്വരമഹിമയെ താഴ്ത്തുന്നതിന്നും ഈശ്വര ശക്തികളെ തിരസ്കരിയ്ക്കുന്നതിന്നുമുള്ള ഉത്സാഹമായി പ്രകടനം

* ഭഗവൽഗീത ൯. ൨൭

ചെയ്യുന്നു. ഈ ദോഷങ്ങളുടെ കൂട്ടത്തിൽ ഏററവും സാധാരണമായിട്ടുള്ളത് 'അനാദരമാ'കുന്നു. പുണ്യസാധനങ്ങളെക്കുറിച്ചും പുണ്യസ്ഥലങ്ങളെക്കുറിച്ചും സോപഹാസമായും നിസ്സാരമായും ഉള്ള സംഭാഷണവും നടവടിയും, അന്യന്മാരുടെ മതവിശ്വാസങ്ങളെപ്പററി പറയുമ്പോൾ ഉള്ള പരിഹാസോക്തികളും ചിറികളും ഇതിൽ പെടും. ഹീനസ്വഭാവമുള്ളവരിൽ ഈ ദോഷം തന്നെ 'ഈശ്വരനിന്ദ'യായിത്തീരുന്നു. ഈ രണ്ടു ദോഷങ്ങളും — അനാദരവും ഈശ്വരനിന്ദയും — വിശിഷ്ടങ്ങളായ മനോവികാരങ്ങൾക്കു ഹാനികരങ്ങളാണ്. അവയെ അത്യുത്സാഹത്തോടുകൂടി തടുക്കണം. ഇങ്ങിനെ വിശിഷ്ടവികാരങ്ങൾക്കു ജാഡ്യം വരുമ്പോൾ, ആയതു ധർമ്മനിഷ്ഠയിൽ അശേഷം വിരക്തിയെ ഉണ്ടാക്കിത്തീക്കുന്നു; എന്തുകൊണ്ടെന്നാൽ, ഈ വിശിഷ്ടവികാരങ്ങളെക്കൊണ്ടും, നാം മുമ്പിൽ പറഞ്ഞിട്ടുള്ളതായ സ്നേഹജന്യങ്ങളായ സൽഗ്ഗുണങ്ങളെക്കൊണ്ടും മാത്രമേ ഈശ്വരനെ പ്രാപിയ്ക്കുവാൻ കഴിയൂ. ഒരു മനുഷ്യൻ ദ്വേഷജന്യമായ വിരോധഭാവംകൊണ്ട് ഈശ്വരവിശ്വാസത്തിൽനിന്നും അധികമധികം ദൂരസ്ഥനാകുമ്പോൾ, അവന്ന് ഈശ്വരവിചാരം അശേഷമില്ലാതാകുകയും അവൻ സന്മാർഗ്ഗവൃത്തിയിൽ അശേഷം വിശ്വാസമില്ലാത്തവനായി പലപ്പോഴും ദുർമ്മാർഗ്ഗത്തിൽ ചരിയ്ക്കുകയും ചെയ്യുന്നു.

'അസത്യമപ്രതിഷ്ഠം തേ
ജഗദാഹുരനീശ്വരം.'

അവർ (അസുരസ്വഭാവമുള്ളവർ) പ്രപഞ്ചം അസത്യം (വേദാദിപ്രമാണങ്ങളോടു കൂടാത്തത്) എന്നും, ധർമ്മാധർമ്മരൂപമായ വ്യവസ്ഥയില്ലാത്തത് എന്നും, ഈശ്വരനോടു കൂടിയതല്ലെന്നും പറയുന്നു.*

ഈശ്വരഭക്തി കഴിഞ്ഞാൽ പിന്നെ വേണ്ടതു 'രാജഭക്തി'

* ഭഗവൽഗീത ൧൬- ൧൬, ൮.

യാകുന്നു. സത്യസന്ധനായ രാജാവ് ഈശ്വരന്റെ വീൎയ്യം, നീതി, രക്ഷ എന്നിവയെ ഭൂമിയിൽ പ്രദൎശിപ്പിക്കുന്നവനായിരിക്കും; പ്രജകളുടെ അഭ്യുദയത്തെ കാംക്ഷിച്ചുകൊണ്ടിരിക്കും; പ്രജകളുടെ സുഖത്തിന്നും ഹിതത്തിന്നുമായി തന്റെ സുഖത്തെയും ശ്രേയസ്സിനേയും സദാ പരിത്യജിക്കുക ശീലമുള്ളവനായിരിക്കും. ഇപ്രകാരമായിരുന്നു ദിവ്യന്മാരായ പൂൎവ്വരാജാക്കന്മാർ. രാജത്വത്തിന്റെ പരമകാഷ്ഠയെ അവരിലാണ് നാം കാണുന്നത്. മുൻപറഞ്ഞിരിക്കുന്ന സൽഗ്ഗുണങ്ങളെത്തന്നെ അല്പം കുറഞ്ഞനിലയിൽ രാജാവിന്റെ നേരെയും പ്രജകൾ കാണിക്കണം. 'സ്വാമിഭക്തി,' 'വിശ്വാസം', 'അനുസരണം' എന്നിവയാകുന്നു നല്ല പ്രജകളിലുള്ള സൽഗ്ഗുണങ്ങൾ. രാജ്യവാസികളുടെ അഭ്യുദയത്തിന്ന് ഈ ഗുണങ്ങൾ ആവശ്യമാണെന്നു പ്രബലമായി പ്രതിപാദിച്ചിരിക്കുന്നു. ലോകരക്ഷാൎത്ഥമായിട്ടാകുന്നു ഈശ്വരൻ രാജാവിനെ സൃഷ്ടിച്ചിരിക്കുന്നതെന്നും, ഇന്ദ്രൻ, വായു, യമൻ, സൂൎയ്യൻ, അഗ്നി, വരുണൻ, സോമൻ, ഭൂമി ഇവരുടെ പരമാണുക്കളെ ചേൎത്തിട്ടാണ് രാജസൃഷ്ടിയെന്നും മനുസ്മൃതിയിൽ പറഞ്ഞിരിക്കുന്നു. ഇന്ദ്രൻ വൎഷിച്ചു ജനങ്ങളെ സന്തോഷിപ്പിക്കുന്നതുപോലെ, രാജാവു പ്രജകളുടെ അഭീഷ്ടങ്ങളെ രാജ്യത്തിൽ പ്രവൎഷിക്കണം. വായു സകല ജന്തുക്കളിലും പ്രാണരൂപമായി പ്രവേശിച്ചു സഞ്ചരിക്കുന്നതുപോലെ, രാജാവു ചാരന്മാരുടെ സഹായംകൊണ്ടു സകല കാൎയ്യങ്ങളിലും പ്രവേശിച്ച് അറിയണം. യമധൎമ്മരാജാവു സകല ജന്തുക്കളേയും ശത്രുമിത്രഭേദം കൂടാതെ ശിക്ഷിക്കുന്നതുപോലെ, രാജാവു പക്ഷപാതം കൂടാതെ കുററം ചെയ്ത സകല പ്രജകളേയും ദണ്ഡിപ്പിക്കണം. സൂൎയ്യൻ തന്റെ കിരണങ്ങളെക്കൊണ്ടു തപിപ്പിക്കാതെ ഭൂമിയിലുള്ള ജലത്തെ അല്പംഅല്പമായി ആദാനം ചെയ്യുന്നതുപോലെ, രാജാവു ജനങ്ങളെ പീഡിപ്പിക്കാതെ രാജഭോഗം വാങ്ങണം. അഗ്നിയെപ്പോലെ പ്രതാപയുക്തനായി, തേജസ്വിയായി, നിത്യവും ദുഷ്ടന്മാരേയും ശത്രുക്കളേയും ശിക്ഷിച്ചുകൊണ്ടിരിക്കണം. ദണ്ഡ്യന്മാരായവരെ വരുണൻ പാശംകൊണ്ടു ബന്ധിക്കുന്നതുപോലെ, പാപികളെ രാജാവു ദണ്ഡിപ്പിക്കണം;

പൂൎണ്ണചന്ദ്രനെ നോക്കി മനുഷ്യർ സന്തോഷിക്കുന്നതുപോലെ, തന്നെ നോക്കി പ്രജകൾ സന്തോഷിക്കത്തക്കവണ്ണം രാജാവു സൌമ്യനായിരിക്കണം. സകല പ്രാണികളേയും ഭൂമി സമമായിരിക്കുന്നതുപോലെ, സൎവ്വഭൂതങ്ങളേയും രാജാവു ഭരിക്കണം.* രാജധൎമ്മത്തേയും പ്രജാധൎമ്മത്തേയുംപററി ഭീഷ്മർ പറയുന്നതും ഏററവും സാരമായിട്ടുള്ളതാണ്. പ്രജകളുടെ രക്ഷിതാവും സൎവ്വത്തിന്റെയും നാഥനുമായതുകൊണ്ടു, രാജാവു പ്രജകളുടെ നേരെ ഈശ്വരനെപ്പോലെ വൎത്തിക്കണം.||

ഒരു സൽഗുണവാനായ രാജാവു രാജ്യംഭരിക്കുമ്പോൾ പ്രജകൾക്കുണ്ടാകുന്ന അഭ്യുദയത്തെപ്പററി അനേകം കഥകൾ ഇതിഹാസങ്ങളിലുണ്ടു്.

രാജഭക്തിയെ പ്രശംസിച്ചിരിക്കുന്നതുപോലെ തന്നെ, എതിൎവിപരീതങ്ങളായ 'രാജനിന്ദ', 'രാജദ്രോഹം', 'രാജ്യകലഹം' എന്നീ ദോഷങ്ങളെ നിന്ദിച്ചിരിക്കുന്നു. അരാജകത്വത്തിന്നു ഇരയായിരിക്കുന്ന രാജ്യവാസികളുടെ ദുഃഖങ്ങളെ വിവരിച്ചിട്ടുമുണ്ടു്.

രാജഭക്തിയോടു വളരെ യോജിപ്പുള്ള ഒരു ഗുണമാകുന്നു 'സ്വദേശാഭിമാനം.' ഒരുവനു സ്വദേശാഭിമാനമുള്ളപ്പോൾ രാജ്യത്തെ ആസകലം തന്റെ ശുശ്രൂഷക്കു പാത്രമായ ഒരാളെപോലെ വിചാരിക്കുന്നു. വാസ്തവത്തിൽ ഒരു രാജാവു രാജ്യവാസികളുടെ പ്രതാപം മൂൎത്തീഭവിച്ചിരിക്കുന്ന ആൾ ആണ്. അങ്ങിനെ രാജശ്രീ മൂൎത്തിമത്തായിരിക്കുന്ന ഒരാളുടെ നേരെ ഉദിക്കുന്ന ഭക്തിക്കു കാരണം ഏററവും നിഷ്കളങ്കമായ സ്വദേശാഭിമാനമാകുന്നു. സ്വദേശാഭിമാനം എന്ന സൽഗുണം അനേകം ചിത്തവൃത്തികളിൽ വേരൂന്നിയിരിക്കുന്നതാണ്. ഒരു രാജ്യത്തിന്റെ പൂൎവ്വമഹിമയിൽ ഉള്ള ഭക്തികൊണ്ടും, അതിലെ ഋഷികൾ, വീരന്മാർ, യോദ്ധാക്കൾ, സൎവ്വപ്രകാരത്തിലുമു

* മനുസ്മൃതി ൭ അ, ൪; ൯ ൩൦൩—൩൧൧

|| മഹാഭാരതം ശാന്തിപൎവ്വം, ൫൬—൪൬

ള്ള മഹാന്മാർ, എന്നിവരിലുള്ള ആശ്ചൎയ്യത്തോടുകൂടിയ ബഹു മാനംകൊണ്ടും, രാജ്യത്തിന്റെ ശക്തി, വീൎയ്യം, പ്രതാപം എന്നിവയെക്കൊണ്ടും, ജന്മഭൂമിയിൽ വാത്സല്യം ഉണ്ടാകുന്നതാണ്. രാജ്യത്തിനുണ്ടാകുന്ന സുഖദുഃഖങ്ങളേയും, ജയാപജയങ്ങളേയും, ഐശ്വൎയ്യാനൈശ്വൎയ്യങ്ങളേയും തനിക്കുള്ളതുപോലെ വിചാരിച്ച് അനുമോദിക്കുകയും അനുതപിക്കുകയും ചെയ്യണം. സ്വദേശസ്നേഹം ഉള്ളവനു സ്വരാജ്യത്തിലെ നൈസൎഗ്ഗികങ്ങളായ മനോമോഹനവസ്തുക്കളിൽ അനുരാഗം ജനിക്കുന്നു; സ്വരാജ്യക്കാർ കലാവിദ്യകളിലും ശില്പശാസ്ത്രങ്ങളിലും നൈപുണ്യം പ്രാപിച്ചിരിക്കുന്നതിനെപ്പററി അത്യന്തം അനുമോദിക്കുന്നു. മററുള്ള സകല വസ്തുക്കളേക്കാൾ ഉൽകൃഷ്ടമായും ഉപരിയായും താൻ പരിശ്രമിച്ചു സേവിക്കേണ്ടതായ ഒരു പരമവസ്തുവായും ഭക്തിഭാജനമായും തങ്ങളുടെ ജന്മഭൂമിയെ സ്വദേശാഭിമാനികൾ വിചാരിക്കുന്നു. ആകപ്പാടെ നോക്കുമ്പോൾ സ്വദേശം സ്വദേശാഭിമാനിയെക്കാൾ വലുതാണെങ്കിലും സ്വദേശാഭിമാനിക്കു സ്വദേശത്തെ സേവിച്ചു സഹായിക്കുവാനുള്ള ശക്തി ഉള്ളതാണ്. സ്വദേശത്തിനുവേണ്ടി സുഖം, അഭ്യുദയം, സമ്പത്ത്, എന്നുവേണ്ട ജീവൻകൂടി ത്യജിക്കുവാൻ ഉദ്യുക്തനായിരിക്കും. വാത്സല്യമുള്ള ഒരു പിതാവു, തന്റെ കുടുംബത്തിന്റെ നന്മയെ കാംക്ഷിക്കുന്നതുപോലെ, സ്വദേശാഭിമാനി സ്വദേശത്തിന്റെ നന്മയെ കാംക്ഷിക്കുകയും, രാജ്യഹിതത്തെ ആത്മഹിതത്തെക്കാൾ വലുതായി വിചാരിക്കുകയും ചെയ്യുന്നു. 'ലോകഹിതേച്ഛ' എന്ന സൽഗുണം സ്വദേശാഭിമാനം എന്നതിന്റെ ഒരു സംജ്ഞാനാമം മാത്രമാണ്. ലോകഹിതേച്ഛുവായിരിക്കുന്ന ആൾ ഒരു സാധാരണ മനുഷ്യനെക്കാൾ ലോകകാൎയ്യങ്ങൾക്കായി അധികം ശുഷ്കാന്തിയോടും ഉത്സാഹത്തോടും കൂടി പ്രയത്നം ചെയ്യും. 'ലോകഹിതേച്ഛ' എന്ന പദം തന്നെ, സന്മാൎഗ്ഗാചരണത്തിന്റെ അടിസ്ഥാനമാണെന്നു മുമ്പിൽ പലപ്പോഴും പറഞ്ഞിരിക്കുന്നതായ സവൈദ്യക്തൃഃബോധത്തെ പ്രതിപാദിക്കുന്നു. ലോകഹിതേച്ഛയുള്ള മനുഷ്യൻ, ബോധപൂൎവ്വമായിട്ടോ തദ്വിപരീതമായോ, താൻ ഒരു അംഗമായിരിക്കുന്ന ജനസമുദായത്തിലെ സകല ജീവി

കളുടേയും ആത്മൈക്യത്തെ സ്വാനുഭവപ്പെടുത്തിയിരിക്കുന്നവനാണ്. ഒരു സമുദായത്തിലുള്ള ഓരോ ജീവിയുടെ ഗുണവും ദോഷവും അതിലെ സകല ജീവികളുടേയും ഗുണത്തിന്നും ദോഷത്തിന്നും കാരണമായി തീരുന്നു എന്നറിഞ്ഞു, ലോകഹിതകാരിയായിരിക്കുന്നവൻ സകല ജീവികളുടേയും ഉൽക്കർഷത്തെ കാംക്ഷിച്ചുംകൊണ്ടു ലോകോപകാരാർത്ഥം പ്രവർത്തിക്കുന്നു.

ഈശ്വരന്റെ നേരെ കാണിക്കുന്ന ഗുണദോഷങ്ങളുടെ കാര്യത്തിൽ എന്നപോലെ തന്നെ, രാജ്യത്തിന്റെയും രാജാവിന്റെയും നേരെ കാണിക്കുന്ന ഗുണദോഷങ്ങളുടെ കാര്യത്തിലും നാം പ്രത്യേകം ഓർമ്മവെക്കേണ്ടതായ ചില സംഗതികൾ ഉണ്ട്. താൻ പാടുള്ളവിധം ആലോചിച്ചിട്ടുണ്ടാകുന്ന ഉത്തമമായ കാരണങ്ങളെക്കൊണ്ടു വേണം തന്റെ ചിത്തവൃത്തിക്കും ബാഹ്യകർമ്മങ്ങൾക്കും ആസ്പദത്തെ കൊടുക്കുവാൻ. ഇങ്ങിനെ ചെയ്യുന്നതു സകല മനുഷ്യരുടേയും ധർമ്മമാകുന്നു. ഇപ്രകാരം ചെയ്യുവാൻ നിരന്തരമായി ശ്രമിക്കേണമെന്നുള്ള സ്വധർമ്മത്തിൽ നിന്നും ഒരു മനുഷ്യനും തന്നെ മോചിപ്പിക്കുവാൻ കഴിയുന്നതല്ല. അപ്രകാരം തന്നെ പ്രത്യക്ഷത്തിൽ അന്യായമായ കർമ്മങ്ങൾ ചെയ്യുന്നതു താൻ അറിഞ്ഞ് അനുവദിക്കുന്നതുകൊണ്ടുള്ള ദോഷത്തിന്നും, താൻ അന്യായമാണെന്ന് അറിയുന്നതോ, വാസ്തവം കുറെ സംശയമാണെന്നു തനിക്കു തോന്നുന്നുണ്ടെങ്കിലും പരമാർത്ഥം അറിയുവാൻ താൻ യാതൊരു ശ്രമവും ചെയ്തിട്ടില്ലാത്തതോ ആയ ഏതെങ്കിലും ഒരു ലോകാഭിപ്രായത്തെ അനുസരിച്ചു പ്രവർത്തിക്കുന്നതിൽ തന്നെ അനുവദിക്കുന്നതിന്നും, തനിക്ക് ഉത്തരവാദിത്വം ഉണ്ടെന്നുള്ള സംഗതിയും അശേഷം വിസ്മരിക്കത്തക്കതല്ല. അപ്രിയമായിട്ടുള്ളതാണെങ്കിലും ഗുണപ്രദമായ ഉപദേശം ചെയ്യുന്ന അവ്യാജസചിവന്റെ ബാഹ്യവിരോധത്തെക്കാൾ കപടഭക്തി—വചനസ്തുതികൊണ്ടു കാര്യം കഴിച്ചുകൂട്ടുന്ന കരടകന്റെ മുഖഭക്തി—ഏററവും ആപൽക്കരവും പാപിഷ്ഠവുമാകുന്നു എന്നും മൂഢജനങ്ങളുടെ ദുർമ്മോഹങ്ങളെ ചാടു കയററിക്കൊണ്ടിരിക്കുന്ന കപടമായ സ്വദേശസ്നേഹം കേ

വലം കൌടില്യവൃത്തി മാത്രമാണെന്നും നാം സദാ ഓൎമ്മവെ ക്കണം.

'സുലഭാഃ പുരുഷാ രാജൻ!
സതതം പ്രിയവാദിനഃ
അപ്രിയസ്യ ച പത്ഥ്യസ്യ
വക്താശ്രോതാ ച ദുല്ലഭാഃ'

അല്ലയോ രാജാവേ! സദാ പ്രിയം പറയുന്നവർ സാധാരണയാണ്. അപ്രിയമായിട്ടുള്ളതും ഹിതമായിട്ടുള്ളതുമായ വാക്കുകൾ പറയുന്ന ആളും കേൾക്കുന്ന ആളും ദുല്ലഭമാണ്.

സ്വദേശാഭിമാനമെന്നും ലോകഹിതേച്ഛയെന്നും പറയുന്ന ഈ ഗുണങ്ങൾ സ്വാൎത്ഥപരങ്ങളായി, താല്ക്കാലികങ്ങളായിരിക്കുന്ന സുഖങ്ങളിൽ നിന്നും അന്യമായ കാൎയ്യസാദ്ധ്യത്തിന്നായി മനസ്സിനെ നയപ്പിക്കുന്നതുകൊണ്ടു, മനുഷ്യസ്വഭാവത്തിന്നു വിശാലതയേയും ഉല്ക്കൎഷത്തെയും ഉണ്ടാക്കുന്നതിന്നു പുറമേ, ജഗദാകാരനായി വൎത്തിക്കുന്ന ആത്മാവിനെ അറിഞ്ഞ് ഐക്യബോധം വരുന്നതിന്നു സഹായിക്കുകയും ചെയ്യുന്നു. ലോകഹിതേച്ഛയും സ്വദേശാഭിമാനവും ഉള്ള മനുഷ്യർ അല്പമതിയായിരിക്കുന്ന ഒരുവനേക്കാൾ അധികം ഈശ്വരസാമീപ്യമുള്ളവനാണ്; ക്രമത്തിൽ അദ്ദേഹത്തിന്റെ മനസ്സ് സ്വദേശസ്നേഹം കവിഞ്ഞു മനുഷ്യവൎഗ്ഗസ്നേഹത്തെ കൈക്കൊള്ളുകയും ചെയ്യും. സ്വദേശാഭിമാനികളായ പുത്രന്മാരുള്ള ഭൂമി ഭാഗ്യവതിയായിരിക്കുന്നു. നിശ്ചയമായും ആ ഭൂമി ലോകത്തിൽ ഉല്ക്കൎഷത്തെ പ്രാപിക്കും.

ഇനി നമുക്കു മാതാപിതാക്കന്മാരുടേയും ഗുരുക്കന്മാരുടേയും നേരെ ആചരിക്കേണ്ടതായ ധൎമ്മങ്ങളെപ്പററിയാണ് ആലോചിക്കുവാനുള്ളത്. അവരും ഉൽകൃഷ്ടന്മാരുടെ നിലയിൽ തന്നെ ആണ് സ്ഥിതിചെയ്യുന്നത്. ഈശ്വരന്റെ നേരേയും രാജാവിന്റെ നേരേയും കാണിക്കുന്ന ഗുണങ്ങൾ ഈ കൂട്ടത്തിൽ അകപ്പെടും. ഇതിന്നുപുറമെ, 'സൌമ്യത,' 'വിശ്വാസം,' 'വിധേയത' ഈ ഗുണങ്ങളേയും ചേൎക്കാം. ബാലന്മാർ മാതാ

പിതാക്കന്മാരുടേയും ഗുരുക്കന്മാരുടേയും നേരെ കാണിക്കേണ്ടുതായ സൽഗുണങ്ങളെപ്പററി ആലോചിക്കുമ്പോൾ, ഈ ഗുണങ്ങളേക്കാൾ പ്രബലമായി യാതൊരു ഗുണത്തേയും പറഞ്ഞിട്ടില്ലെന്നു വേണം പറയുവാൻ; ഇന്നും സദ്വൃത്തനായ ഒരു ആൎയ്യന്റെ സ്വഭാവത്തെ അധികം അലങ്കരിക്കുന്നതായ വേറെ യാതൊരു ഗുണവുമില്ല.

'യം മാതാ പിതരൌ ക്ലേശം
സഹേതേ സംഭവേ നൃണാം
ന തസ്യ നിഷ്കൃതിഃ ശക്യാ
കൎത്തും വൎഷശതൈരപി.

തയോൎന്നിത്യം പ്രിയം കുൎയ്യാ-
ദാചാൎയ്യസ്യ ച സൎവ്വദാ
തേഷ്വേവ ത്രിഷു തുഷ്ടേഷു
തപസ്സൎവ്വം സമാപ്യതേ.

തേഷാം ത്രയാണാം ശുശ്രൂഷാ
പരമം തപ ഉച്യതേ
ന തൈരനഭ്യനുജ്ഞാതോ
ധൎമ്മമന്യം സമാചരേൽ.

ത ഏവ ഹി ത്രയോലോകാ
സ്ത ഏവ ത്രയ ആശ്രമാഃ
ത ഏവ ഹി ത്രയോവേദാ
സ്ത ഏവോക്താസ്ത്രയോഽഗ്നയഃ.

* * * * *

ത്രിഷ്വപ്രമാദ്യന്നേതേഷു
ത്രീംല്ലോകാൻ വിജയേൽ ഗൃഹീ
ദീപ്യമാനഃ സ്വവപുഷാ
ദേവവദ്ദിവി മോദതേ.

* * * *

സൎവ്വ തസ്യാദൃതാ ധൎമ്മാ
യസ്യൈതേ ത്രയ ആദൃതാഃ
അനാദൃതാസ്തു യസ്യൈതേ
സൎവ്വാസ്തസ്യാഫലാഃ ക്രിയാഃ.

യാവത്ത്രയസ്തേ ജീവേയു-
സ്താവന്നാന്യം സമാചരേൽ
തേഷ്വേവ നിത്യം ശുശ്രൂഷാം
കുൎയ്യാൽ പ്രിയഹിതേ രതഃ.

* * * * *

ത്രിഷ്വേതേഷിതി കൃത്യം ഹി
പുരുഷസ്യ സമാപ്യതേ
ഏഷ ധൎമ്മഃ പരഃ സാക്ഷാ
ദുപധൎമ്മോഽന്യ ഉച്യതേ.

മാതാപിതാക്കന്മാർ സന്തത്യുൽപ്പാദനം തുടങ്ങി വിദ്യാഭ്യാസം കഴിയുന്നതുവരെ സന്താനങ്ങൾക്കു വേണ്ടി അനുഭവിക്കുന്ന കഷ്ടതകൾക്കു നൂറു സംവത്സരം പ്രത്യുപകാരം ചെയ്താലും മതിയാകുന്നതല്ല.

മാതാപിതാക്കന്മാരുടേയും ആചാൎയ്യന്റേയും ഇഷ്ടത്തെ സദാ അനുവൎത്തിച്ചു നടക്കേണ്ടതാകുന്നു. മാതാവ്, പിതാവ്, ആചാൎയ്യൻ, ഈ മൂന്നുപേരും സന്തോഷിച്ചാൽ സകല തപസ്സുകളുടേയും ഫലം സിദ്ധിക്കും.

ഈ മൂന്നുപേൎക്കും ചെയ്യപ്പെടുന്ന ശുശ്രൂഷ തന്നെയാണ് ഏററവും ഉൽകൃഷ്ടമായ തപസ്സ്. അവരുടെ സമ്മതം കൂടാതെ മറെറാരു ധൎമ്മത്തെ ചെയ്യരുതു്.

ഈ മൂന്നുപേർ തന്നെയാണ് മൂന്നു ലോകങ്ങൾ; ഈ മൂന്നുപേർ തന്നെയാണ് മൂന്ന് ആശ്രമങ്ങൾ; ഈ മൂന്നുപേർ തന്നെയാണ് മൂന്നു വേദങ്ങൾ; മൂന്ന് അഗ്നികളും ഈ മൂന്നുപേർ തന്നെയാണെന്നു പറയപ്പെടുന്നു.

* * * * * *

ഈ മൂന്നു പേരുടേയും കാൎയ്യത്തിൽ ഉപേക്ഷയില്ലാത്ത ഗൃഹസ്ഥാശ്രമി മൂന്നു ലോകങ്ങളേയും ജയിച്ച് ദേവകളെപ്പോലെ തേജോരൂപനായിട്ടു സ്വൎഗ്ഗലോകത്തിൽ വസിക്കുന്നു.

* * * * * *

യാതൊരുവൻ ഈ മൂന്നു പേരേയും ആദരിക്കുന്നുവോ, അവൻെറ സകല ധൎമ്മങ്ങളും അവനാൽ ആദരിക്കപ്പെട്ടിരിക്കുന്നു. യാതൊരുവൻ ഇവരെ ആദരിക്കുന്നില്ലയോ, അവൻെറ സകല കൎമ്മങ്ങളും നിഷ്ഫലമായിത്തീരുന്നു.

ഈ മൂന്നുപേരും ജീവിച്ചിരിക്കുന്ന കാലംമുഴവൻ അന്യകാൎയ്യങ്ങളിൽ പ്രവേശിക്കാതെ, പ്രിയമായും ഹിതമായുമുള്ളതിനെ കാംക്ഷിച്ച് ഇവൎക്കു നിത്യം ശുശ്രൂഷ ചെയ്യണം.

* * * * * *

ഇവരെ ശുശ്രൂഷിക്കുന്നതുകൊണ്ടു മനുഷ്യൻ കൃതകൃത്യനായി തീരുന്നു ഇവരെ ശുശ്രൂഷിക്കുകയാകുന്നു മനുഷ്യൻെറ ഏററവും ഉൽകൃഷ്ടമായ ധൎമ്മം. മററു ധൎമ്മങ്ങളെല്ലാം ഉപധൎമ്മങ്ങളാണ്.*

വിധേയതയും ഉപാദ്ധ്യായൻെറ അടുക്കൽ അനുസരണവും വേണമെന്നു പ്രത്യേകം നിബ്ബന്ധിച്ചിരിക്കുന്നു. ഗുരുവിൻെറ നേരെ ശിഷ്യൻ അനുഷ്ഠിക്കേണ്ടതായ ധൎമ്മത്തെ ബോധപ്പെടുത്തുവാനായി അനേകം നിയമങ്ങൾ പറഞ്ഞു കാണുന്നുണ്ട്. ശിഷ്യൻ സദാ ഉപയുക്തനും അപ്രീതി ജനിപ്പിക്കാതിരിക്കുവാൻ ജാഗ്രൂകനും ആയിരിക്കണം; ഗുരുവിനെ ഉൽകൃഷ്ടനായ പിതാവിനെപ്പോലെ കരുതുകയും വേണം.

'ഉല്പാദകബ്രഹ്മദാത്രോ
ൎഗ്ഗരീയാൻ ബ്രഹ്മദഃ പിതാ
ബ്രഹ്മജന്മ ഹി വിപ്രസ്യ
പ്രേത്യ ചേഹ ച ശാശ്വതം.'

*മനുസ്മൃതി ൨. ൨൨൭—൨൩൦. ൨൩൨. ൨൩൪. ൨൩൫. ൨൩൭.

ദേഹോല്പാദനം ചെയ്യുന്ന ആളേയും ജ്ഞാനോപദേശം ചെയ്യുന്ന ആളേയും ആലോചിക്കുമ്പോൾ, ജ്ഞാനോപദേശം ചെയ്യുന്ന ആളാണ് ശ്രേഷ്ഠനായ പിതാവ്; എന്തുകൊണ്ടെന്നാൽ, ബ്രാഹ്മണന്റെ ജ്ഞാനോദയം വാസ്തവത്തിൽ ഇഹലോകത്തിലും പരലോകത്തിലും ശാശ്വതമായിട്ടുള്ളതാണ്.*

ധർമ്മനിഷ്ഠയോടുകൂടിയ ശിഷ്യന്നു മാത്രമെ ജ്ഞാനോപദേശം ചെയ്യുക പതിവുണ്ടായിരുന്നുള്ളു.

'യഥാ ഖനൻ ഖനിത്രേണ
നരോ വാര്യധിഗച്ഛതി
തഥാ ഗുരുഗതാം വിദ്യാം
ശുശ്രൂഷുരധിഗച്ഛതി.'

ഒരു മനുഷ്യൻ ഖനിത്രം (തുമ്പ അല്ലെങ്കിൽ, കൈക്കോട്ടു) കൊണ്ടു കിളച്ചു വെള്ളം ഉണ്ടാക്കുന്നതുപോലെ, ശിഷ്യൻ ഗുരുവിനെ ശുശ്രൂഷിച്ചിട്ടു ഗുരുവിലുള്ള വിദ്യയെ സമ്പാദിക്കുന്നു.†

സൽഗുണങ്ങളുടെ കാര്യത്തിൽ എന്നപോലെ തന്നെ മാതാപിതാക്കന്മാരേയും ഗുരുക്കന്മാരേയും സംബന്ധിച്ചു ദോഷജന്യമായിട്ടുണ്ടാകുന്നതായ ദുർഗ്ഗുണങ്ങളിൽ ഈശ്വരനേയും രാജാവിനേയും സംബന്ധിച്ചു മുൻപറഞ്ഞ ദുർഗ്ഗുണങ്ങൾ അടങ്ങിയിരിക്കുന്നു. വിശേഷിച്ച്, 'ആശങ്കാശീലം,' 'ഭീരുത്വം,' 'കാപട്യം,' 'ധാർഷ്ട്യം' ഈ ദുർഗ്ഗുണങ്ങളേയും ചേർക്കാം. നമ്മെക്കാൾ ബലവാനായിരിക്കുന്നവനെപ്പററി ഭയം ഉണ്ടാകുമ്പോൾ, അവന്റെ പേരിൽ അവശ്യം ശങ്കയുണ്ടാകുന്നു. ഈ ശങ്ക നാം ഭയപ്പെടുന്ന ആൾ നമ്മുടെ ക്ഷേമത്തിന്നായിട്ടല്ലാതെ നമ്മുടെ ഹാനിക്കായി അവന്റെ ബലം ഉപയോഗിക്കുമെന്നുള്ള പ്രതീക്ഷ, അല്ലെങ്കിൽ വിചാരം, ആകുന്നു. മനുഷ്യസമ്പർക്കങ്ങളെ ദുഷിപ്പിക്കുവാൻ, സദാ സംശയിച്ചുകൊണ്ടിരിക്കുന്ന സ്വഭാവത്തെക്കാൾ വലുതായ വിഷം വേറെ ഇല്ല. എന്തെന്നാൽ, അതു സ

* മനുസ്മൃതി ൨. ൧൪൬.
† മനുസ്മൃതി ൨-൨൧൮

കലത്തിലും വ്യാജവിഡംബനയെ കല്പിക്കുകയും, പ്രവൃത്തികളെ എല്ലാം വികൃതമാക്കി അതിശയോക്തികൊണ്ടു ദോഷത്തെ സംവൎദ്ധിപ്പിക്കുകയും, ഏററവും നിൎദ്ദോഷമായ പ്രവൃത്തികൾക്കു കൂടി ദോഷാരോപണത്തെ കല്പിക്കുകയും ചെയ്യുന്നു. ആശങ്കാശീലം സകല ദിക്കിലും അപ്രത്യക്ഷമായ ദ്രോഹബുദ്ധിയെ കാണുന്നു. ഭയസഹിതമായതുകൊണ്ട് അതു സദാ ക്ലേശത്തോടുകൂടിയിരിക്കുന്നു. ഭീരുത്വം കാപട്യത്തെ ജനിപ്പിക്കുന്നതാണ്. ഇതു വിരോധിയായിരിക്കുന്നവന്റെ ഭയഹേതുവായ ബലത്തിൽനിന്നും രക്ഷ കിട്ടുന്നതിനായിട്ട് ഒരു കപടവേഷം ധരിക്കുകയാകുന്നു. ഒരു മനുഷ്യന്റെ മനോവികാരങ്ങൾ എങ്ങിനെ മറെറാരുവന്റെ വികാരങ്ങൾക്ക പ്രതികാരത്തെ ചെയ്യുന്നു എന്നുള്ള സംഗതിയെപ്പററി നാം പൎയ്യാലോചിക്കുമ്പോൾ, ബലവാന്മാരുടെ ഉപദ്രവംകൊണ്ടു ബലഹീനന്മാരിൽ മേൽപറഞ്ഞ ദോഷങ്ങൾ ഉത്ഭവിക്കുന്നതാണെന്നും അടിമകളിലും മൃഗപ്രായന്മാരിലും ഈ ദോഷങ്ങൾ സ്വാഭാവികമാണെന്നും അറിയാം.

ധാൎഷ്ട്യവും ഡംഭം ഉൽകൃഷ്ടാപകൃഷ്ടന്മാർ തമ്മിലുള്ള ദൂരത്തെ കുറയ്ക്കുന്നതിന്ന് അപകൃഷ്ടന്മാർ ചെയ്യുന്ന ശ്രമങ്ങളുടെ ഫലമാകുന്നു. ഈ ദുൎഗ്ഗുണങ്ങൾ വിനയം, വിധേയത, ഈ ഗുണങ്ങളുടെ വിപരീതങ്ങളുമാണ്. ഈ ദോഷങ്ങളുണ്ടായാൽ മാതാപിതാക്കന്മാരും ശിശുക്കളും, ആചാൎയ്യന്മാരും ശിഷ്യരും, തമ്മിൽ സുഖകരമായും പരസ്പരം ഗുണപ്രദമായുമുള്ള സമ്മേളനങ്ങളുണ്ടാകുന്നതല്ല. ദ്വേഷവികാരത്തിൽനിന്നും ഉത്ഭവിക്കുന്നതായ ഈ വിഷവല്ലികൾ പ്രകൃത്യാ മനോഹരമായി വളരുന്നതായ സ്നേഹലതകളെ മുട്ടിച്ച് അവയ്ക്കു സ്ഥാനഭ്രംശം വരുത്തുന്നു. ഈ ദുൎഗ്ഗുണങ്ങൾ അല്പമായി പ്രവൎത്തിക്കുമ്പോൾ കുടുംബങ്ങളുടെ സമാധാനത്തേയും സുഖത്തേയും നശിപ്പിക്കുന്നതുപോലെ തന്നെ, അധികമായി വൎദ്ധിച്ചാൽ രാജ്യവാസികളുടെ അഭ്യുദയത്തേയും ധൎമ്മനിഷ്ഠയിലുള്ള ഔത്സുക്യത്തേയും ദൂരീകരിക്കുന്നു.

താഴേ ഉള്ളവർ മേലേ ഉള്ളവരുടെ നേരെ ദീക്ഷിക്കേണ്ടതായ സാമാന്യമായ മനോവൃത്തി ശിഷ്യന്മാർ ഗുരുക്കന്മാരുടെ

നേരെ കാണിക്കേണ്ടതായ മനോവൃത്തിതന്നെ ആണെന്നു മനുസ്മൃതിയിൽ പറഞ്ഞിരിക്കുന്നു.

'വിദ്യാ ഗുരുഷ്വേതദേവ
നിത്യാ വൃത്തിഃ സ്വയോനിഷു
പ്രതിഷേധത്സു ചാധർമ്മാ
ദ്ധിതം ചോപദിശത്സ്വപി
ശ്രേയസ്സു ഗുരുവദ്വൃത്തിം
നിത്യമേവ സമാചരേൽ,'

ഗുരുവിന്റെ നേരെയുള്ള ആചാരംതന്നെ വിദ്വാന്മാരായ ഗുരുക്കന്മാരിലും, രക്തസംബന്ധമുള്ള ബന്ധുക്കളിലും, അധർമ്മത്തിൽനിന്നും തടുക്കുന്നവർ ഹിതോപദേശം ചെയ്യുന്നവർ, ഇവരിലും അനുഷ്ഠിക്കേണ്ടതാകുന്നു.

ശ്രേഷ്ഠന്മാരായിരിക്കുന്നവരുടെ നേരെയും തന്റെ ഗുരുവിന്റെ നേരെ എന്നപോലെ തന്നെ സദാ ആചരിക്കണം.

മേൽപറഞ്ഞ സൽഗുണങ്ങളെ ശീലിക്കുകയും ദുർഗ്ഗുണങ്ങളെ നശിപ്പിക്കുകയും ചെയ്യുന്നതിൽ ബാലന്മാരാൽ അശേഷം വിസ്മരണീയമല്ലാത്തതായ ഒരു ഗൌരവമായ സംഗതിയുണ്ടു്. ഒരുവന്റെ മാതാപിതാക്കന്മാർ അവന്റെ പ്രാരബ്ധകർമ്മംകൊണ്ടുണ്ടായിട്ടുള്ളവരാണു്. എന്നാൽ ഗുരുവിന്റെ കാര്യത്തിൽ കേവലം ഇങ്ങിനെ അല്ല. ഈ സംഗതിയിൽ താല്ക്കാലികമായ അഭിലാഷവൃത്തിയും ഉൾപ്പെടുന്നുണ്ടു്. ഈ സ്ഥിതിക്കു, നിർവ്വാദമായ ഒരു പാപകർമ്മം ചെയ്യുന്നതൊഴിച്ചു, മാതാപിതാക്കന്മാരുടെ നേരെ, അവർ എല്ലാ മാതാപിതാക്കന്മാരുടെ കൂട്ടത്തിൽ സ്നേഹമുള്ളവരും ദയയുള്ളവരും അല്ലെങ്കിലും, ഭക്തിയും വിശ്വാസവും അനുസരണവും നിർവ്യാജമായി കാണിക്കേണ്ടതു ബാലന്മാരുടെ ധർമ്മമാണെന്നു വരുകിലും, ഉപാദ്ധ്യായന്റെ കാര്യത്തിൽ ഈ ധർമ്മനിഷ്ഠയെ നിർവ്വഹിക്കുമ്പോൾ വേറെ ചില ആലോചനകൾ കൂടി ചെയ്യുവാനുള്ളതാണു്. ഉപാദ്ധ്യായന്മാരെ വരിക്കുന്നതു രണ്ടു വിധത്തിലാവാം. ഒന്നുകിൽ വിദ്യാർത്ഥികളുടെ ബാല്യത്തിൽ മാതാപിതാക്കന്മാർ ഒരു ആചാര്യനെ വരിക്കുക

യോ, അഥവാ, തങ്ങൾക്കു വിവേകം വരുമ്പോൾ വിദ്യാർത്ഥികൾതന്നെ ആചാര്യനെ സ്വീകരിക്കുകയോ ചെയ്യാം. ആദ്യത്തെ കാര്യത്തിൽ ഉപാദ്ധ്യായന്റെ അധികാരം മാതാപിതാക്കന്മാരുടെ അധികാരത്തിൽ ഉൾപ്പെട്ടതാണ്. അത് അദ്ദേഹത്തെ ഏല്പിച്ചിരിക്കുന്നു എന്നേ ഉള്ളൂ. ഉപാദ്ധ്യായൻ തനിക്കു കിട്ടിയിരിക്കുന്ന അധികാരത്തെ ന്യായമായിട്ടുപയോഗിച്ചിട്ടുണ്ടോ എന്നു വിദ്യാർത്ഥികളുടെ മനസ്സിൽ എന്തെങ്കിലും ഒരു സംശയം തോന്നിയാൽ, അവർ ഉടനെ തങ്ങളുടെ മാതാപിതാക്കന്മാരോട് ആലോചിക്കുകയും അവരുടെ നിശ്ചയപ്രകാരം പ്രവർത്തിക്കുകയും വേണം. രണ്ടാമത്തെ സംഗതിയിൽ, ഇങ്ങിനെ ഒരു സംശയമുണ്ടായാൽ ആദ്യം തങ്ങൾ ഗുരുക്കന്മാരെ വരിക്കുമ്പോൾ ആലോചിച്ചു തീർച്ചപ്പെടുത്തിയതുപോലെ ഈ സന്ദർഭത്തിലും തങ്ങളുടെ ബുദ്ധികൊണ്ടുതന്നെ ആലോചിച്ച് ഉറയ്ക്കണം. ഇതിന്നും പുറമേ, ഗുരുക്കന്മാൎക്കും ശിഷ്യന്മാൎക്കും അവരുടെ യഥാക്രമമായ ധർമ്മനിഷ്ഠയുടെ ബോധമുണ്ടെന്നു വരുകിൽ, ഉത്തമമായതും ഏററവും ഉപയോഗമുള്ളതുമായ മാർഗ്ഗം, ശിഷ്യൻ ഉപാദ്ധ്യായനോടു 'ഗുരോ! എന്റെ മനസ്സിൽ ഇപ്രകാരം ചില സംശയങ്ങളുണ്ട്; അവയെ മാററിത്തന്നാൽ കൊള്ളാം,' എന്നു വിശദമായും സബഹുമാനമായും പറയുകയാണ്. അപ്പോൾ ഉപാദ്ധ്യായൻ താൻ അനുസരിക്കുന്ന മാർഗ്ഗം ന്യായമായിട്ടുള്ളതാണെന്നു ശിഷ്യനെ സമ്മതിപ്പിച്ചിട്ടോ, അസാദ്ധ്യമാണെങ്കിൽ ആ മാർഗ്ഗത്തെ ത്യജിച്ചിട്ടോ, ശിഷ്യന്റെ സംശയനിവൃത്തി വരുത്തണം.

അധികാരത്തെ അന്യായമായിട്ടുപയോഗിക്കുകയും വിശ്വാസയോഗ്യന്മാരല്ലാത്തവരെ വിശ്വസിക്കുകയും ചെയ്യുന്നതു ലോകത്തിൽ അത്യന്തസാധാരണമായതുകൊണ്ടു, മേൽപറഞ്ഞ സംഗതികൾ മനസ്സിൽ ഓർമ്മവെക്കുന്നത് ആവശ്യമാണ്. ഭാരതഖണ്ഡത്തിൽ പ്രത്യേകിച്ചും, ആചാര്യന്മാർ വാസ്തവത്തിൽ സദാചാരമുള്ള വിശിഷ്ടന്മാരായിരുന്ന കാലം മുതൽക്കു തന്നെ ഗുരുഭക്തി പ്രബലമായിരിക്കുന്നതുകൊണ്ട്, അയോഗ്യന്മാരിൽ ഭക്തിവിശ്വാസത്തെ ആചരിക്കുന്നതുകൊണ്ടു

ള്ള ദോഷം അനന്യസാധാരണമായിട്ടു സംഭവിക്കാവുന്നതാണ്; അതു ഹേതുവായിട്ടു തന്നെ, ഗുണദോഷങ്ങളെ വിവേചനംചെയ്തു മനസ്സിൽ സമഭാവനയെ ദീക്ഷിക്കുന്നതിനും മിഥ്യാഭിയോഗങ്ങളെ അവധീരണം ചെയ്യുന്നതിനും അസാമാന്യമായ കാരണവുമുണ്ടു്.

വൃദ്ധന്മാരുടെ നേരെ ബാലന്മാർ സദാ കാണിക്കേണ്ടതായ സൽഗുണം 'ആദരവ്' ആകുന്നു. വൃദ്ധന്മാരെ ബാലന്മാർ സദാ ആദരിക്കുകയും വരിഷ്ഠന്മാരെപോലെ ബഹുമാനിക്കുകയും ചെയ്യണം.

'ശയ്യാസനേഽധ്യാചരിതേ
ശ്രേയസാ ന സമാവിശേൽ
ശയ്യാസനസ്ഥശ്ചൈവൈനം
പ്രത്യുത്ഥായാഭിവാദയേൽ.

ഊർദ്ധ്വം പ്രാണാഹ്യുൽക്രമന്തി
യൂനഃ സ്ഥവിര ആയതി
പ്രത്യുത്ഥാനാഭിവാദാഭ്യാം
പുനസ്താൻ പ്രതിപദ്യതേ.

അഭിവാദനശീലസ്യ
നിത്യം വൃദ്ധോപസേവിനഃ
ചത്വാരി തസ്യ വർദ്ധന്തേ
ആയുഃ പ്രജ്ഞാ യശോ ബലം.'

ശ്രേഷ്ഠന്റെ ശയ്യയേയും ആസനത്തേയും ഉപയോഗിക്കരുതു്. കിടക്കുകയോ ഇരിക്കുകയോ ചെയ്യുമ്പോൾ ശ്രേഷ്ഠനായിരിക്കുന്ന ആൾ വന്നാൽ എഴുനേററ് അദ്ദേഹത്തെ ആദരിക്കണം.

പ്രായം ചെന്ന ഒരാൾ വരുമ്പോൾ യുവാവിന്റെ പ്രാണവായുക്കൾ ഉൽഗമിക്കുന്നു. എഴുനേററു വന്ദനം ചെയ്യുന്നതിനാൽ ആ വായുക്കൾ വീണ്ടും യഥാസ്ഥിതിയെ പ്രാപിക്കുന്നു.

നിത്യം വൃദ്ധന്മാരെ ബഹുമാനിക്കുകയും പൂജിക്കുകയും ചെയ്യുന്നവന് ആയുസ്സ്, ബുദ്ധി, കീർത്തി, ബലം ഇവ നാലും വർദ്ധിച്ചുവരുന്നു.*

പിന്നെയും ഇപ്രകാരം പറഞ്ഞിരിക്കുന്നു:—

'അഭിവാദയേദ്വൃദ്ധാംശ്ച
ദദ്യാച്ചൈവാസനം സ്വകം
കൃതാഞ്ജലിരുപാസീത
ഗച്ഛതഃ പൃഷ്ഠതോഽന്വിയാൽ.'

വൃദ്ധന്മാരെ വന്ദിക്കണം; തൻെറ ആസനം തന്നെ അവക്ക് കൊടുക്കുകയും വേണം. അവരുടെ അടുക്കൽ കൈകെട്ടിക്കൊണ്ടുവേണം ഇരിക്കുവാൻ; അവർ പോകുമ്പോൾ ഒന്നിച്ചു അനുയാത്ര ചെയ്യണം.†

വൃദ്ധന്മാരുടെ നേരെ കാണിക്കുന്നതായ ഈ ആദരവു താരുണ്യത്തിലും പുരുഷദശയിലും ഏററവും മനോഹരമായിരിക്കുന്ന ഒരു സൽഗുണമാകുന്നു; ഈ സൽഗുണത്തെ കാണിക്കുന്നവൻ സകലരുടെ സ്നേഹത്തെയും അനുമതിയേയും സമ്പാദിക്കുകയും ചെയ്യുന്നു. ഈ ഗുണം പ്രകൃത്യാ 'വിനയ'സംയുക്തമാണ്. വിനയം അനഹങ്കാരത്തേക്കാൾ അല്പം താണ ഒരു സൽഗുണമാകുന്നു.

വൃദ്ധന്മാരോടു കാണിക്കുന്ന അഭിവാദ്യം യുവാക്കന്മാരുടെ സ്ഥൂലദേഹത്തിന്നുകൂടി ഗുണകരമാണെന്നു മുമ്പിൽ എടുത്തുപറഞ്ഞിരിക്കുന്ന മനുസ്മൃതി, രണ്ടാമദ്ധ്യായം, ൧൨൦-ാം ശ്ലോകത്തിൽ സൂചിപ്പിച്ചിരിക്കുന്നു. സകല വസ്തുക്കൾക്കും സമതോലനത്തെ പ്രാപിക്കുവാൻ സദാ ഒരു വാസനയുണ്ടെന്നുള്ളത് ഒരു പ്രകൃതിനിയമമാകുന്നു. അധികം ചൂടുള്ള ദിക്കിൽനിന്നും ഉഷ്ണം അധികം തണുപ്പുള്ള ദിക്കിലേക്കു വ്യാപിക്കുന്നതുപോലെ കായബലവും ഓജസ്സും അധികം ശക്തിയുള്ളവരിൽനിന്നു ബ

* മനുസ്മൃതി ൨. ൧൨൧—൧൨൧
† മനുസ്മൃതി ൪- ൧൫൪.

ബലഹീനന്മാരിൽ വ്യാപിക്കുന്നു. രോഗികൾ ബലവാന്മാരുടെ ശക്തിയെയും, ദുർബ്ബലന്മാർ അധികം ആരോഗ്യമുള്ളവരും കായബലമുള്ളവരും ആയവരുടെ ചൈതന്യത്തെയും ഹരിക്കുന്നു എന്നു സാമാന്യ വൈദ്യശാസ്ത്രത്താൽ നിർണ്ണയിക്കപ്പെട്ടിരിക്കുന്നു. ആകർഷണശക്തി ഉപയോഗിച്ചു ഭേദപ്പെടുന്ന അനേകം രോഗങ്ങൾ ഇതിന്നുദാഹരണമാണ്. ഈ നിയമാനുസരണം, യുവാക്കന്മാരുടെ പ്രാണങ്ങൾ വൃദ്ധന്മാരും ബലഹീനന്മാരും ആയവരുടെ ദേഹത്തിലേക്കു വ്യാപിക്കുന്നതാണ്; എന്നാൽ, ചെറുപ്പക്കാരനായ ആൾ എഴുനേററ് അഭിവാദ്യം ചെയ്യുമ്പോൾ അയാൾ ആ വയോധികനെ ആർദ്രചിത്തനും ഉദാരശീലനുമാക്കിത്തീർക്കുകയും ഈ ചിത്തവൃത്തികൊണ്ടുതന്നെ ആ പ്രാണങ്ങളെ താൻ സ്വീകരിക്കുന്നതിന്നു പകരം ചെറുപ്പക്കാരൻെറ അടുക്കലേക്കു തിരികെ അയക്കുന്നതിന്ന് അദ്ദേഹത്തെ പ്രേരിപ്പിക്കുകയും ചെയ്യുന്നു.

ശ്രേഷ്ഠനായിരിക്കുന്ന ആളുടെനേരെ ആചരിക്കേണ്ടതായ സദാചാരങ്ങൾ ബഹുമാനം, വിനയം, സത്യം, ശുശ്രൂഷാതല്പരത്വം, അഭയം, അസംശയം, അനഹങ്കാരം എന്നിവയാകുന്നു. ഈ സൽഗുണങ്ങളെ ആചരിക്കുന്ന യുവാവു സദാ പ്രീതിയെ സമ്പാദിക്കുന്നു; തന്നെക്കാൾ വയോധികന്മാരും ശ്രേഷ്ഠന്മാരും ആയവരുടെ സംഘത്തിൽ തൻെറ അഭിവൃദ്ധിക്കു കാരണമായ അനേകം സന്ദർഭങ്ങൾ അവന്നുണ്ടാകുകയും ചെയ്യും. ഇങ്ങിനെയുള്ള ഒരു യുവാവിൻെറ ആഗമനം സദാ സുഖപ്രദമായിട്ടുള്ളതാണ്. അവനെക്കാൾ പ്രായം ചെന്നവർ അവനെ സഹായിക്കുന്നതിന്നും അവന്നു സദുപദേശം ചെയ്യുന്നതിന്നും സന്തോഷമുള്ളവരായിത്തീരുന്നതിന്നു പുറമെ, അവരുടെ സ്വാനുഭവം അവന്നുപയോഗമുള്ളതാക്കിത്തീർക്കുകയും ചെയ്യും.

വൃദ്ധന്മാരെ സംബന്ധിച്ചുണ്ടാകുന്ന ദുർഗ്ഗുണങ്ങൾ മററു ഉൽകൃഷ്ടന്മാരുടെ കാര്യത്തിൽ പ്രസ്താവിച്ചിട്ടുള്ളവ തന്നേയാണ്. പ്രത്യേകമായി 'അനാദരം' 'അഹങ്കാരം' ഇവയെയും പറയാം. ഈ രണ്ടാമത്തെ 'അഹങ്കാരം' എന്ന ദുർഗ്ഗുണം ഉണ്ടാകുന്നതു വ

ളരെ സാധാരണയാണ്. ഇതിൻെറ കാരണം, യൌവനയു ക്തന്മാരുടെ ദേഹത്തിന്നു വൃദ്ധന്മാരുടെ ദേഹത്തിന്നുള്ളതിലധി കം ബലവും വീൎയ്യവും ഉണ്ടാകുന്നതുകൊണ്ടും സ്ഥൂലശരീരത്തെ സംബന്ധിച്ച ഈ പ്രാബല്യം ലോകപരിചയത്തിലും വിചാര ശക്തിയുടെ പരിപാകതയിലും തങ്ങൾക്കുള്ള ന്യൂനതയെക്കാൾ അധികം സുവ്യക്തമായതുകൊണ്ടുമാണ്. യൌവനകാലത്തെ അത്യുത്സാഹം ഹേതുവായിട്ട വാൎദ്ധക്യംകൊണ്ടുണ്ടാകുന്നതായ സാവധാനത്തിലുള്ള അവധീരണകൊണ്ട് ഈ സന്ദൎഭത്തിൽ പ്രത്യക്ഷപ്പെടുന്നതായ വേറെ ഒരു ദോഷം ഉണ്ട്; അത് 'അ ക്ഷമ'യാകുന്നു.

ഇക്കാലത്തു ജനങ്ങൾ അവിവേകത്തോടും സംഭ്രമത്തോ ടുംകൂടി കാൎയ്യനിൎവ്വഹണത്തിന്നായി ചാടി പ്രവൎത്തിക്കുന്നതു കൊണ്ടും, മാത്സൎയ്യത്തോടും സ്വബദ്ധയോടുംകൂടിയ ആധുനികജീ വിതക്രമത്താൽ സ്വാഭിമാനംകൊണ്ടു 'താൻപിടിച്ച കാൎയ്യം ജ യിക്കണം' എന്നുള്ള മതാന്ധതയുടെ പ്രാബല്യംകൊണ്ടും, ഈ അദ്ധ്യായത്തിൽ പ്രതിപാദിച്ചിരിക്കുന്ന സൽഗുണങ്ങളെ ക്കാൾ അധികം ഉപയോഗകരങ്ങളായ ഗുണങ്ങൾ ഇപ്പോൾ ഇല്ല.

ശാസ്ത്രതത്വങ്ങളുടെ അയഥാൎത്ഥബോധത്തിൻെറ വൎദ്ധ നയോടുകൂടി മതസംബന്ധമായ സൽഗുണങ്ങളും ക്ഷയിച്ചു തുട ങ്ങി; എന്നുതന്നെയുമല്ല, ഈശ്വരഭക്തിയും ഈശ്വരവിശ്വാ സവും ദൌൎബ്ബല്യത്തിൻേറയും മൌഢ്യത്തിൻേറയും ലക്ഷണമാ യിട്ടു നിന്ദിക്കപ്പെട്ടുമിരിക്കുന്നു. എന്നാൽ മതസംബന്ധമായ സൽഗുണങ്ങൾ വീൎയ്യപ്രതാപയുക്തമായ ഒരു സൽസ്വഭാവ ത്തിൻെറ ആധാരമാണ്. ലോകചരിത്രത്തിൽ ഈ സൽഗുണ ങ്ങളെ കാണുന്നതു മഹാവീരന്മാരിലാണു; ഹീനമതികളായ നീ ചന്മാരിൽ കാണുന്നില്ല.

മഹാശയന്മാരിൽ കാണപ്പെടുന്നതായ രാജഭക്തിയുടേയും സ്വദേശാഭിമാനം കൊണ്ടുണ്ടാകുന്നതായ രാജ്യനിഷ്ഠയുടേയും ക്ഷയം, പക്ഷേ, മേൽപ്പറഞ്ഞ ഗുണങ്ങളുടെ നാശത്തേക്കാൾ

അധികം പ്രത്യക്ഷമായിട്ടുള്ളതാണ്. ലോകരചനയെ സംബന്ധിച്ച ആഭ്യന്തരങ്ങളായ ചില കാരണങ്ങളെക്കൊണ്ടാകുന്നു ഇതു സംഭവിച്ചിരിക്കുന്നത് എന്നു ലോകചരിത്രത്തെ സൂക്ഷിച്ചു വായിക്കുമ്പോൾ വിദ്യാൎത്ഥികൾക്ക ഗ്രഹിക്കാം. ശിശുക്കൾ അനവധി വീഴ്ചകളും ശ്രമങ്ങളും കഴിച്ചു, ബുദ്ധിമുട്ടി, തന്നെത്താൻ എഴുന്നേററു നില്ക്കുവാൻ ശീലിക്കുന്നതുപോലെ, മനുഷ്യവൎഗ്ഗവും ആത്മാവലംബനമുള്ളവരായിത്തീരണമെന്നുള്ള ഉദ്ദേശത്തിന്മേൽ ദേവാംശസംഭവന്മാരായ ക്ഷത്രിയന്മാർ ലോകദൃഷ്ടിയിൽനിന്നും പിൻമാറിയതിൻെറ ശേഷം, ഒന്നാമതായി രാജാക്കന്മാരും പിന്നീടു, രാജ്യവാസികളായ പ്രജകളും പരസ്പരം ചെയ്യേണ്ടതായ ധൎമ്മത്തിൻെറ അനുഷ്ഠാനംതന്നെയാണ് പ്രധാനമായ കാരണം. സാമാന്യമായിട്ടുള്ളതാണെങ്കിലും ഉപരിപ്ലവമായ അറിവിൻെറ പ്രചാരം; തീക്ഷ്ണങ്ങളായ കലഹങ്ങൾ നിമിത്തം സംഭവിച്ചിരിക്കുന്ന പ്രജാതന്ത്രീയരീതികളുടെ വൎദ്ധന; വിവേകവും സ്വാനുഭൂതിയുമുള്ള ബുദ്ധിമാന്മാർ ഇല്ലാഞ്ഞിട്ടോ, സ്വധൎമ്മാനുഷ്ഠാനത്തിലുള്ള അവരുടെ സാമൎത്ഥ്യക്കുറവുകൊണ്ടോ, ഭൂരിപക്ഷം ജനങ്ങളിൽ ആധിപത്യത്തിൻെറ നിൎഗ്ഗമനം; ഇവ രാജാക്കന്മാരുടെ വാസ്തവമായിട്ടുള്ള അധികാരങ്ങളേയും ധൎമ്മങ്ങളേയും അല്പമതികളായ മൂഢാത്മാക്കളിൽ നിന്നും ഗോപനം ചെയ്തിരിക്കുന്നു. മന്ത്രിസഭകൾ, പ്രതിനിധിസഭകൾ, ആലോചനസഭകൾ, പ്രജാപ്രതിനിധിസംഘങ്ങൾ, ജനസമാജങ്ങൾ എന്നിങ്ങിനെയുള്ള രാജ്യഭരണോപകരണങ്ങളുടെ അസമമായ ഏകപക്ഷീയോൽക്കൎഷം സാക്ഷാൽ പരിപാലകനായിരിക്കുന്ന രാജാവിനെ ആവരണം ചെയ്തിരിക്കുന്നു. മനുഷ്യവൎഗ്ഗത്തിൻെറ ഈ പരീക്ഷകളുടെ കൂട്ടത്തിൽ, സ്വാനുഭൂതിയുടെ അഭാവം ഹേതുവായിട്ടും സ്വാൎത്ഥപരത്വം ഹേതുവായിട്ടും ഉണ്ടായതായ ഭ്രാന്തികൾ നിമിത്തം ഉപൎയ്യുപരി വൎദ്ധിച്ചുവരുന്നതായ ദാരിദ്ര്യവും ക്ലേശവും, ഭരണ്യഭുക്കുകളായ വ്യവസായികളും കോടീശ്വരന്മാരായ വ്യവസായധുരന്ധരന്മാരും തമ്മിലുള്ള കലഹവും, തന്മൂലമായി സമുദായത്തിൽ വൎദ്ധിച്ചുവരുന്നതായ ആകുലതയും സംഭവിച്ചിരിക്കുന്നു. ഈ കഷ്ടതകൾക്കുള്ള ഉ

പശാന്തി രാജാവും മന്ത്രികളും സഭകളും ജനങ്ങളും തമ്മിൽ പൂർവ്വകാലങ്ങളിലുണ്ടായിരുന്നതായ സൌഹാർദ്ദത്തെ ഉദ്ധാരണം ചെയ്യുകയും, രാജ്യത്തിലെ സകല അംഗങ്ങളും തമ്മിൽ പണ്ടുണ്ടായിരുന്ന സൌഹൃൽഭാവത്തെ വീണ്ടും ഉണ്ടാക്കുകയും, പരിപാലിക്കുകയെന്നും രക്ഷിക്കുകയെന്നും, ഉപദേശിക്കുകയെന്നും നിർവ്വഹിക്കുകയെന്നും, ഭക്തിയോടും വിശ്വാസത്തോടും അനുസരണത്തോടും കൂടി സഹായിക്കുകയെന്നും ഉള്ള സ്വധർമ്മങ്ങളെ രാജ്യത്തുള്ള സകല ആളുകളും യാതൊരു ഭേദവും കൂടാതെ അനുഷ്ഠിക്കുകയും, എന്നുവേണ്ടാ, പുരാതനമായിട്ടുണ്ടായിരുന്നതായ രാജ്യഭരണക്രമത്തെ കാലചക്രഗതിയെ അനുസരിച്ചു പൂർവ്വാധികമായ ജ്ഞാനത്തോടുകൂടി ഉൽകൃഷ്ടമായ നിലയിൽ ഉദ്ധരിപ്പിക്കുകയും ആകുന്നു. പ്രാചീനകാലങ്ങളിൽ നടപ്പുണ്ടായിരുന്നതായ സൽഗുണങ്ങളെ ശീലിക്കുന്ന ആര്യവംശ്യന്മാരായ യുവാക്കന്മാർക്കു സത്യസന്ധന്മാരായ പൌരജനങ്ങളുടെ പരമപുരുഷാർത്ഥത്തെ ആധുനികജീവിതക്രമത്തിൽ ഉദ്ധരിപ്പിക്കുവാനും, ഈശ്വരഭക്തി, രാജഭക്തി, സ്വദേശസ്നേഹം എന്നീ ഗുണങ്ങളോടുകൂടിയ യഥാർത്ഥനാമാവായ ഒരു ധന്യപുരുഷന്റെ ചാരിതാർത്ഥ്യത്തെ സഫലമാക്കിത്തീർക്കുവാനും പക്ഷെ സാധിക്കുമായിരിക്കും.

ഈ പുരുഷാർത്ഥസിദ്ധിക്കു, ഗുരുഭൂതന്മാരായ മാതാപിതാക്കന്മാരുള്ള കുടുംബത്തിൽ വെച്ചു തന്നെ ഈ ഗുണങ്ങളെ ശീലിക്കുവാൻ ആരംഭിക്കണം. മാതാപിതാക്കന്മാരിൽ വേണ്ടതായ ഭക്തി, അനുസരണം, ബഹുമാനം, ശുശ്രൂഷാതല്പരത്വം എന്നീ ഗുണങ്ങളുടെ അഭാവം ഇന്ത്യാരാജ്യത്തിൽ ഇപ്പോഴുള്ള ജീവിതക്രമത്തിൽ കേവലം വ്യക്തമായി കാണാം. ഈ കാര്യത്തിൽ സകല യുവാക്കന്മാരും പ്രാചീനപുരുഷാർത്ഥങ്ങളെ അനുകരിക്കുവാനും ഉത്തമഗുണങ്ങളോടുകൂടിയ സൽപുത്രപദ്ധതിയെ സംഗ്രഹത്തിൽ ഉദ്ധരിപ്പിക്കുവാനും ഉടനെ ശ്രമിക്കാവുന്നതാണ്. മാതാപിതാക്കന്മാരുടെ കാര്യങ്ങളിൽ അത്യന്തം ശ്രദ്ധവെക്കുക, അവരുടെ അഭിലാഷങ്ങളെ സന്തോഷത്തോടും ജാഗ്രതയോടും കൂടി അനുസരിക്കുക, അവരുടെ സൌഹൃദത്തെ

നിർവ്യാജമായി വിശ്വസിക്കുക, അവരുടെ അപ്രമത്തമായ കാര്യനിശ്ചയങ്ങളെ പൂർണ്ണവിശ്വാസത്തോടുകൂടി കൈക്കൊള്ളുക, ഈ സൽഗുണങ്ങൾ ഒരു സദാചാരമുള്ള നാഗരികന്റെയും സ്വദേശാഭിമാനിയുടേയും അലങ്കാരമാകുന്നു; ദൃഢനിശ്ചയമുള്ളതും ധർമ്മനിഷ്ഠയുള്ളതും യഥാക്രമവും ആയ സൽസ്വഭാവത്തിന്ന് അടിസ്ഥാനവുമാകുന്നു.

ഉപാദ്ധ്യായന്മാരോടുള്ള നടവടിയിലും വിദ്യാർത്ഥികൾ യഥായോഗ്യമായ സൽഗുണങ്ങളെ ആചരിക്കുവാൻ ശ്രമിക്കണം. ഗുരുശിഷ്യന്മാരുടെ സമ്മേളനങ്ങൾക്കു പണ്ടുണ്ടായിരുന്ന സ്ഥിതികളിൽ നിന്നും വ്യത്യാസം വന്നിട്ടുണ്ടെങ്കിലും യഥോചിതമായിരിക്കുന്ന സൽഗുണങ്ങളെ ഇപ്പോഴും ആചരിക്കാം; അങ്ങിനെ ചെയ്യുന്നതുകൊണ്ടു ഗുരുശിഷ്യപാരമ്പര്യം പ്രാചീനകാലത്തിൽ സപ്രണയമായിരുന്ന ഗാഢസൌഹൃദത്തെ വീണ്ടും യഥാക്രമം അവലംബിക്കുകയും ചെയ്യും:

ഭാരതഖണ്ഡത്തിലെ യുവാക്കന്മാർ വൃദ്ധന്മാരോട് അഭേദമായ ബഹുമാനത്തേയും ശുശ്രൂഷാതല്പരത്വത്തേയും കാണിക്കുകയും തങ്ങളുടെ കായബലംകൊണ്ട് അവരുടെ ദൌർബ്ബല്യത്തെ തീർക്കുകയും വൃദ്ധന്മാരായ സ്ത്രീപുരുഷന്മാരെ മാതാപിതാക്കന്മാരെപ്പോലെ വിചാരിക്കുകയും അവരുടെ നേരെ ഭക്തിയോടുകൂടി പുത്രധർമ്മത്തെ സദാ അനുഷ്ഠിക്കുകയും ചെയ്യണം.

മേൽപറഞ്ഞ കാരണങ്ങളാൽ ബാലന്മാർ ഈ സൽഗുണങ്ങൾ ശീലിക്കട്ടെ; അശ്രാന്തപരിശ്രമത്തോടും, ശുഷ്കാന്തിയോടും, അപ്രമത്തതയോടും, ദീർഘാലോചനയോടും, ഈശ്വരാവലംബനത്തോടും കൂടി ഈ സൽഗുണങ്ങളെ തങ്ങളുടെ സ്വഭാവത്തിൽ സംസ്ഥാപിക്കുകയും ചെയ്യട്ടെ. അങ്ങിനെ ആയാൽ, അവരുടെ ജീവിതം സഫലവും കീർത്തികരവും ആയിരിക്കുകയും, അവരുടെ ജന്മഭൂമി, അവരുടെ സുചേഷ്ടിതംകൊണ്ട് അധികം ഉൽക്കർഷത്തെ പ്രാപിക്കുകയും ചെയ്യും.

# ഒമ്പതാം അദ്ധ്യായം

## സമന്മാരെ അപേക്ഷിച്ചിട്ടുണ്ടാകുന്നതായ ഗുണദോഷങ്ങൾ.

കുടുംബത്തിലും സമുദായത്തിലും ഉള്ള സമന്മാരെ സംബന്ധിച്ചു പ്രവർത്തിക്കുന്നതും, അതാതിന്റെ താരതമ്യംപോലെ മനുഷ്യരെ യോജിപ്പിക്കുന്നതും, വേർതിരിക്കുന്നതും ആയ സ്നേഹദോഷങ്ങളെപ്പറ്റിയാണ് നമുക്കിപ്പോൾ ആലോചിക്കുവാനുള്ളതു്. ഭാര്യാഭർത്താക്കന്മാരും, സഹോദരീസഹോദരന്മാരും, സമകാലീനന്മാരായ ഗോത്രക്കാരും, ഒരു സമുദായത്തിലെ വയസ്യന്മാരും സമാവസ്ഥയിലുള്ളവരും ആയ സ്നേഹിതന്മാരും, പരിചയക്കാരും, സാധാരണ ജനങ്ങളും തമ്മിലുള്ള സമ്പർക്കങ്ങൾ കുടുംബത്തിലും ജനസമുദായത്തിലും ദൃഢമായി ചേഷ്ടിക്കുന്നതും സ്ഥിരമായ ഗുണദോഷങ്ങളായി പരിണമിക്കുന്നതുമായ മനോവികാരങ്ങളെ ജനിപ്പിക്കുന്നു.

കുടുംബത്തിലെ സമകാലീനന്മാരെ സംബന്ധിച്ച സൽഗുണങ്ങളാണ് ജീവാത്മാവിനു ക്രമേണ ആത്മൈക്യബോധമുണ്ടാക്കി, ഏകനായി സർവ്വാന്തര്യാമിയായിരിക്കുന്ന ആത്മാവിനെപ്പറ്റി ജ്ഞാനമുണ്ടാക്കുന്നതു്. മിക്കവാറും തനിക്കുള്ളതു പോലെതന്നെ സ്ഥിതി, ഐശ്വര്യം, ആശംസ, ഭീതി മുതലായസംഗതികളോടുകൂടിയ ഒരു ചെറിയ ജീവസംഘത്തെ തന്റെ ചുററും വർത്തിക്കുന്നതായി മനുഷ്യൻ കാണുന്നു. ഈ ജീവസംഘത്തിന്റെ സുഖദുഃഖത്തേയും വൃദ്ധിക്ഷയത്തേയുമനുസരിച്ചു താനും സുഖദുഃഖാദികളെ അനുഭവിക്കുന്നു; അതിനെ അനുസരിച്ചു താനും ജയാപജയങ്ങളെ പ്രാപിക്കുന്നു. ഈ ജീവരാശിയുടെ അഭ്യുദയവും തന്റെ അഭ്യുദയവും അഭേദ്യമായിട്ടുള്ളതാണു. കുടുംബസംബന്ധമായ സൽഗുണങ്ങൾ ആചരിക്കുന്നതുകൊണ്ടു നിശ്ചയമായിട്ടും ഉണ്ടാകുന്നതായ സുഖത്തെ കാണുകയും, കുടുംബസംബന്ധമായ ദോഷങ്ങൾ ശീലിക്കുന്നതുകൊണ്ടുണ്ടാകുന്ന പീഡയേയും അസുഖത്തേയും അറിയുകയും ചെയ്യു

ങ്ങോളം, സാമാന്യസുഖം ഉണ്ടാകുന്നതിന്നു താൻ സകല മനു ഷ്യരോടും സഹോദരന്മാരെ പോലേയും, ഒരു കുടുംബത്തിലെ അംഗങ്ങളെ പോലേയും ആചരിക്കണമെന്നും. മനുഷ്യവൎഗ്ഗത്തെ ബാധിപ്പിക്കുന്നതായ അനൎത്ഥങ്ങൾക്കെല്ലാം മൂലമായിരിക്കുന്നത് ഈ സൌഭ്രാത്രത്തിന്റെ അനവധാനമാകുന്നു എന്നും മറാഷ്യന്നു ക്രമത്തിൽ മനസ്സിലാകുന്നതാണ്.

'വാത്സല്യം,' അല്ലെങ്കിൽ സമന്മാർ തമ്മിലുള്ള സ്നേഹം, ആകുന്നു ഈ സന്ദൎഭത്തിൽ ശീലിക്കേണ്ടതായ സ്നേഹവികാരത്തിന്റെ രൂപഭേദം. അതു വിചാരം, വാക്കു, പ്രവൃത്തി ഇവയിൽ 'കരുണാ'രൂപമായിട്ട പ്രത്യക്ഷപ്പെടുന്നതാണ്. വിചാരസംബന്ധമായ കരുണ, വാക്കിലും പ്രവൃത്തിയിലും കാണിക്കുന്ന കരുണയുടെ മൂലമാകുന്നു; വിചാരകാഠിന്യത്തിൽ നിന്നും സ്വയം കാക്കുന്നവൻ വാക്കിലും പ്രവൃത്തിയിലും പ്രമത്തനായിതീരുന്നതല്ല. വാഗ്ബന്ധത്തെ എത്ര ഗൌരവമായിട്ടാണ് മനു ഗണിച്ചിരിക്കുന്നത് എന്നു നാം മുമ്പിൽ പറഞ്ഞിട്ടുണ്ടല്ലോ. അതിനാൽ കുടുംബസമ്പൎക്കങ്ങളിലും ലോകകാൎയ്യങ്ങളിലും വാക്കിൽ മാധുൎയ്യവും സൌമ്യതയും ശീലിക്കേണ്ടതാകുന്നു.

'യസ്യ വാങ്മനസീ ശുദ്ധേ
സമ്യഗ്ഗുപ്തേ ച സൎവ്വദാ
സ വൈ സൎവ്വമവാപ്നോതി
വേദാന്തോപഗതം ഫലം.
നാരുന്തുദഃ സ്യാദാൎത്തോഽപി
ന പരദ്രോഹകൎമ്മധീഃ
യയാസ്യോദ്വിജതേ വാചാ
നാലോക്യാം താമുദീരയേൽ.'

യാതൊരുവന്റെ വാക്കുംമനസ്സും ശുദ്ധമായും സദാ ഗോപനം ചെയ്യപ്പെട്ടതായും (അടക്കിയതായും) ഇരിക്കുന്നുവോ, അവൻ വേദാന്തത്താൽ പ്രാപിക്കത്തക്കതായ സകല ഫലങ്ങളേയും പ്രാപിക്കുന്നു.

താൻ ദുഃഖത്തെ പ്രാപിച്ചിരുന്നാലും, യാതൊരുവനും മ

റവുള്ളവരോടു മുള്ളുവാക്കു പറയുകയോ അവക്കു ദോഷത്തിന്നായിട്ടുള്ള കാൎയ്യം ആലോചിക്കുകയോ ചെയ്യരുതു്. അന്യന്മാരുടെ മനസ്സിനെ തപിപ്പിക്കുന്നതും, അലൌകികവും, കഠിനവുമായുള്ള വാക്കു് ഒരിക്കലും പറയരുതു്.*

ഈ ആജ്ഞ പ്രധാനമായി ഉൽകൃഷ്ടാപകൃഷ്ടന്മാർ തമ്മിലുള്ള സംബന്ധങ്ങളിൽ ആചരിക്കുവാനായിട്ടു പറഞ്ഞിട്ടുള്ളതാണെങ്കിലും, സകല മനുഷ്യസംബന്ധങ്ങളിലും ആചരിക്കത്തക്കതാണു്. കുടുംബസംബന്ധങ്ങളിൽ, പക്ഷെ, മററു സന്ദൎഭങ്ങളിൽ ആവശ്യമുള്ളതിലധികം ഇതിന്റെ അനുഷ്ഠാനം ആവശ്യമായിരിക്കും. കുടുംബങ്ങളിൽ പരസ്പരദോഷങ്ങൾ കാണ്മാൻ അധികം എളുപ്പമുള്ളതുകൊണ്ടു, മൎമ്മസ്പൃക്കുകളായ വചനങ്ങൾ പറയുവാൻ അധികം അഭിരുചി ഉണ്ടാകുന്നതാണു്. ഒരു കുടുംബത്തിൽ താമസിക്കുന്നവരുടെ അന്യോന്യസംബന്ധങ്ങളിൽ യഥാക്രമം ആചരിക്കേണ്ടതായ സംഗതികളേയും മനുസ്മൃതിയിൽ തന്നെ പറഞ്ഞിട്ടുണ്ടു്.

'ന പാണിപാദചപലോ
ന നേത്രചപലോഽനൃജുഃ
ന സ്യാദ്വാക്ചപലശ്ചൈവ
ന പരദ്രോഹകൎമ്മധീഃ

* * * * * *

ഋത്വിക്പുരോഹിതാചാൎയ്യൈ-
ൎമ്മാതുലാതിഥിസംശ്രിതൈഃ
ബാലവൃദ്ധാതുരൈൎവ്വൈദ്യൈ-
ൎജ്ഞാതിസംബന്ധിബാന്ധവൈഃ
മാതാപിതൃഭ്യാം യാമീഭി-
ൎഭ്രാത്രാ പുത്രേണ ഭാൎയ്യയാ
ദുഹിത്രാ ദാസവൎഗ്ഗേണ
വിവാദം ന സമാചരേൽ.'

* മനുസ്മൃതി ൨-൧൬൦-൧൬൧

കൈകാലുകളെ ചലിപ്പിക്കരുതു്, കണ്ണുകൊണ്ടും ചാപല്യം കാണിക്കരുതു്. നേരെ നിൽക്കാതെ ചാഞ്ഞും ചരിഞ്ഞും നിൽക്കരുതു്. വൃഥാലാപമാകുന്ന വാക്ചാപല്യവും, അന്യന്മാൎക്ക ദ്രോഹം ചെയ്യുവാൻ ആലോചിക്കുകയും അരുതു്.

* * * * * *

ഋത്വിക്ക (യാഗം ചെയ്യുവൻ), പുരോഹിതൻ, ആചാൎയ്യൻ, മാതുലൻ (അമ്മാമൻ), അതിഥി, ആശ്രിതൻ, ബാലൻ, വൃദ്ധൻ, ദീനൻ, വൈദ്യൻ, ദായാദികൾ, ബന്ധുക്കൾ, അമ്മ, അച്ഛൻ, സഹോദരി, സഹോദരൻ, ഭാൎയ്യ, പുത്രി, ഭൃത്യന്മാർ, പുത്രൻ ഇവരിൽ ഒരുത്തരോടും വാഗ്വാദം ചെയ്യരുതു്.*

മേൽപ്പറഞ്ഞവർ ബ്രഹ്മാണ്ഡത്തിൽ ചേൎന്ന ഓരോ ലോകത്തിന്റെ പ്രതിനിധികളായിട്ടു മനുഷ്യസമുദായത്തിൽ വൎത്തിക്കുന്നതുകൊണ്ടു, ബ്രഹ്മലോകം തുടങ്ങിയുള്ള ലോകങ്ങളുടെ യജമാനന്മാരാകുന്നു എന്നു പറഞ്ഞിട്ടു, മനു ഇപ്രകാരം പറയുന്നു,

'ഭ്രാതാ ജ്യേഷ്ഠഃ സമഃ പിത്രാ
ഭാൎയ്യാ പുത്രഃ സ്വകാ തനുഃ
ഛായാ സ്വാ ദാസവൎഗ്ഗശ്ച
ദുഹിതാ കൃപണം പരം
തസ്മാദേതൈരധിക്ഷിപ്തഃ
സഹേതാ സംജ്വരഃ സദാ.'

ജ്യേഷ്ഠസഹോദരൻ അച്ഛനോടു തുല്യനാണു്; ഭാൎയ്യയും പുത്രനും തന്റെ ശരീരം തന്നേയാണു്; ഭൃത്യന്മാർ തന്റെ ഛായയാകുന്നു; പുത്രി തന്റെ കരുണക്കു അത്യന്തം പാത്രമാണു്. അതു ഹേതുവായിട്ടു്, ഈ പറഞ്ഞ ആളുകൾ, തന്നെ അധിക്ഷേപിച്ചാലും, അവരുടെ അധിക്ഷേപത്തെ മനോവ്യാകുലത കൂടാതെ സദാ സഹിക്കണം.||

* മനുസ്മൃതി ൪. ൧൭൮, ൧൭൯, ൧൮൦.
|| മനുസ്മൃതി ൪, ൧൮൪, ൧൮൫

ഭാര്യാഭർത്താക്കന്മാർ തമ്മിലും, പിതൃപുത്രന്മാർ തമ്മിലും സഹോദരന്മാർ തമ്മിലും, വേണ്ടതായ ന്യായമായ നടവടിയെ രാമായണത്തിൽ സീതാദേവിയുടേയും ശ്രീരാമസ്വാമിയുടേയും, ദശരഥമഹാരാജാവിൻെറയും പുത്രന്മാരുടേയും, ശ്രീരാമസ്വാമി ലക്ഷ്മണൻ, ഭരതൻ, ശത്രുഘ്നൻ, എന്ന ഭ്രാതാക്കന്മാരുടേയും, നടവടികൊണ്ട് അതിമനോഹരമായി ദൃഷ്ടാന്തപ്പെടുത്തിയിരിക്കുന്നു. ഈ ഉദാഹരണങ്ങളെ ആണ് ഒരു യുവാവ് അനുകരിക്കേണ്ടതു്; ഇവരെ ആണ് മനുഷ്യർ അനുവൎത്തിക്കേണ്ടതു്.

ഒരു സാധ്വിയെ പററി മനു ഭഗവാൻ ഇപ്രകാരം പറഞ്ഞിരിക്കുന്നു:—

'പ്രജനാൎത്ഥം മഹാഭാഗാഃ
പൂജാൎഹാ ഗൃഹദീപ്തയഃ
സ്ത്രിയഃ ശ്രിയശ്ച ഗേഹേഷു
ന വിശേഷോസ്തി കശ്ചന.
ഉൽപാദനമപത്യസ്യ
ജാതസ്യ പരിപാലനം
പ്രത്യഹം ലോകയാത്രായാഃ
പ്രത്യക്ഷം സ്ത്രീ നിബന്ധനം.
അപത്യം ധൎമ്മകാൎയ്യാണി
ശുശ്രൂഷാരതിരുത്തമാ
ദാരാധീനസ്തഥാ സ്വൎഗ്ഗഃ
പിതൄണാമാത്മനശ്ച ഹ.
പതിം യാ നാഭിചരതി
മനോവാഗ്ദേഹ സംയതാ
സാ ഭൎത്തൃലോകാനാപ്നോതി
സത്ഭിഃ സാധ്വീതി ചോച്യതേ.'

സൽപുത്രരെ പ്രസവിച്ചവരായി, മഹാഭാഗ്യവതികളായി പൂജിക്കത്തക്ക യോഗ്യതയോടുകൂടിയവരായി, ഗൃഹത്തിൽ ദീപം പോലെ വിളങ്ങുന്നവരായിരിക്കുന്ന സ്ത്രീകളും ലക്ഷ്മീദേവിയും തമ്മിൽ യാതൊരു വ്യത്യാസവുമില്ല.

പുത്രോൽപാദനം, ജനിച്ച പുത്രന്മാരുടെ സംരക്ഷണം, ലോകയാത്രയുടെ ഇടവിടാതെയുള്ള പ്രവൎത്തനം (അഥവാ, ദിവസംതോറുമുള്ള അതിഥിപൂജനം) ഇതുകൾക്കെല്ലാം പ്രത്യക്ഷമായ കാരണം സ്ത്രീ തന്നെയാണ്.

സന്തതി, ധൎമ്മകാൎയ്യങ്ങൾ, ശുശ്രൂഷ, ഉത്തമമായ ദാംപത്യം, തൻെറയും പിതൃക്കളുടെയും സ്വൎഗ്ഗപ്രാപ്തി, ഇവ ഭാൎയ്യയെ ആശ്രയിച്ചിരിക്കുന്നു.

യാതൊരുവൾ മനോവാക്കായങ്ങളെ അടക്കിയവളായി, ഭൎത്താവിനെ അതിവൎത്തിക്കാതിരിക്കുന്നുവോ അവൾ ഭൎത്താവിനോടുകൂടി സ്വൎഗ്ഗം പ്രാപിക്കുകയും സജ്ജനങ്ങളാൽ 'സാധ്വീ' എന്നു വിളിക്കപ്പെടുകയും ചെയ്യുന്നു.*

'ഏതാവാനേവ പുരുഷോ
യജ്ജായാത്മാ പ്രജേതി ഹ
വിപ്രാഃ പ്രാഹുസ്തഥാ ചൈത
ദ്യോ ഭൎത്താ സാ സ്മൃതാംഗനാ.'

പുരുഷാവധി, ഭാൎയ്യാ, ഭൎത്താവു, പുത്രൻ, ഇവരെ സംബന്ധിച്ചേടത്തോളമേ ഉള്ളൂ. ഭൎത്താവും ഭാൎയ്യയും ഒന്നുതന്നെയാണ്. ഇപ്രകാരം ബ്രഹ്മജ്ഞാനികൾ പറയുന്നു ‡

ഒരു കുടുംബത്തിലെ ആളുകൾ വാസ്തവത്തിൽ ഒരു ജീവനാണ് എന്നുള്ള ഈ അഭിപ്രായം ഒന്നു മാത്രമാകുന്നു കുടുംബസംബന്ധമായ സൽഗുണങ്ങൾക്കു ദൃഢമായ ഒരു അടിസ്ഥാനമായിരിക്കുന്നതു്. ആൎയ്യന്മാരുടെ ഇടയിലുള്ള വിവാഹബന്ധത്തിൻെറ അലംഘ്യതയും ഈ അഭിപ്രായത്തിൽനിന്നുതന്നെ ഉണ്ടായിട്ടുള്ളതാണ്. അച്ഛനും അമ്മയും കുട്ടികളും ഒരാത്മാവാണ്. ഇവരിൽ ഓരോരുത്തർ തന്നെ സ്നേഹിക്കുന്ന പ്രകാരം മററുള്ളവരേയും സ്നേഹിക്കണം. ഒരാൾക്കു സുഖപ്രദമായിരിക്കു

* മനുസ്മൃതി ൯: ൨൭—൨൯
‡ മനുസ്മൃതി ൯ ൪൫

ന്നതു മററെല്ലാവക്കും സുഖപ്രദമായിട്ടും ദുഃഖകരമായിട്ടുള്ളതു മ റവുള്ളവൎക്ക ദുഃഖകരമായിട്ടും ഇരിയ്ക്കണം. കുടുംബം എന്നു പറയുന്നതു വാസ്തവത്തിൽ ഒരു ചെറിയ ലോകമാണ്. അതു കൊണ്ടു സകല സൽഗുണങ്ങളും കുടുംബത്തിൽ അനുഷ്ഠിയ്ക്കാം. ഈ കുടുംബലോകത്തിൽ മാതാപിതാക്കന്മാർ ഗുരുക്കന്മാരും, കു ട്ടികൾ പരസ്പരം സമന്മാരും കുട്ടികൾ മാതാപിതാക്കന്മാരെ അപേക്ഷിച്ചു താഴെ ഉള്ളവരും ആകുന്നു. സ്വഗൃഹത്തിൽ സ ൽഗുണങ്ങളെ ശീലിയ്ക്കുന്ന യുവാവു ബാഹ്യപ്രപഞ്ചത്തിൽ അ വയെ ആചരിയ്ക്കുവാൻ സന്നദ്ധനായിരിയ്ക്കുകയും ഒരു വിശിഷ്ട നായ നാഗരികൻെറ ധൎമ്മാനുഷ്ഠാനത്തിന്ന് ഉദ്യുക്തനായിത്തീ രുകയും ചെയ്യും. തൻെറ പുരുഷദശയിൽ ആചരിയ്ക്കേണ്ടതാ യ സകല സൽഗുണങ്ങളും അവനു സ്വഗൃഹത്തിൽ ശീലിയ്ക്കാ വുന്നതാണ്; വിശ്വാസയോഗ്യനായ സ്നേഹിതനും, മാന്യനും, സഭ്യനും സത്യാത്മാവും ആയിരിയ്ക്കുന്ന കുലീനനും, ധീരനും, അസ്വാൎത്ഥപരനുമായ ഒരു സ്വദേശാഭിമാനിയും ആയിത്തീരു വാൻ തന്നെ സഹായിയ്ക്കുന്നതായ സകല ഗുണങ്ങളേയും വ ൎദ്ധിപ്പിയ്ക്കുകയും ചെയ്യാം.

സഹോദരസഹോദരിമാർ തമ്മിലുള്ള ഹൃദ്യമായ സ്നേഹം ആകുന്നു കുടുംബോൽകൎഷത്തിൻെറ മൂലമായിരിയ്ക്കുന്നതു്. എ ങ്ങിനെ സഹോദരസ്നേഹം പാണ്ഡവന്മാരെ ദുർദ്ദശയിൽ സാ ന്ത്വനപ്പെടുത്തി എന്നും ഒടുവിൽ അവരെ ഭാഗ്യോൽകൎഷത്തി ൽ ആക്കിത്തീൎത്തു എന്നും അവരുടെ കഥ വായിയ്ക്കുമ്പോൾ അ റിയാം.

'ദാക്ഷിണ്യവും,' 'പരേച്ഛാനുവൎത്തിത്വവും,' സദാചാര ത്തിൻെറ സാമാന്യലക്ഷണങ്ങളായിട്ടാണ് പറയപ്പെട്ടിരിയ്ക്കുന്ന തു്; പ്രതാപയുക്തമായ ആകൃതിയും ആചാരങ്ങളും യഥാൎത്ഥ നാമാവായിരിയ്ക്കുന്ന ഒരു ആൎയ്യൻെറ പ്രധാനലക്ഷണമായിട്ടു സ ദാ വിചാരിയ്ക്കപ്പെട്ടുമിരിയ്ക്കുന്നു. മേൽപറഞ്ഞ ഗുണങ്ങളോടു കൂ ടിയവൻെറ വാക്കു സത്യമായിട്ടും പ്രിയമായിട്ടും ഇരിയ്ക്കണം.

'സത്യം ബ്രൂയാൽ പ്രിയം ബ്രൂയാൽ
ന ബ്രൂയാൽ സത്യമപ്രിയം
പ്രിയം ച നാനൃതം ബ്രൂയാൽ
ഏഷ ധമ്മഃ സനാതനഃ'.

സത്യമായിട്ടുള്ളതു പറയണം, പ്രിയമായിട്ടുള്ളതു പറയണം; അപ്രിയമായിട്ടുള്ള സത്യം പറയരുത്; പ്രിയമായിട്ടുള്ള അസത്യവും പറയരുത്. ഇതാകുന്നു സനാതനമായിരിക്കുന്ന ധമ്മം.*

ചില സന്ദർഭങ്ങളിൽ അപ്രിയമായാലും സത്യം പറയേണ്ടതു ചിലരുടെ സ്പഷ്ടമായും നിസ്സംശയമായും ഉള്ള ധമ്മമാണെന്നുള്ളതു സുപ്രസിദ്ധമാണല്ലോ. ഒരധികാരിക്കു തന്റെ കീഴിൽ ഒരാളെ ഭേഷ്യപ്പെടുകയും ശാസിക്കുകയും ചെയ്യേണ്ടിവരാം. എന്നാൽ ഇങ്ങിനെയുള്ള കാര്യങ്ങളിലും സൌമ്യതയോടുകൂടി സംസാരിക്കേണ്ടത് ആവശ്യമാണ്. പ്രത്യേകസന്ദർഭങ്ങളിൽ അപ്രിയം പറയേണ്ടിവരുമെന്നുള്ളതുകൊണ്ട്, അനാവശ്യമായി കക്കശമായോ പരുഷമായോ ഉള്ള വാക്കുകൾ പറയണമെന്നില്ല. നിന്ദാവചനങ്ങൾ ഉപയോഗിക്കുന്നതുകൊണ്ടു ശാസനയുടെ ന്യായമായ ഫലം ഉണ്ടാകുന്നില്ലെന്നു മാത്രമല്ലാ, ശാസിക്കപ്പെട്ടവരുടെ ഉള്ളിൽ തട്ടുകയും ഇല്ല.

അറിവില്ലായ്മകൊണ്ടാകട്ടെ, ആധുനിക ജീവിതക്രമത്തിന്റെ തീവ്രഃവേഗംകൊണ്ടോ അസഹിഷ്ണുതകൊണ്ടോ ആകട്ടെ, ഇക്കാലത്തു സദാചാരത്തിന്റെ മഹിമയെ അഗണ്യമാക്കുവാൻ വളരെ ഏടയുണ്ട്. എന്നാൽ ഇങ്ങിനെ അഗണ്യമാക്കുന്നതു തെറ്റാണ്. സദാചാരങ്ങളുടെ ഉൽപ്പത്തി സൌഹൃദത്തിൽനിന്നും സൽസ്വഭാവത്തിൽനിന്നും ആണ്. സദാചാരം മനസ്സിന്റെ ആദ്രതയേയും സ്വഭാവത്തിന്റെ നൈമ്മല്യത്തേയും കാണിക്കുന്നു. സദാചാരം ഇന്ദ്രിയനിഗ്രഹത്തേയും, ആത്മാഭിമാനത്തേയും ഗാംഭീയ്യത്തേയും കാണിക്കുന്നു. ദുവൃത്തന്മാരുടെ ഇ

* മനുസ്മൃതി ൪- ൧൩൮

ടയിൽ കലഹോദ്ദേഹതുക്കളായ അനേകം സാമുദായികസങ്കടങ്ങളെ സദ്വൃത്തന്മാർ യാതൊരു ക്ലേശവും ക്ഷോഭവും കൂടാതെ കടക്കുന്നു. മൃദുവായ വാക്കു, മര്യാദയോടുകൂടിയ ചേഷ്ടകൾ, മനോഹരമായ മന്ദഹാസം, ഔദാര്യം, ഇവ സമുദായസമ്മേളനത്തെ ആഹ്ലാദകരവും സുഖപ്രദവുമാക്കിത്തീർക്കുന്നതുകൊണ്ട്, ആര്യവംശത്തിൽ ജനിച്ച ബാലന്മാർ പൂർവ്വന്മാരുടെ സുചേഷ്ടിതത്തെ സദാ ജാഗരൂകന്മാരായിട്ടനുവർത്തിക്കുകയും ആധുനികജീവിതക്രമത്തിന്നു മഹിമയെ ഉണ്ടാക്കുകയും വേണം. സ്വർണ്ണം പരിശുദ്ധമായാൽ അധികം ഭംഗിയുള്ളതായിത്തീരും. അതുപോലെതന്നെ, ഉദാരതയോടും ഗാംഭീര്യത്തോടും കൂടിയ സ്വഭാവം സദാചാരത്താൽ അലംകൃതമായിത്തീരുന്നതാണ്.

'അതിഥിസൽക്കാരം' എന്ന സൽഗുണത്തെപ്പററി വളരെ ഗൌരവമായി പറഞ്ഞിരിക്കുന്നു. അതിഥിയെ ദേവനെപ്പോലെ സദാ ആചരിക്കണം.

'സംപ്രാപ്തായ ത്വതിഥയേ
പ്രദദ്യാദാസനോദകേ
അന്നം ചൈവ യഥാശക്തി
സൽകൃത്വാ വിധിപൂർവ്വകം.

തൃണാനി ഭൂമിരുദകം
വാൿ ചതുർത്ഥീ ച സൂനൃതാ
ഏതാന്യപി സതാം ഗേഹേ
നോച്ഛിദ്യന്തേ കദാചന.

അപ്രണോദ്യോऽതിഥിഃ സായം
സൂര്യോഢോ ഗൃഹമേധിനാ
കാലേ പ്രാപ്തസ്ത്വകാലേ വാ
നാസ്യാനശ്നൻ ഗൃഹേ വസേൽ.'

തന്റെ ഗൃഹത്തിൽ ആഗതനായിരിക്കുന്ന അതിഥിയെ ആസനം, ജലം, ഭക്ഷണം, ഇവകൾ യഥാശക്തികൊടുത്തു, വിധിപ്രകാരം പൂജിക്കേണ്ടതാകുന്നു. ഇരിക്കുന്നതിന്നു ഭദ്ര, പി

ശ്രമിക്കുന്നതിന്നു സ്ഥലം, ദാഹശമനത്തിന്നു ജലം, പ്രിയവചനം.— ഇവ നാലും സജ്ജനങ്ങളുടെ ഗൃഹത്തിൽ ഒരു കാലത്തും ഇല്ലാതാകുന്നില്ല.

സൂര്യാസ്തമനം കഴിഞ്ഞിട്ടു വരുന്ന അതിഥിയെ ഗൃഹസ്ഥൻ അനാദരിക്കരുത്. കാലമനുസരിച്ചു വന്നാലും, അകാലത്തിൽ വന്നാലും, അതിഥിതിയെ ഭുജിപ്പിക്കാതെ ഗൃഹത്തിൽ താമസിപ്പിക്കരുത് *

ഈ സൽഗുണത്തിന്റെ സാമാന്യമായ പ്രചാരംകൊണ്ടും അതിഥിപൂജനത്തെ ധമ്മനിഷ്ഠയുടെ ഒരു പ്രധാന അംഗമായി ഗണിച്ചിരുന്നതുകൊണ്ടുമാണ്, പൂവ്വകാലങ്ങളിൽ ഭാരതത്തിൽ ഇപ്പോഴുള്ളതുപോലെ വേഗത്തിൽ ദീഘദേശസഞ്ചാരം ചെയ്യുന്നതിന്നുള്ള സൌകര്യങ്ങൾ ഇല്ലാതിരുന്നിട്ടും, ഗുണകരമായ ദേശാടനം അത്ര അധികം ഉണ്ടായിരുന്നത്. മനുഷ്യരുടെ മനസ്സിന്നും സ്വഭാവത്തിന്നും വികാസത്തെ ഉണ്ടാക്കുന്നതും ദൂരസ്ഥന്മാരായ അന്യദേശക്കാരെ ഒന്നിച്ചുകൂട്ടിച്ചേത്ത് അവരുടെ ഇഷ്ടത്തെയും സൌഹൃദത്തേയും വദ്ധിപ്പിക്കുന്നതുമായ അനേകം ജ്ഞാനപ്രദങ്ങളായ ഫലങ്ങൾക്ക് ആസ്പദമായിരിക്കുന്ന ക്ഷേത്രാടനവും ദേശാടനവും അനവരതം ദീക്ഷിക്കുവാൻ എടയായത്, അക്ഷീണമായ ഔദാര്യത്തോടും ധമ്മബുദ്ധിയോടും കൂടിയ ധനികന്മാർ സത്രങ്ങളും വേറെ പലപ്രകാരത്തിലുള്ള സുഖവാസസ്ഥലങ്ങളും സ്വേച്ഛയായി സ്ഥാപിച്ചിരുന്നതുകൊണ്ടാണ്.

'ആജ്ജവം' (നേരായമാർഗ്ഗത്തിൽ ചരിക്കുക), 'ന്യായമായ പെരുമാററം', 'വിശ്വാസം', 'ബഹുമാനം', 'ദാക്ഷിണ്യം' (നിമ്മലമായ മനോവൃത്തി), 'സൌജന്യം' (സുജനഭാവം), 'സ്വാമിഭക്തി', 'ധീരത' (വിപത്തിങ്കൽ മനസ്സിന്നു സ്ഥൈയ്യത്തോടുകൂടി നില്ക്കുവാനുള്ള ശക്തി), 'സഹനശീലം,' 'സഹകാര്യത്വം' (മററുള്ളവരോടുകൂടി ചേന്നു പ്രവത്തിക്കുവാനുള്ള ശക്തി),— ഈ പാ

* മനുസ്മൃതി ൩-ൻൻ- ൧൦൧, ൧൦൫

ഞ്ഞവയാണ് സമുദായത്തിൽ സുഖത്തോടും അഭ്യുദയത്തോടും കൂടി ജീവിക്കുവാൻ ഉപയുക്തങ്ങളായ സൽഗുണങ്ങൾ. ഈ പറഞ്ഞ ഗുണങ്ങൾ ഉള്ള ദിക്കിൽ ജനസമുദായം സമാധാനത്തോടും സംതൃപ്തിയോടും കൂടി വർത്തിക്കുന്നു. ഈ പറഞ്ഞ ഗുണങ്ങളോടുകൂടിയവർ സുജനങ്ങളായിത്തീരുകയും സുഖമായി കാലയാപനം ചെയ്യുകയും ചെയ്യുന്നു.

'അപരാധത്തെ ക്ഷമിക്കുവാൻ സദാ സന്നദ്ധനായിരിക്കുന്നതു' സമാധാനത്തോടുകൂടി വർത്തിക്കുന്നതിന്ന് ആവശ്യകമായ ഒരു സൽഗുണമാകുന്നു; എന്തുകൊണ്ടെന്നാൽ, സകലമനുഷ്യരും ക്രോധം, അസൂയ ഇത്യാദി ദുർവ്വികാരങ്ങളാൽ പ്രേരിതന്മാരായിട്ട് അന്യന്മാർക്കു ദോഷം ചെയ്യുവാൻ എടയുള്ളവരായിത്തീരുന്നു. ഇങ്ങിനെ ദോഷം ചെയ്യുമ്പോൾ അതു സഹിക്കുവാൻ സന്നദ്ധനായിരിക്കുന്നതു ധീരോദാത്തതയുടെ ലക്ഷണമാണ്. അതിനാൽ 'മഹാമനസ്കത്വം' എന്ന സൽഗുണത്തിൽ ഈ സഹനശക്തിയും അന്യന്മാരുടെ ദൌർബ്ബല്യത്തെ സഹിക്കുന്നതും അവരുടെ ഉദ്ദേശങ്ങളേയും പ്രവൃത്തികളേയും വിശാലബുദ്ധിയോടുകൂടി സന്ദർശിക്കുവാൻ സഹായിക്കുന്നതും ആയ സൽഗുണവും അടങ്ങിയിരിക്കുന്നു.

'പരമതദ്വേഷരാഹിത്യം' എന്നതു മേല്പറഞ്ഞ ഗുണങ്ങളോടു യോജിച്ച ഒരു സൽഗുണമാണ്. അതു സമന്മാരോടോ താഴെ ഉള്ളവരോടോ ആചരിക്കാവുന്നതായ ഒരു ഗുണമാകുന്നു. ആത്മാവു പലപ്രകാരത്തിൽ ആവിർഭവിച്ചിരിക്കുന്നു എന്നും ഒരുത്തനും തന്റെ പ്രത്യേക അഭിപ്രായങ്ങളേയോ തന്റെ പ്രത്യേകമാർഗ്ഗങ്ങളേയോ സ്വീകരിക്കുവാൻ മറ്റുള്ളവരെ നിർബ്ബന്ധിക്കരുതെന്നുമുള്ള ബോധത്തിന്റെ ഫലമാകുന്നു പരമതദ്വേഷരാഹിത്യം എന്നു പറയപ്പെടുന്നതു്. സർവ്വകാലത്തും പരമതദ്വേഷരാഹിത്യം ഹിന്തുമതത്തിന്റെ ഒരു പ്രധാനലക്ഷണമായി കാണപ്പെട്ടിരിക്കുന്നു. ഹിന്തുമതം ഒരിക്കലും മനുഷ്യരെ അവരവരുടെ ദൈവവിശ്വാസത്തിൽ നിന്നും ചലിപ്പിച്ച് അവർക്കു വേറെ വിശ്വാസം ഉണ്ടാക്കുവാനോ, ഹിന്തുമതത്തിൽ ചേർന്നി

രിക്കുന്നവരിൽ തന്നെ ഏതെങ്കിലും ഒരു പ്രത്യേകമനോവിശ്വാസക്രമത്തെ നിഃക്ഷേപിക്കുവാനോ, ഉദ്യോഗിച്ചിട്ടില്ല. ഷഡ്ദർശനങ്ങളെക്കൊണ്ടു പ്രത്യക്ഷപ്പെടുന്നതായ സനാതനധർമ്മത്തിന്റെ ശാസ്ത്രസിദ്ധാന്തങ്ങളുടെ നാനാത്വം സർവ്വദാ അതിന്റെ ലക്ഷണമായിരിക്കുന്ന പരമതദ്വേഷരാഹിത്യത്തേയും വിശാലബുദ്ധിയേയും തെളിയിക്കുന്നു. ഈ ഗുണത്തിന്ന് ആധാരമായിരിക്കുന്നത്, ഏകനായിരിക്കുന്ന ആത്മാവിലുള്ള വിശ്വാസവും, ആത്മാവിന്റെ മാനസികമായിരിക്കുന്ന ആവിർഭാവങ്ങളുടെ അത്യന്തരഹിതമായ നാനാത്വത്തിന്റെ ഭക്തിപുരസ്സരമായ സ്വീകാരവുമാകുന്നു. ഇതുഃഹേതുവായിട്ട്, ഈശ്വരസാക്ഷാൽക്കാരത്തിന്റെ ആശയമായിരിക്കുന്ന സർവ്വോൽകൃഷ്ടമായ ഈ പരമതദ്വേഷരാഹിത്യം ഹിന്തുമതത്തിൽ സർവ്വഥാ പ്രത്യക്ഷപ്പെട്ടിരിക്കുന്നു. സർവ്വവും ഈശ്വരാധീനമാകുന്നു. ഈശ്വരനെ ആരാഞ്ഞറിയുന്നതിനുള്ള സകല മാർഗ്ഗങ്ങളും ഈശ്വരനിൽ തന്നെ ചെന്നുചേരുന്നു. അനേകദിക്കുകളിൽ നിന്ന് അനേകമാർഗ്ഗമായി വരുന്ന ജനങ്ങൾ എല്ലാവരും ഉദ്ദിഷ്ടനഗരത്തിൽ ഒരുപോലെ ചെന്നുചേരുന്നപ്രകാരം, ഈശ്വരനെ അന്വേഷിച്ചു പുറപ്പെടുന്ന ആളുകളും അവസാനത്തിൽ ഈശ്വരനിൽ തന്നെ വന്നുചേരുന്നു. വാസ്തവം ഇങ്ങിനെ ആയിരിക്കെ, മാർഗ്ഗഭേദത്തെപ്പററി കലഹിക്കുന്നതു മൂഢതയും ചാപല്യവുമാകുന്നു.

‘യേ യഥാ മാം പ്രപദ്യന്തേ
താം സ്തഥൈവ ഭജാമ്യഹം
മമവർത്മാനുവർത്തന്തേ
മനുഷ്യാഃ പാർത്ഥ സർവ്വശഃ.’

അല്ലയോ അർജ്ജുന! യാതൊരു ജനങ്ങൾ എന്നെ യാതൊരുപ്രകാരം ഉപാസിക്കുന്നുവോ, ഞാൻ അവരെ അപ്രകാരം തന്നെ അനുഗ്രഹിക്കുന്നു; (എന്തുകൊണ്ടെന്നാൽ), മനുഷ്യർ എല്ലാപ്രകാരത്തിലും എന്റെ ഉപാസനാമാർഗ്ഗത്തെ അനുസരിക്കുന്നു.*

* ഭഗവൽഗീത ർ. ൧൧.

ജ്ഞാനാഭാവംകൊണ്ടും പരിണാമത്തിന്റെ അപൂൎണ്ണതകൊണ്ടും മനുഷ്യർ ഈശ്വരന്റെ ഉൽകൃഷ്ടഭാവം വെടിഞ്ഞ് അപകൃഷ്ടങ്ങളായ ആവിൎഭാവങ്ങളിൽ ആസക്തിയുള്ളവരായിത്തീരുന്നു. എങ്കിലും ഏകനായിരിക്കുന്ന ഈശ്വരൻ തന്നെയാണ് അല്പപ്രജ്ഞന്മാരായ അവരുടെ ബുദ്ധിശക്തിക്കു ഗോചരമായിത്തീരത്തക്കവണ്ണം ഉപയുക്തമായ തന്റെ അപകൃഷ്ടഭാവങ്ങളിൽ അവൎക്കു ശ്രദ്ധയെ ജനിപ്പിക്കുന്നതും അവരുടെ മോഹങ്ങൾക്കനുരൂപങ്ങളായ അനിത്യഫലങ്ങളെ കൊടുക്കുന്നതും.

'കാമൈസ്തൈസ്തൈൎഹൃതജ്ഞാനാഃ
പ്രപദ്യന്തേഽന്യദേവതാഃ
തം തം നിയമമാസ്ഥായ
പ്രകൃത്യാ നിയതാഃ സ്വയം.

യോ യോ യാം യാം തനും ഭക്തഃ
ശ്രദ്ധയാൎച്ചിതു മിച്ഛതി
തസ്യ തസ്യാചലാം ശ്രദ്ധാം
താമേവ വിദധാമ്യഹം.

സ തയാ ശ്രദ്ധയാ യുക്ത-
സ്തസ്യാരാധനമീഹതേ
ലഭതേ ച തതഃ കാമാൻ
മയൈവ വിഹിതാൻ ഹിതാൻ.

അന്തവത്തു ഫലം തേഷാം
തദ്ഭവത്യല്പമേധസാം.'

തങ്ങളുടെ പൂൎവ്വകൎമ്മവാസനകളാൽ വശീകൃതന്മാരും പല പ്രകാരത്തിലുള്ള മോഹങ്ങളാൽ അപഹരിക്കപ്പെട്ട ജ്ഞാനത്തോടുകൂടിയവരും ആയ ആളുകൾ പലപ്രകാരത്തിലുള്ള നിയമങ്ങളെ ആശ്രയിച്ച് അന്യദേവന്മാരെ ഭജിക്കുന്നു.

ഏതേതു ഭക്തൻ ഏതേതു ദേവതാരൂപത്തെ വിശ്വാസത്തോടുകൂടി പൂജിക്കുന്നതിന്നിച്ഛിക്കുന്നുവോ, അതാതു ഭക്തന്റെ തത്തന്മൂൎത്തിവിഷയയായ ശ്രദ്ധയെ ഞാൻ ദൃഢമാക്കി ചെയ്യുന്നു.

അങ്ങിനെയുള്ള ഭക്തൻ അപ്രകാരമായ ശ്രദ്ധയോടുകൂടി ആ ദേവതയുടെ ആരാധനത്തെ ചെയ്യുന്നു. എന്നാൽ തന്നെ നിർമ്മിക്കപ്പെട്ടിട്ടുള്ള ആ ഇഷ്ടവസ്തുക്കളെ ആ ദേവതയിൽ നിന്നു കിട്ടുന്നു എന്നു പറയേണ്ണമോ?

എന്നാൽ, അല്പബുദ്ധികളായ അവക്കു സിദ്ധിക്കുന്ന ഫലം നാശത്തോടുകൂടിയതാകുന്നു.$

'യേ/പ്യന്യദേവതാ ഭക്താ
യജന്തേ ശ്രദ്ധയാന്വിതാഃ
തേ/പി മാമേവ കൌന്തേയ
യജന്ത്യവിധിപൂർവ്വകം.

അഹം ഹി സർവ്വയജ്ഞാനാം
ഭോക്താ ച പ്രഭുരേവ ച
ന തു മാമഭിജാനന്തി
തത്വേനാതശ്ച്യവന്തി തേ.'

അല്ലയോ അർജ്ജുന! യാതൊരു ഭക്തന്മാർ ശ്രദ്ധയോടുകൂടിയവരായിട്ട് അന്യദേവതകളെ ആരാധിക്കുന്നുവോ, അവരും (മോക്ഷസിദ്ധിയ്ക്കായിട്ടുള്ള) വിധിയെ അനുസരിക്കാതെ എന്നെത്തന്നെ ആരാധിക്കുന്നു.

സകല യജ്ഞങ്ങളുടേയും ഭോക്താവും ഫലദാതാവും ഞാൻ തന്നെ ആണ്. എന്നെ പരമാർത്ഥമായി അവർ അറിയുന്നില്ല; അതു ഹേതുവായിട്ട്, അവർ നേരായ മാർഗ്ഗത്തിൽ നിന്നും ചലിയ്ക്കുന്നു.*

ഇപ്രകാരമാണ് ഹിന്ദുമതത്തിലെ ഉദാരമായി, ഉൽകൃഷ്ടമായിരിയ്ക്കുന്ന ഉപദേശം. ആര്യധർമ്മത്തെ നിർവ്യാജമായി ആശ്രയിച്ചിരിയ്ക്കുന്ന സകല ജീവികളും തങ്ങളുടെ വിചാരങ്ങളെ ഈ ഉപദേശംകൊണ്ടു സംസ്കരിയ്ക്കുകയും വേണം. അപ്രകാരം

$ ഭഗവൽഗീത ൭-൨൦—൨൩.
* ഭഗവൽഗീത ൯. ൨൩. ൨൪

ചെയ്യുന്നതുകൊണ്ടു, ലോകത്തിലുള്ള ഒരു മതത്തേയും നിസ്സാരമാക്കുകയോ നിന്ദിയ്ക്കുകയോ ചെയ്യുന്നതായ പ്രമാദം ഒരിയ്ക്കലും ഉണ്ടാകുന്നതല്ല. പരമതാസഹിഷ്ണുക്കളുടെ നേരെക്കൂടി, ആര്യകുലജാതനായിരിയ്ക്കുന്നവൻ തിതിക്ഷയെ ആചരിച്ചു സദാചാരത്തെ സപ്രമാണമാക്കിത്തീർക്കണം.

മററുള്ളവരുടെ ധർമ്മനിഷ്ഠകളേയും, അഭിപ്രായങ്ങളേയും, മനഃപൂർവ്വമായിട്ടുള്ള ഉത്തമവിശ്വാസങ്ങളേയും, ആദരിയ്ക്കുന്നതായ ഈ സൽഗുണം സർവ്വഥാ ആദരണീയംതന്നെ. എന്നാൽ, സ്വേച്ഛിതന്മാരും സാധുക്കളും ആയവർക്കു ദുഷ്ടന്മാരിൽ നിന്നും നേരിടുന്നതായ കഠിനോപദ്രവത്തെ സഹിയ്ക്കുകയും ആദരിയ്ക്കുകയും ചെയ്യണമെന്നുള്ള അർത്ഥം അതിൽ നിന്നു സ്ഫുരിയ്ക്കുന്നുണ്ടെന്നുള്ള വ്യാമോഹം ഒരിയ്ക്കലും ഉണ്ടാകരുതു്. സൽഗുണവാനായിരിയ്ക്കുന്ന ഒരു മനുഷ്യൻ മററുള്ളവർ തനിയ്ക്കു ചെയ്യുന്നതായ അപരാധങ്ങളെ കഴിയുന്നത്ര ക്ഷമിയ്ക്കുന്നതു യുക്തംതന്നെ; എന്നാൽ, അന്യന്മാരെ പീഡിപ്പിയ്ക്കുന്നതു കാണുമ്പോൾ, ഒന്നാമതായി സാമോപായങ്ങളെക്കൊണ്ടും, സാമംകൊണ്ടു സാധിയ്ക്കാത്ത പക്ഷം, അതാതു രാജ്യത്തിലെ നിയമാനുസരണം കഠിനോപായങ്ങളെക്കൊണ്ടും, സാധുക്കളുടെ ദുഃഖനിവൃത്തി വരുത്തുവാൻ ശ്രമിയ്ക്കേണ്ടതാകുന്നു. ജ്ഞാനഗൌരവംകൊണ്ടു ഗർഭിച്ചിരിയ്ക്കുന്നതായ ഭഗവൽഗീതയിൽ സാക്ഷാൽ ശ്രീകൃഷ്ണഭഗവാൻ അർജ്ജുനന്നു ഉപദേശിച്ചിരിയ്ക്കുന്ന ധർമ്മമാർഗ്ഗവും ഇതു തന്നേയാണു്. എന്നു തന്നെയുമല്ല, ഉപദേശാത്മമായോ ജ്ഞാനപ്രദമായോ ഉള്ള ഏതെങ്കിലും ഒരു പ്രവൃത്തി, ലോകാഭിപ്രായത്തിന്നു ജ്ഞാനബോധം ഉണ്ടാകുന്നതിന്നായിട്ടുള്ള ശ്രമമോ, മനുഷ്യർക്കു ദുർമ്മാർഗ്ഗങ്ങളിൽ വിരക്തി വരുത്തുവാൻ വ്യവസ്ഥാനുരൂപമായും സുവിചാരപൂർവ്വമായും ഉള്ള യത്നമോ, അസംദിഗ്ദ്ധമായ പരമാർത്ഥനിർണ്ണയത്തിന്നായിട്ടു് അപ്രമത്തമായ പര്യാലോചനയോ, ആണെന്നു വരുകിൽ, അതിനെ പരമതാസഹിഷ്ണുതയായിട്ടു തെററിദ്ധരിയ്ക്കുകയും അരുതു്. വാസ്തവം മുഴുവൻ തനിയ്ക്കറിയാമെന്നുള്ള മൂഢവിചാരത്തോടുകൂടി, താൻ നിശ്ചയിച്ച പന്ഥാവിൽനിന്നു ലേശം അതിക്രമിയ്ക്കുന്നതു് ശിക്ഷാർഹമാണെന്നു ക

ക്കുന്ന നിർബ്ബന്ധബുദ്ധിയോടുകൂടിയ ഗർവ്വത്തെയാണ് നിന്ദിക്കേണ്ടതു്.

നാം ഇതുവരെ പറഞ്ഞു വന്നതും സദാചാരത്തിന്നു കാരണമായതും ആയ സൽഗ്ഗുണങ്ങൾക്കു സദൃശങ്ങളായും ദുരാചാരങ്ങൾക്കു കാരണമായും ഉള്ള ദോഷങ്ങളുമുണ്ടു്. ആ ദോഷങ്ങൾ സമന്മാരിലുള്ള ദ്വേഷവികാരത്തിൽനിന്നും ഉത്ഭവിക്കുന്നവയാണ്. ഏററവും സാധാരണയായ സ്വഭാവദോഷങ്ങളെ കൂടി ദ്വേഷവികാരത്തിൻെറ ഫലമായിട്ടു ഗണിച്ചു കാണുമ്പോൾ ബാലന്മാരുടെ മനസ്സിൽ ഏകദേശം ഒരു ക്ഷോഭം ഉണ്ടായി എന്നു വരാം; എന്നാൽ, ഈ സ്വഭാവദോഷങ്ങൾ മനുഷ്യരെ വേർതിരിച്ചു പരസ്പരം ബദ്ധവൈരികളാക്കി തീർക്കുന്നതിനാൽ ദ്വേഷവികാരത്തിൻെറ ലക്ഷണങ്ങളോടുകൂടിയവയാണെന്നും, അങ്ങിനെ വൈരികളാക്കുന്നതു സ്നേഹവികാരത്തിൻെറ ഫലമല്ലാ, വിരോധത്തിന്നു ഹേതുവായ ദ്വേഷത്തിൻെറ ഫലമാണെന്നും, അല്പം ആലോചിച്ചാൽ അറിയാവുന്നതാണ്.

'ദയ'ക്കു വിപരീതമായ ദോഷം 'കാഠിന്യ'മാകുന്നു. ഈ ദോഷം 'വക്രത', 'ദുർമ്മുഖത്വം', 'മുൻകോപം', 'ദുശ്ശീലം' എന്ന ദോഷങ്ങളായി കുടുംബത്തിൽ താമസിക്കുന്നവരുടെ എടയിൽ പ്രകടിക്കുന്നതാണ്. മേൽപറഞ്ഞ ദോഷങ്ങൾ വളരെ സാധാരണയായിട്ടുള്ളതും കുടുംബത്തിലുള്ളവരുടെ സൌഹൃദത്തെയും സമാധാനത്തെയും നശിപ്പിക്കുന്നവയുമാണ്. ഈ ദോഷങ്ങൾ കുടുംബവാസികളുടെ ഇടയിൽ ദയാപരിപൂർണ്ണവും സുപ്രകാശവുമായ സ്വഭാവത്തിൽ നിന്നുണ്ടാകുന്ന കാന്തിക്കു വിപരീതമായി, അന്ധകാരത്തെ ഉണ്ടാക്കുന്നു. ഇവ 'ക്രോധ'ത്തിൻെറ രൂപഭേദങ്ങൾ മാത്രമാണ്. ക്രോധം ദ്വേഷവികാരത്തിൻെറ ആദ്യമായ ആവിർഭാവങ്ങളിൽ ഒന്നാണ്. ക്രോധത്തേയും കാഠിന്യത്തേയും നാം പ്രത്യേകം ത്യജിക്കേണ്ടതായ ദോഷങ്ങളുടെ കൂട്ടത്തിൽ മനുസ്മൃതിയിൽ പറഞ്ഞിരിക്കുന്നു.

'നാസ്തിക്യം വേദനിന്ദാം ച
ദേവതാനാം ച കുത്സനം

ദ്വേഷം സ്തംഭം ച മാനം ച
ക്രോധം തൈക്ഷ്ണ്യം ച വൎജ്ജയേൽ.'

നാസ്തികത്വവും, വേദനിന്ദയും, ദേവനിന്ദയും, ദ്വേഷവും, ഡാംഭികത്വവും, അഹംകാരവും, ക്രോധവും, കാഠിന്യവും ഉപേക്ഷിക്കണം.*

ഈ ഉപദേശം സ്വാഭാവികമാകുന്നു. എന്തുകൊണ്ടെന്നാൽ, ഈ ദോഷങ്ങളാകുന്നു പ്രത്യേകം ദുഃഖകാരണമായിട്ടുള്ളവ. എന്നുതന്നെയുമല്ലാ, മനുഷ്യജീവിതത്തിൽ ബുദ്ധിമുട്ടും മനഃക്ലേശവും ഉണ്ടാക്കുന്നതും, നിത്യം സംഭവിക്കുന്നതും, ആയ സങ്കടങ്ങൾ ക്രോധത്തിന്റെ ഏതെങ്കിലും ഒരു വകഭേദം കൊണ്ടുണ്ടാകുന്നവയാണ്. ശ്രീകൃഷ്ണഭഗവാൻ ക്രോധത്തെ, കാമലോഭങ്ങളുടെ കൂട്ടത്തിൽ, നരകത്തിന്റെ ത്രിവിധമായ ദ്വാരമായിട്ടും ആസുരസ്വഭാവമായിട്ടും പറഞ്ഞിരിക്കുന്നു.† ക്രോധംകൊണ്ടു വ്യാമോഹത്തെ പ്രാപിച്ചിരിക്കുന്ന മനസ്സ് ശീഘ്രത്തിൽ പാപത്തിൽ ചാടുന്നു; അത് അധൎമ്മത്തിന്റെ ഒരു പ്രധാനമൂലവുമാകുന്നു. 'അക്ഷമ' എന്ന ദോഷം ക്രോധത്തിന്റെ ഒരു അപകൃഷ്ടഭാവമാകുന്നു. സ്വഭാവപരിഷ്കാരത്തിൽ ഉത്സുകനായ വിദ്യാൎത്ഥി തന്റെ അത്യന്തശത്രുവായ ക്രോധത്തിന്റെ, അന്യാപേക്ഷമായി ലഘുവായ, ഈ രൂപഭേദത്തെക്കൂടി ദൂരീകരിക്കുവാൻ ജാഗരൂകനായിരിക്കണം. എല്ലാവരുടേയും നേരെ ക്ഷമയോടും ദയയോടും കൂടി വൎത്തിക്കുവാനുള്ള സ്ഥിരോത്സാഹത്താൽ സ്വഭാവത്തിൽനിന്നു ക്രോധമെന്ന ദോഷത്തെ ഉന്മൂലനം ചെയ്യുവാൻ കഴിയുന്നതാണ്.

'പരദോഷദൎശനം,' 'പൈശുന്യം,' 'അപവാദം', 'നിന്ദ' ഈ ദോഷങ്ങൾ 'മഹാമനസ്കത്വം' എന്ന ഗുണത്തിന്റെ വിപരീതങ്ങളാകുന്നു. 'അനാദരം' മുതലായ ദോഷങ്ങളുടെ കാരണം തന്നെയാണ് ഈ ദോഷങ്ങളുടേയും കാരണം. ഈ ദോഷ

* മനുസ്മൃതി ൪. ൧൬൩.

† ഭഗവൽഗീത ൧൬. ൨൧, ൪,

ങ്ങളെ കളയുവാനുള്ള വഴി, അന്യനെ നിന്ദിയ്ക്കുവാൻ നമുക്കുള്ള മോഹത്തിന്നു കാരണമായിരിയ്ക്കുന്ന അന്യന്റെ ദോഷം നമുക്കും ഇല്ലയോ എന്നു സദാ പര്യാലോചിയ്ക്കുകയാകുന്നു. വിദുരർ ഇതിനെ ഉദ്ദേശിച്ചാണ് ധൃതരാഷ്ട്രരോടു പറഞ്ഞത്:—

'രാജൻ! സർഷപമാത്രാണി
പരച്ഛിദ്രാണി പശ്യസി
ആത്മനോ വില്വമാത്രാണി
പശ്യന്നപി ന പശ്യസി.'

അല്ലയോ ധൃതരാഷ്ട്ര മഹാരാജാവേ! കടുകിൻമണി മാത്രം ഉള്ളൊരു പരദോഷം നിങ്ങൾ കാണുന്നു. എന്നാൽ നിങ്ങളുടെ ദോഷം കൂവളത്തിൻകായയോളം വലുതാണെങ്കിലും നിങ്ങൾ കാണുന്നില്ല.

'മര്യാദകേട്,' 'അസഭ്യസ്വഭാവം,' 'മൂഢസ്വഭാവം' ഈ ദോഷങ്ങൾ മര്യാദയുടേയും ദാക്ഷിണ്യത്തിന്റെയും വിപരീതങ്ങളാകുന്നു ഈ ദോഷങ്ങൾ ഇക്കാലങ്ങളിൽ അത്യന്തം സാധാരണങ്ങളാണ്; ഇവ ഇക്കാലത്ത് ഇന്ത്യാരാജ്യത്തിൽ വ്യാപിയ്ക്കുന്നുണ്ട്. ഈ ദോഷങ്ങൾ നികൃഷ്ടമായി, പ്രാകൃതമായിരിയ്ക്കുന്ന സ്വഭാവത്തിന്റെ ലക്ഷണങ്ങളാണ്. ഈ സ്വഭാവമുള്ളവർ സ്വശക്തിയിലും, അന്യന്മാർ തങ്ങളെ ബഹുമാനിയ്ക്കുമോ എന്നുള്ള കാര്യത്തിലും, സംശയമുള്ളവരായതുകൊണ്ട്, അധികം ശബ്ദം പുറപ്പെടുവിയ്ക്കുകയും മറ്റുള്ളവരുടെ ശ്രദ്ധയ്ക്കു വിഷയീഭവിയ്ക്കുന്നതിനായി അവരുടെ മുമ്പിൽ ചാടി വീഴുവാൻ ശ്രമിയ്ക്കുകയും ചെയ്യുന്നു. അതിനാൽ ഇതു സദാ ദൌർബ്ബല്യത്തിന്റെ ഒരു ലക്ഷണമാണ്. സ്വശക്തിയിലും സ്വാധികാരത്തിലും അഭിജ്ഞതയോടുകൂടിയ മനുഷ്യന്റെ സൌമ്യമായി, മര്യാദയോടുകൂടിയ ആചാരവും, സ്വസ്ഥാനത്തിന്ന് അനർഹനായി, തന്റെ അയോഗ്യതയെ ആത്മപ്രതിജ്ഞകൊണ്ടു മൂടുവാൻ യത്നിയ്ക്കുന്നവനായ ഒരു ദുർബ്ബലന്റെ കർക്കശമായി, നീചമായിരിയ്ക്കുന്ന വൃത്തിയും തമ്മിൽ വളരെ അന്തരമുണ്ട്.

'വക്രത്വം', 'വ്യാജം', 'ചതി', 'വിശ്വാസഭംഗം,' 'കലഹപ്രിയത്വം', 'ചാപല്യം', 'അസ്ഥൈര്യം' എന്നിവ സമന്മാരുടെ സമ്പൎക്കത്തിൽ ഉണ്ടാകുന്നതായ മററു ദോഷങ്ങളാണ്. ഈ ദോഷങ്ങൾ കുടുംബത്തിലും സമുദായത്തിലും അനവധി ആപത്തുകളെ ഉണ്ടാക്കുന്നു. ഇവ കുടുംബങ്ങളുടേയും രാജ്യക്കാരുടേയും വിയോഗത്തെ ഉണ്ടാക്കുവാൻ സഹായിക്കുന്നു. ഈ ദോഷങ്ങളുള്ള ആളുകൾ നിന്ദ്യന്മാരായ നാഗരികന്മാരായിരിക്കുന്നതിനു പുറമേ, യഥായോഗ്യമായ അവജ്ഞെക്കും അവിശ്വാസത്തിന്നും അധികം കാലതാമസം കൂടാതെ പാത്രീഭവിക്കുകയും ചെയ്യുന്നു.

'പക'യെന്നും 'പ്രതികാരേച്ഛ'യെന്നും പറയുന്ന ദോഷങ്ങൾ ക്ഷമാശീലത്തിന്റെ വിപരീതങ്ങളാകുന്നു. ക്ഷമാഗുണം മഹാമനസ്കത്വത്തിന്റെ ഒരംശമാണെന്നു നാം മുമ്പിൽ പറഞ്ഞിട്ടുണ്ടല്ലോ. പ്രസ്തുത ദോഷങ്ങൾ കലഹങ്ങളെ ശാശ്വതപ്പെടുത്തി, ജനങ്ങൾക്ക് അവയെ വിസ്മരിക്കുവാൻ ഇടകൊടുക്കാതെ അവയെ പുനരുജ്ജീവിപ്പിക്കുന്നു. തനിക്കു ചെയ്തിരിക്കുന്ന ഒരു ഉപദ്രവത്തിന്നു പകരം ഒരു ഉപദ്രവം ചെയ്യുവാനുള്ള മോഹം സന്മാൎഗ്ഗനിയമത്തിന്റെ ചേഷ്ടയെപ്പററി അശേഷം അറിവില്ലെന്നുള്ളതിന്റെ ഒരു ലക്ഷണമാകുന്നു. ഉപദ്രവിക്കപ്പെട്ട ആൾ, അന്യനു താൻ പൂൎവ്വകാലത്തിൽ ഒരു ഉപദ്രവം ചെയ്തിട്ടുണ്ടെന്നും, തനിക്കു തല്ക്കാലം നേരിട്ടിരിക്കുന്ന ഉപദ്രവം തന്റെ പൂൎവ്വദോഷം തീരുകെ തന്നെ ബാധിച്ചിരിക്കുന്നതാണെന്നും വിചാരിക്കണം. ഇങ്ങിനെ അയാൾ തന്റെ കടം വീട്ടുന്നു. ഇപ്പോൾ അയാൾ പകരം ചോദിക്കുന്നതായാൽ, ഭാവിയിൽ തന്റെ ശത്രുവിൽനിന്നു തത്തുല്യമായ സങ്കടം വീണ്ടും അനുഭവിക്കേണ്ടിവരും. എന്തുകൊണ്ടെന്നാൽ, ആ ശത്രു അവനുണ്ടായിരിക്കുന്ന ശിക്ഷ ന്യായമായിട്ടുള്ളതാണെന്നു വിചാരിക്കുവാൻ ഇടയുള്ളതല്ല; അവൻ ഉള്ളിൽ പകവെച്ചുകൊണ്ടിരിക്കും, ഇങ്ങിനെ അവകാശവും പ്രത്യവകാശവും കൂട്ടിപ്പിന്നത്തുണ്ടായ ശൃംഖല അനന്തകാലത്തേക്കു ദീൎഘിച്ചുകൊണ്ടിരിക്കും. ശത്രുവിനെ കളയുവാനുള്ള വഴി ഒന്നു മാത്രമേ ഉള്ളൂ. അ

യന്റെ അപരാധത്തെ ക്ഷമിയ്ക്കുകതന്നെ. പ്രതികാരം ചെയ്യുന്നതുകൊണ്ടു പിന്നീട് ആപത്തു വർദ്ധിയ്ക്കുകയാകുന്നു ചെയ്യുന്നതു്. പ്രത്യുപകാരകുന്നു സങ്കടം അനിവാൎയ്യമായിട്ടുണ്ടാകുന്നു; ഇപ്പോൾ നാം അനുഭവിയ്ക്കുന്ന ആപത്തുകൾ നാം ചെയ്തിട്ടുള്ള പ്രതിക്രിയകൾ തന്നെ നമ്മെ ബാധിയ്ക്കുകയാണെന്നു നിൎവ്വിവാദവുമാണ്. നാം മുമ്പെ തന്നെ അന്യന്റെ കയ്യിൽ ആയുധം കൊടുക്കാതെ അന്യനു നമ്മെ ഭേദിയ്ക്കുവാൻ കഴിയുന്നതല്ല. തങ്ങളെ ആരെങ്കിലും ഉപദ്രവിയ്ക്കുമ്പോൾ ബാലന്മാർ ഈ സംഗതി ഓൎമ്മവെയ്ക്കണം. തങ്ങൾക്കു വീട്ടുവാനുള്ള കടം ന്യായമായി വീട്ടി അവർ സ്വസ്ഥന്മാരായിരിയ്ക്കണം.

'പരമതാസഹിഷ്ണുത്വം' എന്നുള്ള ദോഷം ലോകത്തിൽ പ്രത്യേകിച്ച് ഈ കാലങ്ങളിൽ, അളവില്ലാത്ത നാശത്തെ ഉണ്ടാക്കിയിരിയ്ക്കുന്നു. ഏതെങ്കിലും ഒരു മതത്തിൽ ചേൎന്നിരിയ്ക്കുന്നവരുടെ മതവിശ്വാസത്തെ അന്യമതക്കാരിൽ ബലാല്ക്കാരേണ ജനിപ്പിയ്ക്കുവാനുള്ള ആഗ്രഹം നിമിത്തം അനവധി യുദ്ധങ്ങൾ ഉണ്ടായിരിയ്ക്കുന്നു. ഈശ്വരന്റെ പേർ പറഞ്ഞു മനുഷ്യരെ കൊന്നിട്ടുണ്ടായ രക്തപ്രവാഹത്തിന്ന് അവസാനമില്ല. ജനോപദ്രവംകൊണ്ടുണ്ടായിരിയ്ക്കുന്ന രക്തബാഷ്പങ്ങളെക്കൊണ്ടു ലോകചരിത്രം മലിനമായിരിയ്ക്കുന്നു. മതസംബന്ധമായ ജനോപദ്രവംകൊണ്ടു രാജ്യത്തിന്നു നാശം വരുന്നതിന്റെ ഒരു വിശേഷമായ ഉദാഹരണം അറിയണമെങ്കിൽ, സ്പെയിൻ രാജ്യക്കാരുടെ കഥ ആലോചിച്ചാൽ മതി. ഒരു കാലത്തു സ്പെയിൻ രാജ്യം പാശ്ചാത്യരാജ്യങ്ങളിൽവെച്ച് ഏററവും പ്രബലമായ ഒരു രാജ്യമായിരുന്നു. അതിന്റെ അധഃപതനം അവിടത്തെ രാജാക്കന്മാർ യഹൂദന്മാരേയും മൂർമനുഷ്യരേയും, ഭിന്നമതക്കാരായതുകൊണ്ടു, സംഖ്യയില്ലാതെ കൊന്നു, ശേഷിച്ചവരെ ഓടിച്ചുകളഞ്ഞതു മുതൽക്കു കണക്കാക്കാം.

'സ്വമതഭ്രാന്തി' എന്നതു നിഷ്ഠുരമായി, കലഹപ്രിയമായിരിയ്ക്കുമ്പോൾ, പരമതാസഹിഷ്ണുത്വത്തിന്റെ ഒരു വകഭേദമാകുന്നു. ആധുനികകാലത്തു ഭാരതഖണ്ഡത്തിൽ ഈ അതിസ്ഥ

കഷ്ടമായ ധൎമ്മശത്രു പൂൎവ്വകാലങ്ങളിൽ സുപ്രസിദ്ധമായിരുന്ന ആൎയ്യധൎമ്മത്തിൻെറ ക്ഷാന്തിയെ ഉന്മൂലനം ചെയ്യുന്നു. സ്വമതഭ്രാന്തികൊണ്ടു ഹിന്ദുക്കളും ഹിന്ദുക്കളും തമ്മിൽ ഭിന്നിച്ചിരിക്കുന്നു. അത് അവരുടെ ഏടയിലുള്ള അപ്രധാനങ്ങളായ വ്യത്യാസങ്ങളെ വൎദ്ധിപ്പിച്ചു, പ്രധാനമായി ഹിന്ദുമതത്തിൻെറ മൂലമായിരിക്കുന്ന ഐക്യത്തെ അവൎക്കു കാണ്മാൻ വഹിയാതെ ആക്കിത്തീൎത്തിരിക്കുന്നു. മനുഷ്യർ ധൎമ്മാനുഷ്ഠാനത്തിൻെറ ആശയം മറന്നു, പുറമേയുള്ള രൂപഭേദങ്ങളെ പ്രധാനമായി അവലംബിക്കുമ്പോൾ, അവർ ബാഹ്യങ്ങളായ ക്രിയകൾക്കു മാത്രം താൽപൎയ്യമുള്ളവരായി, അവയുടെ അൎത്ഥവും ഉദ്ദേശവും കൂടി മനസ്സിലാക്കാതെ മതഭ്രാന്തിയുള്ളവരും അതിതിക്ഷയുള്ളവരുമായിത്തീൎന്നു, പല പക്ഷക്കാരായി വേൎതിരിയുന്നു. ഇപ്രകാരം ധൎമ്മനിഷ്ഠ മനുഷ്യരെ യോജിപ്പിക്കുന്നതിനു പകരം പരമതാസഹിഷ്ണുക്കളുടെ ലക്ഷണമായ സ്വമതഭ്രാന്തികൊണ്ടു, വിയോഗത്തിന്നു കാരണമായ ഒരു ശക്തിയായിത്തീരുന്നു.

പരമതാസഹിഷ്ണുതയെപ്പററി പറഞ്ഞ സംഗതികൾ അന്യരാജ്യങ്ങളിലെ സമുദായസമ്പ്രദായങ്ങൾക്കും പറയുമെങ്കിലും, ഇന്ത്യയിലെ സമുദായസംബന്ധമായ നടവടികൾക്ക് അധികം പ്രബലമായി സംബന്ധിക്കുന്നവയാണ്. ഇന്ത്യാരാജ്യത്തിൽ സമുദായസംബന്ധമായ ആചാരങ്ങളും ധൎമ്മനിഷ്ഠകളും തമ്മിൽ സമവായസംബന്ധത്തോടുകൂടി മിശ്രപ്പെട്ടിരിക്കുന്നതുകൊണ്ടു, മേൽപറഞ്ഞ സംഗതികൾക്ക് ഈ ദിക്കിൽ ഒരു പ്രത്യേകസംബന്ധമുണ്ട്. ഇവിടെ അത്യല്പമായി, ഏററവും നിസ്സാരമായിരിക്കുന്ന ആചാരംപോലും, ഏതെങ്കിലും ഒരു പ്രത്യേക സന്ദൎഭത്തിൽ ഏതെങ്കിലും ഒരു തല്ക്കാലകാൎയ്യനിൎവ്വഹണത്തിന്നായിട്ടുണ്ടായി, ശീഘ്രത്തിൽ ഗഹനമായ ധൎമ്മാൎത്ഥത്തോടും ശാശ്വതമായ ഗൌരവത്തോടും കൂടിയതായിത്തീരുന്നു.

സാക്ഷാൽ ആൎയ്യകുലജാതനായിരിക്കുന്ന പുരുഷൻ പരമതാസഹിഷ്ണുതയേയും സ്വമതഭ്രാന്തിയേയും വിഷംപോലെ വെറുക്കുകയും, ഈ ദോഷങ്ങൾ തൻെറ പൂൎവ്വധൎമ്മനിഷ്ഠയുടെ

ആശയത്തിന്നു കേവലം വിരുദ്ധമായിട്ടുള്ളതാണെന്ന് ഓൎക്കയും വേണം. ഹിന്തുക്കളുടെ എടയിലുള്ള സകല മതഭേദങ്ങളേയും സ്വകുടുംബത്തിലെ ഓരോ അംഗങ്ങളായി വിചാരിക്കുകയും, യാതൊരു മതക്കാരോടും കലഹിക്കുകയോ ശത്രുഭാവത്തെ നടിക്കുകയോ ചെയ്യാതിരിക്കുകയും വേണം. ഇതിന്നും പുറമേ, ആൎയ്യധൎമ്മത്തിൽനിന്നും ബാഹ്യങ്ങളായിരിക്കുന്ന മതങ്ങളെ സൂക്ഷിച്ചുനോക്കി, താൻ ആസേവിക്കുന്നതായ ആത്മസവിതാവിന്റെ കിരണങ്ങൾതന്നെയാണ് അന്യമതഭേദങ്ങൾ എന്നറിഞ്ഞു, ഭാരതവൎഷത്തിൽ ശാന്തിയെ വ്യാപിപ്പിക്കുകയും, അനേകജാതിക്കാരുടെ ഐകമത്യത്തോടുകൂടിയ വാസത്തെ സാധുവാക്കുകയും വേണം. ആത്മാവ് ഏകനായതുകൊണ്ട്, ആൎയ്യവംശത്തിൽ ജനിച്ചവന്റെ പ്രത്യയവാക്കു 'യോജിപ്പിക്കുക' എന്നായിരിക്കണം; 'ബഹിഷ്കരിക്കുക' എന്നായിരിക്കരുത്.



# പത്താം അദ്ധ്യായം

## അപകൃഷ്ടന്മാരെ സംബന്ധിച്ചുണ്ടാകന്നതായ ഗുണദോഷങ്ങൾ.

മനുഷ്യസമ്പൎക്കവശാൽ ഉണ്ടാകന്നതായ ഗുണദോഷങ്ങളുടെ പൎയ്യാലോചനയെ പൂൎണ്ണമാക്കുന്നതിന്നായി, മനുഷ്യന്ന് അപകൃഷ്ടന്മാരോടുകൂടിയുള്ള സംസൎഗ്ഗം ഹേതുവായിട്ടു, സ്നേഹവികാരംകൊണ്ടാകട്ടെ ദ്വേഷവികാരംകൊണ്ടാകട്ടെ, ഉണ്ടാകന്നതായ ഗുണദോഷങ്ങളെപ്പററി പൎയ്യാലോചിക്കണം. ഈ സന്ദൎഭവശാലുണ്ടാകന്ന ഗുണങ്ങളെ സാമാന്യമായി 'പരോപകാരതല്പരത്വം' എന്ന ഗുണത്തിൽ ഉൾപ്പെടുത്താം. നമ്മെക്കാൾ ദുൎബ്ബലന്മാരായിരിക്കുന്നവൎക്കു നന്മചെയ്യുവാനുള്ള ഇച്ഛയാകുന്നു പരോപകാരതല്പരത്വം എന്നു പറയപ്പെടുന്നതു്. ദോഷങ്ങളെ സാമാന്യമായി 'ദുരഭിമാനം' എന്ന നാമധേയത്തിൽ ഉൾപ്പെടുത്താം. ഇതു, ദ്വേഷവികാരത്തിൻെറ ശക്തിപോലെ, അന്യന്മാരെ നിസ്സാരമാക്കുന്നതിന്നും അവൎക്കു് ഉപദ്രവം ചെയ്യുന്നതിന്നും ഹേതുവായിത്തീരുന്നതായ മനോവൃത്തിയാകുന്നു.

ഒരു അപകൃഷ്ടൻെറ നേരെ കാണിക്കുന്ന സ്നേഹവികാരം അവശ്യം 'പരോപകാരതല്പരത്വ'മായി പരിണമിക്കുന്നു. ഇതിൻെറ ഏററവും സാധാരണമായ രൂപഭേദം 'അനുകമ്പ'യും 'കരുണയും' ആകുന്നു. സ്നേഹവികാരത്താൽ പ്രേരിതനായിരിക്കുന്ന മനുഷ്യൻ ബലം, വിജ്ഞാനം, ജ്ഞാനം എന്നിവയെക്കൊണ്ടു, ദൌൎബ്ബല്യംകൊണ്ടും, വിമൂഢതകൊണ്ടും, അജ്ഞാനംകൊണ്ടും സങ്കടപ്പെട്ടിരിക്കുന്നവനെ സഹായിക്കുവാൻ ആഗ്രഹിക്കുന്നു. ഉടനെ അയാൾക്കു് അവനിൽ 'അനുകമ്പ' ജനിക്കുന്നു; എന്തെന്നാൽ, അയാൾ തൻെറ 'സമദുഃഖത'കൊണ്ടു് അന്യൻെറ അശക്തിയേയും, വിമൂഢതയേയും, അജ്ഞാനത്തേയും ആത്മതുല്യമായി അറിയുകയും, അവയെ നിവൃത്തിപ്പിക്കുന്നതിന്നും ദുഃഖിതനെ അവയിൽനിന്നു കരകയററുന്നതിന്നും ഉത്സുക

നായിത്തീരുകയും ചെയ്യുന്നു. ഈ ഗുണങ്ങളിൽനിന്നു 'പരോപകാരം' എന്ന ഗുണം ഉത്ഭവിക്കുന്നു. അതു നന്മചെയ്യണമെന്നുള്ള ഇച്ഛയെ ജാഗ്രതയോടുകൂടി നടത്തുകയാകുന്നു—അത്യന്തമായ സൽബുദ്ധിയെ പ്രത്യക്ഷപ്പെടുത്തുന്നതായ കൎമ്മങ്ങളുടെ അനുഷ്ഠാനമാകുന്നു.

ശിശുക്കളുടെ നേരെയുള്ള മാതാപിതാക്കന്മാരുടെ നടവടിയിൽ ഈ ഗുണങ്ങൾ സ്പഷ്ടമായി പ്രത്യക്ഷപ്പെട്ടു കാണാം. ശിശുവിന്റെ ദൌൎബ്ബല്യം, പരാധീനത്വം, നിസ്സഹായത്വം, എന്നിവ മാതാപിതാക്കന്മാൎക്കു ആൎദ്രതയെ ജനിപ്പിക്കുന്നു; അതിനാൽ അവർ ആത്മരക്ഷണത്തിന്നും ആത്മപോഷണത്തിന്നും ശക്തിയില്ലാത്ത ചെറിയ ശിശുവിന്റെ പേരിൽ അനുകമ്പയോടും കരുണയോടും കൂടിത്തീരുന്നു. ഈ ഗുണങ്ങൾ പ്രത്യക്ഷപ്പെടുന്നതു മൃദുഭാഷണം, ലാളനാദിചേഷ്ടകൾ, ആനുകൂലത്തോടുകൂടിയ നോട്ടങ്ങൾ, മന്ദഹാസങ്ങൾ എന്നിവയെക്കൊണ്ടാകുന്നു. ഈ പ്രകാരമുള്ള വാത്സല്യത്താൽ ശിശുവിനു തന്റെ ബാലഭാവത്തേയും ബലഹീനതയേയും വിസ്മരിക്കുന്നതിന്നും, തന്റെ ഗുരുക്കന്മാരുടെ ശക്തിസാമൎത്ഥ്യങ്ങളെ യഥാൎത്ഥമായി അവരോടുകൂടി അനുഭവിക്കുന്നതിന്നും, അവരെ നയിപ്പിക്കുന്നതിന്നും, ഇങ്ങിനെ തന്റെ ന്യൂനതകളെ തീൎക്കുന്നതിന്നും തരം വരുന്നു. അനുകമ്പയും കരുണയുമുള്ളവർ സകല സ്നേഹവികാരങ്ങളുടേയും കൂട്ടത്തിൽ, തങ്ങളും സ്നേഹഭാജനവും തമ്മിൽ ഉള്ള അന്തരത്തെ കുറക്കുവാനും സ്നേഹഭാജനത്തെ തങ്ങളോടുകൂടി ചേൎക്കുവാനും യത്നിക്കുന്നു. അപകൃഷ്ടന്മാൎക്കു ഉൽകൃഷ്ടന്മാരെ കാണുമ്പോൾ ഉണ്ടാകാവുന്നതായ ഭയത്തെ കരുണാനിധികളായ ഉൽകൃഷ്ടന്മാർ ഭയത്തിന്നു കാരണമില്ലാത്തവിധത്തിൽ 'സ്നിഗ്ദ്ധത'യോടുകൂടി ആനുകൂല്യഭാവത്തെ പ്രദൎശിപ്പിച്ചു ശമിപ്പിക്കുന്നു. അബലന്മാരിൽ ഭീരുത്വവും വിവശതയും കാണുമ്പോൾ അവർ 'സൌമ്യത', 'ശാന്തസ്വഭാവം', 'മാധുൎയ്യം' ഇവയെ അധികമായി പ്രത്യക്ഷപ്പെടുത്തുന്നു; കരുണാഭാജനം അധികം ഭീതിയുള്ളതും ചാഞ്ചല്യമുള്ളതും ആകുന്തോറും അധികം ആൎദ്രതയുള്ളവരായിത്തീരുന്നു.

ബലംകൊണ്ടോ, പ്രായാധിക്യംകൊണ്ടോ, വേറെ വല്ല കാരണങ്ങളെക്കൊണ്ടോ, ഉൽകൃഷ്ടന്മാരായിരിക്കുന്നവർ സൗമ്യഗുണപ്രധാനങ്ങളായ ഈ സൽഗുണങ്ങളെ ബലഹീനന്മാരും, പ്രായം കുറഞ്ഞവരും, ഏതുകാരണങ്ങളെക്കൊണ്ടെങ്കിലും അപകൎഷത്തെ പ്രാപിച്ചവരുമായവരുടെ നേരെ അനുഷ്ഠിക്കുവാൻ ഓൎമ്മവെക്കണം. കനിഷ്ഠന്മാരായിട്ടുള്ളവർ ഭയത്തിന്റെ ഏതെങ്കിലും ഒരു സൂചനയേയും, ഉൽകൃഷ്ടസ്ഥിതിയിലുള്ളവൻ ശത്രുപക്ഷത്തിൽ ചേൎന്നവനാണെന്നും തന്നെ ഉപദ്രവിക്കുവാൻ കഴിവുള്ളവനാണെന്നും ഉള്ള ഭാവനയേയും പ്രകടിപ്പിക്കുമ്പോൾ, ഈ ഗുണങ്ങളുടെ ആചരണം അത്യാവശ്യമാണെന്നും അവർ പ്രത്യേകം മനസ്സിൽ ഓൎമ്മവെക്കണം. അധികാരമുള്ളവർ സ്വശക്തിയെ പരോപദ്രവത്തിനും പരഹിംസക്കും സാധാരണയായി ഉപയോഗപ്പെടുത്തുന്നതുകൊണ്ടു, ശ്രേഷ്ഠന്മാരെ കാണുമ്പോൾ കനിഷ്ഠന്മാൎക്കു ഒന്നാമതായി തോന്നുന്ന വിചാരം ഭയസമ്മിശ്രമായിരിക്കും; അതിനാൽ ഈ വിചാരത്തെ, സ്നേഹത്തെ പ്രകാശിപ്പിച്ചു പരിഹരിക്കേണ്ടതാകുന്നു.

ബലവാന്മാരെക്കൊണ്ടു ബലഹീനന്മാൎക്കു ആപത്തു നേരിടുന്നതു കാണുമ്പോൾ അനുകമ്പയും കരുണയും 'ആൎത്തത്രാണനം' എന്ന ഗുണത്തെ അനായാസേന ജനിപ്പിക്കുന്നു. ആൎത്തത്രാണനത്തിൽ നിന്നു 'ശൌൎയ്യ'ഗുണവും ഉത്ഭവിക്കുന്നു. ശൌൎയ്യം എന്നതു് ആൎത്തരക്ഷണത്തിൽ നിന്നു തനിക്കു നേരിടുന്നതായ ആപത്തു സന്തോഷപുരസ്സരം സഹിക്കുവാനുള്ള ശക്തിയാകുന്നു. ശൂരനായിരിക്കുന്ന മനുഷ്യർ തനിക്കു നേരിടാവുന്നതായ നഷ്ടത്തെപ്പററി പരിദേവനം ചെയ്യാതെ, തന്റെ സഹായത്തിന്നു് അൎഹനായിരിക്കുന്ന ആൎത്തന്റെ രക്ഷക്കുവേണ്ടി ജീവനെക്കൂടി ത്യജിക്കുന്നവനാകുന്നു. തന്റെ രാജാവിന്റെയും രാജ്യത്തിന്റെയും രക്ഷക്കായി ആത്മത്യാഗം ചെയ്യുന്ന യുദ്ധവീരനോ, സ്വമതത്തിന്നായി പ്രാണനെ ത്യജിക്കുന്ന സ്വധൎമ്മഹിതനാമാവിനോ ആകുന്നു ശൂരനെന്നുള്ള പദം ഏററവും സാധാരണയായി കല്പിക്കപ്പെടുന്നതു്; എന്നാൽ മനുഷ്യസമ്പൎക്കവശാൽ സാധാരണയായി അന്യന്മാൎക്കുവേണ്ടി ജീവനേയും ആത്മ

സുഖത്തെയും ഉപേക്ഷിക്കുന്നവരും അപ്രസിദ്ധന്മാരുമായ അനേകം സ്ത്രീപുരുഷന്മാരും ഈ ശ്ലാഘപദത്തിന്നു യോഗ്യന്മാരാകുന്നു. മഹാമാരി പിടിപെട്ടവരുടെ രക്ഷക്കായി അനവരതം ചെയ്ത അശ്രാന്തപരിശ്രമത്താൽ ക്ഷീണിച്ചു മരണം പ്രാപിക്കുന്ന വൈദ്യനോ, പരിചാരികയോ; തന്റെ ശിശുവിന്റെ ജീവരക്ഷക്കുവേണ്ടി ആത്മരക്ഷയേയും ആത്മസുഖത്തേയും മറന്ന്, അനായാസേന ബുദ്ധിമുട്ടി ശുശ്രൂഷിച്ചു ശിശുവിനെ രക്ഷിക്കുന്ന മാതാവു; തന്നെ ആശ്രയിച്ചിരിക്കുന്ന ബലഹീനന്മാരെ രക്ഷിക്കുവാൻ വേണ്ടി വിശ്രാന്തി, ദേഹബലം, ആരോഗ്യം ഇവയെ ത്യജിച്ച് അത്യന്തം കായക്ലേശം ചെയ്തു ക്ഷീണം പ്രാപിക്കുന്ന ഉദരംഭരനായ വേലക്കാരൻ; ഈ പറഞ്ഞവരെല്ലാം ശൂരന്മാർ തന്നെയാണ്. 'ധൈൎയ്യം', 'പരാക്രമം', 'ക്ഷാന്തി' ഈ വീരഗുണങ്ങൾ ദുൎബ്ബലന്മാരായിട്ടുള്ളവരുടെ നേരെ അനുഷ്ഠിക്കേണ്ടതായ ധൎമ്മത്തെ അനുഷ്ഠിക്കേണമെന്നും, അവരുടെ നേരെ അനുകമ്പയെ കാണിക്കേണമെന്നും, അവരുടെ ദുഃഖങ്ങളിൽ അനുതപിക്കേണ്ടതാണെന്നും അവയെ നീക്കുവാൻ ഇച്ഛിക്കേണമെന്നും ഉള്ള ഔത്സുക്യത്തെ ജനിപ്പിക്കുന്നു. ഈ ഗുണങ്ങൾ ഏററവും സുലഭമായിട്ടുണ്ടാകുന്നതു സഹായത്തെ അപേക്ഷിക്കുന്നവനായ കനിഷ്ഠനെ ഉദ്ദേശിച്ചാണ്. ഇതിന്നും പുറമെ വരിഷ്ഠന്മാരേയും സമന്മാരേയും സംബന്ധിച്ച് ഈ സൽഗുണങ്ങൾ ഉണ്ടാകുമ്പോഴും യഥാൎത്ഥത്തിൽ സാഹായ്യത്തിന്റെ ആവശ്യകതയെ അപേക്ഷിച്ചാണുണ്ടാകുന്നത്. അന്യന്മാൎക്കില്ലാത്തതും അവൎക്കാവശ്യമുള്ളതും ആയ ഏതെങ്കിലും ഒരു സാധനം ശൌൎയ്യഗുണങ്ങളെ പ്രകാശിപ്പിക്കുന്ന മനുഷ്യന്റെ അധീനത്തിൽ ഉണ്ട് എന്നുള്ളതു പ്രത്യക്ഷവുമാണ്. ഇതിന്നു രണ്ട് ഉദാഹരണങ്ങൾ പറയാം. ഒരു രാജാവു തന്റെ ഭടന്മാരിൽ ഓരോരുത്തന്നു പ്രത്യേകമായി വരിഷ്ഠസ്ഥാനത്തെ അവലംബിക്കുന്നുണ്ട് എങ്കിലും, തന്റെ രാജ്യരക്ഷക്കായി സമഷ്ടിയായി അവരുടെ സാഹായ്യത്തെ താൻ അപേക്ഷിക്കുന്നതുമുണ്ട്. രണ്ടു സഹോദരന്മാർ ഭ്രാതൃത്വത്തിൽ സമന്മാരാണെങ്കിലും, അവരിൽ ഒരുവൻ തന്റെ ഭ്രാതാവിനാൽ തല്ക്കാലം ന

വൃത്തിയ്ക്കത്തക്കതായ ഒരു ന്യൂനതയോടുകൂടിയിരിയ്ക്കാം. ഇങ്ങിനെ വേറെ ഉദാഹരണങ്ങളേയും ഊഹിച്ചുകൊള്ളണം. മേൽ പറഞ്ഞ കാരണങ്ങളാൽ, 'ശൂര'നായിരിയ്ക്കുന്ന മനുഷ്യനെ സദാ ദാതാവായിട്ടു വിചാരിയ്ക്കണം; ജീവപരിത്യാഗം കൊണ്ടോ സ്വച്ഛന്ദാവജ്ഞനംകൊണ്ടോ പരോപകാരത്തെ ചെയ്യുമ്പോൾ, അവന്റെ രക്ഷയ്ക്കു പാത്രമായിത്തീരുന്നവർ അവന്റെ അധമൎണ്ണന്മാരാകുന്നു. 'അനുകമ്പ', 'ആൎത്തത്രാണനം', 'ശൌൎയ്യം' ഈ ഗുണങ്ങൾ പ്രത്യേകമായി രാജാക്കന്മാൎക്കും രാജ്യപരിപാലകന്മാൎക്കും ഭൂഷണമായിട്ടുള്ളവയാണ്.

'ഔദാൎയ്യം' എന്ന ഗുണവും അപകൃഷ്ടന്മാരെ അപേക്ഷിച്ചിട്ടുണ്ടാകുന്നതാണ്. ആ സ്ഥിതിയിൽ തന്നെയുള്ള 'ഭിക്ഷാദാനം' എന്ന ഗുണത്തെ ആൎയ്യന്മാർ ഉത്തമഗുണങ്ങളുടെ കൂട്ടത്തിലാണ് ഗണിച്ചിരിയ്ക്കുന്നത്. 'ദാനം' സകല യജ്ഞകൎമ്മങ്ങളുടേയും ഒരു പ്രധാന അംഗമായി സദാ ആചരിയ്ക്കപ്പെട്ടിരിയ്ക്കുന്നു; ബ്രാഹ്മണഭോജനവും ഒട്ടും അപ്രധാനമല്ല. ഈ നിയമങ്ങളാൽ മനുഷ്യർ തങ്ങളുടെ ധനത്തെ പരോപകാരാൎത്ഥം ത്യാഗം ചെയ്യുവാൻ ശീലിയ്ക്കുകയും, ഇപ്രകാരം മഹത്തായ യജ്ഞനിയമത്തിന്റെ സുഃബോധത്തിന്നും തദനുഷ്ഠാനത്തിന്നും ഉദ്യുക്തന്മാരാകുകയും ചെയ്യിക്കുന്നു.

മനുസ്മൃതിയിൽ ഇങ്ങിനെ പറഞ്ഞിരിയ്ക്കുന്നു:—

'ശ്രദ്ധയേഷ്ടം ച പൂൎത്തം ച<br>
നിത്യം കുൎയ്യാദതന്ദ്രിതഃ<br>
ശ്രദ്ധാകൃതേ ഹ്യക്ഷയേ തേ<br>
ഭവതഃ സ്വാഗതൈൎദ്ധനൈഃ<br>
ദാനധൎമ്മം നിഷേവേത<br>
നിത്യമൈഷ്ടികപൌൎത്തികം<br>
പരിതുഷ്ടേന ഭാവേന<br>
പാത്രമാസാദ്യ ശക്തിതഃ.<br>
യൽ കിഞ്ചിദപി ദാതവ്യം<br>
യാചിതേനാനസൂയയാ

ഉൽപത്സ്യതേ ഹി തൽപാത്രം
യത്താരയതി സൎവ്വതഃ.'

നിത്യവും മടികൂടാതെ യജ്ഞക്രിയകളേയും ബലിക്രിയകളേയും ശ്രദ്ധയോടുകൂടി ചെയ്യണം. ശ്രദ്ധയോടുകൂടി ന്യായമായി സമ്പാദിച്ച ധനംകൊണ്ടു് അനുഷ്ഠിച്ചാൽ, ഈ ക്രിയകൾ അനശ്വരഫലത്തെ ചെയ്യുന്നവയാണു്.

യജ്ഞം, ബലി ഇവയെ അപേക്ഷിച്ച ദാനധൎമ്മത്തെ സന്തുഷ്ടിയോടുകൂടി ഉത്സാഹത്താൽ സമ്പാദിക്കപ്പെട്ട സൽപാത്രത്തിൽ ചെയ്യേണ്ടതാകുന്നു.

യാചിക്കപ്പെട്ടവന്നു് എന്തെങ്കിലും ഒരു സാധനത്തെ അസൂയകൂടാതെ നിശ്ചയമായിട്ടും കൊടുക്കേണ്ടതാകുന്നു. എന്തുകൊണ്ടെന്നാൽ, അങ്ങിനെ ചെയ്യുന്നതുകൊണ്ടു പാപം ഉണ്ടായാലും അതു് അശേഷം സൽപാത്രത്തിൽ ചെയ്യപ്പെടുന്ന ദാനത്താൽ പരിഹരിക്കപ്പെടും.*

ദാനം ചെയ്യുമ്പോൾ ആചരിക്കേണ്ടതായ ക്രമത്തെ ശ്രീകൃഷ്ണഭഗവാൻ വളരെ വിശദമായി നിൎണ്ണയിച്ചിരിക്കുന്നു. അദ്ദേഹം ദാനക്രിയകളെ അവയുടെ സ്വഭാവം അനുസരിച്ച സാത്വികം, രാജസം, താമസം എന്നിങ്ങിനെ വിഭാഗിച്ചിരിക്കുന്നു.

'ദാതവ്യമിതി യദ്ദാനം
ദീയതേऽനുപകാരിണേ
ദേശേ കാലേ ച പാത്രേ ച
തദ്ദാനം സാത്വികം സ്മൃതം.

യത്തു പ്രത്യുപകാരാൎത്ഥം
ഫലമുദ്ദിശ്യവാ പുനഃ
ദീയതേ ച പരിക്ലിഷ്ടം
തദ്ദാനം രാജസം സ്മൃതം.

*മനുസ്മൃതി ൪- ൨൨൬—൨൨൭.

അദേശകാലേ യദ്ദാനം
അപാത്രേഭ്യശ്ച ദീയതേ
അസൽകൃതമവജ്ഞാതം
തത്താമസമുദാഹൃതം.'

കൊടുക്കേണ്ടതാണ് എന്നുള്ള നിശ്ചയത്തോടുകൂടി പുണ്യദേശത്തിലും പുണ്യകാലത്തിലും പ്രത്യുപകാരം ചെയ്യത്തക്കവനല്ലാത്ത സൽപാത്രത്തിൽ കൊടുക്കപ്പെടുന്ന ദാനം സാത്വികമെന്നു പറയപ്പെടുന്നു.

പ്രത്യുപകാരത്തെ ഉദ്ദേശിച്ചോ ഫലത്തെ ഉദ്ദേശിച്ചോ, മനഃക്ലേശത്തോടുകൂടി യാതൊരു ദാനം ചെയ്യപ്പെടുന്നുവോ, ആ ദാനം രാജസം എന്നു പറയപ്പെടുന്നു.

അയോഗ്യമായ ദേശകാലങ്ങളിൽ, അസൽപാത്രങ്ങളിൽ, സല്ക്കാരത്തോടുകൂടാതെ, നിന്ദയോടുകൂടി, യാതൊരു ദാനം ചെയ്യപ്പെടുന്നുവോ, അതു താമസം എന്നു പറയപ്പെട്ടിരിക്കുന്നു *

ദാനധൎമ്മം ചെയ്യുന്നതു ദാക്ഷിണ്യത്തോടും സ്നിഗ്ദ്ധതയോടും സൌശീല്യത്തോടും കൂടി വേണമെന്നു വളരെ പ്രബലമായി ഘോഷിച്ചിരിക്കുന്നു. ദാനം കൊടുക്കുമ്പോൾ അപ്രമത്തതയേയും അഭിവന്ദനത്തേയും അനുഷ്ഠിക്കണമെന്നുള്ള നിർദ്ദേശങ്ങൾ ഇതിഹാസത്തിൽ പലദിക്കിലും നാം വായിക്കുന്നുണ്ട്. ദാനധൎമ്മാനുഷ്ഠാനം സദാ പ്രീതിപുരസ്സരമായിരിക്കണം; എന്തെന്നാൽ, മുൻപറഞ്ഞപ്രകാരം, അല്പമെങ്കിലും അവജ്ഞയോ അദാക്ഷിണ്യമോ ദാനധൎമ്മത്തോടുകൂടി കലൎന്നാൽ അതു താമസികമായിരിക്കും.

സ്ഥാനികളുടേയും ഉൽകൃഷ്ടന്മാരുടേയും നേരെ ആചരിക്കുന്ന ദാക്ഷിണ്യത്തെ ദുൎബ്ബലന്മാരുടേയും നേരെ ആചരിക്കണമെ

* ഭഗവൽഗീത ൧൭-൨൦—൨൨

നും കരുണാൎദ്രമായ ആദരവോടും സംഭാവനയോടും കൂടിയിരിയ്ക്കണമെന്നുമുള്ള തത്വം താഴെ പറയുന്ന മാനവവചനംകൊണ്ടു പ്രബലമായി പ്രത്യക്ഷപ്പെടുന്നതാണ്.

'ചക്രിണോ ദശമാസ്ഥസ്യ
രോഗിണോ ഭാരിണഃ സ്ത്രിയാഃ
സ്നാതകസ്യ ച രാജ്ഞശ്ച
പന്ഥാ ദേയോ വരസ്യ ച.'

വണ്ടിമുതലായ വാഹനത്തിൽ വരുന്നവൻ, തൊണ്ണൂറുവയസ്സിലധികം പ്രായം ചെന്നവൻ, രോഗമുള്ളവൻ, ചുമടു ചുമക്കുന്നവൻ, സ്ത്രീകൾ, സ്നാതകദ്വിജൻ, രാജാവു, വിവാഹം ചെയ്യുവാൻ പോകുന്നവൻ ഇവൎക്കു മററുള്ളവർ വഴിമാറിക്കൊടുക്കേണ്ടതാകുന്നു.†

അതുപോലെതന്നെ ജനങ്ങൾക്ക് അവരവരുടെ ന്യായമായ സ്ഥിതി അനുസരിച്ചു, ഭക്ഷണം കൊടുക്കണമെന്നുള്ള ശാസനകളുടെ കൂട്ടത്തിൽ, എല്ലാവരിലും അധികം ശ്രേഷ്ഠത ബലഹീനന്മാൎക്കു കല്പിച്ചിരിയ്ക്കുന്നു.

'സുവാസിനീഃ കുമാരീശ്ച
രോഗിണോ ഗൎഭിണീസ്തഥാ
അതിഥിഭ്യോഗ്ര എവൈതാൻ
ഭോജയേദവിചാരയൻ.'

നവോഢകൾ, കന്യകമാർ, രോഗികൾ, ഗൎഭിണികൾ ഇവരെ അതിഥികൾക്കു മുമ്പായി യാതൊരു സംശയവും കൂടാതെ ഭുജിപ്പിയ്ക്കേണ്ടതാകുന്നു.$

കനിഷ്ഠന്മാരെ അപേക്ഷിച്ചു ശീലിയ്ക്കേണ്ടതായ വേറെ ഒരു സൽഗുണം 'ഗുണഗ്രഹണസാമൎത്ഥ്യം' എന്നു പറയപ്പെടാവുന്നതാണ്. 'ഗുണഗ്രഹണസാമൎത്ഥ്യ'മെന്നാൽ കനിഷ്ഠന്മാരിൽ

† മനുസ്മൃതി ൨-൧൩൮.
$ മനുസ്മൃതി ൩. ൧൧൪.

ഏററവും ശ്ലാഘ്യമായ ഗുണങ്ങളുടെ പരിപൂൎണ്ണബോധമാകുന്നു. ഈ ബോധത്തെ ഉദാരമായി പ്രദൎശിപ്പിച്ചാൽ ഏററവും ആനുകൂല്യത്തോടുകൂടിയ ഫലത്തെ ഉണ്ടാക്കുന്നതും കനിഷ്ഠന്മാരെ ഏററവും പ്രോത്സാഹിപ്പിക്കുന്നതുമാകുന്നു. അശക്തനാണ്, അസാരനാണ്, അപകൃഷ്ടനാണ് എന്നുള്ള വിചാരം ജാഡ്യത്തെ ഉണ്ടാക്കുന്നതാണ്. മിക്ക ജനങ്ങളും വിജയികളാവാത്തതു സ്വശക്തിയിൽ വിശ്വാസമില്ലാത്തവരായിട്ടാണ്. ഹൃദയംഗമമായി, ഗുണഗ്രഹണസൂചകമായിരിക്കുന്ന ഒരു വാക്ക യഥോചിതമായ ഉത്സാഹത്തെ ജനിപ്പിക്കുകയും, സൂൎയ്യകിരണങ്ങളെക്കൊണ്ടു പുഷ്പം വികസിക്കുന്നതുപോലെ, സ്വഭാവത്തെ ആസകലം വികസിപ്പിക്കുകയും പ്രകാശിപ്പിക്കുകയും ചെയ്യും.

കനിഷ്ഠന്മാരോടുകൂടിയുള്ള സകല നടവടികളിലും 'ക്ഷമ' എന്നുള്ള ഗുണം അത്യാവശ്യമാകുന്നു. സാമൎത്ഥ്യം കുറഞ്ഞവൎക്ക സാധാരണയായി ആശുഗ്രഹണശക്തിയും ശീഘ്രകാരിത്വവും കുറഞ്ഞിരിക്കുമെന്ന് ഒരഭിപ്രായമുണ്ട്. അതിനാൽ ഉൽകൃഷ്ടന്മാരായിരിക്കുന്നവർ അപകൃഷ്ടന്മാരെ പരിഭ്രമിപ്പിച്ച വ്യാമോഹിപ്പിക്കാതിരിക്കുവാനായി ക്ഷമാഗുണം ശീലിക്കേണ്ടതാവശ്യമാണ്. ബാലന്മാരുടേയും ഭൃത്യന്മാരുടേയും നേരെ ഉള്ള ഈ ഗുണാനുഷ്ഠാനം പ്രത്യേകം സുഖകരമായിട്ടുള്ളതാകുന്നു. വിശേഷിച്ച പ്രായം ചെന്നവരിൽ ഈ ഗുണം ഉണ്ടായിരിക്കുന്നതു കുടുംബത്തിൽ സാഹായ്യവും സമാധാനവും ഉണ്ടാകുവാൻ കാരണമാണ്. ബലഹീനന്മാരെ സഹായിക്കുവാനും രക്ഷിക്കുവാനുമായി ശക്തി ഉപയോഗിക്കണം; മൎദ്ദിക്കുവാനും ഭയപ്പെടുത്തുവാനും ഉപയോഗിക്കരുത്. എന്നുതന്നെയുമല്ല, 'ഒന്നുകൊണ്ടും സംക്ഷോഭത്തെ പ്രാപിക്കാത്തതും മനോഹരവുമായ ക്ഷമാഗുണം' നിൎവ്യാജമായ മാഹാത്മ്യത്തെയും ഊൎജ്ജിതത്വത്തെയും ലക്ഷീകരിക്കുന്നതാകുന്നു. ഗുണഗ്രഹണസാമൎത്ഥ്യവും ക്ഷമയും പ്രത്യേകമായി മാതാപിതാക്കന്മാരിലും ഉപാദ്ധ്യായന്മാരിലും വേണ്ടതാകുന്നു.

കനിഷ്ഠന്മാരുടെ നേരെ ഉള്ള ദ്വേഷവികാരംകൊണ്ടുണ്ടാകുന്നതായ ദുൎഗ്ഗുണങ്ങൾ 'അഹംകാരാ'ത്മകമായിട്ടുള്ളവയാണ്.

അഹംകാരമെന്നത്തു ഭേദബുദ്ധിയോടുകൂടിയ ജീവാത്മാവിൻെറ ഉൽകൃഷ്ടബോധമാകുന്നു. അത് അപകൃഷ്ടന്മാരെ അഗണനമാക്കുകയും, തൻെറ ശ്രേഷ്ഠതയെ വർദ്ധിപ്പിയ്ക്കുവാനായി അവരെ വീണ്ടും താഴ്ത്തുവാൻ ആഗ്രഹിയ്ക്കുകയും ചെയ്യുന്നു. അഹംകാരഗ്രസ്തനായ ഒരു മനുഷ്യൻെറ സ്വഭാവത്തെ ശ്രീകൃഷ്ണഭഗവാൻ ചിത്രലിഖിതംപോലെ സുവ്യക്തമായി നിർദ്ദേശിച്ചിരിയ്ക്കുന്നു:—

'ഇദമദ്യ മയാ ലബ്ധം
ഇമം പ്രാപ്സ്യേ മനോരഥം
ഇദമസ്തീദമപി മേ
ഭവിഷ്യതി പുനർധനം.

അസൗ മയാ ഹതഃ ശത്രു-
ർഹനിഷ്യേ ചാപരാനപി
ഈശ്വരോഽഹമഹം ഭോഗീ
സിദ്ധോഽഹം ബലവാൻ സുഖീ.

ആഢ്യോഽഭിജനവാനസ്മി-
കോഽന്യോഽസ്തി സദൃശോ മയാ
യക്ഷ്യേ ദാസ്യാമി മോദിഷ്യേ.'

'ഈ വസ്തു ഇന്ന് എന്നാൽ ലബ്ധമായി. ഈ അഭീഷ്ടത്തെ ഞാൻ സാധിയ്ക്കും. ഈ വസ്തു (എനിയ്ക്കു ഇപ്പോഴും) ഉണ്ടു്. ഈ ധനവും കൂടി എനിയ്ക്കു മേലിൽ ഉണ്ടാകും.

'ഈ ശത്രു എന്നാൽ കൊല്ലപ്പെട്ടു. വേറെ ശത്രുക്കളേയും ഞാൻ കൊല്ലും. ഞാൻ ഈശ്വരനാകുന്നു. ഞാൻ ഭോഗത്തെ അനുഭവിയ്ക്കുന്നവനാകുന്നു. ഞാൻ കൃതകൃത്യനാകുന്നു. ഞാൻ ബലവാനും സുഖിയുമാകുന്നു.

'ഞാൻ ധനാദിസമ്പന്നനും ശ്രേഷ്ഠകുലത്തിൽ ജനിച്ചവനുമാകുന്നു. എനിയ്ക്കു തുല്യനായി വേറെ ആരാണുള്ളതു്? ഞാൻ യാഗം ചെയ്യും; ഞാൻ ദാനം ചെയ്യും; ഞാൻ സുഖവാനായിരിയ്ക്കും.*

* ഭഗവൽഗീത ൧൬- ൧൩ — ൧൫-

ഇപ്രകാരം കനിഷ്ഠന്മാരെ അഗണ്യമാക്കുന്ന ഒരു മനുഷ്യൻ സ്വലാഭത്തേയും സ്വഹിതത്തേയും മാത്രം അന്വേഷിക്കുന്നവനായതുകൊണ്ട്, അവരെ സ്വകാൎയ്യസാദ്ധ്യത്തിന്നുപയുക്തന്മാരായിട്ടുമാത്രം കാണും. അവൻ അവരുടെ നേരെ 'ധിക്കാര'ത്തേയും, 'അവജ്ഞ'യേയും, 'ഗൎവ്വ'ത്തേയും, 'അവമാന'ത്തേയും താനും അവരും തമ്മിലുള്ള അന്തരത്തെ കാണിക്കുന്നതായ വാക്കുകളെക്കൊണ്ടും പ്രവൃത്തികളെക്കൊണ്ടും പ്രത്യക്ഷപ്പെടുത്തും. അവന്റെ നിലതന്നെ 'അതിക്രമസ്വഭാവ'ത്തോടും, 'സ്വപ്രമാണികരണ'ത്തോടും, 'ധാൎഷ്ട്യ'ത്തോടും കൂടിയിരിക്കും. തന്നോടുകൂടി സഹവസിക്കുന്നവർ തന്റെ നേരെ വിരോധത്തേയും, ശത്രുതയേയും ജനിപ്പിക്കും. സഹവസിക്കുന്നവർ സ്നേഹവികാരംകൊണ്ടു പൂൎണ്ണമായി അധികരിക്കപ്പെടാത്ത പക്ഷം അവൎക്ക് ഇങ്ങിനെ വരാതെ തരമില്ല. താൻ ആഗ്രഹിക്കുന്ന എന്തെങ്കിലും ഒരു സാധനം തന്റെ കനിഷ്ഠന്മാരുടെ കൈവശമുണ്ടാവുകയും തനിക്കു യാതൊരു അപകടവും നേരിടാതെ അപഹരിക്കുവാൻ കഴിയുമെന്നു തോന്നുകയും ചെയ്താൽ, അവൻ കവൎച്ചക്കും കൊലക്കും ഉദ്യുക്തനാവുകയും, തന്റെ പ്രാബല്യത്തെ അന്യന്മാരുടെ ഉപദ്രവത്തിന്നും ബന്ധനത്തിന്നും ഉപയോഗിക്കുകയും ചെയ്യും. ഈ തരത്തിലുള്ള അനേകം ആളുകളുടെ സ്വഭാവത്തെ ലോകചരിത്രത്തിൽ നിന്നും പഠിക്കാവുന്നതാണ്. പ്രജാപീഡകന്മാരും, നിഷ്ഠുരന്മാരും ആയ അവർ വിപുലമായ നാശത്തേയും ദുഃഖത്തേയും ഉണ്ടാക്കുന്നു; ഇപ്രകാരം ഉപദ്രവിക്കപ്പെട്ടവരുടെ മനസ്സിൽ ഗഹനമായി വൎത്തിക്കുന്ന കലഹത്തിന്നും, ജിഘാംസക്കും അരാജകത്വത്തിന്നും ഉള്ള ദുൎമ്മോഹവിത്തുകൾ വിതക്കുന്നു. പ്രജാപരിപാലനം ചെയ്യാത്ത രാജാക്കന്മാരെ മനുസ്മൃതിയിൽ കഠിനമായി നിന്ദിച്ചിരിക്കുന്നു:—

അദണ്ഡ്യാൻ ദണ്ഡയൻ രാജാ
ദണ്ഡ്യാംശ്ചൈവാപ്യദണ്ഡയൻ
അയശോ മഹദാപ്നോതി
നരകം ചൈവ ഗച്ഛതി.'

നിരുപദ്രവകാരികളായ സാധുക്കളെ ശാസിയ്ക്കുകയും ഉപദ്രവകാരികളായ ദുഷ്ടന്മാരെ ശാസിയ്ക്കാതിരിയ്ക്കുകയും ചെയ്യുന്ന രാജാവ് അപകീൎത്തിയേയും നരകത്തേയും പ്രാപിയ്ക്കുന്നു.†

സ്നേഹത്തെ കാണിയ്ക്കാതെ ദ്വേഷത്തെ പ്രകടിപ്പിയ്ക്കുന്നവരിഷ്ടന്മാരുള്ളതായ കുടുംബത്തിലും സമുദായത്തിലും മേൽപറഞ്ഞ ദോഷങ്ങളെ അല്പമായി പ്രത്യുൽപ്പാദനം ചെയ്തു കാണാം. ദ്രോഹിയായിരിയ്ക്കുന്ന പിതാവും സ്വാമിയും അവരുടെ കുട്ടികളിലും ഭൃത്യന്മാരിലും ദ്രോഹിയ്ക്കപ്പെടുന്നവൎക്കുണ്ടാകുന്നതായ ദുൎഗ്ഗുണങ്ങളെ നട്ടു വളൎത്തുകയും തനിയ്ക്കു പിന്നീടു നശിപ്പിയ്ക്കുവാൻ ദുസ്സാദ്ധ്യമായ ദോഷഫലത്തെ ഉണ്ടാക്കുകയും ചെയ്യുന്നു.

'ഗൎവ്വം', 'പ്രാഗത്ഭ്യം', 'പരാങ്മുഖത' ഈ ദോഷങ്ങൾ മേൽപറഞ്ഞ മനോവികാരത്തിന്റെ അതിസൂക്ഷ്മങ്ങളായ പ്രകൃതിഭേദങ്ങൾ തന്നെയാണ്. സൌഹാൎദ്ദത്തോടും സ്വസ്നേഹത്തോടും നിൎവ്യാജതയോടുംകൂടി വൎത്തിയ്ക്കുന്നവരിൽ ഈ ദോഷങ്ങൾ അധികമായ ഉപദ്രവത്തെ ചെയ്യുന്നു. തന്നെക്കാൾ പ്രായം കുറഞ്ഞവരോടോ പ്രകൃതിവശാലോ സന്ദൎഭവശാലോ തന്റെ നേരെ കനിഷ്ഠഭാവത്തിൽ വൎത്തിയ്ക്കുന്നവരോടൊ ഏൎപ്പെടുമ്പോൾ ബാലനായ വിദ്യാൎത്ഥി ഈ ദോഷങ്ങളെ വളരെ കരുതലോടു കൂടി നിയമനം ചെയ്യേണ്ടതാകുന്നു. കനിഷ്ഠന്മാരെ പാടുള്ള വിധത്തിൽ തങ്ങളുടെ നിലയിൽ വരുത്തുന്നതാണ് ശ്രേഷ്ഠന്മാരുടെ ധൎമ്മമെന്നും കനിഷ്ഠഭാവത്തിൽ തന്നെ നിൎത്തി തമ്മിലുള്ള അന്തരത്തെ സദാ ഓൎമ്മപ്പെടുത്തുകയല്ലാ ധൎമ്മമെന്നും, അവൻ എപ്പോഴും ഓൎമ്മവെയ്ക്കണം. മേൽപറഞ്ഞ രണ്ടാമത്തെ രീതിയെ കൈക്കൊണ്ടാൽ, പ്രായേണ എന്നല്ല നിശ്ചയമായും സംഭവിയ്ക്കാവുന്നതായ ഫലം, ഒന്നുകിൽ കനിഷ്ഠന്മാർ അഞ്ജലിബന്ധത്തോടുകൂടിയ ദാസവൃത്തിയേയും ഭീരുത്വത്തേയും അധൃതിയേയും അംഗീകരിക്കുകയോ, അഥവാ, ആജ്ഞോല്ലംഘനത്തേയും, ഗൎവ്വത്തേയും, നിന്ദയേയും കൈക്കൊള്ളുകയോ ആകുന്നു. എന്നാൽ ഇതിന്നു വിപരീതമായിട്ടാചരിച്ച കനിഷ്ഠനെ സ

† മനുസ്മൃതി വ്വ- ൧൨൭.

മനെപ്പോലെ സൽക്കരിച്ചാൽ മിക്കവാറും നിശ്ചയമായി സംഭവിക്കുന്ന കാൎയ്യം, ആ കനിഷ്ഠൻ ശ്രേഷ്ഠന്റെ ശ്രേഷ്ഠതയെ യഥേഷ്ടമായി കണ്ടുകയും അദ്ദേഹത്തെ ന്യായമായ ഭക്തിബഹുമാനങ്ങളോടുകൂടി ആദരിക്കുകയും ചെയ്യുമെന്നുള്ളതാണ്. അന്യന്മാരുടെ ഉൽക്കൎഷത്തിന്നായി, തങ്ങളെ മറന്നു സദാ അവരെ സഹായിക്കുന്നവരാകുന്നു അധികം ശ്ലാഘ്യതക്കു പാത്രീഭവിക്കുന്നത്; തങ്ങളുടെ അഭ്യുദയത്തെ മാത്രം കാംക്ഷിക്കുന്നവരല്ല.

അതു ഹേതുവായിട്ടു ബാലന്മാർ, തങ്ങളുടെ കനിഷ്ഠന്മാരോടുകൂടിയുള്ള നടവടികളിലെല്ലാം, സാധൎമ്മ്യത്തേയും അനുകമ്പയേയും അതംന്ദ്രമായ പരോപകാരതൽപരതയേയും ശീലിക്കണം. കുടുംബത്തിൽ, പ്രായംകുറഞ്ഞവരോടും ഈ സൽഗുണങ്ങളെ കാണിക്കുന്നതായാൽ പിന്നീട് അവരുടെ ജീവകാലത്തിൽ സമുദായകാൎയ്യങ്ങളിലും രാജ്യകാൎയ്യങ്ങളിലും ഈ ഗുണങ്ങളെ അവരുടെ സ്വഭാവത്തെ അലങ്കരിക്കുകയും അവർ വാസ്തവത്തിൽ ലോകോപകാരികളായിത്തീരുകയും അവരുടെ വംശത്തിന്നും രാജ്യത്തിന്നും ഹിതകാരികളായി ഭവിക്കുകയും ചെയ്യും.



# പതിനൊന്നാം അദ്ധ്യായം

## ഗുണദോഷങ്ങളുടെ പരസ്പരമുള്ള പ്രതിഘാതം.

ഒരു യുവാവിന്നു തന്റെ സ്വഭാവത്തെ പരിഷ്കരിക്കുകയും തന്റെ ചുററുമുള്ള കഷ്ടതകളേയും വികാരഹേതുക്കളേയും തടുക്കുകയും ചെയ്യുന്നതിനായിട്ടു, മനുഷ്യരുടെ ഗുണദോഷങ്ങൾ എങ്ങിനെ പരസ്പരം പ്രതികാരത്തെ ചെയ്യുന്നു എന്നു് അറിയേണ്ടതു് അത്യാവശ്യമായിട്ടുള്ളതാകുന്നു. ഇതിന്റെ ബോധം കൊണ്ടു, ദോഷകരങ്ങളായ പ്രതിഘാതങ്ങളിൽ കരുതലോടുകൂടിയിരിക്കുവാനും തനിക്കും അന്യന്മാൎക്കും നന്മയെ വൎദ്ധിപ്പിക്കുവാനും ഉപയുക്തമായ ജ്ഞാനം അവന്നുണ്ടാകുന്നു.

ഏതെങ്കിലും ഒരു മനോവികാരം — ആ മനോവികാരത്തിന്റെ ഗുണമോ ദോഷമോ ആയിരിക്കുന്ന ശാശ്വതഭാവം — ഒരുവനാൽ അന്യന്റെ നേരെ പ്രദൎശിപ്പിക്കപ്പെടുമ്പോൾ, ആ അന്യനിൽ അതിന്നനുരൂപമായ ഒരു മനോവികാരത്തെ — ഗുണത്തെ അല്ലെങ്കിൽ ദോഷത്തെ — ജനിപ്പിക്കുന്നു എന്നതു് ഒരു സാമാന്യനിയമമാകുന്നു. സ്നേഹവികാരത്തിന്റെ പ്രദൎശനത്തിന്നു് അനുരൂപമായി ഉണ്ടാകുന്നതു സ്നേഹവികാരംതന്നെയാകുന്നു; ദ്വേഷത്തെ പ്രദൎശിപ്പിച്ചാൽ ദ്വേഷവും പ്രതിഘാതമായിട്ടുണ്ടാകുന്നു. ക്രോധം ക്രോധത്തെ ജനിപ്പിക്കുന്നു. ഉപദ്രവം ഉപദ്രവത്തെ ഉണ്ടാക്കുന്നു. സൌമ്യത സൌമ്യതയെ ജനിപ്പിക്കുന്നു. ക്ഷമാഗുണത്തിന്റെ പ്രതിഘാതം ക്ഷമാഗുണം തന്നെയാണു്. ബാലന്മാർ തങ്ങളേയും തങ്ങളുടെ ചുററുമുള്ള ജീവികളേയും സൂക്ഷിച്ചുനോക്കിയാൽ ഈ നിയമത്തിന്റെ പരമാൎത്ഥം അറിയുകയും ജനങ്ങൾ മററുള്ളവരിൽ കാണുന്നതായ ഭാവഭേദംകൊണ്ടു് അവരുടെ ഭാവവും ഭേദപ്പെടുന്നു എന്നു ഗ്രഹിക്കുകയും ചെയ്യും. വക്രബുദ്ധിയായ ഒരു മനുഷ്യൻ സമുദായത്തെ ആസകലം കലഹിപ്പിക്കും; സുശീലനായ ഒരുവൻ സകല ജനങ്ങളേയും സമാധാനപ്പെടുത്തും.

സമന്മാരായിരിക്കുന്ന സാധാരണ ജനങ്ങളിൽ പ്രവർത്തിക്കുന്നതായ സാമാന്യനിയമമാകുന്നു ഇതു്. ഇങ്ങിനെ ഉള്ളവരിൽ സ്നേഹവികാരവും ദ്വേഷവികാരവും പ്രവർത്തിക്കുകയും ഈ വികാരങ്ങൾ മിക്കവാറും തുല്യങ്ങളായിരിക്കുകയും ചെയ്യുന്നു. ജനങ്ങൾ സമന്മാരല്ലാതിരിക്കുകയും ഉൽകൃഷ്ടാപകൃഷ്ടഭാവത്തെ വഹിക്കുകയും ചെയ്യുമ്പോൾ, അവരിൽ ഒരു തരക്കാർ കാണിക്കുന്ന ഗുണമാകട്ടെ, ദോഷമാകട്ടെ, മററു തരക്കാരിൽ അതേ ഗുണദോഷങ്ങളെത്തന്നെ ജനിപ്പിക്കാതെ, തദനുരൂപങ്ങളായ വേറെ ഗുണദോഷങ്ങളെ ജനിപ്പിക്കും. എങ്ങിനെയെന്നാൽ, ശ്രേഷ്ഠനായ ഒരുവൻ ഒരു കനിഷ്ഠന്റെ നേരെ സ്നേഹം കാണിക്കുമ്പോൾ ആ കനിഷ്ഠനിൽ സ്നേഹം ജനിപ്പിക്കുന്നുണ്ടു് എങ്കിലും, ആ സ്നേഹവികാരത്തിന്റെ സ്വരൂപം അവന്റെ കനിഷ്ഠഭാവംകൊണ്ടു ഭേദപ്പെടുകയും, ആയതു ഭക്തിയോ, വിശ്വാസമോ, ശുശ്രൂഷാതല്പരത്വമോ മറേറാ ആയിത്തീരുകയും ചെയ്യും. ഔദാര്യം കാണിച്ചാൽ അതിന്നു പ്രതികാരമായിട്ടു നന്ദി കാണിക്കപ്പെടും; കരുണ കാണിച്ചാൽ വിശ്വാസം കാണിക്കപ്പെടും. ഒരു കനിഷ്ഠന്റെ നേരെ ദ്വേഷം കാണിച്ചാൽ അവന്നും ദ്വേഷവികാരം ഉണ്ടാകും; എന്നാൽ ആ ദ്വേഷവികാരത്തിന്റെ സ്വരൂപം, മുൻപറഞ്ഞതുപോലെ, അവന്റെ കനിഷ്ഠഭാവംകൊണ്ടു ഭേദപ്പെടുകയും, ആയതു ഭയമോ, ചതിയോ, വിശ്വാസവഞ്ചനയോടുകൂടിയ പ്രതിദ്രോഹമോ മറേറാ ആയിരിക്കുകയും ചെയ്യും. ഉപദ്രവം അന്തഃകോപത്തെ ജനിപ്പിക്കും; ക്രൌര്യം അപ്രത്യക്ഷമായ പ്രതികാരശീലത്തെ ഉണ്ടാക്കുകയും ചെയ്യും. സാമാന്യനിയമപ്രകാരം നന്മ നന്മയേയും തിന്മ തിന്മയേയും ഉണ്ടാക്കും; എന്നാൽ ആ നന്മതിന്മകളുടെ പ്രത്യേകഭാവം അതാതാളുകളുടെ അവസ്ഥാനുസരണം ഭേദപ്പെടുകയും ചെയ്യും.

അസാമാന്യനിലയിലുള്ളവരെപ്പററി പര്യാലോചിക്കുമ്പോൾ വേറെ ഒരു നിയമം പ്രത്യക്ഷപ്പെടുന്നു. അസാധാരണനന്മയോടുകൂടിയവനും, സ്നേഹവികാരം തന്നിൽ പ്രബലപ്പെട്ടിരിക്കുന്നവനും ആയ ഒരുവനെ സൂക്ഷിച്ചുനോക്കിയാൽ, അയാൾ

ക്രോധത്തെ ക്രോധംകൊണ്ടു തടുക്കുന്നില്ലെന്നു കാണാം. ആരെങ്കിലും അയാളോടു ക്രോധിച്ചാൽ, ക്രോധത്തിൻെറ വിപരീതഗുണമായ ദയാശീലംകൊണ്ട് ആ ദോഷത്തെ തടുക്കുന്നു. ഒരുവൻ അയാളുടെ നേരെ ഗർവ്വിച്ചാൽ ആ ദോഷത്തെ തദ്വിപരീതഗുണമായ വിനയംകൊണ്ടു തടുക്കുന്നു. ആരെങ്കിലും അയാളെ അസഹ്യപ്പെടുത്തിയാൽ ക്ഷമയാകുന്ന വിപരീതഗുണംകൊണ്ട് ആ ഉപദ്രവത്തെ തടുക്കുന്നു. ഇതിൻെറ ഫലം ദോഷം ശമിപ്പിയ്ക്കപ്പെടുന്നതിന്നു പുറമേ, ദോഷകാരിയായ പുരുഷൻ വിപരീതഗുണത്തെ സന്ദർശിച്ചിട്ട് അതിനെ ആചരിയ്ക്കുവാൻ നിയോഗിയ്ക്കപ്പെടുകയും ചെയ്യുന്നു.

അസാമാന്യദോഷത്തോടുകൂടിയവനും ദ്വേഷവികാരം പ്രബലപ്പെട്ടിരിയ്ക്കുന്നവനുമായ ഒരു മനുഷ്യൻെറ കാര്യത്തിൽ, അയാൾ ഒരു സൽഗുണത്തെ സന്ദർശിയ്ക്കുമ്പോൾ അതിന്നു പ്രതികാരമായി ഒരു ദുർഗ്ഗുണത്തെ ബഹുസാധാരണമായി പ്രകടിപ്പിയ്ക്കുകയാണ് ചെയ്യുന്നത്. ഇങ്ങിനെയുള്ള മനുഷ്യൻെറ നേരെ ഒരുവൻ വിനയംകാണിച്ചാൽ, അതിനെ ഗർവ്വംകൊണ്ടു തടുക്കും; അന്യൻെറ സൌമ്യത അവനിൽ അനാദരത്തെ ജനിപ്പിയ്ക്കുന്നു. ക്ഷമ, ഉപദ്രവത്തെ പ്രോത്സാഹിപ്പിയ്ക്കുകയും ചെയ്യുന്നു.

മേൽപറഞ്ഞ സംഗതികൾ ആലോചിയ്ക്കുമ്പോൾ രണ്ടു നിയമങ്ങൾ ഉള്ളതായിട്ടു കാണാം:—

൧. സാധാരണമനുഷ്യരുടെ എടയിൽ മനോവികാരങ്ങളും ഗുണദോഷങ്ങളും അതേ ചിത്തവൃത്തികളേയൊ തദനുരൂപങ്ങളായ ചിത്തവൃത്തികളേയൊ ജനിപ്പിയ്ക്കുന്നു.

൨. സ്നേഹമോ ദ്വേഷമോ നിശ്ചിതമായി തങ്ങളിൽ പ്രബലപ്പെട്ടിരിയ്ക്കുന്ന മനുഷ്യരിൽ, പ്രബലപ്പെട്ടിരിയ്ക്കുന്ന അതാതു മനോവികാരത്തിൻെറ അതാത് ഉപശാഖയിൽ ചേർന്ന ചിത്തവൃത്തിയെയാണ് മനോവികാരങ്ങളും ഗുണദോഷങ്ങളും ജനിപ്പിയ്ക്കുന്നത്.

ഇതിന്നു ചില ഉദാഹരണങ്ങൾ പറയാം.

സമന്മാരായ രണ്ടു സാധാരണമനുഷ്യർ അന്യോന്യം ക

ണ്ടെത്തുന്നു. അവരിൽ ഒരാൾ ദുശ്ശീലം ഹേതുവായിട്ടു കോപിഷ്ഠനായി സംസാരിക്കുന്നു. മറെറ ആൾ കോപിഷ്ഠനായി ജ്വലിച്ചുംകൊണ്ടു പ്രത്യുത്തരം പറയുന്നു. ആദ്യത്തെ മനുഷ്യൻ മുമ്പിലത്തെക്കാൾ അധികം ക്രോധത്തോടുകൂടി വീണ്ടും കയക്കുന്നു. ഇപ്രകാരം അവരുടെ കോപം ഉപര്യുപരി വൎദ്ധിച്ച് ഒരു ഭയങ്കരമായ കലഹമായിത്തീരുന്നു. രണ്ടു സ്നേഹിതന്മാർ ഒന്നിച്ചുകൂടുമ്പോൾ അവരിൽ ഒരുവൻെറ ദുസ്വഭാവംകൊണ്ടുണ്ടായ കലഹത്താൽ അവർ ദ്വേഷമുള്ളവരായി വേർപിരിഞ്ഞുപോകുന്നത് എത്രയോ സാധാരണയാണ്.

വേറെ രണ്ടാളുകൾ ഒന്നിച്ചുകൂടി, അവരിൽ ഒരുവൻ ദുശ്ശീലം ഹേതുവായിട്ടു ക്രോധത്തോടുകൂടി സംസാരിക്കുന്നു. മറേറയാൾ മാധുൎയ്യസഹിതമായ പുഞ്ചിരിയോടും ഇഷ്ടചേഷ്ടയോടുംകൂടി മൃദുസ്വരത്തിൽ മറുപടിപറയുന്നു. ആദ്യത്തെ ആളുടെ കോപം, വിറകില്ലാത്ത അഗ്നിപോലെ, കെട്ടുപോകുന്നു എന്നു മാത്രമല്ല, മൃദുഭാഷണവും മന്ദഹാസവും കണ്ട് അയാളുടെ മുഖം പ്രത്യുത്തരമായ മന്ദസ്മിതത്താൽ വികസിക്കുകയും ചെയ്യുന്നു. അയാളുടെ കോപം ശമിച്ചു രണ്ടുപേരും കൈകോൎത്തുപിടിച്ചു സന്തുഷ്ടന്മാരായിപ്പോകുന്നു.

വരിഷ്ഠനായ ഒരുവനിൽ ദ്വേഷവികാരം പ്രബലപ്പെട്ടിരിക്കുമ്പോൾ തൻെറ കനിഷ്ഠൻെറ നേരെ അഹംഭാവവും ഭീഷണിയും കാണിച്ച് അവൻ തൻെറ ഇഷ്ടത്തിന്നനുസരിക്കുവാൻ കനിഷ്ഠനെ ഭേദ്യംചെയ്യുന്നു. ഈ ദുർവ്വികാരത്തിൻെറ പ്രദൎശനത്തെ കനിഷ്ഠൻ ഭയം, അവിശ്വാസം, ദുസ്സഹമായ അനുസരണം, ഇവയെക്കൊണ്ടു തടുക്കുകയും അവൻെറ ഉള്ളിൽ പ്രതിക്രിയക്കുള്ള മോഹം ഉജ്ജ്വലിക്കുകയും, തൻെറ വരിഷ്ഠനെ ഉപദ്രവിക്കുവാൻ തക്ക സന്ദൎഭം ഉണ്ടാകുന്നതുവരെ ആ മോഹത്തെ പോഷിപ്പിക്കുകയും ചെയ്യുന്നു. ഭയവും രൂക്ഷമായ അനുസരണവും കണ്ടിട്ടു വരിഷ്ഠൻ പൂർവ്വാധികം അഹംഭാവത്തേയും നിന്ദയേയും കാണിക്കുന്നു. എന്തുകൊണ്ടെന്നാൽ, ഭയം കണ്ടിട്ട് അവന്നു കനിഷ്ഠൻെറ നേരെ ഉണ്ടായതായ ആദ്യത്തെ നിന്ദ

ഒന്നുകൂടി വൎദ്ധിക്കുന്നു. ഇതുകൊണ്ട് അപകൃഷ്ടന്റെ ഭയവും അവിശ്വാസവും ദാസഭാവത്തോടുകൂടിയ അനുസരണവും വീണ്ടും വൎദ്ധിക്കുകയും, പ്രതിക്രിയക്കുള്ള ആഗ്രഹം കൂടുകയും, ഇപ്രകാരം അന്യോന്യസമ്മിശ്രമായ ദുർവ്വികാരങ്ങളുടെ വൃത്തി പുനരാവൎത്തിയോടുകൂടി ചേഷ്ടിക്കുകയും ചെയ്യുന്നു.

പ്രബലമായ സ്നേഹവികാരത്തോടുകൂടിയ ഒരു വരിഷ്ഠന് ഒരു കനിഷ്ഠനോടുകൂടി സമ്പൎക്കം ഉണ്ടാകുമ്പോൾ, ഈ കനിഷ്ഠനു വരിഷ്ഠന്റെ ഉൽകൎഷദൎശനംകൊണ്ടുതന്നെ ഭയവും അവിശ്വാസവും ഉണ്ടാകുന്നു. ഈ ദോഷവികാരങ്ങളെ കാണുമ്പോൾ വരിഷ്ഠന്റെ മനസ്സു കരുണകൊണ്ടും അനുകമ്പകൊണ്ടും ആൎദ്രമായിത്തീരുന്നു; കനിഷ്ഠന്റെ അവിശ്വാസഭയങ്ങൾക്കു പ്രത്യുത്തരമായി പ്രവൃദ്ധമായ സ്നേഹഭാവത്തോടുകൂടിയ മൃദുഭാഷണത്തെ ഉപയോഗിക്കുന്നു. ഇതിനാൽ കനിഷ്ഠനു സമാധാനവും ധൈൎയ്യവും ഉണ്ടായി, അവന്റെ ഭയം നീങ്ങി ആയതു ക്രമേണ സമീപം ചെല്ലുവാനുള്ള ഒരു ശങ്കയായിത്തീരുന്നു. ക്രമത്തിൽ ഈ ശങ്കയും തീൎന്നു വരിഷ്ഠന്റെ സൌഹൃദത്തിൽ അസംശയവും വിശ്വാസവും ഉണ്ടാകുന്നു. ഇങ്ങിനെ ആ കനിഷ്ഠന്റെ മനസ്സിൽ ദോഷബീജങ്ങൾക്കു പകരം സ്നേഹവികാരത്തിന്റെ വികാസത്തിന്നു കാരണമായ സൽഗുണങ്ങൾ ഉൽപാദിക്കുകയും ഇരുകക്ഷിക്കാരുടേയും ഭാഗ്യോൽകൎഷത്തിന്നു ഒരു ഹേതു ഉണ്ടായിത്തീരുകയും ചെയ്യുന്നു.

മനോവികാരങ്ങളുടെ ഇപ്രകാരമുള്ള സമ്മേളനംകൊണ്ടും, ഗുണദോഷങ്ങളുടെ പരസ്പരസംഘാതംകൊണ്ടും ഉണ്ടാകുന്നതായ ഫലത്തെ ഉദാഹരിക്കുന്ന അനേകം കഥകൾ ഇതിഹാസപുരാണങ്ങളിലുണ്ട്. ദുൎയ്യോധനന്റെ വീഴ്ചകൾ കണ്ടിട്ടു ഭീമസേനനുണ്ടായ നിന്ദയും ഹാസ്യവും ദുൎയ്യോധനന്റെ മനസ്സിൽ വൈരത്തേയും തന്നിമിത്തം പ്രതിക്രിയക്കുള്ള മോഹത്തേയും ജനിപ്പിക്കുന്നു. ഈ വൈരം പാണ്ഡവന്മാരും കുരുക്കളും തമ്മിലുണ്ടായ ആ നാശകരമായ യുദ്ധത്തിന്റെ കാരണങ്ങളിൽ ഒന്നായിത്തീരുന്നു. ദശരഥമഹാരാജാവു ഭഗവാൻ ശ്രീരാമ

ചന്ദ്രനെ വനവാസത്തിന്നു പോകുവാൻ അനുവദിക്കുന്നതിനെ പ്പററി കൌസല്യാദേവി പറയുന്ന പാരുഷ്യവാക്കുകളെ അവരുടെ ഭർത്താവു മൃദുവചനങ്ങളെക്കൊണ്ടും വിനയംകൊണ്ടും സാന്ത്വനപ്പെടുത്തുകയും കൌസല്യാദേവി മനസ്സലിഞ്ഞു, കരുണാർദ്രചിത്തയായി, അനുതപിക്കുകയും സുവിനീതയായിത്തീരുകയും ചെയ്യുന്നു. വിരാഡ്രൂപത്തെ ദർശിച്ചപ്പോൾ അർജ്ജുനനുണ്ടായ ഭയവിഹ്വലതകളെ ശ്രീകൃഷ്ണഭഗവാൻ സാധാരണമായ രൂപത്തെ വീണ്ടും ധരിച്ചു സൌമ്യവചസ്സുകളാൽ ദൂരീകരിച്ച് അർജ്ജുനനെ ആശ്വസിപ്പിക്കുന്നു. ദോഷം നേരിടുമ്പോൾ അതിനെ അനുകരിക്കാതെ അതിന്നു വിപരീതമായിട്ടുള്ള മനോവികാരത്തെ പ്രദർശിപ്പിച്ചു ദ്വേഷത്തെ ജയിക്കണമെന്നുള്ള തത്വത്തെ നമ്മെ പഠിപ്പിക്കുന്നതിനായിട്ടാകുന്നു ഈ കഥകൾ പറഞ്ഞിരിക്കുന്നത്. ആദ്യം ജ്വലിക്കുമ്പോൾ തന്നെ അഗ്നിയെ ശമിപ്പിക്കുവാൻ പ്രയാസമില്ലല്ലൊ. എന്നാൽ അഗ്നിയിൽ വിറകിട്ടാൽ ആയതു പൂർവ്വാധികം ജ്വലിക്കുകയും സ്പർശിക്കുന്ന വസ്തുക്കളെ എല്ലാം സംഹരിക്കുകയും ചെയ്യും.

ദോഷത്തെ ദോഷംകൊണ്ടു തടുക്കരുതു, സദാ നന്മകൊണ്ടു ദോഷത്തെ തടുക്കണം: എന്നു സകല വിശിഷ്ടാചാര്യന്മാരും അവരുടെ അനുയായികളോടു കല്പിച്ചിരിക്കുന്ന ശാസനത്തിന്റെ യഥാർത്ഥസ്വഭാവത്തെ വിദ്യാർത്ഥികൾക്ക് ഇപ്പോൾ അറിയുവാൻ കഴിയുന്നതാണ്. മററുള്ളവർ നിങ്ങളോട് എങ്ങിനെ വർത്തിക്കണമെന്നു നിങ്ങൾ ആഗ്രഹിക്കുന്നുവോ, അപ്രകാരംതന്നെ നിങ്ങൾ മററുള്ളവരോടും വർത്തിക്കണം: എന്ന സാർവ്വത്രികമായ സാരോപദേശത്തിന്റെ ഉദ്ദേശവും പ്രയോജനവും ഇപ്പോൾ നമുക്കറിയാവുന്നതാണ്.

'യദന്യൈർവ്വിഹിതം നേച്ഛേ
ദാത്മനഃ കർമ്മ പൂരുഷഃ
ന തൽപരേഷു കുർവ്വീത
ജാനന്നപ്രിയമാത്മനഃ.
യദ്യദാത്മനിചേച്ഛേത

തൽപരസ്യാപിചിന്തയേൽ.'*

ഇതാകുന്നു സന്മാൎഗ്ഗശാസ്ത്രത്തിൻെറ സംക്ഷേപം; എന്തു കൊണ്ടെന്നാൽ, 'അന്യന്മാർ' എന്നു പറയപ്പെടുന്നവർ വാസ്തവത്തിൽ 'നാം' തന്നേയാണ്. മനുവും അങ്ങിനെതന്നെ:

'ക്രുദ്ധ്യന്തം ന പ്രതിക്രുദ്ധ്യേ
ദാക്രുഷ്ടഃ കുശലം വദേൽ,'

ക്രുദ്ധൻെറ നേരെ ക്രോധിക്കരുതു്; കൎക്കശമായി പറയുന്നവനോടു മൃദുഭാഷണം ചെയ്യണം.†

സാമവേദത്തിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു:—

'സേതുംസ്തര ദുസ്തരാൻ അക്രോധേന ക്രോധം സത്യേനാനൃതം,' ദുസ്തരങ്ങളായ ദുൎഘടസ്ഥാനങ്ങളെ കടക്കണം; ക്രോധത്തെ അക്രോധംകൊണ്ടും അസത്യത്തെ സത്യംകൊണ്ടും ജയിക്കണം.‡

ബുദ്ധമഹൎഷിയും ഇപ്രകാരം പറഞ്ഞിരിക്കുന്നു:—

'ദ്വേഷം ഒരു കാലത്തും ദ്വേഷത്താൽ ശമിക്കുന്നതല്ല; ദ്വേഷം സ്നേഹത്താൽ ശമിക്കുന്നു.'

പിന്നേയും അദ്ദേഹം ഇങ്ങിനെ പറഞ്ഞിരിക്കുന്നു:—

'അകാരണമായിട്ട്, എന്നെ ഉപദ്രവിക്കുന്ന മനുഷ്യന്ന് എൻെറ യഥേഷ്ടസ്നേഹത്തെ അവൻെറ രക്ഷക്കായിട്ട ഞാൻ ദാനം ചെയ്യും. അവനിൽനിന്നു ദോഷം എത്ര അധികമായി വരുന്നുവോ, അത്ര അധികമായി ഗുണം എന്നിൽനിന്നു പ്രസരിക്കുന്നതാണ്.'

അദ്ദേഹം വേറെ ഒരു ദിക്കിലും ഇപ്രകാരം പറഞ്ഞിരിക്കുന്നു:—

'തൻെറ നേരെ ദ്രോഹം വിചാരിക്കുന്നവനോടു (പകരം)

* മഹാഭാരതം ശാന്തിപൎവ്വം, ൮൬

† മനുസ്മൃതി ൬. ൪൮

‡ ആരണ്യഗാനം അൎക്കപൎവ്വം ൨-ാം പ്രപാഠകം

ദ്രോഹം വിചാരിക്കുന്നവൻ ഒരു കാലത്തും വിശുദ്ധിയെ പ്രാപി ക്കുന്നതല്ല. നേരെ മറിച്ചു, ദ്രോഹം വിചാരിക്കാത്തവൻ ദ്വേഷി ക്കുന്നവരെ കൂടി സാന്ത്വനപ്പെടുത്തുന്നു........................ ക്രോധിക്കാതെ ക്രോധത്തെ ജയിക്കണം; തിന്മയെ നന്മകൊ ണ്ടു ജയിക്കണം; ലോഭത്തെ ഔദാൎയ്യംകൊണ്ടു ജയിക്കണം. അ നൃതത്തെ സത്യംകൊണ്ടു ജയിക്കണം.

ചൈനാരാജ്യക്കാരനായ ലയോട്ട്സി എന്ന മഹാത്മാവും ഇപ്രകാരം പറഞ്ഞിരിക്കുന്നു:—

'ശിഷ്ടന്മാരോടു ഞാൻ ശിഷ്ടനാണ്; ശിഷ്ടന്മാരല്ലാത്തവ രോടും ഞാൻ ശിഷ്ടനാണ്. ഇപ്രകാരം എല്ലാവരും ശിഷ്ടന്മാ രായി തീരുന്നു. നിഷ്കപടന്മാരോടു ഞാൻ നിഷ്കപടനാണ്; നി ഷ്കപടന്മാരല്ലാത്തവരോടും ഞാൻ നിഷ്കപടനാണ്; ഇങ്ങിനെ എല്ലാവരും നിഷ്കപടന്മാരായി തീരുന്നു.'

ക്രൈസ്തവമതസ്ഥാപകനായ മഹാത്മാവും ഇപ്രകാരം പ റഞ്ഞിരിക്കുന്നു:.

'നിങ്ങളുടെ ശത്രുക്കളെ നിങ്ങൾ സ്നേഹിച്ചാലും, നിങ്ങളെ ശപിക്കുന്നവരെ അനുഗ്രഹിച്ചാലും, നിങ്ങളെ ദ്വേഷിക്കുന്നവൎക്ക നന്മ ചെയ്താലും; നിങ്ങളെ ഉപദ്രവിക്കുന്നവരുടേയും നിങ്ങളോ ടു ഈൎഷ്യതയോടുകൂടി പ്രവൎത്തിക്കുന്നവരുടേയും നന്മയ്ക്കായി ഈ ശ്വരന്റെ അടുക്കൽ പ്രാൎത്ഥിച്ചാലും.'

ദോഷത്തിനു പകരം ദോഷം ചെയ്യുമ്പോൾ മാത്രമാണ് ദോഷം ശാശ്വതമായി തീരുന്നത്. അഗ്നികൊണ്ട് അഗ്നി വ ൎദ്ധിക്കുന്നതുപോലെ, സ്വസദൃശമായ ദോഷവികാരംകൊണ്ടു ദോ ഷം അധികബലത്തെ പ്രാപിക്കുന്നു: എന്നാൽ അഗ്നിയിൽ ജ ലം ഒഴിക്കുന്നതുപോലെയാണ് ദ്വേഷത്തിനു പകരം സ്നേഹം കാണിക്കുന്നത്. ദ്വേഷാഗ്നിജ്വാലകൾ ശമിച്ചാൽ മാത്രമേ സു ഖം ഉണ്ടാകുകയുള്ളു. ഈ അഗ്നിശമനം നിഷ്കപടമായി, യ ഥേഷ്ടമായി വൎഷിക്കുന്ന സ്നേഹംകൊണ്ടു മാത്രമേ സാധിക്കുകയു മുള്ളു.

ഇതാകുന്നു സാമാന്യനിയമം. യഥാൎത്ഥത്തിൽ ഒരു ദുസ്സ്വഭാവത്തെ സൽസ്വഭാവമാക്കി തീൎക്കുന്നതിന്നുള്ള ഒടുവിലത്തെ മാൎഗ്ഗമാണിതു്. എന്നാൽ പരിച്ഛിന്നകാലദേശങ്ങളെപ്പററി പറയുമ്പോൾ, സമുദായത്തിൽ പ്രത്യേകസ്ഥാനമോ ഉദ്യോഗമോ വഹിയ്ക്കുകയും, അസാമാന്യദോഷശീലന്മാരുടെ ഗുണത്തിന്നുവേണ്ടി പ്രത്യേകനിലയിലിരുന്നു പ്രവൎത്തിയ്ക്കുകയും ചെയ്യുന്നവൎക്ക ദയാലുത്വം വിട്ടു, നീതിയും ശിക്ഷാനിയമവും അനുഷ്ഠിയ്ക്കുന്നതു ധൎമ്മമായി തീരുന്നു. പ്രകൃതിയിലുള്ള സമതോലനമെന്ന നിയമത്തെ മൂൎത്തിമത്തായി പ്രദൎശിപ്പിയ്ക്കുന്ന രാജാക്കന്മാരും ന്യായാധിപതികളും സമുദായത്തിലെ തുല്യഭാവത്തെ ഉദ്ധരിപ്പിയ്ക്കുന്നതിന്നായി, അപരാധികളെ ശിക്ഷിയ്ക്കുകയും അന്യായമായിട്ടുണ്ടാകുന്ന കലഹങ്ങളെ അമൎത്തുകയും ചെയ്യുന്നതു് അവരുടെ പ്രത്യേകധൎമ്മമാണു്. ഈ പ്രത്യേകസംഗതിയെ ഒഴിച്ചു, മേൽ പറഞ്ഞ സാമാന്യനിയമം സൎവ്വത്ര സാധുവാകുന്നു.

ഇതിന്നുംപുറമെ, ഗുണദോഷങ്ങളുടെ സ്വഭാവത്തേയും അവയുടെ പരസ്പരസംബന്ധങ്ങളേയും പ്രതിഘാതങ്ങളേയും അറിയുന്നതിനാൽ, വിദ്യാൎത്ഥിയ്ക്കു തന്റെ സ്വഭാവത്തിൽതന്നെ സ്നേഹവികാരത്തേയും അതിന്റെ ശാശ്വതഭാവങ്ങളായ സൽഗുണങ്ങളേയും വിചാരപൂൎവ്വകമായി ശീലിയ്ക്കുന്നതിന്നും, അവയെ തന്റെ പ്രവൃത്തികളിൽ പ്രദൎശിപ്പിച്ചിട്ടു മററുള്ളവരിലും അവയെ സംക്രമിപ്പിയ്ക്കുന്നതിന്നും, സാമൎത്ഥ്യമുണ്ടാകുന്നു.

പൂജ്യന്മാരുടെ നേരെ ഭക്തി, ഉപചാരം, ധൎമ്മനിഷ്ഠ, അനുസരണം, ഇവയെ കാണിച്ചു്, അവൎക്ക തന്റെ പേരിൽ ഉദാരത, അനുകമ്പ, വാത്സല്യം ഇവയെ ജനിപ്പിയ്ക്കണം. എന്നുതന്നെയുമല്ല, കൎക്കശത്തേയോ, ഗൎവ്വത്തേയോ കാണിയ്ക്കുന്നതായ ഒരു പൂജ്യനെ കാണ്മാൻ എട വന്നാൽ, തനിയ്ക്കുണ്ടാകുന്ന ഭയവികാരത്തെ വിദ്യാൎത്ഥി തടുക്കുകയും, നിഷ്കളങ്കമായ വിനയത്തേയും വരിഷ്ഠന്റെ സൌഹൃദത്തിൽ വിശ്വാസത്തേയും കാണിച്ചു സ്നേഹവികാരത്തെ അവനിൽ ജനിപ്പിയ്ക്കുകയും, ഇപ്രകാരം കൎക്കശത്തെ കൃപാലുത്വമായിട്ടും; ഗൎവ്വത്തെ അനുകമ്പയായിട്ടും മാററുകയും ചെയ്യാം.

സമന്മാരുടെ നേരെ സ്നേഹം കാണിച്ച് അവക്ക തന്റെ നേരെ പ്രേമം ജനിപ്പിക്കുന്നതിന്നും, അവരുടെ നേരെ ദയ കാണിച്ച് അവരെ ദയയുള്ളവരാക്കി തീക്കുന്നതിന്നും, ദാക്ഷിണ്യം കാണിച്ച ദാക്ഷിണ്യമുള്ളവരാക്കി തീക്കുന്നതിന്നും, ആൎജ്ജവം കാണിച്ച് ആൎജ്ജവമുള്ളവരാക്കി തീക്കുന്നതിന്നും സദാ സന്നദ്ധനായിരിക്കുകയും വേണം. സമന്മാർ തന്റെ നേരെ ദ്വേഷവികാരത്തിൽ ഉൾപ്പെട്ട് ഏതെങ്കിലും ഒരു ദോഷത്തെ കാണിക്കുമ്പോൾ, തന്റെ മനസ്സിൽ തത്തുല്യമായ വികാരം ഉദിക്കുന്നതിനെ അമൎത്തുകയും, സ്നേഹവികാരത്തിൽ ഉൾപ്പെട്ട് വിപരീതഗുണത്തെ ബുദ്ധിപൂർവ്വകം കാണിക്കുകയും, അകരുണതയെ കരുണകൊണ്ടും, നിൎമ്മൎയ്യാദയെ മൎയ്യാദകൊണ്ടും, ചതിയെ സത്യംകൊണ്ടും തടുക്കുകയും വേണം. ഇപ്രകാരം ചെയ്യുന്നതുകൊണ്ട്, അന്യന്മാർ ഉണ്ടാക്കുന്ന ദോഷത്തെ വൎദ്ധിപ്പിക്കുന്നില്ലെന്നു മാത്രമല്ല, ആ അന്യന്മാരിൽതന്നെ, അവർ അത്യധികം ദോഷത്തോടു കൂടാത്തവരാണെന്നുള്ള പക്ഷം സദ്വികാരത്തെ ജനിപ്പിക്കുകയും, അവർ വിശിഷ്ടന്മാരായി തീരുവാൻ അവരെ സഹായിക്കുകയും ചെയ്യുന്നു.

വിദ്യാൎത്ഥി തന്റെ കനിഷ്ഠന്മാരിൽ വിശ്വാസത്തേയും ധൈൎയ്യത്തേയും ജനിപ്പിക്കുകയും, അവരെ സൌമ്യഭാവംകൊണ്ടും ക്ഷമകൊണ്ടും പ്രോത്സാഹിപ്പിക്കുകയും, സംശയത്തേയും ഭീതിയേയും നിശ്ശേഷം നശിപ്പിക്കുകയും വേണം. കനിഷ്ഠനായ ഒരുവൻ ഈ ഒടുവിൽപറഞ്ഞ ദോഷങ്ങളെ പ്രകടിപ്പിക്കുന്നതു കാണുമ്പോൾ, നിന്ദയേയും അവധീരണയേയും പ്രദൎശിപ്പിക്കാതെ, തനിക്കുള്ള സൌമ്യതയേയും ക്ഷമയേയും വൎദ്ധിപ്പിക്കുകയും തന്നേക്കാൾ ബലഹീനനായ അവനെ, ക്രമേണ, പരസ്പരസമ്പൎക്കത്തെ മനോഹരമാക്കുന്നതായ സ്നേഹബന്ധത്തോടു കൂടിച്ചേൎക്കുകയും വേണം.

കുടുംബസംബന്ധമായും, സമുദായസംബന്ധമായും, രാജ്യസംബന്ധമായുമുള്ള മനുഷ്യസമ്പൎക്കങ്ങൾ മേൽപറഞ്ഞ തത്വങ്ങളെ പ്രമാണീകരിച്ചായിരുന്നു എങ്കിൽ, ലോകസ്വഭാവം എ

ത്രു ഭേദപ്പെട്ടമായിരുന്നു. എത്ര വേഗത്തിൽ കലഹം സമാധാനമായിട്ടും സംക്ഷോഭം ശാന്തിയായിട്ടും ദുഃഖം സുഖമായിട്ടും ഭേദപ്പെട്ടമായിരുന്നു. പരമാത്ഥജ്ഞാനത്തിൽനിന്നു ന്യായാനുസൃതമായ കമ്മം ഉണ്ടാകുന്നതിന്നായി, കമ്മത്തെ നയിപ്പിക്കുവാൻ ജ്ഞാനത്തെ ഉപയോഗിക്കുന്നതു, സന്മാഗ്ഗശാസ്ത്രജിജ്ഞാസുക്കളായ സകല ബാലന്മാരുടേയും ഉൽക്കണ്ഠയായിരിക്കണം. സൽസ്വഭാവനിമ്മാണത്തിന്നും, ഭാരതവഷത്തിലെ ബാലന്മാർ മാതൃഭാവത്തെ വഹിച്ചിരിക്കുന്നതായ സ്വദേശത്തിൻെറ മഹിമക്കു പാത്രീഭവിക്കുന്നതിന്നും, ഇതൊരു മാഗ്ഗം മാത്രമേ ഉള്ളു. ഇന്നു വിദ്യാത്ഥിയായിരിക്കുന്നവൻ നാളെ നാഗരികനായി തീരുന്നു. സദുപദേശം ഉൽകൃഷ്ടജീവിതത്തിന്നായി അവനെ വഴികാണിക്കട്ടേ.

'ദുർവ്വിചാരങ്ങൾക്കു സ്ഥാനം അനുവദിക്കാത്തതായ ചിത്തബുദ്ധികളുടെ പൂണ്ണമായ ഐക്യത്തെ ഞാൻ നിങ്ങൾക്കു തരുന്നു. സദ്യോജാതമായ ഗോവത്സത്തെക്കൊണ്ടു തന്മാതാവ് എപ്രകാരം സന്തോഷിക്കുന്നുവോ, അപ്രകാരം നിങ്ങൾ പരസ്പരം സന്തോഷിക്കട്ടേ. പുത്രൻ പിതാവിനെ അനുയാനം ചെയ്യുകയും, മാതാവിനോടുകൂടി ഏകമനസ്സായിരിക്കുകയും ചെയ്യട്ടെ. ഭാര്യ ഭത്താവിനോടുകൂടി സമാധാനപ്പെട്ടിരിക്കുകയും അദ്ദേഹത്തോടു മധുരമായ വാക്കുകളെ ഉപയോഗിക്കുകയും ചെയ്യട്ടെ. സഹോദരസഹോദരിമാർ പരസ്പരം അന്തഃച്ഛിദ്രത്തോടു കൂടാതിരിക്കട്ടെ. എല്ലാവരും അന്യോന്യം സഹചര്യയോടുകൂടിയിരിക്കുകയും, എല്ലാവരും അന്യോന്യം സ്നേഹത്തോടുകൂടി വത്തിക്കുകയും ചെയ്യട്ടെ.'

സവ്വജീവികൾക്കും ശാന്തി ഭവിക്കട്ടേ.



# ശുദ്ധപത്രം

| കാണ്ഡം | ഭാഗം | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|---|
| പീഠിക | ൧ | ൨൧ | വ്യാവർത്തകങ്ങളായിരിക്കുകയും | വ്യാവർത്തകമായിരിക്കുകയും |
| മുഖവുര | ൪ | ൨൩ | ബ്രഹ്മണങ്ങൾ | ബ്രാഹ്മണങ്ങൾ |
| ടി | ൫ | ൫ | തത്വജ്ഞാനഗ്രന്ഥങ്ങൾ | തത്വജ്ഞാനഗ്രന്ഥങ്ങൾ. |
| ടി | ൫ | ൨൬ | ബ്രഹ്മണവും | ബ്രാഹ്മണവും |
| ടി | ൧൯ | ൪ | ധർമ്മപദേശവും | ധർമ്മോപദേശവും |
| ടി | ൨൦ | ൫ | പാണിനിവ്യാകരണത്തിന്റെ | പാണിനി വ്യാകരണത്തിന്റെ |
| ടി | ൨൪ | ൨൯ | സൽസ്വഭാവത്തിന്റെ | സൽഭാവത്തിന്റെ |
| ടി | ൩൩ | ൧൯ | സ്മരിക്കും | സ്മരിക്കും |
| ടി | ൩൩ | ൧൮ | ശാസ്ത്രദ്ധ്യയനങ്ങളുടേയും | ശാസ്ത്രാദ്ധ്യയനങ്ങളുടേയും |
| പ്രഥമ കാണ്ഡം | | | | |
| അ. ൧. | ൧ | ൧൫ | തസ്മദ്ധാന്യന്നപരഃ | തസ്മാദ്ധാന്യന്നപരഃ |
| ടി | ൨ | ൯ | ആന്തർഭവിച്ചിരിക്കുന്നു | അന്തർഭവിച്ചിരിക്കുന്നു. |
| ടി | ൬ | ൧൦ | സ്വേച്ഛാവജ്ജനം | സ്വേച്ഛാവർജ്ജനം |
| ടി | ൭ | ൧൩ | ജയതൈതകം | ജായതൈതകം |
| ടി | ൭ | ൨൪ | സഖ്യം | സംഖ്യം |
| ടി | ൮ | ൧൧ | സൂക്ഷ്മ | സൂക്ഷ്മാ |
| ടി | ൮ | ൨൬ | സനാതനായി | സനാതനനായി |
| ടി | ൧൩ | ൨൬ | തമേഗ്ഗുണം | തമോഗ്ഗുണം |
| ടി | ൧൪ | ൨൪ | സംഘടനം | സംഘട്ടനം |
| ടി | ൧൬ | ൧൨ | സമമായ | സമവായ |
| ടി | ൨൨ | ൧൮ | ചട്ടുപായൈ | ചിട്ടുപായൈ |
| അ. ൨. | ൨൫ | ൩ | "അവ്യക്താവ്യക്തയഃ | "അവ്യക്താദ് വ്യക്തയഃ |
| ടി | ൨൯ | ൨ | ചം | ച |
| ടി | ൩൩ | ൧൪ | ബ്രഹ്മണ്ഡത്തിൽ | ബ്രഹ്മാണ്ഡത്തിൽ |
| ടി | ൩൪ | ൧ | ൩൫ | ൩൪ |
| ടി | ൩൪ | ൧൪ | ഘന | ഘനീ |
| ടി | ൩൪ | ൨൬ | തൻ | തൽ |
| ടി | ൪൨ | ൧൮ | അവശം | അവശ്യം |

| കാണ്ഡം | ഭാഗം | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|---|
| അ. ൩. | ൫൫ | ൨൦ | വത്സ്യായനൻ | വാത്സ്യായനൻ |
| ടി | ൫൯ | ൧൨ | ഹയാന്യാഹ്ഥ | ഹയാനാഹ്ഥ |
| ടി | ൬൩ | ൧൩ | പ്രവത്തി | പ്രവൃത്തി |
| ടി | ൬൯ | ൪ | യത്സാംഖ്യേഃ | യത്സാംഖ്യൈഃ |
| അ. ൪ | ൭൭ | ൧൩ | ബ്രഹ്മവു | ബ്രഹ്മാവു |
| ടി | ൭൮ | ൧൭ | ഇവാഭിചാതൌ | ഇവാഭിപാതീ |
| ടി | ൮൨ | ൧൭ | വിഷ്ണുവായി | ബ്രഹ്മപുത്രനായി |
| ടി | ൮൪ | ൬ | അനുഭവിക്കാൻ | അനുഭവിക്കാതെ |
| ടി | ൮൪ | ൧൭ | സഞ്ചിതാനം | സഞ്ചിതാനാം |
| അ. ൫. | ൯൧ | ൩ | ജുഹഹവാനി | ജുഹവാനി |
| ടി | ൯൧ | ൯ | ഭൂതങ്ങൾ (ജീവജാലങ്ങൾ) | ഭൂതങ്ങളെ (ജീവജാലങ്ങളെ) |
| അ. ൬. | ൧൦൪ | ൨൨ | ശരീരസ്യ | ശരീരസ്യാ |
| ടി | ൧൦൪ | ൨൯ | വൃ- ൧൨- ൧൦- | വൃ- ൧൨- ൧- |
| ടി | ൧൧൩ | ൪ | സപൃച്ഛിരേഷാ | സപൃാച്ഛിരേഷാ |
| ടി | ൧൧൫ | ൧൦ | വ്യുഷ്ടിരുചസ്സു | വ്യുഷ്ടിരുഷസ്സു |
| ടി | ൧൨൪ | ൧൯ | സോമരാജ്യത്തെ | സോമരാജത്തെ |
| ദ്വി. കാ. | | | | |
| അ. ൧. | ൧൩൩ | ൩൧ | ഏതേതു വത | ഏതേതു ദേവത |
| ടി | ൧൩൭ | ൧൫ | ന്നിഷേകാദ | ന്നിഷേകാദി |
| ടി | ൧൪൨ | ൪ | ശിശ്രൂഷയെ | ശുശ്രൂഷയെ |
| അ. ൨. | ൧൫൩ | ൨൦ | അഭ്യുദായിക | ആഭ്യുദായിക |
| ടി | ൧൫൪ | ൧൨ | മാസികാശ്രാദ്ധം | മാസികശ്രാദ്ധം |
| അ. ൪. | ൧൬൬ | ൩൦ | ന്ത്യയജ്ഞേത | ന്ത്യയജ്ഞേതാ |
| അ. ൫. | ൧൮൧ | ൨൮ | അങ്കരിക്കുന്ന | അങ്കുരിക്കുന്ന |
| ടി | ൧൮൬ | ൫ | സചാദ്ധ്യായശചര | സചാദ്ധ്യായേശചര |
| ടി | ൧൮൭ | ൧ | ആറാം | അഞ്ചാം |
| അ. ൬. | ൧൯൪ | ൪ | ഉണ്ടാക്കുന്നതിന്നായിരുന്നു | ഉണ്ടാക്കുകയായിരുന്നു |
| ടി | ൧൯൫ | ൨൨ | ദേഘായുസ്സ | ദീർഘായുസ്സ |
| ടി | ൧൯൭ | ൧൪ | ആരോഗവും | ആരോഗ്യവും |
| ടി | ൧൯൮ | ൧൨ | യാത്രൈതാ | യത്രൈതാ |
| അ. ൭. | ൨൧൪ | ൨൦ | വ്യാപിക്കുന്ന | വ്യാപിക്കുമെന്ന |
| ടി | ൨൧൮ | ൨൬ | ദ്രഷി | കൃഷി |
| ടി | ൨൨൪ | ൨൭ | തല്പരത | തൽപരത |
| തൃ. കാ. | | | | |
| അ. ൨. | ൨൪൦ | ൨൪ | എന്തുയൊണ്ടെന്നാൽ | എന്തുകൊണ്ടെന്നാൽ |
| അ. ൩. | ൨൫൧ | ൩൧ | സ്രുതസ്സുകൾ | സ്രോതസ്സുകൾ |
| ടി | ൨൫൮ | ൨൬ | പ്രധാനന്നും | പ്രധാനനും |

| കാണ്ഡം | ഭാഗം | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|---|
| അ-ന. | വന്ന ഫ | ഫ വ്യ | സാമാന്നിയമങ്ങൾ | സാമാന്യനിയമങ്ങൾ |
| ടി | വന്ന വ | വ ൭ | ചാിച്ചു | ചാിച്ചു |
| | | | | |
| അ. ർ. | വന്ന ൫ | ഏ ൭ | ഃകായഃ | ഃക്രായഃ |
| അ- ൫- | വ ൭ ൦ | വ വ്യ | ആശ്രമങ്ങളും | ആശ്രമങ്ങളിൽ |
| അ- ന്ന- | വ ൯ൻ | ഫ ന്ന | ബാഹ്വിഷയ | ബാഹ്യവിഷയ |
| ടി | വ വ്യ വ | വ | പ്രയാസമായിട്ടുള്ള | പ്രിയമായിട്ടുള്ള |
| ടി | വ വ്യ ർ | വ ന്ന | ടാം | തം |
| ടി | വ വ്യ ർ | വ ൭ | കാറിയുന്നു | അറിയണം |
| | വ വ്യ ർ | ന ഫ | ൨- ന്ന- ൭- | വ. ന്ന. ഫ൭. |
| | | | | |
| അ- ൭- | ന ൦ ൦ | വ ൨ | ഇന്ദ്രിയങ്ങളിൽ | ഇന്ദ്രിയത്തിൽ |
| ടി | ന ൦ ൦ | വ ർ | ിന | ആക്കി |
| ടി | ന ൦ ഫ | വ ന | വശമി | [illegible] |
| ടി | ന ഫ ഫ | ന വ | ഥാന | ഥാമി |
| | | | | |
| അ- ഷ്യ- | ന വ ൦ | ഫ വ്യ | പിതാഹമസ | പിതാമഹസ്യ |
| ടി | ന വ ർ | ർ | പ്രാണികളെയും | പ്രാണികളിലും |
| ടി | ന വ ൭ | ൭ | വക്താശ്രോതാചദ്ല്ലഭാഃ | വക്താ ശ്രോതാ ച ദുല്ല (ഭഃ |
| ടി | ന വ ൻ | ഫ ന | ഉചതത | ഉച്യതത |
| ടി | ന ന വ | വ ർ | വിഷല്ലികൾ | വിഷവല്ലികൾ |
| ടി | ന ന ന | വ്യ | ദചിത്തിം | ദ്യൂതിം |
| | | | | |
| അ- ൻ- | ന ർ ന | വ ഫ | സച്ചു | സച്ചു |
| ടി | ന ർ ന | വ ന | സ്യാദേത്ത്യചി | സ്യാദേത്തൃചി |
| ടി | ന ർ ൭ | ഫ | ഏട്ടാം | ഒമ്പതാം. |
| | | | | |
| അ. ഫ൦. | ന ന്ന ൫ | ഫ ർ | ആനുകൂല | ആനുകൂല്യ |
| ടി | ന ന്ന ന്ന | ൭ | കനിഷ്ഠ | കനിഷ്ഠ |
| ടി | ന ന്ന ൻ | ഫ ഫ | യാചിക്കപ്പെട്ടവന | യാചിക്കുന്നവന |
| ടി | ന ൯ ന | ന | അഗണമാ | അഗണ്യമാ |
| ടി | ന ൯ ന | ഫ ൭ | ഃകാfന്യ്fസ്ഥി | കോfന്യാfസ്ഥി |
| ടി | ന ൭ ൫ | ന്ന | വരിഷ്ഠ | വരിഷ്ഠ |

പത്തും പതിനൊന്നും അദ്ധ്യായങ്ങളിൽ 'കനിഷ്ഠൻ' എന്ന പദത്തിന്ന പകരം 'അപകൃഷ്ടൻ' എന്നു തിരുത്തി വായിക്കേണ്ടതാകുന്നു.